തിരുവട്ടാർ "കേശവവിലാസം ഗ്രന്ഥാവലി" പുസ്തകം ൩.

# ഭാഷാനിരൂപണമാല.

പ്രസാധകൻ,

തിരുവട്ടാർ വി. താണുപിള്ള.

ഒന്നാംപ്രകാശനം പ്രതി ൧൦൦൦.

"കമലാലയ" പ്രസ്സ്

തിരുവനന്തപുരം.

൧൧൦൮

വില അണ ൩.

തിരുവട്ടാർ "കേശവവിലാസം ഗ്രന്ഥാവലി" പുസ്തകം ൩.

# ഭാഷാനിരൂപണമാല.

പ്രസാധകൻ,

തിരുവട്ടാർ വി. താണുപിള്ള.



ഒന്നാംപ്രകാശനം പ്രതി ൧൦൦൦.

"കമലാലയ" പ്രസ്സ്

തിരുവനന്തപുരം.

൧൧൦൮

വില ൩ണ റു.

☞ ശരിയായ പുസ്തകങ്ങളിൽ പ്രസാധകന്റെ ഒപ്പു കാണപ്പെടും.

# പ്രസാധകൻ

—:(0):—

ഞങ്ങളുടെ പ്രസിദ്ധീകരണത്തിന്റെ ഉദ്ദേശ്യങ്ങളിൽ ഒന്നിനെ ആസ്പദമാക്കിയാണു് "ഭാഷാനിരൂപണമാല" എന്ന ഈപ്പുസ്തകം പുറപ്പെടുവിക്കുന്നതു്. ഇതിൽ "എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം" "ഭാഷാകവികളുടെ കല്പനാവൈഭവം" എന്ന പ്രബന്ധസരസങ്ങളായ രണ്ടുപന്യാസങ്ങൾ ചേർത്തിരിക്കുന്നു. അതിൽ ആദ്യത്തേതിന്റെ കർത്താവു യശശ്ശരീരശേഷനായി, കേരളീയ സാഹിത്യരസികന്മാരുടെ ഹൃദയരംഗത്തിൽ സുപ്രതിഷ്ഠിതനായി വിളങ്ങുന്ന ശ്രീമാൻ എൻ. രാമക്കുറുപ്പവർകൾ ബി. എ.യും മറേറതിന്റെ പ്രണേതാവു ആധുനിക സാഹിത്യലോകത്തിൽ മിന്നിത്തെളിഞ്ഞുനില്ക്കുന്ന ശ്രീമാൻ പി. അനന്തൻപിള്ള എം. ഏ. യുമാണു്. ഈ മാന്യന്മാരുടെ ലേഖനങ്ങളെപ്പററി വിശേഷമായി ഒന്നും പറയാതിരിക്കയാണുചിതമെങ്കിലും ഇത്രയും മാത്രം ചേർത്തുകൊള്ളുന്നു. ആദ്യലേഖനത്തിന്റെ കർത്താവു് മതവിമത്സരനായും വിശിഷ്യ മതാന്തരലേഷരഹിതനായും നിന്നുകൊണ്ടു ബ്രഹ്മൈക്യം പ്രചരിക്കുന്നതിനുള്ള സുകരമായ മാർഗ്ഗം 'രാമായണസാരഗ്രഹണ'മാണെന്നു സയുക്തികം സ്ഥാപിച്ചിരിക്കുന്നതു് ആർക്കും പഠനയോഗ്യമായിട്ടുള്ളതാണെന്നുള്ളതിനു രണ്ടു പക്ഷമില്ല. ഗ്രന്ഥപ്രയോജനം, എഴുത്തച്ഛന്റെ കവിതാചാതുര്യം എന്നു്, രണ്ടുഭാഗമായിത്തിരിച്ചാണു പ്രതിപാദിച്ചിരിക്കുന്നതു. മോക്ഷസിദ്ധിക്കുള്ള ജ്ഞാനം സമ്പാദിക്കുവാൻ എഴുത്തച്ഛൻ എങ്ങനെ അറിവുതരുന്നു എന്നു ലേഖനകർത്താവു തുറന്നു കാണിച്ചുതരുന്നേടം ഏററവും പ്രധാനമാകുന്നു. '*ഉണ്മറിവുണ്മയുണ്മനിറഞ്ഞു*' എന്ന ഒററവാക്യംകൊണ്ടു പരബ്രഹ്മലക്ഷണം തെളിച്ചുതരുന്ന ഭാഗത്തിൽ ലേഖനകർത്താവിന്റെ അപാരമായ വൈദുഷ്യം തിളങ്ങുന്നു. കവിതാചാതുര്യംകൊണ്ടും ഭക്ത്യതിശയത്താലും പ്രത്യേകിച്ചു അനുഗ്രഹശക്തി വിശേഷതയാലും എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണ

ത്തിനു തുല്യം അദ്ധ്യാത്മരാമായണമേ ഉള്ളൂ എന്നുള്ള പരമാൎത്ഥഭാവം അദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു.

ഭാഷാകവികളുടെ കല്പനാവൈഭവം എന്നതാണല്ലൊ അടുത്ത ലേഖനം. തൽകൎത്താവു, മലയാള സാഹിത്യവേദിയിൽ സ്വാതന്ത്ര്യം വിഹരിക്കുന്ന സരസഗംഭീരനായ ഒരു യുവസുഹൃത്താണ്. സ്വതസ്സിദ്ധമായ വാസനാബലവും, അത്യദ്ധ്വാനവും കൂടിച്ചേൎന്നാൽ വിജ്ഞാനലബ്ധിക്കു എന്തു കുറവുണ്ടാകും? അങ്ങനെ ഒരു പണ്ഡിതനായിത്തീൎന്നിരിക്കുന്ന മിസ്റ്റർ പി. അനന്തൻപിള്ള എം.എ. തന്റെ ലേഖനവിഷയത്തെ അഞ്ചു പ്രധാനഭാഗമായി സങ്കല്പിച്ചുകൊണ്ടു പ്രതിപാദിച്ചിരിക്കുന്നതായിട്ടാണു കാണുന്നതു്. ഭാഷയെപ്പറ്റി പൊതുവെ പറഞ്ഞിട്ടു മഹാകവികളുടെ ലക്ഷണത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. അടുത്തതുപോലെ പറയുന്നതു വൎണ്ണനയെന്നാൽ എന്തു എന്നാണു്. കവിതയുടെ മുഖ്യധൎമ്മം ഇന്നതെന്നാണു പിന്നത്തെ ഭാഗം. വൎണ്ണനയിൽ അലങ്കാരമുപയോഗിക്കുന്നതിന്റെ സമ്പ്രദായത്തെപ്പറ്റിയാകുന്നു ഒടുവിലത്തേതു. ഈ മുഖ്യഭാഗങ്ങൾ മുറുകെപ്പിടിച്ചുകൊണ്ടു് മലയാളസാഹിത്യത്തിൽ സുപ്രസിദ്ധി ലഭിച്ചിട്ടുള്ള പഴയപാട്ടുകൾ, മണിപ്രവാളങ്ങൾ, ചമ്പൂപ്രബന്ധങ്ങൾ, കൃഷ്ണഗാഥ, കിളിപ്പാട്ടുകൾ, തുള്ളൽപാട്ടുകൾ, കഥകളിപ്പാട്ടുകൾ വെണ്മണികൃതികൾ ഇവകളിലെ കല്പനാവൈഭവങ്ങളെപ്പറ്റി ഖണ്ഡനമണ്ഡനരീത്യാ സരസകോമളമായി പ്രതിപാദിച്ചിരിക്കുന്നു.

ഇവയെപ്പറ്റി ഇതിലധികം പറയുന്നതു സാഹസമായി പരിണമിച്ചേക്കുമെന്നു ഭയന്നു് ഇവിടെ നിറുത്തുകയും, ഇത്തരം ഗ്രന്ഥങ്ങൾ മാന്യസുഹൃത്തുക്കൾ എങ്ങനെ സ്വീകരിക്കുന്നു എന്നറിഞ്ഞിട്ടു ഇടക്കിടെ ഇതുപോലുള്ള സൽഗ്രന്ഥങ്ങൾകൂടി പ്രസിദ്ധപ്പെടുത്തുകയും ചെയ്യാമെന്നു അറിയിച്ചുകൊണ്ടും ഉപസംഹരിക്കുന്നു.

വി. താണുപിള്ള.

# ഭാഷാനിരൂപണമാല.

(1)

## തുഞ്ചത്ത് എഴുത്തച്ഛന്റെ
## അദ്ധ്യാത്മരാമായണം.

—(൧)—

തിരുവനന്തപുരം കാളേജിൽ മലയാളപണ്ഡിതരായിരുന്ന
(എൻ. രാമക്കുറുപ്പ് ബി. ഏ.)

എഴുത്തച്ഛനെക്കുറിച്ചു് അധികം ഇപ്പോൾ പറവാൻ ആവശ്യമുണ്ടെന്നു് ഞാൻ വിചാരിക്കുന്നില്ല. അതിനാൽ അദ്ദേഹം ഉണ്ടാക്കിയ അദ്ധ്യാത്മരാമായണത്തെ കുറിച്ചാണു് ഞാൻ പ്രസ്താവിക്കുന്നതിന്നാരംഭിക്കുന്നതു്.

കാവ്യമീമാംസകന്റെ നിലയെ അവലംബിച്ചു് പ്രസ്തുതഗ്രന്ഥത്തെ കൂലംകഷമായി പരിശോധന ചെയ്യുന്നതിനു ഞാൻ തയ്യാറായിട്ടില്ല. ഈ ഗ്രന്ഥത്തിനെപ്പററി ചില സംഗതികൾ ഞാൻ അറിയുന്നതിനെ പറയാമെന്നെ വെച്ചിട്ടുള്ളു. ചിലെടത്തു അപ്രകൃതമെന്ന അനുസന്ധാനം ചെയ്യുകയാണെന്നു് പെട്ടെന്നു് സഭ്യന്മാൎക്കു തോന്നിയേക്കാം. എന്നാൽ ആ തോന്നലിനെ കാൎയ്യമായിത്തന്നെ കരുതുകയില്ലെന്നു വിശ്വസിക്കുന്നു. എന്തെന്നാൽ "പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവൎത്തതേ" എന്നുണ്ടല്ലൊ. ഈ ആപ്തവാക്യത്തെ ശ്രോതാക്കൾ മനസ്സിൽ സമാധരിച്ചിരിക്കണമെന്നുണ്ടു്. ഈ അഭ്യൎത്ഥനയോടുകൂടി ഞാൻ പ്രകൃതത്തിൽ പ്രവേശിക്കുന്നു.

അദ്ധ്യാത്മരാമായണത്തെ കുറിച്ചു് എനിക്കു പറവാനുള്ളവയെ എല്ലാം രണ്ടു പ്രകരണങ്ങളായി വിഭാഗിക്കുന്നു. ഒന്നാമ

ത്തു് ഗ്രന്ഥപ്രയോജനം; അതായതു്, ആത്മവിഷയകമായി സകല ജനങ്ങളും ഗ്രഹിച്ചു് മനസ്സിൽ ധരിച്ചു് സദാ ആചരിക്കണമെന്നു് നമ്മുടെ ഗ്രന്ഥകർത്താവു ഉദ്ദേശിച്ചു് ആ ഗ്രന്ഥത്തിൽ ചെയ്തിട്ടുള്ള പരിശ്രമങ്ങളുടെ മുഖ്യമായ ഫലങ്ങൾ എന്താകുന്നു എന്നുള്ള വിചാരം. ഇതു് മതസംബന്ധമായ വിചാരം തന്നെ ആയിരിക്കും. ഈ വക വിചാരങ്ങളെ ബഹുജനസമക്ഷം പറയുന്നതിന്നു് ചില കാരണങ്ങളാൽ മടിയുണ്ടെങ്കിലും പ്രസംഗവിഷയമായ രാമായണത്തെക്കുറിച്ചു പറയുന്നേടത്തു് മതസംബന്ധമായ വ്യവഹാരങ്ങളെ ഉപേക്ഷിച്ചാൽ അതു് ചിലരുടെ പക്ഷത്തിൽ വലുതായ ആക്ഷേപമായി വരുമെന്നു കരുതി, വിമത്സരനായി മതാന്തരദ്വേഷം യാതൊന്നും ചെയ്യാതെ ഞാൻ സ്വല്പം പറവാൻ ഒരുമ്പെടുന്നു. അല്ലാത്തപക്ഷം കല്യാണാഘോഷത്തിന്റെ ധൃതിനിമിത്തം താലി കെട്ടുന്ന കാര്യം മറന്നുപോയി എന്നു് പറയുന്നതുപോലെയായിത്തീരുമല്ലോ. ഇനി വേറൊരു പ്രകരണമുള്ളതു് എഴുത്തച്ഛന്റെ കവിതാചാതുര്യം ആകുന്നു. അതു കേവലം വൈദുഷ്യവിഷയമാകയാൽ യഥേഷ്ടം പറയാമെന്നുണ്ടു്.

ഒന്നാമത്തു് ഗ്രന്ഥപ്രയോജനം:—എഴുത്തച്ഛൻ സർവ്വജനങ്ങൾക്കും മോക്ഷം ലഭിപ്പാൻ എളുപ്പം വേണമെന്നു് കരുതുന്നുണ്ടു്. അതിനാൽ മോക്ഷപ്രാപ്തിയാകുന്നു രാമായണത്തിന്റെ മുഖ്യമായ പ്രയോജനം. മോക്ഷം സിദ്ധിക്കുന്നതിന്നു നിദാനമായുള്ളതു് ജ്ഞാനമാകുന്നു. ജ്ഞാനം രണ്ടുവിധം: വിജ്ഞാനവും ആത്മജ്ഞാനവും. വിജ്ഞാനത്തിന്റെ മുഖ്യഫലം ഇഹലോകസുഖമാകുന്നു. ഇഹലോകത്തിൽ സുഖമായിരിപ്പാൻ വളരെ പ്രയാസമുണ്ടു്. അതിന്നു് വളരെ സഹായന്മാർ വേണം. അവരും ഓരോ വിഷയത്തിൽ വിദ്വാന്മാരായിരിക്കണം. അവരുടെ വിജ്ഞാനഫലങ്ങളെ നാം വിലക്കു വാങ്ങണം. നമുക്കുള്ള കോപ്പുകൾക്കു നമുക്കു പ്രതിഫലം കിട്ടും. ഈവക കൊടുക്കൽ വാങ്ങൽ ചെയ്യുന്നതനുസാരം നമുക്കു ഈ ലോകത്തുള്ള എല്ലാസു

ഖവും സിദ്ധിക്കുന്നത്. ഇങ്ങനെ ഞാൻ പറയുന്നതിന്റെ താ
ല്പര്യം നല്ലപോലെ മനസ്സിലാകുന്നില്ലെങ്കിൽ ഒന്നു വിവരപ്പെടു
ത്തിപ്പറയാം.

വിജ്ഞാനം എന്നുപറഞ്ഞാൽ ബ്രിട്ടീഷ് രൂപാ കിട്ടാനുള്ള
ഒരു മാർഗ്ഗം എന്നാകുന്നു. പണംതന്നെ പരമേശ്വരൻ എന്നു
വിശ്വസിച്ചുപോരുന്ന ജഡവാദികൾ അല്ലെങ്കിൽ ലോകായതി
കന്മാർ വർദ്ധിച്ചിരിക്കുന്ന ഇക്കാലത്ത് ഈ അർത്ഥവിവരണം
സുഗമമാകുന്നു. ബ്രിട്ടീഷ് രൂപാ ഉപായങ്ങളായ എല്ലാ ഇ
ഹലോകസുഖങ്ങളും ലഭിക്കാനുള്ള സദുപായം അല്ലെങ്കിൽ സ
ന്മാർഗ്ഗം അല്ലെങ്കിൽ സുസാധനം ആകുന്നു. ഇംഗ്ലീഷ് വൈദ്യവി
ദ്യാലയത്തിൽ ചെന്ന് ശാരീരം, നിദാനം, ദ്രവ്യഗുണം മുതലായവ
യെ പുതിയ രീതിയിൽ പഠിച്ച്, ഓരോതരം പരീക്ഷകളിൽ ജ
യിച്ച്, സർക്കാർ പണിയിൽ പ്രവേശിച്ച് പതിവു ശമ്പളവും രോ
ഗികളെ സുഖപ്പെടുത്തി പാരിതോഷികവും വാങ്ങി പണം നേടി
ക്കൊണ്ടിരിക്കുന്ന ശ്രേഷ്ഠവൃത്തിക്കാരായ ഡാക്ടറന്മാർ ഒരുകൂട്ടം.
കെട്ടിടങ്ങൾ തീർക്ക, വഴികൾ വെട്ടുക, പാലങ്ങൾ പണിയിക്ക
മുതലായവ വഴിപോലെ അഭ്യസിച്ച് പലതരത്തിലുള്ള പ
രീക്ഷകൾ ജയിച്ച് ഒടുവിൽ സർക്കാരുദ്യോഗങ്ങളിൽ പ്രവേശിച്ചു
ശമ്പളവും, ബത്തയും, മൈലേജും വാങ്ങി നാട്ടിന്നലങ്കാരങ്ങളാ
യ കെട്ടിടങ്ങൾ, റോഡുകൾ, പാലങ്ങൾ ഇവകൾ ധാരാളം സ
ർക്കാർ പണം ചെലവുചെയ്തു [illegible]ും നോക്കിക്കൊണ്ടിരിക്കുന്ന എ
ഞ്ചിനീയരന്മാർ മറ്റൊരുകൂട്ടം. സിവിലും ക്രിമിനലും നിയമ
ങ്ങൾ സംബന്ധമായി തരംതരമായുള്ള പരീക്ഷകൾ ജയിച്ച്
ന്യായാധിപന്മാരായി ഗവർണ്മെന്റു ശമ്പളവും വക്കീലന്മാരാ
യി കക്ഷികളോടു പീസുവാങ്ങി പണം സമ്പാദിക്കുന്ന പ്രജാര
ക്ഷകന്മാർ ഒരുസെറ്റ്. ഭാഷ, തത്വശാസ്ത്രം, ചരിത്രം, ഗണി
തശാസ്ത്രം മുതലായവയിൽ പാണ്ഡിത്യം സമ്പാദിച്ചിട്ട് കാളേജു
കളിൽ പ്രൊഫസ്സരന്മാരും സ്കൂളുകളിൽ മാസ്റ്ററന്മാരും ആ
യി പണം വാങ്ങി ജ്ഞാനദാതാക്കളായിരിക്കുന്ന മഹാന്മാർ മ

ററാത്ത സൈറസ്. എന്നുവേണ്ട കച്ചവടം കാൎയ്യം വീൎയ്യം സകല
ത്തും അറിഞ്ഞുകൊണ്ട് സൎവ്വജനങ്ങളും സൎവ്വപ്രകാരേണ അ
ന്യോന്യം സഹായിക്കുന്നു. ഇതിനൊക്കെയും അധിഷ്ഠാനമായ
ലോകജ്ഞാനം, ശാസ്ത്രജ്ഞാനം, കാൎയ്യജ്ഞാനം മുതലായ എ
ല്ലാ അറിവും വിജ്ഞാനം എന്നതിൽ അടങ്ങിയിരിക്കുന്നു. ഈ
വിജ്ഞാനം ഇല്ലെങ്കിൽ നാം എല്ലാം കാട്ടാളന്മാരെപ്പോലെ നി
കൃഷ്ടാവസ്ഥയിൽ കിടന്ന് കഷ്ടപ്പെടുമായിരുന്നു. ദൈവഗത്യാ
നമ്മുടെ ഇടയിൽ വിജ്ഞാനമോ പരപ്പിലും ആഴത്തിലും അധി
കരിച്ച് പ്രതിക്ഷണം തഴച്ചുതന്നെ വരുന്നു. ഭൂവിവരണഗ്ര
ന്ഥം പഠിച്ചതുകൊണ്ട് കാശി, മതിരാശി, കറാച്ചി, കാകിനാട
(കോകനദം എന്നു തെററായി പറഞ്ഞുപോരുന്ന ഇംഗ്ലീഷ്
കോക്കനട) ഇവകൾ എവിടെ ആണെന്നും, തിരുവിതാംകോട്ട
പോലെ (തിരുവിതാംകൂറു) പരിഷ്കാരത്തിൽ മുൻപെട്ടു നില്
ക്കുന്ന രാജ്യം ബടോദരാജ്യമാണെന്നും, (ഇംഗ്ലീഷിൽ Baroda
എന്നെഴുതിപ്പോരുന്നതിന്റെ ശരിയായ ഉച്ചാരണം ബടോദാ എ
ന്നാകുന്നു.) ഇന്നിടത്തേക്കു കപ്പലിൽ പോകണം ഇന്നിടത്ത് പു
കവണ്ടിയുണ്ട് എന്നുംമററും നാം അറിയുന്നുണ്ട്. ഇംഗ്ലണ്ടിൽ
എലിസബെത്ത് എന്ന രാജ്ഞി നാടുവാണിരുന്നകാലത്ത് ഇൻ
ഡ്യാമഹാരാജ്യത്തിൽ അക്ബർ (ആക്ബരല്ല) മഹാരാജാവ്
രാജ്യം ഭരിച്ചിരുന്നു എന്നും അദ്ദേഹത്തിന്റെ പിതാമഹൻ ബാ
ബരാണ് (ബെബരല്ല) മുഗൾരാജവംശം ഇൻഡ്യയിൽ സ്ഥാപി
ച്ചതെന്നും ഇൻഡ്യാചരിത്രത്തിൽ നിന്നു നാം അറിയുന്നു. അ
ന്തരീക്ഷവായു, മൂലതത്വം അല്ലെന്നും കൂട്ടുവസ്തുവാണെന്നും അതി
ലെ പ്രധാന ഘടകാംശങ്ങൾ (ഘടകങ്ങൾ) നൈത്രജനം അക്ഷ
ജനം (നൈത്രജനം, ആക്സിജനം) എന്നീ വാതകങ്ങൾ ആ
ണെന്നും അതുപോലെ വെള്ളവും ആർദ്രജനത്തിന്റെയും (ഹൈഡ
ദ്രജൻ) അക്ഷജനത്തിന്റെയും (ആക്സിജൻ) യോഗഫലമാ
ണെന്നും അറിയാത്ത ബാലന്മാർ ചുരുക്കമാണ്. ഭാസ്ഫരസം
(ഫാസ്ഫറസ്)എന്ന മൂലതത്വം തലച്ചോറിനെ പോഷിപ്പിക്കു

ന്നതാകയാൽ അതുങ്ങടങ്ങീട്ടുള്ള മത്സ്യം ഭക്ഷിക്കുന്നതു് ബുദ്ധിക്കു നന്നാണെന്നും പശുവിൻപാലിലും കോഴിമുട്ടയിലും പോഷണാംശങ്ങൾ ക്രമമായ കണക്കനുസരിച്ചുള്ളതുകൊണ്ടു് അവകളെ ഉപയോഗിക്കുന്നതു് സുഖാവഹമാണെന്നും പുസ്തകങ്ങളിൽ പറഞ്ഞു കാണുന്നു. ചുരുക്കിപ്പറയാം. വിജ്ഞാനം നമ്മുടെ ഇടയിൽ നാൾക്കുനാൾ കൊഴുത്തു തഴച്ചുവരുന്നു. ഈ കൊഴുപ്പും തഴപ്പും കണ്ടു് ജനങ്ങൾ ഉപേയകാര്യത്തെ മറന്നു് വിജ്ഞാനംതന്നെ ജീവിതോദ്ദേശ്യം എന്നു തെററിദ്ധരിച്ചു കാലംകഴിക്കുന്നു.

വിജ്ഞാനത്തെപ്പററി നന്ദിച്ചോ അല്ലെങ്കിൽ നിന്ദിച്ചോ അല്ല ഞാൻ പറയുന്നതു്. ഇഹലോകസുഖത്തെ സാധിപ്പിക്കുന്നതായ വിജ്ഞാനത്തെ നിന്ദിച്ചു പറയുന്നതു ശരിയല്ല. എന്നാൽ ഇഹലോകത്തുങ്കൽ കിടന്നു ഉഴന്നുകൊണ്ടിരിക്കുന്ന മനുഷ്യന്റെ ആയുഷ്കാലത്തിനിടയ്ക്കു് പാരലൗകികങ്ങളായ കാൎയ്യങ്ങൾക്കു് അത്യന്താപേക്ഷിതമായിരിക്കുന്ന ആത്മജ്ഞാനത്തെ കേവലം ഉപേക്ഷിച്ചു് നിസ്സാരങ്ങളായ സുഖങ്ങളെ സാധിപ്പാൻമാത്രം ചില വൈദഗ്ദ്ധ്യം സമ്പാദിച്ചു് കാലയാപനം ചെയ്യുന്നതിനു് കരുതിയിരിക്കുന്ന ജനങ്ങളുടെ അവസ്ഥ വളരെ ശോച്യം തന്നെ എന്നു് ഖണ്ഡിക്കേണ്ടിയിരിക്കുന്നു. ഇഹലോകസുഖങ്ങൾ നിസ്സാരങ്ങളും അനിത്യങ്ങളും ആണെന്നു് കരുതി ചിലർ ആത്മജ്ഞാനത്തെ മാത്രം പ്രതീക്ഷിച്ചു് ലൗകികശാസ്ത്രങ്ങളെ വളരെ ദ്വേഷിച്ചു് അഭ്യസിക്കാതെ കേവലം ഉപേക്ഷിച്ചിരിക്കുന്നുമുണ്ടു്.

ആത്മജ്ഞാനസമ്പാദനത്തിനു് വിജ്ഞാനം പ്രതികൂലിയാണെന്നു് പറഞ്ഞുകൂടാ. എന്നുതന്നെയല്ല ധൎമ്മശാസ്ത്രം, വേദപുരാണസ്മൃതീതിഹാസങ്ങൾ ഇവയെക്കുറിച്ചുള്ള ജ്ഞാനവും വിജ്ഞാനമാകുന്നു എന്നും ആ വിജ്ഞാനം ആത്മജ്ഞാനത്തിനു് സഹായിയാകുന്നുവെന്നും എഴുത്തച്ഛൻതന്നെ ചിലേടത്തു പറയുന്നുണ്ടു്. അതുകൊണ്ടു് ആത്മജ്ഞാനപ്രാസാദാഗ്രപ്രവേശനത്തിനു് വിജ്ഞാനം ഒരു സോപാനപങ്ക്തി തന്നെ ആയിരിക്കും.

ആത്മജ്ഞാനം എന്നാൽ എന്തു? എന്നാണ് ഇനി പറയേണ്ടതു്.

ആത്മജ്ഞാനം എന്നാൽ ആത്മാവിൻെറ സ്വരൂപമോ സ്വഭാവമോ ഇന്നവിധമാകുന്നു എന്നുള്ള ജ്ഞാനമാകുന്നു.

"ആത്മാവാകുന്നതെന്തെന്നു ചൊല്ലാം കേളുള്ളതെങ്കിലാത്മാവല്ലല്ലോ ദേഹപ്രാണബുദ്ധ്യഹങ്കാരമാനസാദികളൊന്നും—" [ലക്ഷ്മണോപദേശം.]*

വേദാന്തശാസ്ത്രത്തിൽ പറയുന്ന "നേതി നേതി" (ഇതല്ല ഇതല്ല) എന്ന സമ്പ്രദായത്തിലാണ് ആത്മാവിനെ ഇവിടെ വിവരിച്ചിരിക്കുന്നതു്. ദേഹം, പ്രാണങ്ങൾ, ബുദ്ധി, അഹങ്കാരം, മനസ്സ് ഇതൊന്നും ആത്മാവല്ല. ഇന്നതാണ് ആത്മാവെന്ന് ഉടൻതന്നെ പറഞ്ഞിരിക്കുന്നു.

"ഇവററിൽനിന്നു മീതെ മാനമില്ലാതെ പരമാത്മാവുതാനെ നിൽപ്പൂ ചിദാത്മാവു ശുദ്ധമവ്യക്തം ബുദ്ധം തൽപദാത്മാ ജ്ഞാനിഹ ത്വംപദാർത്ഥവുമായി."

ഇങ്ങിനെ ഇവിടെയും പിന്നെ പലേടങ്ങളിലും പറഞ്ഞിട്ടുള്ളതിനെ എല്ലാം ഇവിടെ ഉപോദ്ഘാതമായിച്ചേർക്കുന്നതിന്നു എളുപ്പമില്ലായ്കയാൽ സിദ്ധാന്തത്തെത്തന്നെ പറഞ്ഞുകൊള്ളുന്നു. മനുഷ്യരിൽ പ്രതിശരീരം ഇരിക്കുന്ന ജീവാത്മാവ്. ആ ജീവാത്മാവ് പരമാത്മാവിൻെറ ഛായയാകുന്നു. ആകാശത്തിൽ സ്ഥിതിചെയ്യുന്ന സൂര്യമണ്ഡലവും വെയിലിൽ ഒരു വാല്പ്പിനകത്തു് ഒഴിച്ചുവെച്ചിട്ടുള്ള വെള്ളത്തിൽ കാണുന്ന സൂര്യൻെറ പ്രതിബിംബവും പോലെയാണ് പരമാത്മാവും ജീവാത്മാവും ഇരിക്കുന്നവിധം. വസ്തുതഃ പരമാത്മാവും ജീവാത്മാവും ഒന്നുതന്നെ. പരമാത്മാവ് പരബ്രഹ്മം തന്നെയാണ്. പരബ്രഹ്മം എന്നാൽ ഇന്നതെന്നു പറവാൻ പ്രയാസം തന്നെ. പറഞ്ഞാലും അറി

*(മൂലം) ബുദ്ധിപ്രാണമനോദേഹാഹംകൃതിഭ്യോ വിലക്ഷണഃ ചിദാത്മാഹം നിത്യശുദ്ധോ ബുദ്ധ ഏവേതി നിശ്ചയം

വാൻ പ്രയാസം. അറിഞ്ഞാൽ വേണ്ടുന്ന ആചാരങ്ങളും മിക്ക പേക്ഷം അസാദ്ധ്യം. എങ്കിലും പറയേണ്ടതാവശ്യമാകയാൽ ശ്രമിക്കാം. യാതൊരു വസ്തു ഉണ്ടെന്നും തേജോമയം അല്ലെങ്കിൽ ജ്ഞാനമയമായിട്ടിരിക്കുന്നു എന്നും അതു് എപ്പോഴും ആനന്ദാനുഭവത്തോടുകൂടിയിരിക്കുന്നു എന്നും പറവാനുള്ളതു അതാകുന്നു പരബ്രഹ്മം. ഇതത്രെ സച്ചിദാനന്ദലക്ഷണതത്വം.

എല്ലാക്കാലങ്ങളിലും സ്ഥിതിചെയ്യുന്നതും സകലത്തിന്റെയും ബോധംകൊണ്ടു നിറഞ്ഞിരിക്കുന്നതും യാതൊരു പദാർത്ഥങ്ങളുടെയും ആവശ്യംകൂടാതെ നിർവ്വിഷയാനന്ദമെന്നു പറയുന്ന സുഖത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നതുമായ വസ്തുവാകുന്നു പരബ്രഹ്മം. "ഉണ്ടറിവുണ്ടുണ്ടെന്നിറഞ്ഞു" എന്നുള്ള വാക്യംകൊണ്ടു് പരബ്രഹ്മലക്ഷണം മലയാളപ്പെടുത്താം. ഉണ്ടെന്നു വെച്ചാൽ നാശരഹിതമായിരിക്കുന്ന വസ്തുവെന്നും, അറിവുണ്ടെന്നു പറഞ്ഞതിനാൽ ജ്ഞാനപൂർണ്ണമായ വസ്തുവെന്നും മനസ്സിലാക്കണം. ഉണ്ടു്നിറഞ്ഞു എന്നതിന്റെ താൽപര്യം സ്വല്പം വിസ്തരിക്കേണ്ടിയിരിക്കും.

മനുഷ്യർക്കെന്നല്ല സകല പ്രാണികൾക്കും ഒന്നാമതായി കൽപ്പിച്ചിരിക്കുന്ന സുഖം ക്ഷണസുഖമാകുന്നു. ചിലർക്കു വല്ലതും തിന്നാൽമതി, മററു ചിലർക്കു അതുപോരാ. നിത്യവും കറിവകനാലും വേണം. സുഖമായി ഉണ്ടുകഴിഞ്ഞാൽ പട്ടുമെത്തയും പ്രാസാദാഗ്രവും വീണാഗാനങ്ങളും പ്രാണപ്രിയമാരും വളരെ സുഖാവഹങ്ങൾതന്നെ. എങ്കിലും "*ഒന്നു പാർക്കിൽ ചിലർക്കന്നവമാകുന്ന അന്നമെന്നിയെ മററൊന്നില്ല കൊതുകൾ*" എന്നാണു് പറഞ്ഞിട്ടുള്ളതു്. അതാണു തർക്കിക്കേണ്ട എന്നാഗ്രഹിച്ചുംകൊണ്ടു് പരബ്രഹ്മം ഉണ്ടുനിറഞ്ഞുവെന്നു പറഞ്ഞതെന്നതുകൊണ്ടാണെന്നു പറയാം.

പരബ്രഹ്മത്തിനു് സത്ത്വഗുണങ്ങൾ ഉണ്ണില്ല. നേരംപോക്കില്ല. പലഹാരവുമില്ല. അവിടത്തേക്കു് പ്രഥമനും വേണ്ട പായസവുംവേണ്ട. എന്നാൽ ഇവർ പദാർത്ഥങ്ങളുടെ അ

ന്റെ മാഹാത്മ്യം അനിൎവ്വചനീയമാണു്. വിശേഷിച്ചു് കവിതാചാതുൎയ്യംകൊണ്ടും ഭക്ത്യതിശയംകൊണ്ടും അനുഗ്രഹശക്തികൊണ്ടും എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണത്തിന്നു ശരിയായിട്ടു പറവാൻ എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം മാത്രമേ കാണുന്നുള്ളു.

ശ്രീരാമൻ സാക്ഷാൽ പരബ്രഹ്മസ്വരൂപനാകുന്നു. അവിടുത്തെ ആശ്രയിച്ചിരിക്കുന്ന വിഷ്ണുമായ, സീതയാകുന്നു. സകല ചരാചരപ്രപഞ്ചവും മായയാകുന്നു. മായ ബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെന്നും പറഞ്ഞിരിക്കുന്നതുകൊണ്ടു് ബ്രഹ്മം ഒന്നു മാത്രമേ സത്യമായുള്ളു എന്നുള്ള അദ്വൈതാഭിപ്രായം ജനിക്കുന്നു. അസ്മാദൃശന്മാരുടെ ദേഹം ജഡവും അനിത്യവും അസത്യവുമാകുന്നതിനാലും നമ്മുടെ ഉള്ളിൽ ബോധമായിരിക്കുന്ന ജീവചൈതന്യം സാക്ഷാൽ സച്ചിദാനന്ദലക്ഷണമായ പരബ്രഹ്മം തന്നെ ആകയാലും മുമുക്ഷുക്കളായുള്ളവർ ദേഹാഭിമാനം തീരെ വിട്ടു് കേവലം ജഡബധിരാന്ധമൂകന്മാരെപ്പോലെ സ്തുതികൊണ്ടു സന്തോഷിക്കാതെയും നിന്ദകൊണ്ടു് കോപിക്കാതെയും പരബ്രഹ്മസ്ഥിതിയെ അനുഭവിക്കുമ്പോൾ പ്രാരബ്ധകൎമ്മഫലങ്ങളുടെ ക്ഷയവും ദേഹനാശവും വരുന്നതും അതിൽ പിന്നെ പുനരാവൃത്തി ഇല്ലാത്ത മോക്ഷം സിദ്ധിക്കുന്നതും ആകുന്നു എന്നാണു രാമായണസിദ്ധാന്തം

മോക്ഷം സിദ്ധിച്ചാലത്തെ ഫലം എന്തു്? കാലത്തെ കാപ്പിയും വൈകുന്നേരം കുതിരസ്സവാരിയും കിട്ടുമോ? മോക്ഷം സിദ്ധിച്ചാൽ പിന്നെ പണം കൂടാതെ സൎവ്വകാൎയ്യവും സാധിക്കുമോ? പരലോകത്തു കാപ്പിയും തേയിലയും എങ്ങിനെ എന്നു് നമ്മുടെ വൎത്തമാനപ്പത്രലേഖകന്മാൎക്കേ അറിയാവൂ. ബ്രഹ്മത്തിങ്കൽ ലയിച്ചാൽ പിന്നെ ആകാരം ഒന്നും ഇല്ലെന്നു തന്നെയല്ല ഒന്നിനും ആവശ്യമില്ലാത്തതുകൊണ്ടു് എപ്പോഴും കാപ്പികുടിയും കുതിരസ്സവാരിയും ചെയ്യാലുള്ള സന്തോഷത്തെ അതിശയിക്കുന്ന അനേകകോടി സുഖങ്ങൾ ഏകകാലത്തു് അനുഭവിക്കാം. ഏതെല്ലാം മാതിരി സുഖങ്ങളെ ആഗ്രഹിക്കുന്നുവോ ആ മാതിരി വളരെ ഉപ

ഭിയായുള്ള സുഖങ്ങളും ഇച്ഛിച്ചും അറിഞ്ഞും ഇരിക്കാത്ത വേറെ വളരെ സുഖങ്ങളും മുക്തന്ന് സിദ്ധിക്കുന്നു. എന്നു മാത്രമല്ല ആ സുഖങ്ങൾക്ക് ലയവുമില്ല. ഇതൊക്കെയും സിദ്ധിക്കുന്നതിന്ന് നാം ചെയ്യേണ്ടതു് രാമനെ സ്തുതിക്കയും സ്മരിക്കയും രാമനാമം ജപിക്കയും ചെയ്യുകയാകുന്നു. അത്ഥം:—വിദ്യാഭ്യാസത്തിൽ എന്നപോലെ മോക്ഷസിദ്ധിക്കും മുഖ്യമായി മനസ്സിന്ന് "ഏകതാനത" വരേണ്ടതാകുന്നു. പിന്നെ വേണ്ടതു് രാമഗുണസമ്പാദനമാണ്. തപോരാ സാധർമ്മ്യം കൊണ്ട് രാമനിൽ ഐക്യം സിദ്ധിക്കും. മനസ്സിന്റെ "ഏകതാനത"യും ബ്രഹ്മൈക്യം അല്ലെങ്കിൽ മോക്ഷവും രാമസ്തോത്രവും സ്മരണവും രാമനാമജപവും കൊണ്ടു സിദ്ധിക്കുമെന്നാണ് ജ്ഞാനികൾ പറഞ്ഞിരിക്കുന്നതു്. എഴുത്തച്ഛൻ അദ്ദേഹത്തിന്റെ രാമായണത്തിൽ സവ്വത്ര ഈശ്വരനാമങ്ങളെക്കൊണ്ടും ഈശ്വരന്റെ സകലരൂപധ്യാനങ്ങളേയും സ്തോത്രങ്ങളേയും കൊണ്ടും പൂരിപ്പിച്ചിരിക്കുന്നു.

പ്രാരംഭത്തിങ്കൽ ദേവകൾ പാലാഴിയിൽ ചെന്ന് വിഷ്ണുവിനെ സ്തുതിക്കുന്നു. അനന്തരം രാമാവതാരം കഴിഞ്ഞയുടനെ കൌസല്യ സ്തുതിക്കുന്നു. പിന്നെ അഹല്യയും, സീതാവിവാഹം കഴിഞ്ഞു് അയോദ്ധ്യക്കു ശ്രീരാമൻ മടങ്ങിപ്പോരും വഴിക്ക് പരശുരാമനും സ്തുതിക്കുന്നു, അഭിഷേകം ആരംഭിക്കുന്നതിന്നുമുമ്പ് നാരദമഹർഷിയും ആരണ്യപ്രവേശാനന്തരം, അത്രി, ഭരദ്വാജൻ, അഗസ്ത്യൻ, കബന്ധൻ, ജടായു, ശബരി ഇവരും കിഷ്കിന്ധയിൽ വെച്ചു് സ്വയംപ്രഭയും ഇങ്ങനെ പലപല സന്ദർഭങ്ങളിലും സ്തുതിക്കുന്നതുകൂടാതെ സപ്തർഷിഗണങ്ങൾ ബ്രഹ്മാദിദേവകളും ഭഗവാനെ സ്തുതിക്കുന്നു. ഈ സ്തുതികളെക്കൊണ്ടും രാമനാമജപം കൊണ്ടും അതിൽനിന്നുണ്ടാകുന്ന സൽബുദ്ധിയും സദാചാരവും കൊണ്ടും മഹാപാപികൾക്കും മോക്ഷം ലഭിക്കാവുന്നതാകുന്നു. ശ്രീരാമൻ ലക്ഷ്മണന്ന് അയോദ്ധ്യയിലും ആരണ്യത്തിലും വെച്ചു് ജ്ഞാനോപദേശവും പവ്വതാഗ്രത്തിങ്കൽ വെച്ച് പൂജാമാർഗ്ഗോപദേശവും ചെയ്തിരിക്കുന്നു ഈ വകകളും മുക്തിസിദ്ധിക്ക് ഉള്ള മുഖ്യങ്ങളാകുന്നു.

മുക്തിയെ വെണമെന്നപെക്ഷിച്ചാൽ സുകൃതവാന്മാൎക്ക വെറെ
സുഖങ്ങൾ കിട്ടും. എന്നാൽ ഒരിക്കൽ പുണ്യം ഒടുങ്ങുകയും അ
പ്പോൾ സുഖാന്തരം തീൎച്ചയായി നിന്നുപോകയും ചെയ്യും. ഹി
ന്ദുമതപ്രകാരം ജന്മങ്ങൾ പലതാണ്. പുണ്യംകൊണ്ട് ഉൽകൃഷ്ട
മായും പാപംകൊണ്ട് അപകൃഷ്ടമായും ഉള്ള ജന്മങ്ങളും അന്ന
ഭോഗങ്ങളും സിദ്ധിക്കും. ഇപ്രകാരം പരിപാകത്തിലും പുണ്യ
പാപങ്ങളുടെ ഉത്തമമധ്യമാധമഭേദങ്ങളെ അനുസരിച്ച് ആ
ളുകൾ സുഖവും ഇടകലൎന്നുള്ള സുഖവും ദുഃഖവും അനുഭോഗി
ച്ചും മരിച്ചും അനേകം തവണ കഴിയുന്നു. ജന്തുക്കൾക്ക് സുഖ
ത്തെ നോക്കുമ്പോൾ ദുഃഖമാകകൊണ്ട് മുക്തിതന്നെ നല്ലതെ
ന്ന് സജ്ജനങ്ങൾ സൎവ്വത്ര ഉദ്ഘോഷിക്കുന്നു. ഈ വക സംഗതിക
ളെ എഴുത്തച്ഛൻ വളരെ ചാതുൎയ്യത്തോടുകൂടി അദ്ധ്യാത്മരാമാ
യണത്തിൽ സ്പഷ്ടമാക്കിട്ടുണ്ടു.

അനേകങ്ങളായ സൌഖ്യങ്ങൾ ഇരിക്കുമ്പോൾ മുക്തിമാ
ത്രം നോക്കാതെ അല്പസുഖങ്ങളെ കാമിച്ച് ആത്മദ്രോഹം
ചെയ്യുന്നവൻ സ്വമാഹാത്മ്യാപരിജ്ഞരാകയാൽ ബഹുദൂരം ഉപേക്ഷ
ണീയനാകുന്നു. ദേഹത്തോടുകൂടി ഭൂമിയിൽ ഇരിക്കുമ്പോൾ മാത്ര
മേ മുക്തിക്ക് വഴി നേടാനിടയാവു. അതിനാൽ പരലോകത്തേക്ക
വേണ്ടതായ വസ്തുക്കളെ ഇവിടെ വെച്ചുതന്നെ സമ്പാദിക്കണം.
മരുത്വാമലയുടെയോ ദ്രോണിമലയുടെയോ മുകളിൽ ചെന്നിരുന്ന്
ഛൎദ്ദ്യതിസാരം വരുമ്പോൾ അയ്യോ ഔഷധിയിൻ വേണമെ
കടുകുപൊടിവേണമെ എന്നുച്ചത്തിൽ വിളിച്ചാൽ എവിടെ കിട്ടും.
ആസ്പത്രിയിൽനിന്നുതന്നെ വാങ്ങി മലക്ക പോയാൽ. മരുന്നുകൾ
മടിയിൽ ഇരുന്നെങ്കിലെ ഉപയോഗം. എന്നതുപോലെ പര
ലോകത്തുചെന്നാൽ നരകശിക്ഷ വരാതെയും, അല്പമായി അനി
ത്യമായിരിക്കുന്ന സ്വൎഗ്ഗസുഖം അനുഭോഗിച്ച് പുണ്യം നശി
പ്പിച്ചാൽ പിന്നെയും ഭൂലോകത്തിൽവന്ന് സംസാരസമുദ്രത്തിൽ
വീണ് കഷ്ടപ്പെടുന്നതിനിടയാകാതെയും, ഇരിപ്പാൻ വേണ്ട മോ
ക്ഷവഴിയെ ഇഹലോകത്ത് സകല സൌഖ്യങ്ങളോടും കൂടിയി
രിക്കുമ്പോൾതന്നെ എപ്പോഴും സാധിച്ചുകൊള്ളേണ്ടതാകുന്നു

ശ്രീരാമൻ ലക്ഷ്മണനോട് ആദ്യം **ജ്ഞാനോപദേശം** ചെയ്യുന്നതായ ഭാഗത്തിൽനിന്ന് എടുത്തു താഴെ ചേർത്തിരിക്കുന്ന വരികളെ ധരിച്ചിരിപ്പാനുള്ളതാകുന്നു.

"ദൃശ്യമായുള്ളൊരു രാജ്യദേഹാദിയും
വിശ്വവും നിശ്ശേഷധാന്യധനാദിയും
സത്യമെന്നാകിലേ തൽപ്രയാസം തവ
യുക്തമതല്ലായ്കിലെന്തതിനാൽ ഫലം
ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം
ചക്ഷുഃശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാ പരിഗ്രസ്തമാം ലോകവും
ആലോലചേതസാ ഭോഗങ്ങൾ തേടുന്നു.
പുത്രമിത്രാർത്ഥകളത്രാദിസംഗമ
മെത്രയുമല്പകാലസ്ഥിതമോർക്ക നീ
പാന്ഥർ പെരുവഴിയമ്പലം തന്നിലേ
താന്തരായ്ക്കൂടി വിയോഗം വരുമ്പോലെ
നദ്യാമൊഴുകുന്ന കാഷ്ഠങ്ങൾ പോലെയു
മെത്രയും ചഞ്ചലമാലയസംഗമം.
ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു
നിൽക്കുമോ യൌവനവും പുനരധ്രുവം
സ്വപ്നസമാനം കളത്രസുഖം നൃണാ
മല്പമായുസ്സും നിരൂപിക്ക ലക്ഷ്മണ
രാഗാദിസങ്കുലമായുള്ള സംസാര
മാകെ നിരൂപിക്കിൽ സ്വപ്നതുല്യം സഖേ.
ലോകം ഗന്ധർവ്വനഗരസമമതിൽ
മൂഢന്മാർ നിത്യമനുക്രമിച്ചീടുന്നു (വർത്തിച്ചീടുന്നു)

ആദിത്യദേവനസ്തമിച്ചിതു വേഗേന
യാമാപതിയിൽ മറഞ്ഞിതു സത്വരം
നിദ്രയും വന്നിതുദയമെല്ലാപരി
വിദ്രുതം വന്നിതു പിന്നെയും ഭാസ്കരൻ
ഇത്ഥം മതിഭ്രമമുള്ളോരു ജന്തുക്കൾ
ചിത്തേ വിചാരിപ്പതില്ല കാലാന്തരം.
ആയുസ്സുപോകുന്നതേതുമറിവില്ല
മായാസമുദ്രത്തിൽ മുങ്ങിക്കിടക്കയാൽ
വാർദ്ധക്യമോട്ടു ജരാനരയുംപൂണ്ടു
ചിത്തമെ? മോഹേന മരിക്കുന്നിതുചിലർ
നേത്രേന്ദ്രിയംകൊണ്ടു കണ്ടിരിക്കെ പുന-
രോർത്തറിയുന്നീല മായതൻ വൈഭവം
ഇപ്പോളിതുപകൽ പിൽപാടു രാത്രിയും
പില്പാടുപിന്നെപ്പകലുമെന്നുള്ളതും
ഇപ്രകാരം നിരൂപിച്ചു മൂഢാത്മാക്കൾ
ചിൽപുരുഷൻ ഗതിയേതുമറിയാതെ
കാലസ്വരൂപനാമീശ്വരൻ തന്റെ
ലീലാവിശേഷങ്ങളൊന്നുമേതോർക്കയാൽ
ആമകുംഭാംബുസമാനമായുസ്സുതൻ
പോമതേതും ധരിക്കുന്നതില്ലാരുമെ
രോഗങ്ങളായുള്ള ശത്രുക്കളും വന്നു
ദേഹം നശിപ്പിക്കുമേവനും നിർണ്ണയം
മൃത്യുവും കൂടെയനേരം പിരിയാതെ
ഛിദ്രവും പാർത്തുപാർത്തങ്ങിലിരിക്കുന്നു
ദേഹംനിമിത്തം അഹംബുദ്ധി കൈക്കൊണ്ടു
മോഹംകലർന്ന ജന്തുക്കൾ നിരൂപിക്കും
ബ്രാഹ്മണോഹംനരേന്ദ്രോഹമാഢ്യോഹമെ
ന്നാമോദിതം കലർന്നീടും ഭ്രാന്തരെ
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞുപോയ്ക്കിലാം

മണ്ണിന്നു കീഴായ് കൃമികളായ് പോകിലാം
നന്നല്ല ദേഹം നിമിത്തം മഹാമോഹം
ത്വക് മാംസരക്താസ്ഥിവിൺമൂത്രരേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായാമയമായ് പരിണാമിയായൊരു
കായം വികാരിയായുള്ളൊന്നിതധ്രുവം
ദേഹാഭിമാനം നിമിത്തമായുണ്ടായ
മോഹേന ലോകം ദഹിപ്പിപ്പതിന്നു നീ
മാനസത്തിൽ നിരൂപിച്ചതും തവ
ജ്ഞാനമില്ലായ്കെന്നറിക നീ ലക്ഷ്മണ
ദോഷങ്ങളൊക്കവെ ദേഹാഭിമാനിനാം
രോഷേണ വന്നു ഭവിക്കുന്നിതോർക്ക നീ
ദേഹോഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും
ദേഹമല്ലോർക്കിൽ ഞാനാത്മാവെന്നുള്ള
മോഹൈകഹന്ത്രിയായുള്ളതു വിദ്യ കേൾ
സംസാരകാരിണിയായതവിദ്യയും
സംസാരനാശിനിയായതു വിദ്യയും
ആകയാൽ മോക്ഷാർത്ഥിയാകിൽ വിദ്യാഭ്യാസ
മേകാന്തചേതസാ ചെയ്ക വേണ്ടുന്നതും
തത്ര കാമക്രോധലോഭമോഹാദികൾ
ശത്രുക്കളാകുന്നതെന്നുമറിക നീ
മുക്തിക്കു വിഘ്നം വരുത്തുവാനെത്രയും
ശക്തിയുള്ളൊന്നതിൽ ക്രോധമറിക നീ
മാതാപിതൃഭ്രാതൃമിത്രസഖികളെ
ക്രോധം നിമിത്തം ഹനിക്കുന്നിതു പുമാൻ
ക്രോധമൂലം മനസ്താപമുണ്ടായ്‌വരും
ക്രോധമൂലം നൃണാം സംസാരബന്ധനം
ക്രോധമല്ലോ നിജധർമ്മക്ഷയകരം

ക്രോധം പരിത്യജിക്കേണം ബുധജനം

ക്രോധമല്ലോ യമനായതു നിർണ്ണയം

വൈതരണ്യാഖ്യയാകുന്നതു തൃഷ്ണയും

സന്തോഷമാകുന്നതു നന്ദനം വനം

സന്തതം ശാന്തിയേ കാമസുരഭി കേൾ

ചിന്തിച്ചുശാന്തിയെത്തന്നെ ഭജിക്ക നീ

സന്താപമെന്നാലൊരുജാതിയും വരാ

ദേഹേന്ദ്രിയപ്രാണബുദ്ധ്യാദികൾക്കെല്ലാ-

മാധാരമായി വസിപ്പതാത്മാവു കേൾ

ശുദ്ധസ്വയംജ്യോതിരാനന്ദപൂർണ്ണമായ്

തത്ത്വാത്മമായ് നിരാകാരമായ് നിത്യമായ്

നിർവ്വികല്പം പരം നിർവ്വികാരം ശാന്തം

സർവൈകകാരണം സർവജഗന്മയം

സർവൈകസാക്ഷിണം സർവാത്മമീശ്വരം

സർവ്വോ ചേതനസിദ്ധിച്ചുകൊൾക നീ

സാരജ്ഞനായ നീ കേൾ സുഖദുഃഖദം

പ്രാരബ്ധമെല്ലാമനുഭവിച്ചീടണം

കർമ്മേന്ദ്രിയങ്ങളാൽ കർത്തവ്യമൊക്കവേ

കർമ്മങ്ങൾ സംഗങ്ങളൊന്നിലും കൂടാതെ

കർമ്മഫലങ്ങളിൽ കാംക്ഷയും കൂടാതെ

കർമ്മങ്ങളെല്ലാം വിധിച്ചവണ്ണം പര-

ബ്രഹ്മണി നിത്യം സമർപ്പിച്ചു ചെയ്യണം

നിർമ്മലമായുള്ളൊരാത്മാവു തന്നോടു

കർമ്മങ്ങളൊന്നുമേ പറ്റുകയില്ലെന്നാൽ"

ഇനി സുന്ദരകാണ്ഡത്തിൽ ഹനുമാൻ രാവണന് പറഞ്ഞുകൊടുത്ത അറിവുകളും താഴെ ചേർക്കുന്നു.

"അകതളിരിലറിവു കുറയുന്നവർക്കേറ്റമു-

ള്ളജ്ഞാനമൊക്കെ നീക്കേണം ബുധജനം

അജ്ഞാനി കരുതുന്നതൊക്കെയാത്മാവെ-

അറിവതിന്ന പണി പരമപുരുഷമറിമായയാ-
ളാത്മാനമാത്മനാ കണ്ടു തെളിക നീ
പരമഗതിവരുവതിന്ന പരമൊരുപായമേറെയും
പാർത്തുകേട്ടീട്ടു ചൊല്ലിത്തരുന്നുണ്ടു ഞാൻ
അനവരതമകതളിരിലമിതഹരിഭക്തികൊ-
ണ്ടാത്മവിശുദ്ധി വരുമെന്നു നിർണ്ണയം
അകമലരമലമകല്മഷമളവതി വിശുദ്ധമാ-
യാൽത്തു തത്വജ്ഞാനവുമുദിക്കും ദൃഢം
വിമലതരമനസി ഭഗവത്തത്വവിജ്ഞാന
വിശദസുഖകേവലാനന്ദാനുഭൂതിയാൽ
രജനിപകലവനഹനമന്ത്രാക്ഷരദ്വയം
രാമരാമേതി സന്തതം ജപിക്കയും
രതി സപദി നിജഹൃദി വിഹായ നിത്യം മുദാ
രാമപാദധ്യാനമുള്ളിലുറയ്ക്കയും
അറിവുമൊരു തകതളിരിലൊരു പുരുഷനുണ്ടെങ്കി-
ലാനന്ദമെന്തിന്നതാകയാലാത്തു നീ
മജ മഭയാപദം ഭക്തലോകപ്രിയം
ഭാനുകോടിപ്രഭം വിഷ്ണുപാദാംബുജം
മധുമഥനചരണസരസിജയുഗളമാത്തു നീ
മൈരഭൃത്യംകെട്ടുതു ഭജിച്ചുകൊണ്ടീടെടോ
കുസൃതികളുമിനിമനസ്സിൽ കനിവൊട്ടുകളഞ്ഞു വൈ-
കുണ്ഠലോകം ഗമിപ്പാൻ വഴിനോക്ക നീ
പരധനകളത്രമോഹേന നിത്യം വൃഥാ
പാപമാർജ്ജിച്ചു കീഴ്പ്പെട്ടുവീണീടൊലാ

... ... ... ... ... ... ... ... ... ... ... ... ... ...

കലുഷമനവധിതടിതിമെച്ചിട്ടിതെന്നാകിലും
കാരുണ്യമീവണ്ണമില്ല മററാക്കുമേ
രഘുപതിയെ മനസി കരുതുകിലവന്നുത്തമേ
രണ്ടാമതുണ്ടാകയില്ലജന്മം സഖേ

സനകമുഖമുനികൾ വചനങ്ങളിതൊക്കെയൊ
. സത്യം മയോക്താ വിരിഞ്ചാദിസമ്മതം"

അത്യന്തപുണ്യയായ രാമകഥയെ പ്രസിദ്ധം ചെയ്യുന്നതായ അദ്ധ്യാത്മരാമായണത്തിൽ സർവ്വവേദാന്ത സാരസംഗ്രഹമായ പരമാത്മതത്വത്തെ ഇപ്രകാരം പലേടത്തും പ്രസ്താവിച്ചിട്ടുണ്ട്.

ഇനിമേൽ വേറെ വിഷയത്തെപ്പറ്റിയാകുന്നു പറവാനാരംഭം. അത് എഴുത്തച്ഛന്റെ വൈദുഷ്യത്തെയും സാധാരണ കവിതാസ്വരൂപഗുണലക്ഷണാദികളേയും കുറിച്ചാകുന്നു.

എഴുത്തച്ഛന്റെ കവിതാശക്തി അതിശയനീയമാകുന്നു. അദ്ധ്യാത്മരാമായണം അദ്ദേഹത്തിന്റെ നിർമ്മിതിയല്ല. സംസ്കൃതത്തിൽ കണ്ടതിനെ അദ്ദേഹം മണിപ്രവാളമാക്കി എഴുതുകയെ ചെയ്തിട്ടുള്ളു. എങ്കിലും അതിൽ അദ്ദേഹം പ്രയോഗിച്ചിരിക്കുന്ന വാക്യങ്ങളുടെ വഴിപോലെ അറിയേണ്ടതിന് വേറെ കൌശലം ഇല്ലാത്തവർ ഈയിടെ മറ്റുചിലർ ഉണ്ടാക്കിവരുന്ന കിളിപ്പാട്ടുകളെ വായിച്ചാൽ മതി.

എഴുത്തച്ഛനാണ് കിളിപ്പാട്ട് എന്ന മാതിരി കവിതയുടെ പ്രഥമ കർത്താവ്. ആ സ്ഥാനം എഴുത്തച്ഛന് കൊടുപ്പാൻ പാടില്ലെന്ന യുക്തികാണുന്നോർക്ക് അദ്ദേഹത്തിന് അത്തരം കവിതയുടെ പ്രചാരകപദം നൽകാൻ മടികാണുകയില്ലെന്ന തോന്നുന്നു. എഴുത്തച്ഛൻ പ്രായേണ രണ്ടാമത്തെ അക്ഷരത്തിൽ പ്രാസം പ്രയോഗിച്ചിട്ടുണ്ട്. പറയുന്ന കഥയുടെ ഗൌരവത്തിനനുരൂപമാകുംവണ്ണം ചിലേടത്ത് ഇരട്ടിപ്രാസവും വെച്ചിട്ടുണ്ട്. സംസ്കൃതപദങ്ങളെ സുഖമാകുംവണ്ണം ധാരാളം ഉപയോഗിച്ചും കാണുന്നു. വേറെ വിദ്വാന്മാരും കിളിപ്പാട്ടുകൾ എഴുതീട്ടുണ്ട്. കണ്ടാലെല്ലാം സമമായിത്തോന്നാം. എങ്കിലും എഴുത്തച്ഛന്റെ കിളിപ്പാട്ട് കരിമ്പു പോലെയും മറ്റവ നായ്ക്കണ (നാടൻകരിമ്പ്) പോലെയും ഇരിക്കുന്നു

എഴുത്തച്ഛൻ ലഘുവായിട്ടു രാമായണം എഴുതിയുണ്ടാക്കി യതാണെന്നു കരുതി വളരെപ്പേർ കിളിപ്പാട്ടുകൾ ഉണ്ടാക്കുന്നുണ്ട്. കവിതാലക്ഷണം എല്ലാം ധരിച്ചുകഴിഞ്ഞു എന്നാണ് അവരുടെ വിചാരം. ഈ വിചാരത്തോടുകൂടി അവർ കവിത ആരംഭിച്ചുകഴിഞ്ഞു. അവരുടെ മനസ്സിൽ ഒന്ന് വാക്കിങ്കൽ മറ്റൊന്നു. ഇങ്ങിനെ എന്തെങ്കിലും മനസ്സിൽ സ്ഫുരിക്കാത്തതായാലും കവിതയിൽ ഉത്സാഹം ഏതുവകകൊണ്ടും പകരം പൂളുവെന്ന എഴുതുകയാണ് ചെയ്യുന്നതു്. എഴുതിത്തീർന്ന് പുസ്തകം ആകുമ്പോഴേക്ക് പദങ്ങൾ തമ്മിൽതമ്മിൽ ഒന്നു പിടിക്കുന്നതുപോലെ ലക്ഷ്യപ്പെടും. വഴിയാത്രക്കാർ ചുരുക്കമായിട്ടും കല്ലാലക്കടവിൽ വള്ളങ്ങൾ ധാരാളമായിട്ടും ഇരിക്കുന്ന ചില അവസരങ്ങളിൽ പാവപ്പെട്ട വള്ളക്കാർ പടിഞ്ഞാറെ കോട്ടവാതുക്കൽ പകലെ വന്നു കാത്തുനിന്ന് വരുന്ന വഴിപോക്കരെ തൊഴുതപേക്ഷിച്ചു വിളിച്ചുകൊണ്ടു ചെന്നു വള്ളത്തിൽ കേറ്റിയിരുത്തിയും വെച്ച് ഒരു വള്ളത്തിലേക്കു ആറു് ആൾ കയറണ്ടാൽ വേണ്ട ആളുകൾ കിട്ടുന്നതുവരെ കോട്ടവാതുക്കൽ വെള്ളത്തിൽക്കൂടിയും പതുങ്ങി ഓരോരുത്തരെ തൊഴുതപേക്ഷിച്ച് പറഞ്ഞുകൊണ്ടുപോയി വള്ളത്തിൽ കയറ്റുകയും ചെയ്തിട്ട് രാത്രി പന്ത്രണ്ടുമണിക്കു പാതിരാവെല്ലാം കിട്ടുന്നവരേയും കൊണ്ട് വൈക്കത്തേക്ക് തിരിയ്ക്കുന്ന സംഗതി അനേകംപേർക്ക് അറിയാവുന്നതാണല്ലോ. വള്ളക്കാരൻ വള്ളത്തിൽ കയറിയവരിൽ നല്ലവരും കാണും ചീത്തകളും കാണും. സാധുക്കളും കാണും പരദേശികളും കാണും. നമ്പൂരിയും എമ്പ്രാന്തിരിയും പട്ടരും നായരും ചോവനും നസ്രാണിയും കൊങ്ങിണിയും കൊറ്റിയും ഇങ്ങിനെ പല ഇനക്കാരും കാണും. ചിലപ്പോൾ സ്ത്രീകളും കാണും. ഇതുപോലെ തന്നെയാണ് ചില കവികളുടെ പദപ്രയോഗം. ഇയ്യിടെ ഒരു കവി തെങ്ങിനെക്കുറിച്ച് ഒരു കിളിപ്പാട്ടുണ്ടാക്കുന്നതിനു് ആലോചിച്ചെഴുതിത്തുടങ്ങിയ വൃത്താന്തത്തെപ്പററി പറയാം. കവി ആദ്യമായി ഗ്രന്ഥത്തിന് പേർകൊടുത്തു. പേര് തെങ്ങുമഹാത്മ്യം കി

ളിപ്പാട്ടുണ്ടാണ്. ഗ്രന്ഥം സമാപ്തിയായാൽ പരിശോധിച്ചു കൊടുക്കാമെന്ന് വാഗ്ദാനം ചെയ്തിരുന്ന ആളുടെ പേർ ഗ്രന്ഥനാമം എഴുതിയതിന്റെ താഴെ കവി എഴുതി. അത് ഇങ്ങനെയായിരുന്നു. "ഈ കിളിപ്പാട്ട് ശ്രുതപ്രാജ്ഞ മഹാവിദ്വാൻ നരസിംഹയ്യങ്കാർ പരിശോധിച്ചിട്ടുള്ളതാകുന്നു." ഇതിന്റെതാഴെ കവി അയാളുടെ പേരെഴുതി. അതിപ്രകാരമായിരുന്നു. ഇതുണ്ടാക്കിയത് ശംഖുമുഖത്ത് ഗ്രാന്റ് പള്ളിക്കൂടം ഹെഡ്‌വാദ്ധ്യാരായിരുന്നു എന്ന് സ്വപ്നംകണ്ട വലിയേടത്ത് ഇട്ടിക്കണ്ണൻ.

ഇത്രയും എഴുതി തീർന്നതിൽപിന്നെ ഇട്ടിക്കണ്ണൻ കവിത എഴുതിത്തുടങ്ങി.

അഥ കഥാരംഭം.

ഹരിശ്രീഗണപതയേ നമഃ.

"ശ്രീഗണപതിതന്നെ ഞാനിതാ വന്ദിക്കുന്നു
ആഗമകാന്തലയ ഭക്തിയെച്ചിതന്റെ
കാലിണരണ്ടുമൊട്ടേ ഞാനിതാ സേവിക്കുന്നു."

ഇത്രയും എഴുതിത്തീർന്നു. ഇട്ടിക്കണ്ണൻ വാക്കുകിട്ടാതെ കുഴങ്ങി. രണ്ടാമത്തെ അക്ഷരത്തിൽ ലകാരമുള്ള വാക്കുവേണം, എന്തുള്ളു എന്നു വിചാരിച്ച്, മുൻപറഞ്ഞതുപോലെ വഴിപോക്കരെ കിട്ടാതെകണ്ട് കഷ്ടപ്പെടുന്ന പിള്ളക്കാരെന്റെ സ്ഥിതിയിലകപ്പെട്ടിരുന്നവനായ നമ്മുടെ തെങ്ങുമാഹാത്മ്യക്കിളിപ്പാട്ടുകാരൻ ഭാഗ്യവശാൽ "വാലുള്ള" എന്ന പദത്തെ കണ്ടുപിടിച്ചു. എന്തെങ്കിലും ആട്ടെ ഈ പദത്തെത്തന്നെ ഒന്നു ചേർക്കാമെന്നു അയാൾ നിശ്ചയിച്ചു. എന്നിട്ട് ശ്ലോകം ഇങ്ങനെ പൂരിപ്പിച്ചു.

"കാലിണരണ്ടുമൊട്ടേ ഞാനിതാ സേവിക്കുന്നു
വാലുള്ളഹനുമാൻ ശ്രീരാമനെ പണ്ടെന്നപോൽ"

പ്രാസമുള്ള ഒരു പദത്തിനുവേണ്ടി ഇത്രപ്രയാസപ്പെട്ടുവല്ലോ. കഷ്ടംതന്നെ. എങ്കിലും ദൈവസഹായംകൊണ്ട് ഒന്നുകിട്ടി

യതു് ഒന്നാന്തരമായി. പ്രാസത്തോടുകൂടി ഒരു ഉപമാലങ്കാരവും കിട്ടി. അതിനാൽ ഇനിയും ദൈവസഹായം തന്നെ വേണ്ടതു്. അതുകൊണ്ടു് കുറെ ദൈവങ്ങളെക്കൂടെ സഹായത്തിനു വിളിച്ചുംകൊണ്ടു വേണം തെങ്ങുമാഹാത്മ്യകഥയിൽ പ്രവേശിക്കേണ്ടതു്. എന്നെല്ലാം കവി നിശ്ചയിച്ചു് എഴുതാൻ ആരംഭിച്ചു.

"കഠിനംകുളത്തുള്ള തേവരും വള്ളക്കേറി
പഠിപ്പിക്കേണമിങ്ങവനൊന്നെ വേണ്ടതെല്ലാം
ശാർക്കരബ്ഭഗവതി വർക്കലബ്ഭഗവാനും
തക്കമറ്റൊന്നു് തുണചെയ്യണമതിനായി
കഷ്ടമെന്യേ നല്ല ശർക്കരത്തരവിക്കാം
വക്കിമാപ്പിളകൊണ്ടു വീക്കോളും നസംശയം
കൊല്ലത്തുവസിക്കുന്നോരല്ലിത്താരമ്പശത്രു
കല്ലിത്തനിലിരുന്നുകളയാതെന്നുള്ളത്തിൽ വന്നിരിക്കണം

ഇത്രയും കവി എഴുതിത്തീർന്നു. നേരവും അസ്തമിച്ചു. അത്താഴം കഴിഞ്ഞുകിടക്കാറായപ്പോൾ നമ്മുടെ കവി തന്റെ കൃതിയെ മാസ്റ്റ്യരെ ഒന്നു കാണിച്ചു. അപ്പോൾ "കൊല്ലത്തുവസിക്കുന്നോരല്ലിത്താരമ്പശത്രു" എന്നതുവരെയെല്ലാം കവിത നന്നായി. അതിന്റെ അടുത്തവരിയിൽ അക്ഷരം പോരെന്നോ മറ്റോ ഉണ്ടെന്നു് മാസ്റ്റ്യക്കു ആശ്ചര്യവും അതു നിമിത്തം ഭർത്താവിനു് പിന്നെയും തോന്നി. പിറ്റേന്നു് കാലത്തെ "അമരകോശം" വരെ പുസ്തകം നോക്കി. കുട്ടികൾക്കു പറഞ്ഞുകൊടുക്കുന്ന വെള്ളിപ്പൊഴിമുഖം പള്ളിക്കൂടം ഹെഡ്മാസ്റ്ററുടെ അടുക്കൽ മിസ്റ്റർ ഇട്ടിക്കണ്ണൻ അയാളുടെ കവിതയും കൊണ്ടുചെന്നു. അയാൾ പറഞ്ഞതു് അക്ഷരം കുറവുണ്ടെന്നല്ല, കൂടിപ്പോയി എന്നാണ്. നമ്മുടെ തെങ്ങുകവിക്കു രസിച്ചില്ല. ഇന്നലെ മാസ്റ്റ്യ പറഞ്ഞു അക്ഷരക്കുറവുണ്ടെന്നു്. ഇന്നു് ഇയാൾ പറയുന്നു അക്ഷരം കൂടിപ്പോയി എന്നു്. ലോകം ഭിന്നരുചി എന്നു പറയുന്നതു ശരിതന്നെ. എന്നിങ്ങനെ ചായക്കടയിൽ വെച്ചു് നമ്മുടെ കവി പറഞ്ഞുനിന്നു, അപ്പോൾ കണക്കിൽ മിടുക്കനായ ഒരു കീഴ്ക്കൂട്ടംപിള്ള അവിടെ ചെന്നുചേർന്നു. കവി അതു

പിള്ളയോടു വിവരങ്ങൾ എല്ലാം പറഞ്ഞു. പിള്ള പറഞ്ഞു തൻ
നിവൃത്തിക്ക അക്ഷരങ്ങൾ ഒന്നു എണ്ണിനോക്കണമെന്നു്. കവി
അക്ഷരങ്ങൾ എണ്ണിനോക്കി. അപ്പോൾ കണ്ടതു് കൂടുതലാണ്.
ഇങ്ങനെ വെളിപ്പെട്ടപ്പോൾ വാദ്ധ്യാർ നിസ്സംശയമായി ജയം പ്രാ
പിച്ചു് വാഗ്ധോരണികളെക്കൊണ്ടു് പടഹം അടിച്ചുതുടങ്ങി. ക
വിക്ക ദുസ്സഹമായ കോപവും വ്യസനവും ഉണ്ടായി. വാദ്ധ്യാ
രേ! നിങ്ങൾ ഇത്രയൊന്നും പറയേണ്ട. അക്ഷരം കൂടിയാലെന്തു?
കവികൾ നിരങ്കുശന്മാരാണ്. ശാസ്ത്രംകൊണ്ടു് കണ്ട ദോഷ
ത്തെ പരിഹരിക്കാം. "സപ്തപ്ലുതംപോലെ ശബ്ദത്തെ കൂട്ടാം
നീട്ടാം യഥാമതി. അപ്ലുതസ്സിന് ഭംഗത്തെ ലേശംപോലും വരു
ത്താലാ" എന്നാണ് ശാസ്ത്രം കാണുന്നതു്. എന്നുപറഞ്ഞു്
കവി നീണ്ടവരിയിലുള്ള അക്ഷരങ്ങളെ നീക്കിയൊതുക്കി പ്ലുത അ
ക്ഷരങ്ങളിലാക്കി. അതു് ഇങ്ങനെയായിരുന്നു.

"കല്ലിത്തെന്നിന്നിടാതെന്നുള്ളത്തിലൂടിക്കണം"

പിന്നെയും കവി എഴുതിത്തുടങ്ങി.

"മാവേലരമ്യാലയൻ കവിരായധാരിയൻ
വാറിലൂടിക്കും ഞാൻ തവറ്റിപ്പോകുന്നെങ്കിൽ"

ഈ വരികൾ വളരെ നന്നായി എന്നു് കവിക്കു തോന്നി.
"ഗുരുവേ നമഃ" എന്നറിയാതെ പറഞ്ഞുപോയി. അയാൾക്കു
ഉടൻ വാക്കുകൾ വശ്യങ്ങളായി.

"ആയിരംതെങ്ങിൻവട്ടക്കായലിൻകര വാഴും
തായിരിക്കവെ ആരെ ആയിരം തൊഴുന്നു ഞാൻ
തൃക്കുന്നപ്പുഴയരിപ്പാട്ടു ചേർത്തല വള്ളം
മുക്കണ്ണൻമകൻ ദേവീ ദേവലപ്പുഴക്കൃഷ്ണൻ
ഇവരും തുണയ്ക്കണം ഗുരുവും തുണയ്ക്കണം
ഇവരെത്തൊഴുന്ന ഞാൻ എപ്പോഴും സർവ്വകാലം
തെങ്ങിന്റെ ഗുണങ്ങളെ പറവാൻ പോകുന്ന ഞാൻ
തിങ്ങിടുമുൾപ്പെട്ടവർ വിട്ടുറവു കേട്ടിടണം
ഭംഗി വാഗർത്ഥങ്ങൾക്കില്ലെങ്ങനെയിരുന്നാലും

ഇംഗമാനസന്മാർ നല്ല സംഗതി ഗ്രഹിക്കണം
തെങ്ങിൽനിന്നല്ലെ തേങ്ങയിടുന്നു ബുധജനം
തേങ്ങയിൽനിന്നു വെളിച്ചെണ്ണയും കിട്ടുന്നല്ലൊ
തേങ്ങാപ്പാലിനെ ചേർത്താൽ പ്രഥമൻ നന്നാകുന്നു
തേങ്ങയെക്കറിക്കുള്ള കൂട്ടിനും ചേർത്തീടുന്നു
തേങ്ങയെക്കൊപ്രയാക്കി കപ്പലിൽ കയറ്റുന്നു
തേങ്ങയെന്നുള്ള നല്ല പണംതാൻ രൂപാന്തരം
തെങ്ങിലെക്കരിക്കല്ലെ ദാഹിച്ചാൽ കുടിപ്പതും
തെങ്ങിന്റെ ഓലകൊണ്ട് പുരയും മേയാമല്ലൊ.
തെങ്ങിന്റെ കൂമ്പു ചെത്തി ചെത്തുകാർ കള്ളെടുപ്പു
തെങ്ങിന്റെ കുരുത്തോല തോരണത്തിനും കൊള്ളാം
മംഗലാംഗിമാർ കാതിലോലക്കും പ്രയോഗിക്കും
തെങ്ങോലയീർക്കിൽ നാവു വടിക്കാമെന്നതുകൊള്ളാം
തെങ്ങിന്റെത്തടി പുരയ്ക്കുത്തരം കഴുക്കോലും
തെങ്ങിന്റെ സർവാംഗവും ലോകത്തിനുപകാരം
ഇങ്ങനെത്തെങ്ങിനിന്നാൽ മംഗലം മങ്ങിടാതെ
എങ്ങുമേ പൊങ്ങിപ്പൊങ്ങി വന്നിടും സത്യം സത്യം"

ഇതി തെങ്ങുമാഹാത്മ്യവർണ്ണനെ ശ്രീമൽകിളിക്കണ്ണകൃതെ തേങ്ങ, കരിക്ക, ഓലാദിസാമാന്യവർണ്ണനം നാമ പ്രഥമകാണ്ഡം ദൈവകൃപയാ സമാപ്തം.

ഇപ്രകാരം നമ്മുടെ കവി ഏഴുകാണ്ഡങ്ങളും എഴുതിയുണ്ടാക്കി ഒരു ഗ്രന്ഥമാക്കി അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തുകയും ഏതാനും പ്രതികൾ റിവ്യൂ ചെയ്‌വാനായി പത്രാധിപന്മാൎക്കും പാരിതോഷികമായി ചില സുഹൃത്തുക്കൾക്കും അയച്ചുകൊടുക്കയും ചെയ്തു. നമ്മുടെ ഗവണ്മെന്റിൽ നിന്ന് പീനൽകോഡിന്റെ ഒരു മൂലക്കെങ്ങാനും ഇക്കവികൾക്ക ശിക്ഷ വിധിക്കുന്നതായ ഒരു വകുപ്പ് ചേർക്കാതിരിക്കുന്നതു നമ്മുടെ ഭാഷ ഇന്നും കേവലം ശൈശവാവസ്ഥയിൽ ഇരിക്കുന്നതുകൊണ്ടുതന്നെ ആയിരിക്കണം.

നമ്മുടെ ഇട്ടിക്കണ്ടകവിയെ പോലെയുള്ള കവികൾ ഇക്കാലത്തൊ ഈദേശത്തൊ മാത്രമെ ഉള്ളൂ എന്നല്ല ഞാൻ പറയുന്നതു്. എല്ലാകാലത്തും ഉണ്ടായിരുന്നിരിക്കണം. എല്ലാ ദേശത്തും ഉണ്ടെന്നൂഹിപ്പാൻ കാരണവും ഉണ്ടു്. അച്ചുക്കൂടങ്ങളും അക്ഷരാഭ്യാസത്തിനുള്ള സൌകൎയ്യവും ഇല്ലാതിരുന്ന കാലത്തുണ്ടായ നമ്മുടെ അധ്യാത്മരാമായണത്തെ എത്രയൊ ജനങ്ങൾ അത്യന്തം പണിപ്പെട്ടു പകൎത്തി എഴുതി സൎവ്വത്ര പരത്തിയിരിക്കുന്നു. ഈ സംഗതി ഒന്നുമാത്രംകൊണ്ടു് അധ്യാത്മരാമായണത്തിന്റെ സകലയോഗ്യതകളും അനുമാനഗോചരങ്ങളായി വരുന്നു. നമ്മുടെ ആളുകൾ ഗ്രന്ഥങ്ങളെ, എത്രതന്നെ ആയാലും പകൎത്തുന്നതിനെന്നല്ല പഠിക്കുന്നതിനുപോലും വെളിയിൽ കൊടുക്കുന്നതിനു മടിക്കുന്നവരാകുന്നു. അങ്ങിനെയിരുന്നിട്ടും രാമായണം ഇല്ലാത്ത ഗൃഹങ്ങൾ എത്രയൊ ചുരുക്കമാണു്. എഴുത്തച്ഛന്റെ കവിതകൾ മോഷമില്ലാത്തവയും ഗുണമുള്ളവയും ആകുന്നു. അതുകൾക്കു് ആചന്ദ്രതാരം ലയവും വരാനിടയില്ല. എന്നാൽ തെങ്ങമാഹാത്മ്യം കിളിപ്പാട്ടുകളുടെ ആയുസ്സ്കാലം എത്രയുണ്ടായിരിക്കും? അവ "അകാണ്ഡപാതജാത"ങ്ങളാണു്. ജനനവും മരണവും ഏകകാലത്തിലായിരിക്കും എന്നൎത്ഥം. ഇംഗ്ലീഷു ശാസ്ത്രത്തിൽ "യോഗ്യതമാവശേഷം"എന്നൊരു സിദ്ധാന്തമുണ്ടു്. അതിന്റെ താല്പൎയ്യം, യോഗ്യതമങ്ങളായുള്ളവമാത്രമെ ഒടുവിൽ ശേഷിക്കയുള്ളൂ എന്നാകുന്നു. ആ സിദ്ധാന്തപ്രകാരം തെങ്ങമാഹാത്മ്യം കിളിപ്പാട്ടുകൾ ഇടക്കാലത്തു തന്നെ നശിച്ചുപോകുന്നതാണു്. (ആ സിദ്ധാന്തസ്ഥാപകൻ ഇംഗ്ലണ്ടിലെ ഒരു മഹാ ശാസ്ത്രജ്ഞനാണു്. അദ്ദേഹത്തിന്റെ പേർ ഇപ്പോഴത്തെ മലയാളമനുസരിച്ചാണെങ്കിൽ "ദാരവിൻ" എന്നും പഴയ മലയാള പ്രകാരം "ഇതാരവീണൻ" എന്നും ആകുന്നു. ഇംഗ്ലീഷിൽ അദ്ദേഹത്തിന്റെ പേർ "ഡാർവിൻ" എന്നാകുന്നു.)

(11)

# ഭാഷാകവികളുടെ വർണ്ണനാവൈഭവം

## (പൂർവ്വഭാഗം)

---

(പി. അനന്തൻപിള്ള, എം. എ.)

ഭാഷാകവികളുടെ വർണ്ണനാവൈഭവം എന്ന തലക്കെട്ടു കണ്ടപ്പോൾ മലയാളഭാഷയെപ്പററിത്തന്നെയാണ് എൻെറ ഇന്നത്തെ പ്രസംഗം എന്നു വിശദമാകുന്നുണ്ടല്ലോ. ഇംഗ്ലീഷ്സാഹിത്യവും സംസ്കൃതസാഹിത്യവും ഒരുവിധം സാമാന്യമായി ഒട്ടെങ്കിലും പരിചയമുള്ളപ്പോൾ എൻെറ വിഷയം ഞാൻ ഇത്ര ചുരുങ്ങിയ തോതിലാക്കിയതെന്തിനെന്ന് പലർക്കും സംശയമുണ്ടായേക്കാം. മലയാളഭാഷയിൽ കവിതയുണ്ടാക്കാൻ യാതൊരു പ്രയാസമില്ലെന്നും ഇവ സംപ്രതി ഉണ്ടായിക്കൊണ്ടിരിക്കുന്ന കാവ്യങ്ങൾക്കു കണക്കില്ലെന്നും മററും വാദിക്കുന്നവരോടു ശരിയായ സമാധാനം പറഞ്ഞു നില്ക്കാൻ മേലാത്ത വിധത്തിലാണ് ഭാഷാസാഹിത്യത്തിൻെറ ആധുനികാവസ്ഥയെങ്കിലും ഇങ്ങനെയുള്ള സന്ദർഭങ്ങളിലെങ്കിലും നമ്മുടെ നാട്ടുഭാഷയെ അറിയുകയും പ്രശംസിക്കുകയും ചെയ്യുന്നതിന് എല്ലാ ഭാഷാഭിമാനികൾക്കും ന്യായമായ അവകാശമുണ്ടെന്നാണ് എനിക്കു തോന്നുന്നതു്.

പഴയതൊന്നും നല്ലതല്ല, നവംനവങ്ങളായിട്ടുള്ള പദാർത്ഥങ്ങളിലാണ് ജനങ്ങൾക്കഭിരുചി; എന്നും മററും ഓരോ തത്വങ്ങൾ മുൻനിറുത്തിക്കൊണ്ട് നവീനഭാഷാസാഹിത്യത്തിൽ സ്വച്ഛന്ദം സഞ്ചരിക്കാൻ കച്ചകെട്ടിയിറങ്ങിട്ടുള്ള ചില ലളിതകലാപ്രിയന്മാരുടെ സാഹസിക പ്രവൃത്തികളാൽ യഥാർത്ഥ ഭാഷാഭിമാനികളുടെ ബുദ്ധിക്കു് ഇളക്കംതട്ടുമെന്നു തോന്നുന്നില്ല. സാധാരണന്മാരുടെ ഭ്രമം താൽക്കാലികമായിട്ടുള്ളതിനാൽ അത്ര സാരമായി ഗണിക്കാനുമില്ല. ആകയാൽ അന്നന്നായി ഉണ്ടായിക്കൊണ്ടിരിക്കുന്ന കൃതികൾ നിർബാധമായി കുറെക്കാലം ക

രളത്തിൽ സഞ്ചരിച്ചുകൊള്ളട്ടെ. അവയ്ക്കു സാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ സിദ്ധിക്കയാണെങ്കിൽ അതൊരു നല്ല കാൎയ്യമാണ്. പക്ഷെ അവയുടെ അവതരണംകൊണ്ടുമാത്രം ഭ്രമിച്ചു വശമാവരുതെന്നു മാത്രമെ പറയേണ്ടതായിട്ടുള്ളു. ഇതുവരെയുള്ള നമ്മുടെ എന്നുമാത്രമല്ല ഏതു രാജ്യത്തെയും സാഹിത്യചരിത്രം പരിശോധിച്ചു നോക്കുകയാണെങ്കിൽ ശാശ്വതമായി നിലനിൽക്കുന്ന കൃതികളുടെ എണ്ണം വളരെ ചുരുക്കമായിക്കാണുന്നതാണ്. അപ്രകാരം പ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള കൃതികൾക്ക് യാതൊരുകാരണത്താലും ഉടവു തട്ടീട്ടില്ല. ഇക്കാരണംകൊണ്ടുതന്നെയാണ് മഹാകവികൾക്കു ചില പണ്ഡിതന്മാർ മനുഷ്യരുടെ ഇടയിൽ അത്യുൽകൃഷ്ടസ്ഥാനം നൽകീട്ടുള്ളതു്. ലോകത്തിൽ അധൎമ്മവും, ജനങ്ങൾക്കു കഷ്ടതയും അധികമാകുമ്പോൾ ഓരോ മഹാത്മാക്കൾ വന്നവതരിക്കുമെന്നും അവരുടെ പ്രവൃത്തിയുടെ ഫലം ലോകാവസാനംവരെ നിലനിൽക്കുന്നതാണെന്നും ഓരോ കാലത്തും ഇങ്ങനെ അവതരിച്ചിട്ടുള്ള ദിവ്യന്മാരുടെ ചരിത്രം സൂക്ഷ്മമായി എഴുതുന്നതായാൽ അതുതന്നെ ആയിരിക്കും സമ്പൂൎണ്ണമായ ലോകചരിത്രമെന്നും പാശ്ചാത്യരും പൌരസ്ത്യരും യോജിച്ചു സമ്മതിച്ചിട്ടുണ്ട്. പ്രസിദ്ധനായ കാർലൈലിന്റെ മതവും ഇതാണ്. നമ്മുടെ ഭഗവൽഗീതയിലും ഈ തത്വം പൂൎണ്ണമായി വെളിപ്പെടുത്തീട്ടുണ്ട്. ഈ അവതാരപുരുഷന്മാരുടെ കൂട്ടത്തിൽ തന്നെയാണ് ലോകത്തിലെ മഹാകവികളെയും ഉൾപ്പെടുത്തേണ്ടതു്. കാർലൈൽ ബഹുമാനപുരസ്സരം അപ്രകാരം ചെയ്തിട്ടുള്ളതും സ്മരണീയമാണ്.

അങ്ങനെയുള്ള മഹാകവികൾ നമ്മുടെ ഭാഷയിലും എല്ലപ്പോഴും അവതരിക്കുന്നുണ്ടോ എന്നു നോക്കാം. നാലഞ്ചുവൎഷം മുമ്പ് തിരുവനന്തപുരത്തുവച്ചുകൂടിയ ഒരു മഹാസഭയിൽ ഇംഗ്ലണ്ടിൽ വളരെക്കാലം താമസിച്ച് ഇംഗ്ലീഷ്സാഹിത്യവും അതിനോടു സംബന്ധമുള്ള മറ്റു സാഹിത്യങ്ങളും വഴിപോലെ അറിഞ്ഞു രസിച്ചിട്ടുള്ള ഒരു നായർമാന്യൻ മലയാളകവിതയെല്ലാം അസ്വാരസ്യകരമായി ഒരൊറ്റ കവിതയും അദ്ദേഹത്തിന്റെ ശ്രോ

ന്നിട്ടില്ലെന്ന് ഒരഭിപ്രായം പുറപ്പെടുവിക്കയുണ്ടായി. ഈ അഭിപ്രായം വേറെ ചിലൎക്ക് തീരെ രസിച്ചിട്ടില്ലെന്നു മാത്രമല്ല, ഷേക്സ്പീയർ, മിൽട്ടൺ, കാളിദാസൻ ഭവഭൂതി മുതലായ മഹാകവികളെ ഗണിക്കാതെ ഇങ്ങനെപറഞ്ഞതു കേട്ടം ശരിയായില്ലെന്നു അദ്ദേഹത്തെകുററപ്പെടുത്തുകയുംചെയ്തു. വാസ്തവമാലോചിക്കുകയാണെങ്കിൽ, ഏതുസാഹിത്യത്തിലെയും ഉത്തമങ്ങളായ കൃതികൾ വായിക്കുമ്പോൾ, നമ്മുടെ മനസ്സ് അവയിൽ ലയിച്ച് അങ്ങനെയുള്ള ഒരു അഭിപ്രായപ്രകടനത്തിന് ഇടകൊടുക്കുന്നതാണ്. അതിൽ കുററം പറയാനുമില്ല. എന്തെന്നാൽ യഥാൎത്ഥമായ സാഹിത്യരസം നാം അനുഭവിക്കുമ്പോൾ താദൃശമായ അന്യരസത്തോടു നമുക്കു പ്രതിപത്തിയുണ്ടാകുന്നതല്ല. ഓരോ കൃതിയും വായിക്കുമ്പോൾ അതനുഭവിക്കയെന്നല്ലാതെ താരതമ്യനിരൂപണം ചെയ്ക അസാദ്ധ്യമാണ്. ഈ ഒരു ഗുണം, അതായതു് സാഹിത്യരസംമാത്രം മുമ്പിൽ വച്ചുകൊണ്ട് മഹാകവികളെ താരതമ്യപ്പെടുത്തി ഒരു മതം സ്ഥാപിക്ക എന്നതു്, അനാവശ്യവും യുക്തിക്ക് ചേരാത്തതും ആകുന്നു. എന്നാൽ ഒരു കാൎയ്യമുണ്ട്. മഹാകവികളെ സംബന്ധിച്ചു മാത്രമെ ഇതു ശരിയായിരിക്കയുള്ളൂ. ഇതുപ്രകാരം ഷേക്സ്പീയരൊ കാളിദാസനൊ കേമനെന്ന ചോദ്യത്തിനവകാശമെ ഇല്ല. പിന്നെ ഓരോരുത്തരുടെയും ജ്ഞാനവിജ്ഞാനമാർഗ്ഗങ്ങളെയും മററും കുറിച്ച് ചിന്തിക്കയാണെങ്കിൽ താരതമ്യത്തിനു വഴിയുണ്ടെന്നു ഉള്ളൂ.

സാഹിത്യഗുണംകൊണ്ട് മഹാകവികളെന്ന പേരിനെ അർഹിക്കുന്ന മലയാളകവികളും ഉള്ളതുകൊണ്ടാണ് മുൻപറഞ്ഞ വിധത്തിലുള്ള അഭിപ്രായങ്ങൾ ചിലൎക്കുണ്ടാകുന്നതു്. മനുഷ്യപ്രകൃതിയുടെയും ബാഹ്യപ്രകൃതിയുടെയും അതിസൂക്ഷ്മങ്ങളായ അവസ്ഥാവിശേഷങ്ങളെല്ലാം ഗ്രഹിച്ചു സ്വമനോദർപ്പണങ്ങളിൽ കൂടി പ്രതിഫലിപ്പിക്കാൻ ശക്തിയുള്ള ഒരു കവി ഒരു രാജ്യത്തെ പ്രത്യേക സ്വത്താണെന്നു ആൎക്കും അഭിമാനിക്കാൻ പാടുള്ളതല്ല. അങ്ങനെയുള്ള കവികളുടെ ഏതെങ്കിലും ഒരു പ്രത്യേകരാജ്യത്തോ ജാതിക്കാരുടെ ഇടയിലോ ഉള്ള ജനനവും, വാസ

വും കേവലം യദൃച്ഛാസംഭവങ്ങളെന്നു വിചാരിക്കാനുള്ളതേയുള്ളു. അവർ സമസ്തലോകനേതാക്കളും കവികളാണ്. അവർ ഉത്പാദിപ്പിച്ചിട്ടുള്ള ആശയങ്ങൾ സകല ലോകാദരണീയങ്ങളും ആണ് എന്നുള്ള കാര്യങ്ങളിൽ പക്ഷാന്തരമുണ്ടാകാൻ തരമില്ല.

ഭാഷാകവികളുടെ വർണ്ണനാവൈഭവത്തെപ്പററി വല്ലതും പറയുന്നതിനു മുമ്പ് വർണ്ണനതന്നെ എന്താണെന്ന് അല്പം സൂചിപ്പിക്കേണ്ടിയിരിക്കുന്നു. ഒരു കവി വർണ്ണനകൊണ്ടു സാധിക്കുന്നതു അപ്രത്യക്ഷമായ ഏതെങ്കിലും വസ്തുവിനെ പ്രത്യക്ഷമാക്കുകയാണ്. ഒരു ചിത്രകാരൻ ചിത്രങ്ങളെക്കൊണ്ടു സാധിക്കുന്നതും ഇതുതന്നെയാണ്. പക്ഷെ കവിയുടെ വാക്കുകളും ചിത്രകാരന്റെ ചായങ്ങളും ആണ് സാമഗ്രികൾ എന്നുമാത്രമെയുള്ളു. നമുക്കു കണ്ണുകൊണ്ടു കാണാവുന്ന വസ്തുക്കളുടെ മാതിരി ശരിരൂപത്തിൽതന്നെ ചിത്രം കാണിച്ചുതരുന്നു. വർണ്ണനകൊണ്ട് അത്രതന്നെ അക്കാര്യത്തിൽ സാധിക്കയില്ലായിരിക്കാം. എന്നാൽ കേവലം അമൂർത്തങ്ങളായിരിക്കുന്ന പദാർത്ഥങ്ങൾപോലും നമുക്കു കവി പ്രത്യക്ഷപ്പെടുത്തിത്തരുന്നുണ്ട്. സാഹിത്യകലയ്ക്കുള്ള മാഹാത്മ്യം ഇതാണ്. ഇങ്ങനെ ബാഹ്യലോക വർണ്ണനകൊണ്ട് നമ്മെ വിനോദിപ്പിക്കുകയും മനുഷ്യപ്രകൃതിയുടെയും മററും സൂക്ഷ്മാവസ്ഥകളും വർണ്ണിച്ച് നമ്മെ കൃത്യാകൃത്യബോധമുള്ളവരാക്കുകയും ചെയ്യുന്ന ഏകകലയാണ് സാഹിത്യം. കവിതയുടെ മുഖ്യധർമ്മം ഇപ്പറഞ്ഞ രണ്ടുകൂട്ടത്തിൽ ഏതാണെന്നു പലർക്കും പണ്ടേ സംശയമുണ്ടായിരുന്നു. ഇംഗ്ലണ്ടിൽ രണ്ടു കക്ഷികളായിപ്പിരിഞ്ഞു ഓരോ പ്രത്യേകമാർഗ്ഗം അവലംബിച്ചിരുന്ന കവികളും അടുത്തകാലംവരെ ഉണ്ടായിരുന്നു. പക്ഷെ ഇങ്ങനെ രണ്ടായി പ്രവഹിച്ചെങ്കിലും രണ്ടുമാർഗ്ഗങ്ങളും തമ്മിൽ സമ്മേളിക്കയും ആ മേളം പിന്നീടില്ലാതായിത്തീരുകയും ചെയ്തു. ഏതുരാജ്യത്തെ സാഹിത്യം നോക്കിയാലും ഇങ്ങനെ ഒരു മത്സരം കാണാവുന്നതാണ്. എന്നാൽ മഹാകവികൾ ആരുംതന്നെ ഒരു പ്രത്യേകമാർഗ്ഗത്തെ പുരസ്കരിച്ചു കാവ്യങ്ങളെഴുതിയതായി തോന്നുന്നില്ല.

ഭാരതീയരുടെകാൎയ്യം നോക്കുകയാണെങ്കിൽ ഇവിടെയും ലൌകികമെന്നും ശാസ്ത്രീയമെന്നും കവിതയെ രണ്ടു വിഭിന്നമാൎഗ്ഗങ്ങളിൽ നിരൂപണം ചെയ്യാവുന്നതാണു്. പക്ഷെ ഇംഗ്ലണ്ടിലെപ്പോലെയുള്ള ഒരു നിർബന്ധം ഇവിടെ ഉണ്ടായിരുന്നതായി തോന്നുന്നില്ല. കാവ്യം മനുഷ്യരെ സന്മാൎഗ്ഗം പഠിപ്പിക്കണം; ഇതല്ലാതെ യാതൊരുദ്ദേശ്യവുമില്ല; എന്നു് ഉൽഘോഷണം ചെയ്തുകൊണ്ടു് പുറപ്പെട്ട പോപ്പു്, ജാൺസൺ മുതലായ പാശ്ചാത്യ കവികളെപ്പോലെ നല്ല വാസനയുള്ള കവികൾ ഇന്ത്യയിൽ ആ നിർബന്ധം വച്ചുകൊണ്ടിരിക്കാഞ്ഞതു് ഒരു വലിയ ഭാഗ്യമായിക്കരുതാവുന്നതാണു്. ഉപദേശം നല്കണം പക്ഷെ അതു് ഒരു ശാസനയുടെ രൂപത്തിലായിരിക്കരുതു്. ഒരു സുഹൃത്തു് പറഞ്ഞുതരുന്നതുപോലെ ആയാലും പോരാ. ഇഷ്ടഭാൎയ്യ സരസമായിട്ടു് ഉപദേശിക്കുന്നതുപോലെ ഇരിക്കണം എന്നാണു് പൌരസ്ത്യരുടെ അഭിപ്രായം. അതുകൊണ്ടു ശാസ്ത്രഗ്രന്ഥങ്ങളും നീതിപാഠങ്ങളും എല്ലാം പ്രധാനമായ സാഹിത്യത്തിൽനിന്നു് ഒഴിച്ചിട്ടു കൊണ്ടാണു് അവരുടെ പുറപ്പാടു്.

മലയാളത്തിലെ കവികൾ പ്രകൃത്യാ സ്വതന്ത്രന്മാരാണു്. സ്വദേശ ജാതമായ ബുദ്ധിവൈഭവമാണു് അവരുടെ കവിതകളിൽ പ്രകാശിക്കുന്നതു്. പക്ഷെ ആദ്യകാലത്തെ കവിതകളിൽ പരിഷ്കൃതമായ മനോധൎമ്മം അത്ര പ്രത്യക്ഷമായി കാണുന്നില്ലെങ്കിൽ അതിനവരെ പഴിക്കാനുമില്ല. അവരുടെ ലോകവ്യാപാരങ്ങളിലുള്ള ശ്രദ്ധയും, സഹജമായ രണശൂരത്വവും മററും യൂറോപ്യാം ഇംഗ്ലണ്ടിലുണ്ടായിട്ടുള്ള Ballads അല്ലെങ്കിൽ വീരരസപ്രധാനങ്ങളും ഗൈഹിക സൌഭാഗ്യ ജീവിതദ്യോതകങ്ങളും ആയ കവിതകൾ മാത്രമെ അവരുടെ ഇടയിൽ പ്രചരിച്ചിരിക്കാൻ വഴിയുള്ളു. അങ്ങനെയുള്ള ഗാനങ്ങൾ പക്ഷെ ആധുനിക മലയാളികൾക്കു് തീരെ ആസ്വാദ്യകരമല്ലെന്നു വന്നേക്കാം. അലങ്കാരം കൊണ്ടുള്ള ചമൽക്കാരവും വൎണ്ണനാവൈഭവവും ആ പാട്ടുകളിൽ വളരെ കുറയും. എന്നാൽ കഥാഗതിയും, അതിനനുരൂപമായ ആ ശബ്ദഭാഷാരീതിയും ആകപ്പാടെയുള്ള ഒരു മാധുൎയ്യ

വും എല്ലാംകൂടി ആലോചിച്ചാൽ ഈ പാട്ടുകളെ സാഹിത്യത്തിൽ നിന്നു തള്ളിക്കളവാൻ നമുക്കു മനസ്സുവരുന്നതല്ല. നമ്മുടെ പുരാതനമായ തച്ചോളിപ്പാട്ടിലെ ഏതെങ്കിലും ഒരു ഭാഗം നോക്കാം.

"അപ്പോൾ പറയുന്നു കുഞ്ഞുതന്നാൻ
പാഴിൽ മരിക്കുന്ന നായന്മാരെ
അപ്പോൾ പറയുന്നു നായന്മാര്
ഒന്നിങ്ങു കേൾക്കണം കുഞ്ഞുതന്നാ
രാജാവിന്റെ കല്പന ഒണ്ടിന്നൊടാ
അപ്പോൾപ്പറയുന്നു കുഞ്ഞുതന്നൻ
രാജാവിനു ഞാനൊന്നും കൊടുക്കാനില്ല
എനിക്കു രാജാവൊന്നും തരുവാനില്ല
അങ്ങനെ ഏതാനും ഉണ്ടെങ്കിലും
തിരുനെല്ലിപ്പിണ്ഡത്തിനു പോവാണുഞാൻ
പിണ്ഡംകഴിഞ്ഞു മടക്കത്തിനു
അതിൽക്കൂടി വരുന്നെന്നു പറഞ്ഞുംകൊള്ളു
പറഞ്ഞതുകേൾക്കാതെ തടുക്കവന്നു
അപ്പോൾപ്പറയുന്നു കുഞ്ഞുതന്നൻ
പാഴിൽ മരിക്കുന്ന നായന്മാരെ
അതുപറഞ്ഞു വാമൊഴിതീരും മുമ്പേ
വയനാടൻ വഴിയൊന്നു തലമറിച്ചു
നായന്മാർ പത്താളുടെ തലയുംപോയി."

ഇങ്ങനെ ഏതുഭാഗമായാലും പരിശുദ്ധവും ആഡംബരരഹിതവുമായ ഒരു ആസ്വാദ്യത ഈ പാട്ടുകൾക്കുണ്ടെന്ന് സഹൃദയന്മാർ എല്ലാവരും സമ്മതിക്കുന്നതാണ്. ഇതുപോലെതന്നെ പയ്യന്നൂർ പാട്ടോല മുതലായ പ്രാചീന കൃതികളും ഇദ്ദേശവാസികളായിരുന്ന കവികളുടെ മനോധർമ്മം നമുക്കു വഴിപോലെ കാണിച്ചുതരുന്നുണ്ട്.

എന്തായാലും മഹാകവികളുടെ വർണ്ണനാവൈഭവം പ്രകാശിക്കാൻ തുടങ്ങിയതു ആര്യന്മാരുടെ ആഗമനത്തിനുശേഷമാണ്. മദ്ധ്യഏഷ്യയിൽനിന്നോ മറ്റോ വന്ന ഇവർ ഭാരതഖണ്ഡത്തിൽ കടന്ന് ഇവിടെയുള്ള പർവ്വതശ്രേണികളും, നിർമ്മലസരസ്സുകളും മൈതാനപ്രദേശങ്ങളും കടലും മററു പല പ്രകൃതിവിശേഷങ്ങളും കണ്ടപ്പോൾ ഭ്രാന്തന്മാരെപ്പോലെ മതിമറന്നു വർത്തിച്ചിരിക്കണമെന്നുള്ളതു് ആക്കാലത്തെ അവരുടെ സാഹിത്യം നോക്കിയാൽ ആക്കും നിഷ്പ്രയാസമായി മനസ്സിലാകാവുന്നതാണ്. ഇക്കൂട്ടത്തിൽ കല്ലും മരവും കുന്നും കാറ്റും കോപവും അസൂയയും എല്ലാം മൂർത്തിപാത്രങ്ങളായി. ഭാഷയിൽക്കൂടി ഇത്ര വളരെ മനോധർമ്മം ചെലുത്തുവാൻ സാധിച്ച ഇവരുടെ കവിതകളുടെ കാര്യം പറവാനില്ലല്ലോ. ആക്കാലത്തു ദക്ഷിണഇൻഡ്യയിലാകട്ടെ ദ്രാവിഡന്മാർ അവരുടെ പരിശ്രമംകൊണ്ട് നാടെല്ലാം സ്വർഗ്ഗതുല്യമാക്കിത്തീർക്കയായിരുന്നു. അവരുടെ ഭാഷയിൽ കല്ലും മരവും മററും മനുഷ്യബുദ്ധിക്കു ചേർന്നവിധത്തിൽ അന്നും ഇന്നും അചേതനങ്ങൾ തന്നെ.

ആര്യസമാഗമത്തിൽ, ഹിന്ദുമതമെന്ന ആചാരദൂഷിതമായിത്തീർന്നിരുന്ന ശൈവവിശ്വാസത്തിലകപ്പെട്ട് ശൈലിയിലുണ്ടായിരുന്ന സ്വഭാവവും നശിച്ചു എങ്കിലും ഈ മനോധർമ്മം സംഹിതാകാരന്മാരുടെ ഒരു വിശിഷ്ടസമ്പത്തായിത്തീർന്നു. പഴയ പാട്ടുകളിൽ നിന്ന് മണിപ്രവാളഘട്ടമെന്ന ആ കാലത്തെയ്ക്കു നാം പ്രവേശിക്കുമ്പോൾ ആഗന്തുകമായ ഈ വ്യത്യാസം നല്ലപോലെ തെളിഞ്ഞു കാണാവുന്നതാണ്. സംസ്കൃതരീതിയിലുള്ള അലങ്കാരങ്ങളും ഛായകളും കേരളീയ കവികൾ അറിഞ്ഞു വശമായ നാൾമുതൽ അവർ അവയെ ധാരാളമായി ഉപയോഗിക്കാൻ തുടങ്ങീട്ടുണ്ട്. അലങ്കാരങ്ങളുപയോഗിച്ച് ആദ്യമായി മലയാളത്തിൽ ഉണ്ടാക്കീട്ടുള്ള കൃതികൾക്കു ഒരു പ്രത്യേകമായ ആസ്വാദ്യതയുണ്ട്. പണ്ടെ അനേകശതാബ്ദം കലശലായിത്തീർന്നതോടുകൂടി അലങ്കാരങ്ങൾ കേട്ടു കേട്ടു തഴക്കം വന്നിട്ടുള്ള മലയാളികൾക്ക് അതൊന്നു

ദോഷവും ആയിത്തീൎന്നിട്ടുണ്ട്. ഇതിൽ അത്യന്തം അപരാധ
ത്തിന്നു പാത്രമായിത്തീൎന്നിട്ടുള്ളതു ശ്ലേഷാലങ്കാരമാണ്. മാമൂലനു
സരിച്ചുള്ള അലങ്കാരങ്ങൾക്കു പരിഷ്കാരമില്ലെന്നുള്ള നാട്യത്തോ
ടുകൂടി നമ്മുടെ ചില പുതിയ കവികൾ ഹൃദയംഗമമായി അംഗീ
കരിച്ചിരിക്കുന്ന ഈ അലങ്കാരം വായനക്കാൎക്ക് ദുസ്സഹമായിത്തീ
ൎന്നിരിക്കുന്നു എന്നു പറയാം. ശ്ലേഷപ്രകാരം രണ്ടുവസ്തുക്കൾ ത
മ്മിൽ ഏകശബ്ദവാച്യത്വം കൊണ്ടെങ്കിലും സാമ്യം കണ്ടുപിടി
ക്കാവുന്നതാണ്. പക്ഷേ ഈ ചെപ്പടിവിദ്യയുടെ സൂത്രം മന
സ്സിലാക്കുന്നതിന്നുതന്നെ വായനക്കാൎക്ക് എത്ര ക്ഷമവേണം. ഈ
വിഷയത്തെപ്പററി ധാരാളം പറവാനുണ്ടെങ്കിലും അപ്രകൃതമാക
യാൽ ഇവിടെ വിടേണ്ടിയിരിക്കുന്നു.

വൎണ്ണനയിൽ അലങ്കാരമുപയോഗിക്കുന്ന സമ്പ്രദായം ഇവി
ടെ കൊണ്ടുവന്നതു് ഭാവനാശക്തി പരിപൂൎണ്ണാവസ്ഥയെ പ്രാപി
ച്ചിരുന്ന ആൎയ്യന്മാരാണെന്നു പറഞ്ഞല്ലോ. നമ്മുടെ അലസത
യും അന്ധവിശ്വാസത്തിന്നും മററും ഇവരുടെ ആഗമനം കാര
ണഭൂതമായിത്തീൎന്ന കൂട്ടത്തിൽ ഭാഷാകവിതയ്ക്കുണ്ടായ മാററവും
അഭിലഷണീയമായിട്ടുള്ളതുതന്നെ ആയിരുന്നോ എന്നു് ഇപ്പോൾ
നാം ആലോചിച്ചാൽ ഉത്തരം പറവാൻ സാധിക്കുന്നതല്ല. ന
മ്മുടെ ശ്രോത്രേന്ദ്രിയങ്ങൾക്കു് ചിരപരിചിതമായിത്തീൎന്നിട്ടുള്ള ന
ല്ല ഭാഷാകാവ്യങ്ങളെല്ലാം ആസ്വാദ്യങ്ങളല്ലെന്നു പറഞ്ഞുപേക്ഷി
ച്ചിട്ടു് ഇനി പഴയപാട്ടുകളെ സ്വീകരിക്ക എന്നതും അസാദ്ധ്യമാ
ണ്. ആകയാൽ ആ പുതിയ ആൎയ്യപ്രസ്ഥാനത്തിൽക്കൂടി നമു
ക്കു് ഭാഷാകവിതയിലെ വൎണ്ണനകൾ പരിശോധിച്ചു നോക്കാം.

ഒരു പാശ്ചാത്യമഹാകവിയും സാഹിത്യനിരൂപണ വിശാരദ
നും ആയ ഡാക്ടർ ജാൺസൺ ഇംഗ്ലീഷ് കവികുലകൂടസ്ഥനായ
ഷേക്സ്പീയരുടെ നാടകങ്ങൾ നിരൂപണം ചെയ്തപ്പോൾ ഷേക്സ്പീ
യരുടെ അതിമാനുഷമായ കവിതാസാമൎത്ഥ്യം (വെളിപ്പെടുന്നതു്)
പ്രകൃതിയെ യഥാസ്ഥിതിയിൽ കണ്ണാടിയിലെന്നപോലെ പ്രതിഫ
ലിപ്പിച്ചു കാണിക്കുന്നതിലാണ് അന്തൎഭവിച്ചിരിക്കുന്നതെന്നു് അ

ഭിപ്രായപ്പെട്ടിരിക്കുന്നു. സാഹിത്യവേദികളുക്കളുപ്രവേശിച്ച് ആ രെയും നിർദ്ദയമായി മർദ്ദിക്കുന്നതിന് ഫൂൽക്കാരത്തോടുകൂടി ന ടന്ന ഈ ദണ്ഡധാരന്റെ അഭിപ്രായങ്ങൾ പലപ്പോഴും വ്യതിച ലിതപ്രായങ്ങളായിട്ടാണ് കണ്ടിട്ടുള്ളതു്. എങ്ങനെയെങ്കിലും ഈ രഭിപ്രായത്തെപ്പററിയുള്ള വാദം ഇന്നും നിലച്ചിട്ടില്ല. പക്ഷെ നാം ഇവിടെ നോക്കേണ്ടതെന്തെന്നാൽ അങ്ങനെ കണ്ണാടിയിലെ ന്നപോലെ തന്മയത്വത്തോടുകൂടി വർണ്ണിക്കുന്നതു് സർവ്വഥാ ആ സ്വാദ്യമാണോ എന്നാണ്. അതിശയോക്തി എന്ന നമ്മുടെ ഏററവും പ്രിയപ്പെട്ട അലങ്കാരത്തിന് അപ്പോൾ അവകാശ മില്ലെന്നുവരും. ഈ അഭിപ്രായം ഖണ്ഡിക്കാൻ സംസ്കൃതകവി കൾ മൂർച്ചയുള്ള ഖഡ്ഗവുമായി വരുമെന്നുള്ളതിന് സംശയമി ല്ല. അവരുടെ ഉപമാദ്യലങ്കാരങ്ങൾ പൊയ്പോയാൽ സാഹിത്യം മുഴുവൻ ഉടച്ചു വാർക്കേണ്ടതായിട്ടുവരും. ഉള്ളതുമാത്രം തുറന്നു പ റകയാണെങ്കിൽ എവിടെയാണ് രസം എന്ന ഡാക്ടർ ജാൺസ ൺ തന്നെ വേറൊരിടത്തു വിചാരണ ചെയ്യുന്നുണ്ട്. ഹിമാലയ പർവ്വതം ഇൻഡ്യാമഹാരാജ്യത്തിന്റെ പടിഞ്ഞാറെ അററംമുതൽ കിഴക്കെ അററംവരെ നീണ്ടുകിടക്കുന്നു എന്നുപറഞ്ഞാൽ പരീക്ഷ യ്ക്ക് ഭൂമിശാസ്ത്രം പഠിക്കുന്ന കുട്ടികളല്ലാതെ ആരെങ്കിലും വായി ക്കുമെന്നു തോന്നുന്നില്ല. എന്നാൽ കാളിദാസൻ പറയുന്നതു പോലെ

“ആഴിയിലൊരണ്ടിലുമിടയ്ക്കിഹ നിൽക്കയാലീ-
യൂഴിക്കളക്കുമളവുകോലു പതിച്ചപോലെ”

ആയാൽ അതു നമുക്ക് ഒരിക്കൽവായിച്ചാൽ പോരെന്നുതോന്നും.

ഈ പർവ്വതത്തിൽ സകല ഔഷധവർഗ്ഗങ്ങളും രത്നങ്ങളുമു ണ്ടെന്ന് ഭൂമിശാസ്ത്രകാരൻ ഒരു പട്ടിക തരുമായിരിക്കാം. കാളി ദാസനാകട്ടെ.

കന്നായ് ചമച്ചിവനെയപ് പൃഥുചക്രവർത്തി
ചൊന്നിട്ടുഗോപടിവിൽനിന്നൊരുഭൂവിൽനിന്നും

നന്നായുരന്നിടുവതിന്നു സുമേരുവിങ്കൽ
രത്നം മരുന്നുകളുമാന്റിതു പർവ്വതങ്ങൾ

എന്നു രസമായി വർണ്ണിയ്ക്കുന്നു.

മഞ്ഞിനെപ്പററി,

മഞ്ഞുതപമാന്ന മണിരാശിപെരുംമലയ്ക്കു
മഞ്ഞിന്റെ ബാധയഴകിന്നൊരു ഹാനിയല്ല
മുങ്ങുന്നുപോൽ ഗുണഗണത്തിലൊരൊററദോഷം
മുഴം കളങ്കമതുപോലെ നിലാവുതന്നിൽ,

എന്നും, അവിടെയുള്ള സിംഹങ്ങളെപ്പററി,

വമ്പിച്ചകാരിവരരെക്കൊലചെയ്തുവരും
മണ്ടും മൃഗേന്ദ്രരെ നഖങ്ങളിൽനിന്നുതിരും
നന്മുത്തുചിന്തിന വഴിക്കിഹ വേടർവർഗ്ഗം
തേടുന്നു മഞ്ഞിലടിമുദ്രകൾ മാഞ്ഞപോലും

എന്നും, അവിടെവീശുന്ന കാററിനെപ്പററി,

ഭാഗീരഥീ ജലകണങ്ങൾ കവന്നുകൊണ്ടു
നൽദേവതാരുതരുശാഖയിളക്കിമെല്ലെ
മെയ്ച്ചാർത്തു പീലികൾ വിതുത്തണയുന്നിളംകാ-
ററേററുന്നു വേടരിഹ വേട്ടകളാടിടുമ്പോൾ.

ഇങ്ങനെയെല്ലാമാണു വർണ്ണിക്കുന്നതു്. ഇതാണു് ലൗകികമായിട്ടുള്ള വർണ്ണന. ഷേക്സ്പീയരുടെ ബാഹ്യലോകപ്രകൃതിയെപ്പററിയുള്ള വർണ്ണനയുടെരീതി ഇതുതന്നെയാണു്. പക്ഷെ അദ്ദേഹത്തിന്റെ നാടകങ്ങൾ പ്രായേണ മനുഷ്യപ്രകൃതിയുടെ സൂക്ഷ്മതത്വങ്ങൾ വിശദീകരിയ്ക്കുന്നവയാകയാൽ ഡാക്ടരുടെ അഭിപ്രായം ആ അംശത്തിൽ സാധുവായിരിക്കാം. ഇതും ദീർഘിച്ചാൽ അപ്രകൃതമായി വന്നേക്കാമെന്നു വിചാരിച്ചു് ഇവിടെ ഉപേക്ഷിയ്ക്കുന്നു.

കേവലം കവിസങ്കേതങ്ങളെക്കൊണ്ടുമാത്രം കൈകാര്യംചെയ്യുന്ന ഭാഷാകവികളുടെകാലം മണിപ്രവാളഘട്ടം തന്നെ ആയിരുന്നു. ശ്ലേഷരീതികൊണ്ടു നോക്കിയാലും അവരുടെ മനപ്പൂർവ്വമാ

ഴ യത്നം മലയാളത്തെ സർവ്വപ്രകാരത്തിലും സംസ്കൃതമാക്കാനായി രുന്നു എന്നു തെളിയുന്നതാണു്. ആകയാൽ ആ കാലത്തെ ഒരു പ്രധാന കൃതിയായ ഉണ്ണുനീലിസന്ദേശത്തിൽപോലും ഇങ്ങനെയുള്ള വർണ്ണനകൾ കാണുന്നതിനു അത്ഭുതപ്പെടുവാനില്ല. അതിൽ ഒരു പ്രഭാതം ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

> കാളുംപോലെ കുസുമധനുഷോ ഹന്ത പൂങ്കോഴികൂകി
> വെള്ളപോലെ ചിതറിവിതറാം താരകാണാം നികായം
> താളംപോലെ പുവരിവനിതസ്സംഗതേ ചന്ദ്രസൂര്യൌ
> നാളംപോലെ നളിനകലികോൽഗതാ ഭൃംഗരാജീ

ആ കൃതിയിൽ തന്നെയുള്ള കൊല്ലം പട്ടണത്തിന്റെ വർണ്ണന ഇങ്ങനെയാണു്:—

> രമ്യശ്രീമന്നയനസുഭഗം മറ്റുമോരോ പദാർത്ഥം
> നാട്ടാർ വർണ്ണിപ്പതു പുനരിഹ കേവലം കൊല്ലമെന്റു്
> എന്റല്ലീ ഞെഴലുകിലുമിതിന്നൊപ്പമില്ലെന്റു ചൊൽവാൻ
> തൊല്ലുംകൊല്ലം ഭുവനിതലേ പിന്നെയും കൊല്ലമേവ.

ചമ്പു പ്രബന്ധങ്ങളിലേക്കു കടന്നുനോക്കുകയാണെങ്കിൽ, എങ്ങും ഈ തോതനുസരിച്ചുതന്നെയാണു് വർണ്ണനകൾ കാണുന്നതു്. പക്ഷേ, സംസ്കൃതകൃതികളിലെപ്പോലെതന്നെയോ അല്ലെങ്കിൽ കുറെക്കൂടി മെച്ചമായിട്ടോ, നല്ലനല്ല അലങ്കാരങ്ങൾ പ്രയോഗിക്കുന്നതിനു് ചമ്പുകർത്താക്കൾ സമർത്ഥന്മാരായിരുന്നു എന്നു തെളിഞ്ഞുകാണുന്നുണ്ടു്. പക്ഷേ, ഭാഷാരീതി കഠിനമായിരിക്കും. എങ്കിലും പദസ്വച്ഛത, ഒഴുക്കു മുതലായ ഗുണങ്ങൾ നോക്കുമ്പോൾ ആ വക കൃതികളെ മലയാളത്തിൽനിന്നു തള്ളിക്കളവാൻ നമുക്കു മനസ്സു വരുന്നതുമില്ല. ഉദാഹരണത്തിനു്,

> പാലാഴിത്തയ്യലാൾതൻ തിരുനയനകലാലോലലോലംബമാലാ
> ലീലാരംഗം ഭുജംഗേശ്വരമണിശയനേ തോയരാശൌ ശയാനം
> മേലേമേലേ തൊഴുന്നേൻ ജഗദുദയപരിത്രാണസംഹാരദീക്ഷാ
> ലോലാലോലാത്മാനം പദാന്തപ്രണതസകലദേവാസുരം വാസുദേവം.

ശരവ്യൂഹമാസ്സം നവനവങ്ങളിലം വർഷിച്ചീടിന കാളമേഘമാകുന
മാലയിതെന്നും ബാലാതപപരിപൂർണ്ണനാകം നീലാഞ്ജനഗിരി
ശൃംഗമിതെന്നും പരിചൊടുജഗത്താമാത്തിവളപ്പാൻപെരുമാറീടിന
മൃത്യുയിതെന്നും നാസികയില്ലതി ഘോരതരതേടിന യാതനയെന്നും
ഭീഷണതയ്ക്കൊരു ഭൂഷണമെന്നും വൈരൂപ്യത്തിനൊരാസ്പദമെന്നും
ധൃഷ്ടത്വത്തിനു സൂതികയെന്നും ചെമ്മേമൂർത്തമധർമ്മമിതെന്നും
മതിമതികണ്ടുള്ള മണ്ഡലമവിൻ മാപാപികളേ ശൂർപ്പണഖാകില
പിഴപെട്ടമാനകളിക്കംപോലെ പിമ്പേചെന്നുടനലറുന്നും
വിവിധാഭരണ ഗോചരഖേചര പാംക്തിഷുചിലരെ ച്ചെകിട്ടുപൊ
[ളിച്ചും
ചെവിപിടിപെട്ടു സരോഷമിഴച്ചുകെട്ടുമറിച്ചു മല്ലിച്ചുമറിഞ്ഞും
നാസാകുഹരത്തൂടെ ചാട്ടം ചോരകുടിച്ചു പുളച്ചുതിമച്ചും
പ്രൌഢമുനീന്ദ്രാദ്യാടകപൊളിച്ചും പെരുവഴിനീളെ കളികളഘോരം

ഇങ്ങനെ ഞാൻ ചമ്പുകാരന്മാരുടെ വർണ്ണനാവൈഭവം വിസ്തരിച്ചുതുടങ്ങുകയാണെങ്കിൽ അതുതന്നെ ഒരു പ്രത്യേക പ്രബന്ധമായിത്തീരുന്നതാണ്.

ഭാഷാചമ്പു പ്രബന്ധങ്ങളിൽനിന്നും മലയാളികളുടെ പ്രിയപ്പെട്ട കുടുംബസ്വത്തായ കൃഷ്ണഗാഥയിലേയ്ക്കു പ്രവേശിക്കുമ്പോൾ വർണ്ണനയ്ക്കും അതിന്റെ ജീവനായുള്ള അലങ്കാരപ്രയോഗത്തിനും ഒരു വലുതായ മാറ്റം സംഭവിച്ചിരിക്കുന്നതായിക്കാണാം. സംസ്കൃത കവികളെ അനുകരിച്ചു് ഉപമ, ഉൽപ്രേക്ഷ മുതലായ അലങ്കാരങ്ങളെ ചെറുശ്ശേരി സരസമായി പ്രയോഗിച്ചിട്ടുണ്ടു്. വിശേഷിച്ചു് ഒരംശംകൂടിയുള്ളതാണു് ഇവിടെ പ്രസ്താവയോഗ്യമായിട്ടുള്ളതു്. കവിയുടെ വാക്കുകൾക്കു ഒരു പ്രത്യേകമായ വിലയുണ്ടെന്നുകൂടി കൃഷ്ണഗാഥയിലെ വർണ്ണനകൾ വായിക്കുമ്പോൾ നമുക്കു ഉള്ളിൽ തോന്നുന്നു. നമ്മുടെ സങ്കല്പശക്തിയെ ഉദ്ദീപിപ്പിക്കാനുള്ള ഒരു വിശേഷശക്തി സവിശേഷം ശോഭിക്കുന്നുണ്ടു്. ഈ ശക്തി ഒരു കൃതിക്കു് കൂടുന്തോറുമാണു് നമുക്കു അതിന്റെ കർത്താവിനെപ്പറ്റി സ്നേഹാദരങ്ങളുണ്ടാകുന്നതു്. അങ്ങനെയുള്ള

കവിത വായിക്കുമ്പോളാണ് ഒരുത്തന്റെ ഭാഷാഭിമാനം സ്വദേശഭക്തിയിലുള്ള തൃഷ്ണയായിബ്ഭവിക്കുന്നതു്. രാജകീയ കാളേജിലെ ഒരു ഇംഗ്ലീഷ് പ്രൊഫസറായ മിസ്റ്റർ സ്റ്റാസ്സിന് 'താംസൺ' എന്ന ഇംഗ്ലീഷ്കവിയുടെ പ്രകൃതിവർണ്ണനാവൈഭവത്തെപ്പററി പ്രസംഗിക്കേണ്ട അവസരം വരുമ്പോൾ എന്തു തൃഷ്ണതയാണ് അദ്ദേഹത്തിന്റെ ഭാവം പ്രദർശിപ്പിക്കുന്നതു്? ഇൻഡ്യയിലിരുന്നുകൊണ്ട് ചിരപരിചിതമായ തന്റെ ജന്മഭൂമിയിലെ പ്രകൃതിമഹിമ കണ്ടാനന്ദിക്കുന്നതിനും തന്നിൽ എപ്പോഴും സുദൃഢമായ ദേശഭക്തിയുളവാക്കുന്നതിനും താംസന്റെ "കാലങ്ങൾ" എന്ന വർണ്ണനാത്മകമായ കാവ്യം ഒന്നുമാത്രം മതിയത്രെ. ഞാനും എന്റെ ചില സ്നേഹിതന്മാരും വായിച്ചുനോക്കീട്ട് കാര്യങ്ങളെല്ലാം മനസ്സിലാക്കിയെങ്കിലും പ്രസ്തുതകാവ്യത്തിൽ ആസ്വാദ്യമായിട്ട് ഒന്നുംതന്നെ കണ്ടില്ല. ഞങ്ങൾ വാക്കുകളുടെ സ്വാഭാവികമായ അർത്ഥംമാത്രമെ വകവച്ചുള്ളു. പക്ഷെ, വാക്കുകളും ആശയങ്ങളും ഒന്നല്ല കാര്യം. ഏതെങ്കിലും ഒരു സംഗതിയുടെ പൂർണ്ണമായ ജ്ഞാനം നമ്മുടെ മനസ്സിൽ ഉണ്ടാകുന്നതിന് അതിൽ പ്രധാനപ്പെട്ട ഏതെങ്കിലും ഒരംശം വർണ്ണിച്ചാൽ മതിയാകുന്നതാണ്. ആ മുഖ്യാംശങ്ങളേതെല്ലാമെന്നു കണ്ടുപിടിക്കുന്നതിലാണ് കവിയുടെ ബുദ്ധിസാമർത്ഥ്യം ആശ്രയിച്ചിരിക്കുന്നതു്. ഇതിൽ സാങ്കേതികമായ അലങ്കാരമൊന്നും പ്രയോഗിച്ചില്ലെങ്കിലും ചമൽക്കാരത്തിനും തൽഫലമായ ആസ്വാദ്യതയ്ക്കും യാതൊരു ഹാനിയും വരുന്നതല്ല. താംസന്റെയും മററുപല വിദേശകവികളുടെയും നമ്മുടെ ചെറുശ്ശേരി, തുഞ്ചൻ, കുഞ്ചൻ മുതലായ വിശിഷ്ട കവികളുടെയും ലക്ഷണം ഇതാണ്. പക്ഷെ, ദേശകാലോചിതമായ വിധത്തിൽ ഓരോ കൃതി ഉളവായിട്ടുള്ളതു് എല്ലാവർക്കും ആസ്വാദ്യകരമായിരിപ്പാൻ സാധിക്കുന്നതല്ലെന്നേയുള്ളു. താംസന്റെ ഹിമവർഷവർണ്ണനയെക്കാൾ നമുക്കാസ്വാദ്യകരമായിരിക്കുന്നതു ചെറുശ്ശേരിയുടെ വർഷകാലവർണ്ണനയല്ലേ എന്നു നോക്കാം.

മേചകകാന്തി കലർന്നുതുടങ്ങീതേ
മേഘങ്ങളെല്ലാമേ മെല്ലെമെല്ലെ.

ഡംബരമാണ്ടു മുഴങ്ങിത്തുടങ്ങീത-
ങ്ങംബരംതന്നിലെ മെല്ലമെല്ലെ.
പാരിച്ചുനിന്നൊരു പേമഴ തൂകീട്ടു
പാരിടമെങ്ങുമേ മുങ്ങിക്കൂടി.
വർഷത്തെക്കണ്ടുള്ള കർഷകന്മാരെല്ലാം
ഹർഷത്തെപ്പൂണ്ടുതുടങ്ങിതെങ്ങും
കച്ചുകിടക്കുന്നമച്ചകമോരോന്നിൽ
ഉഴതുടങ്ങീ പലക്കുമപ്പോൾ.
പച്ചപ്പാടമില്ലാത്തിട്ടും പൂട്ടമുണ്ടായി
പിച്ചയായുള്ളൊന്നിക്കാലലീല.
ചീർത്തുള്ള മേഘത്തിൻ ചാർത്തുപരന്നപ്പോൾ
മാർത്താണ്ഡബിംബംമറഞ്ഞുപോയി.
നീപങ്ങൾപൂത്തതുകണ്ടൊരുവണ്ടുകൾ
നീളവേപാടിത്തുടങ്ങീതന്നിൽ.
വാരികവഹന്നൊരുവാതംവഹന്നേരം
വാർലതച്ചുതുടങ്ങിതെങ്ങും.
ശോഷിച്ചുപോയുള്ള തോയങ്ങളെല്ലാമേ
പോഷിച്ചുനിന്നിതായെങ്ങുമപ്പോൾ.
ചാതകമെല്ലാമെജാതസുഖങ്ങളായ്
വീതവിഷാദങ്ങളായിനിന്നു.
കേതകിപ്പൂവിലെനന്മണംകൊണ്ടെങ്ങും
കേഴിച്ചുപാന്ഥരെമേവുംകാലം.
കാർമുകിലായൊരുനീലപ്പടംകൊണ്ടു
വ്യോമതലത്തെ വിതാനിച്ചെങ്ങും.
ആക്കമിയന്നവലാഹകളാകിയ
പൂക്കുലമേലത്തിൽതൂക്കിച്ചമേ.
ശോഭകലർന്നൊരുമിന്നലായുള്ള
ദീപങ്ങളെങ്ങുംകൊളുത്തിമേന്മേൽ.

ചെറുശ്ശേരിയുടെ വർണ്ണനകളുടെ ഹൃദയംഗമത്വം സവിശേഷം പ്രകാശിപ്പിക്കുന്ന പല ഘട്ടങ്ങളും കൃഷ്ണഗാഥയിലുണ്ട്. സങ്ക

ല്പശക്തിയുടെ സ്ഫുരണമാണ് അദ്ദേഹത്തിന്റെ കവിതയുടെ ജീവനെന്നുതന്നെ പറയാം. ശ്രീകൃഷ്ണന്റെ ശൈശവവർണ്ണനയിൽ പല്ലുമുളക്കുന്നതിനെപ്പററി വർണ്ണിച്ചിരിക്കുന്നതുനോക്കുക.

ചന്തമെഴുന്നോരു ചെന്തൊണ്ടിവാതന്നിൽ
ദന്തങ്ങൾപോന്നുവന്നങ്കുരിച്ചു
പല്ലവംപൂണ്ടൊരുമുല്ലയാംവല്ലിമേൽ
ഉല്ലാസമൊട്ടുകളുന്നപോലെ
നന്ദനനാംകുവാനമ്മമാർചെന്നങ്ങു
സമ്മോദംപൂണ്ടുവിളിക്കയാലെ
ചൊടിമ്മേയുള്ളൊരുപുഞ്ചിരിതൂകുമ്പോൾ
കിഞ്ചനകാണായിവന്നുകൂടി
പാലുണ്ണുന്നേരമപ്പോർമുലരണ്ടിലും
ചാലത്തെളിഞ്ഞതങ്ങേറിയായ് വന്നു.
ദന്തങ്ങൾതന്നുടെഅങ്കുരംകണ്ടിട്ടു
സന്തോഷംപൂണ്ടുള്ളവല്ലവിമാർ
വേഗത്തിൽചുംബിച്ചുനേരുണ്ണന്മുഖം
വേർവിട്ടുതീട്ടവൻവല്ലീപാതം
വന്നുവന്നന്നന്നുകണ്ടുനിന്നീടുവോർ
കണ്ണിണതന്നെയുമവ്വണ്ണമേ.

രാമകൃഷ്ണന്മാരുടെ ശൈശവത്തിൽ അവരുടെ ശരീരവളർച്ചയേയും അതിലെ ഓരോ ഭാവവിശേഷങ്ങളേയുംപററി കവി വർണ്ണിക്കുമ്പോൾ, അറിയാതെ സ്വച്ഛാശജാതനായ ഒരു ശിശുവിന്റെ സ്മരണയാണ് മലയാളികളായ നമ്മിൽ ഉദിപ്പിക്കുന്നതു്.

പല്ലുകൾ മുളച്ചപ്രകാരം വർണ്ണിച്ചുകഴിഞ്ഞില്ലാ. അതിന്റെ ശേഷമുള്ള വർണ്ണന ഇങ്ങനെയാണ്.

ഭൂതലന്തന്നിൽകമണ്ണുതുടങ്ങിനാർ
നൂതനമായൊരുകാന്തിയുമായ്.
ബാലരും പുഞ്ചിരി തൂകിനിന്നങ്ങനെ
നാലഞ്ചുനാളങ്ങുചെന്നവാറെ

മെല്ലെ മെല്ലെന്നങ്ങിഴഞ്ഞു തുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും
മുട്ടുംപിടിച്ചങ്ങു നിന്നുതുടങ്ങിനാർ
ഒട്ടുനാളങ്ങനെ ചെന്നവാറേ
മുട്ടുമൊഴിഞ്ഞു നിന്നൊട്ടുനടക്കയും
പെട്ടെന്നു വീഴ്കയുംകേഴ്കയും
അങ്കണംതന്നിൽ നടന്നുതുടങ്ങിനാർ
കിങ്കിണിതന്നൊലി പൊങ്ങപ്പിന്നെ
വെണ്ണ കാണുന്നിനിക്കെന്നു ചൊല്ലുമ്പോൾ
പെണ്ണുങ്ങൾ പാർത്തു തിന്നുംമെല്ലും
വാഴപ്പഴത്തിന്റെ വാർത്തയെക്കേൾക്കുമ്പോൾ
വായുംപിളർന്നവൻമുന്നിൽച്ചെല്ലും
പാടച്ചാർ കേൾക്കുമ്പോളാച്ചിമാർ പിന്നാലെ
പാച്ചിൽതുടങ്ങീടും പാരംപിന്നെ
വെല്ലമെന്നിങ്ങനെ ചൊല്ലിനിന്നീടിലേ
വെള്ളമൂറുന്നുഴംവായിലപ്പോൾ
പാൽവെണ്ണയെന്നുള്ള ഭാജനമോരൊന്നിൽ
പാഞ്ഞുതുടങ്ങിതേ കണ്ണിണയും
കണ്ണിണചെല്ലുന്ന നൽവഴികളിട്ടു
കൈകളും ചെന്നുതുടങ്ങി മെല്ലെ
പാൽവെണ്ണതന്നിലെക്കൈകൾപോയ് ചേർകയാൽ
നാവിന്നാനന്ദമായ് തുടങ്ങി.
ഉണ്ണിവയറ്റിന കിഞ്ചന പൊങ്ങുവാൻ
ഉള്ളൊരു ഹേതുവുമുണ്ടായപ്പോൾ

ഇത്രയും വായിച്ചുതീർന്ന് പിന്നീടുള്ള കഥാഭാഗത്തെപ്പററി ആലോചിക്കുന്നതുവരെ ഇതു് ഉത്തരഇൻഡ്യയിലെ ഒരു ശിശുവിന്റെ വർണ്ണനയാണെന്നു നമുക്ക് തോന്നാൻ പ്രയാസമാണ്. ഉണ്ണികളെ വയറുംകൊണ്ടു നമ്പൂരിമാരുടെ അന്തഃപ്പുരങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുനടക്കുന്ന കുട്ടികളുടെ ഒരു ഉത്തമമാതൃകയാണു് പ്രസ്തുത വർണ്ണനയിൽ കവി നമുക്കു പ്രത്യക്ഷപ്പെടുത്തിത്ത

ന്നതു്. 'വായനക്കാരുടെ സങ്കല്പഗതിക്കു് സ്ഫുരണം നൽകുന്ന ശക്തിയും ഇതാണു്'.

നമ്മുടെ മനസ്സിൽ ഇടക്കിടയ്ക്കു ഓരോരോ വികാരങ്ങൾ ജനിപ്പിച്ചു് ബുദ്ധിവികാസവും, ഔദാൎയ്യം, സമഭാവന മുതലായ സൽഗുണങ്ങളും നൽകുന്നതിന്നു് ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ ധാരാളം ഉപകരിക്കുന്നതാണെന്നുള്ള തത്വം ഭാരതഖണ്ഡത്തിൽ പണ്ടെ പ്രബലമായിരുന്നതിനാലല്ലയോ പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ഇവിടെയും സന്തോഷപരിപൂൎണ്ണങ്ങളായും ശോകപൎയ്യവസായികളായും ഉള്ള കൃതികൾ പ്രത്യേകംപ്രത്യേകമായി ഉണ്ടാകാഞ്ഞതെന്നു് സംശയിക്കേണ്ടിയിരിക്കുന്നു. സന്തോഷം മാത്രവും വ്യസനം മാത്രവും ആയിട്ടു് ലോകത്തിൽ ആരെന്താനും സംഭവിക്കാൻ ഇടയില്ലാതിരിക്കുന്ന അവസ്ഥക്കു് ഓരോ മഹാകവികളുടെ കൃതികളെ പാശ്ചാത്യപണ്ഡിതന്മാർ ഇപ്രകാരം വിഭജിക്കുന്നതിന്റെ അൎത്ഥംതന്നെ നമുക്കു മനസ്സിലാകുന്നില്ല. രാസക്രീഡ മുതലായ ശൃംഗാരബഹുലങ്ങളായ ഭാഗങ്ങളടങ്ങീട്ടുള്ള കൃഷ്ണഗാഥയിൽ നമുക്കെപ്പോഴും ആനന്ദനിമഗ്നരായി കഴിച്ചുകൂട്ടാമെന്നുള്ള വിചാരത്തോടുകൂടി ഈ ഗ്രന്ഥം വായിക്കാൻ പുറപ്പെടുന്നവരുടെ കണ്ണിൽനിന്നും ഇടക്കിടെ പുറപ്പെടുന്ന വെള്ളം സന്തോഷംകൊണ്ടൊ സന്താപംകൊണ്ടൊ ഉണ്ടാകുന്നതെന്നു് അപ്പോഴപ്പോൾ അവരോടുതന്നെ ചോദിച്ചു തീൎച്ചയാക്കേണ്ട സംഗതിയാണു്.

വിരഹം ഏതവസ്ഥയിലും സന്താപസൂചകമാണെന്നുള്ളതിന്നു സംശയമില്ല. എന്നാൽ ചില അവസ്ഥാവിശേഷങ്ങളിൽ അതു ദുസ്സഹമാണു്. അങ്ങനെയുള്ള ഏതാനും അവസരങ്ങൾ കവി കഥാഗതിയിൽ പ്രത്യക്ഷമാകുന്നതു, പ്രത്യേകമെടുത്തു വൎണ്ണിക്കുന്നതു എത്ര ശക്തിമത്തായിരിക്കുന്നു. ഏററവും സൌഭാഗ്യകരമായ ശൈശവവും ബാല്യവും ഗോകുലത്തിൽ കഴിച്ചുകൂട്ടിയതിന്റെ ശേഷം, തന്റെ ആത്മാവോടുകൂടി ഐക്യം പ്രാപിക്കത്തക്ക വിധത്തിൽ അത്രമാത്രം സ്നേഹഭാക്കുകളായിരുന്നിന്ന സകല വിചാരങ്ങളും വിശേഷിച്ചു് വളൎത്തച്ഛനും വളൎത്തമ്മയും ത

ന്നോടൊന്നിച്ചു വളൎന്ന ഗോപാലന്മാരും ഗോപികമാരും എല്ലാവരും ബുദ്ധിയും മങ്ങിച്ചു് ശോകസംഭ്രമാകുലരായി ഇതികൎത്തവ്യതാമൂഢരായി നോക്കിനില്ക്കെ, അവരെ എന്നന്നേക്കുമായിപ്പിരിഞ്ഞു് അന്യരാജ്യത്തേയ്ക്കു പോകുന്ന ശ്രീകൃഷ്ണന്റെ ആ യാത്രാനുവാദം ചോദിക്കുന്ന ഘട്ടം കവി വൎണ്ണിച്ചിരിക്കുന്നതു് ഏതു ധീരന്റെ മനസ്സിനെയാണു് വ്യാകുലപ്പെടുത്താത്തതു്?

അമ്മയെക്കാണ്മാനായ് ഞാനംവരുന്നതു-
ങ്ങളെയിപ്പോന്നതു തെററിനാലും
അപ്പനായുള്ളൊരു നീയൊഴിച്ചില്ലെനി-
ക്കച്യുതൻതന്നുടെ പാദത്താണെ
പൊറുവല്ലത്തൊരു തായായിനിന്നതും
മുററുമെനിക്കുമറവാതുമല്ലേ
ആററിലും തീയിലും വീഴാതെകണ്ടെന്നെ
പ്പോററിവളൎത്തതു നിങ്ങളല്ലേ?
ഇങ്ങനെയുള്ള ഞാനെന്നെമറക്കിലും
നിങ്ങളെയെന്നും മറക്കയില്ല.

ചെങ്ങാതിമാരോടു പറയുന്നതിങ്ങനെയാണു്.

നിങ്ങളുമായുള്ള ലീലകൾ ചിന്തിച്ചാ-
ലെങ്ങനെയൊന്നിനു നിന്നുകൊൾവൂ
കാളിന്ദിതീരത്തെക്കാനനംതന്നിലെ
കാഴ്ചകളെത്തിന്നല്ലോ ഞാൻവളൎന്നു
എന്നുമതിന്നുള്ളൊരിഷ്ടപുലമ്പിയു
ണ്ടെന്നുള്ളിലെന്നതു തെററിനാലും.

അതിന്റെശേഷം അമ്മയ്ക്കു കൊടുപ്പാൻ നാലുവസ്ത്രങ്ങൾ അച്ഛനെ ഏല്പിച്ചിട്ടു പറയുന്നു.

നൽച്ചേലനാലുമെന്നമ്മതൻകൈയിലെ
ഇച്ഛയിൽ നൾകേണമെന്നിങ്ങനെ
പാൽവെണ്ണയുണ്ണാത്ത വേദനയുണ്ടുള്ളിൽ
പാരമെനിക്കെന്നു ചൊൽകപിന്നെ

വെണ്ണയുംപാലുമിങ്ങാരാനുംപോരുന്നോ-
രുണ്ടെങ്കിൽമെല്ലെവരുത്തവേണം.
വാഴപ്പഴങ്ങളും വെണ്ണന്തിരണ്ടവ
കേഴുവനല്ലാസ്സിലെന്നചൊല്വൂ
ചിററാടയുണ്ടു ഞാൻ പെട്ടകന്തന്നുള്ളിൽ
മററാരുംകാണാതെ വച്ചുപോന്നു
മഞ്ഞൾപിഴിഞ്ഞുള്ള കൂറകളെല്ലാമേ
മങ്ങാതെ മാനിച്ചുകൊള്ളേണം നീ
പിള്ളേരെന്നുള്ളിന്നാനെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെ അടിച്ചാളമ്മ
കേണുകൊണ്ടന്നു വഴക്കായിപ്പോയി ഞാ-
നുണ്ണിനവാരാതെനിന്നനേരം
തെണ്ടമായെന്നതിനന്നു നീ നല്കിന
കണ്ടികൺചേല മറക്കൊല്ലാതെ
പാവകളെന്നമേ പാഴായിപ്പോകാതെ
പാലിച്ചുകൊള്ളേണംപോരാതെ നീ
ചെണ്ടെറനിന്നുള്ളൊരോണവില്ലൊന്നുമേ
ഞാണററുപോകൊല്ലഞാൻ വരുമ്പോഴം

ചിരശ്രുതിദ്രഢീകൃതപ്രണയപരവശരായ സുഭദ്രാർജ്ജുനന്മാർ തമ്മിൽകണ്ട പരമോത്സാവസ്ഥയെ വെളിപ്പെട്ടത്താൻതൽക്ഷണം നിവൃത്തിയില്ലാതെ കുഴങ്ങുന്നു കവി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

ഓമനതന്നെ വിളമ്പിനിന്നീടിനാരം
വേമനംപൂണ്ടുള്ളൊരുള്ളവുമായ്
മുന്നിലിരുന്നൊരു ഭിക്ഷുകൻതാനുമ-
ക്കന്യകതൻമുഖം കാണുകയാലെ
ഓമനതന്നെ വിലക്കുവാൻ വല്ലാതെ
ഓച്ഛ്യംപൂണ്ടങ്ങുമേവുകയാൽ
പാത്രത്തിൽനിന്നുള്ളൊരോദനമെല്ലാമെ

പാത്രത്തിലാമ്മാറു വീണുകൂടി
അക്ഷണം പിന്നെയക്കന്യകമുന്നിലെ
ഭിക്ഷുകൻതൻമുഖം നോക്കിനോക്കി
ഉത്തമമായൊരു നൽഘൃതം ചെയ്യുമ്മാ
പാത്രത്തിലാമ്മാറു വീഴ്ത്തിനിന്നാൾ
ചാരത്തൊലിച്ചുള്ള വാഴപ്പഴങ്ങളും
ചാടിക്കളഞ്ഞിതു ചാപല്യത്താൽ
അത്തൊലിതന്നെ വിളമ്പിനിന്നീടിനാൾ
ചിത്തം മയങ്ങിനാലെന്നതായും
പാത്രത്തിലായുള്ളൊരത്തൊലിതന്നെത്തൻ
ചിത്തമഴിഞ്ഞവനാസ്വദിച്ചാൻ
കമ്പവുംപൂണ്ടു കരളുരുകന്നങ്ങു
സംഭ്രമിച്ചീടുന്ന കന്യകതാൻ
മുമ്പിലെവേണ്ടതു പിമ്പിൽവിളമ്പിനാൾ
പിമ്പിലെവേണ്ടതു മുൻപിൽതന്നെ.

ഈ കോലാഹലത്തിനിടയിൽ അൎജ്ജുനൻ വിളക്കണച്ചുകളഞ്ഞതാണു രസകരമായിരിക്കുന്നതു്. പാത്രത്തിലുണ്ടായിരുന്ന ചുക്കുവെള്ളമത്രയും തറയിലൊഴിച്ചിട്ടു വെള്ളം തീൎന്നുപോയി എന്നു വിളിക്കയും സുഭദ്ര വിളക്കും വെള്ളവുമായിട്ടു വീണ്ടും വരികയും പിന്നെയും വിളക്കണെച്ചുപോവുകയും ഇതെല്ലാം ഗ്രന്ഥകൎത്താവു് ഒരു നമ്പൂരിയാകയാൽ വന്ന ചാപല്യങ്ങളായിരിക്കാം. എന്തായാലും ഈ വൎണ്ണനകളെല്ലാം പ്രസക്തിയുള്ളപ്പോൾ എന്തിന്നു മടിക്കണം. സമീപത്തെങ്ങും ജലം കണികാണാൻപോലും ഇല്ലാതിരിക്കുമ്പോൾ വഴിയേ വല്ലയിടത്തും പോയ സ്ത്രീകളെ വിളിച്ചു ജലക്രീഡചെയ്യിച്ചു വൎണ്ണനകളെല്ലാം കാവ്യത്തിൽ എണ്ണത്തിനൊപ്പിച്ചുവയ്ക്കുന്ന ചില ആധുനികകവികളുടെ നയത്തെക്കാളും ഇതെത്രയോനല്ലതാണു്. ഈ ചെറിയ പ്രസംഗത്തിൽ "ചെറുശ്ശേരിയുടെ എരിശ്ശേരി ഇളക്കിനോക്കാൻ" സമയം തീരെ അനുവദിക്കുന്നില്ല. മുകളിൽ മുഴച്ചുകണ്ട രണ്ടുരണ്ടുകഷണങ്ങളെ മാത്രമേ എടുത്തു കാണിപ്പാൻ എനിക്കു സാധിച്ചുള്ളൂ.

കൃഷ്ണഗാഥയിൽനിന്നും എഴുത്തച്ഛന്റെ കൃതികളിലേക്കു് പ്ര
വേശിക്കുമ്പോൾ അസ്വാദ്യമായ ഒരു ഭാവഭേദം നമുക്കുളവാകു
ന്നുണ്ടു്. മലയാളികൾക്കു് അത്യന്തം സുഗമമായ ഭാഷാരീതി
യാണു് ഇതിനു പ്രധാനകാരണമെന്നു രാമായണമോ ഭാരതമോ
വായിച്ചിട്ടുള്ളവരോടു പ്രത്യേകിച്ചു പറയണമെന്നില്ല. "ഭാരതീ
പദാവലി തോന്നേണം കാലേ കാലേ" എന്നുള്ള പ്രാർത്ഥനയോടു
കൂടിയാണു് അദ്ദേഹം ആരംഭിക്കുന്നതുതന്നെ. കേരളീയരായ ന
മുക്കു വേണ്ട ആശയങ്ങൾമാത്രം സമുദ്രംപോലെ വിസ്തൃതമാ
യ ഭാരതീയ ഇതിഹാസങ്ങളിൽനിന്നും എടുത്തു സരസമായി പ്ര
തിപാദിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ സാമർത്ഥ്യം ഒന്നു വേ
റെതന്നെയാണു്. മഹാകവികളുടെയും വിശിഷ്യ കേരളീയമഹാ
കവികളുടെയും ഒരു പ്രത്യേകലക്ഷണം — അതായതു സങ്കല്പശ
ക്തിയുടെ ഗതി വിശേഷത്തെ പ്രകാശിപ്പിക്കാനുള്ള വൈഭ
വം — എഴുത്തച്ഛന്റെയും ഒരു വിശിഷ്ടലക്ഷണമാണു്.

ഈ വൈചിത്ര്യബുദ്ധിയില്ലാതെ അദ്ദേഹം കേവലം തർജ്ജ
മകളായി പുറപ്പെട്ടിരുന്നു എങ്കിൽ നമ്മുടെ സാഹിത്യം ശോഭിക്കു
മായിരുന്നോ എന്നു സംശയമാണു്. ഇതിഹാസങ്ങളുടെ മു
ഖ്യധർമ്മം മനുഷ്യരെ കൃത്യാകൃത്യബോധമുള്ളവരാക്കിത്തീർക്കുകയാ
ണു്. അതിനാൽ അവയെക്കൊണ്ടു് കൈകാര്യം ചെയ്തിട്ടുള്ള
എഴുത്തച്ഛൻ കേവലമൊരു സന്മാർഗ്ഗോപദേഷ്ടാവു മാത്രമായിരു
ന്ന കവിയല്ല എന്നു വാദിക്കുന്നവർ അദ്ദേഹത്തിന്റെ കൃതികളെ
പ്പററി യാതൊന്നും അറിയാത്തവരാണു്. ആ ഭാഗം ഗണനീയ
മാണെങ്കിലും കവിതാഗുണംകൊണ്ടുതന്നെ എഴുത്തച്ഛൻ മഹാ
കവികളുടെ കൂട്ടത്തിൽ അത്യന്തം ഉയർന്ന ഒരു സ്ഥാനം അർഹി
ക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ വർണ്ണനകളൊന്നും സ്വതന്ത്രമല്ലെ
ന്നു വാദിക്കുന്നവർ ഷേക്സ്പിയറുടെ നാടകങ്ങളും സ്വതന്ത്ര
ങ്ങളല്ലെന്നു വാദിക്കേണ്ടിവരും. അങ്ങനെ ആയാൽ ലോകത്തി
ൽ കല്പിതകൃതി എന്നൊരുവക ഇല്ലാതായിത്തീരും. തന്റെ കാല
ത്തിനുമുമ്പു് സ്വരാജ്യത്തും അന്യരാജ്യങ്ങളിലും ഉള്ള സാഹിത്യ

നമുക്ക് പ്രത്യക്ഷപ്പെടുന്നത്. അഭിമന്യുവിന്റെ മൃതശരീരം കവി വർണ്ണിക്കുന്നതു നോക്കുക. ഗാന്ധാരിയുടെ വാക്കുകളായിട്ടാണ് ഈ വർണ്ണന വെളിയിൽ വരുന്നതെന്ന് നമുക്കോർമ്മവേണം.

"വീണിതല്ലോ കിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ ശിവ ശിവ
നല്ലമരതകക്കല്ലിനോടൊക്കുമാ
കല്യാണരൂപൻ കുമാരൻ മനോഹരൻ
ചൊല്ലെഴുമർജ്ജുനൻതന്റെ തിരുമകൻ
വല്ലവീവല്ലഭാ നിന്റെ മരുമകൻ."

എഴുത്തച്ഛൻ ധർമ്മോപദേശംകൊണ്ടു ലോകം നന്നാക്കിയതു് ഭാരതീയ ഇതിഹാസങ്ങളിലെ കഥാവസ്തു അദ്ദേഹത്തിന്റെ പ്രധാന കൃതികൾക്കെല്ലാം വിഷയമായിത്തീന്നതുകൊണ്ടാണ്. എന്റെ അഭിപ്രായത്തിൽ അദ്ദേഹം സരസമായ കവിതകൊണ്ടു് ലോകരെ പരമാനന്ദത്തിൽ ലയിപ്പിക്കുന്നു എന്നാണ്.

സതീർത്ഥ്യയായ ഒരു യുവതി സൌഭാഗ്യകരമായ വൈവാഹിക സുഖമനുഭവിക്കുന്നതു് കണ്ടുകൊണ്ടു സഹിക്കാൻ പാടില്ലാത്ത മനോവേദനയോടുകൂടി സൌന്ദര്യസാരസർവ്വസ്വമായ ഒരു തരുണീരത്നം ഉത്സുകമയായി നിൽക്കുന്ന അവസ്ഥ കവി വർണ്ണിച്ചിരിക്കുന്നതു നോക്കുക.

അന്നവർ ഇരുവരും പ്രാപിച്ചു കളിച്ചുവന്ന് (ഈർഷ്യാദി ശൃംഗാരബഹുലമായ ഏതാനും വരികൾ വിട്ടിട്ട്) * * *

"ഭംഗിയിൽക്കരിയിട്ടുകുങ്കുമതിലകംതൊ-
ട്ടംബുജമിഴികളിലഞ്ജനമതുംചാർത്തു
കുണ്ഡലദ്വന്ദ്വംമിന്നുംഗണ്ഡമണ്ഡലത്തിങ്കൽ
കുണ്ഡലീഫണംപോലെപത്തിക്കീറ്റുംചേർത്തു
സ്വർണ്ണഭൂഷണങ്ങളുമൊക്കവെയണിഞ്ഞൊരു
കണ്ണാടിതന്നിൽമുഖപത്മവുംനോക്കിനോക്കി
നല്ലൊരുപുരുഷനെച്ചിന്തിച്ചുചിന്തിച്ചുള്ളി-

ചില്ലാസംഭോഗന്നൊരശോകത്തെയും പാരിനിന്നു
ദുഃഖിക്കുന്നതുമോരം ... ... ... ... ... ... ... ... ...

ഇങ്ങനെയുള്ള വർണ്ണനകൾ വായിക്കുമ്പോൾ പ്രസിദ്ധനായ ചിത്രമെഴുത്തു കോയിത്തമ്പുരാൻ മനസ്സിരുത്തി എഴുതീട്ടുള്ള ഒരു പടം കണ്ടുകൊണ്ടിരിക്കുന്നതുപോലെയുള്ള അനുഭവം നമുക്കുണ്ടാകുന്നുണ്ട്.

നമ്മുടെ സങ്കല്പശക്തിയും ജിജ്ഞാസയും ഉദ്ദീപിപ്പിക്കാനുള്ള എഴുത്തച്ഛന്റെ വൈഭവം എവിടെയെല്ലാം പ്രകാശിക്കുന്നുണ്ടെന്ന് ഉദാഹരണങ്ങളെക്കൊണ്ട് തെളിയിക്കുക മിക്കവാറും ദുസ്സാദ്ധ്യമെന്നുതന്നെ പറയാം.

ആ സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിന്റെ കവിത സ്വതന്ത്രമെന്നല്ലാതെ ആരും പറയുന്നതല്ല. ഓരോ ഭാഗവും വായിക്കുമ്പോൾ നമുക്ക് തദനുസരണമായ ഓരോ ക്ഷോഭങ്ങളും മനസ്സിൽ ജനിക്കുന്നുണ്ട്. കപടസന്യാസിവേഷത്തിൽ ചെന്ന അർജ്ജുനനെ സുഭദ്ര പരിചരിച്ചുകൊണ്ടിരിക്കുമ്പോൾ അവളുടെ മനസ്സിൽ വളരെനാളായി ജനിച്ചിട്ടുള്ള സംശയം സരസസല്ലാപത്താൽ നിവൃത്തിവരുത്തണമെന്ന് കരുതിച്ചെല്ലുന്നതും, അവളും അർജ്ജുനനും തമ്മിൽ സംഭാഷണമുണ്ടാകുന്നതും, കവി എത്ര സ്വാഭാവികമായി വർണ്ണിച്ചിരിക്കുന്നു.

ചിന്തിച്ചു ചിന്തിച്ചുള്ളിൽ സംശയം മുഴുക്കയാൽ
പണ്ടേക്കാൾ മൂലയാളാം മാധവിയൊരുദിനം
മൃഷ്ടഭോജനം കഴിഞ്ഞിഷ്ടമോടിരിക്കുമ്പോൾ
പുഷ്ടകൗതുകത്തോടും മട്ടോലുംമൊഴിയാളും
വട്ടാതമുഖികളും ദൃഷ്ടിയും കവാടംകൊ-
ണ്ടൊട്ടൊട്ടുമറച്ചിട്ടുനിന്നവൾ വിചാരിച്ചാൾ
ചെറുതുപറയുമ്പോളറിയാമെല്ലോ പക്ഷേ
വെറുതെ ചില ചാപല്യം ചെയ്യുന്നതെന്തേവരു
ഭഗവൻപ്രസീദമേ ഭഗവൻപ്രസീദമേ
സുകൃതമല്ലോ മമ ഭഗവത്സംഗമിപ്പോൾ

ശൌൎയ്യംകൊണ്ടു ചിലകൌതുകമുണ്ടാകയാൽ
വൈശിഷ്ട്യമേറും ഭവാനോടുതാൻ ചോദിക്കുന്നു
ദേശങ്ങൾ സരിത്തുകൾ ശൈലങ്ങൾ സരസ്സുകൾ
ഗ്രാമങ്ങൾ നാനാജനപദങ്ങൾ നഗരങ്ങൾ
രാജ്യങ്ങളരണ്യങ്ങൾ എന്നിവയെല്ലാമൊക്കെ
പൂജ്യനാംഭവാൻ താനോ നടന്നുകണ്ടിതല്ലോ
ഭോജ്യങ്ങളിന്നദിക്കിലെന്നവയെന്നുംപിന്നെ
ത്യാജ്യങ്ങളിന്നദിക്കിലെന്നവയെന്നുമെല്ലാം
അങ്ങുൾച്ചെയ്തീടണമറിവാൻ തക്കവണ്ണ-
മരുണാധരിമണിവർണ്ണം ചോദിച്ചപ്പോൾ
അത്യുന്നതകുലജാതനാകിയ പാർത്ഥൻ
കരുണാരസപരവശമാനസനായ
സന്തോഷബഹുമാനസ്നേഹ കൌതുകരാഗ
മന്ദാക്ഷവാത്സല്യാനന്ദാകുലമായരസ
പ്രണയസുഖപരമാസ്തിക്യങ്ങളോടു ചൊന്നാൻ
ഗുണശാലിനിയോടു സകലവൃത്താന്തവും.

ഇവിടെ കുറെ അധികമെടുത്തു ചേർത്താൽ കൊള്ളാമെന്നു മോഹമുണ്ടെങ്കിലും സമയം അനുവദിക്കുമെന്നു തോന്നുന്നില്ല. ശൃംഗാരദ്യോതകങ്ങളായ ആശയങ്ങളും മറ്റും ഇടയ്ക്കിടയ്ക്കു പുറപ്പെട്ടെങ്കിലും സമയോചിതമായി വായനക്കാരിൽ ഉദ്ദീപിപ്പിക്കേണ്ട രസം ഇന്നതാണെന്ന് എഴുത്തച്ഛനറിയാം. അതു പൂർണ്ണമായി സാധിക്കുകയും ചെയ്യും. വേദാന്തതത്വങ്ങൾ പലതും ഇടയ്ക്കിടെ കലർത്തീട്ടുണ്ടെങ്കിലും താഴെ ഉദ്ധരിക്കുന്ന ശ്രീകൃഷ്ണന്റെ കേശാദിപാദവർണ്ണന നമുക്കെത്രമാത്രം ആസ്വാദ്യമായിരിക്കുന്നു എന്നു നോക്കാം. [Speech Milton's Blank Verse]

മുനികൾ മാനസങ്ങളിലും ഗോപ
വനിതമാരുടെ മുലത്തടത്തിലും
ഇരുന്നരുളും മാധവനാം താരമായ്
പരന്നവയവമെടുവിലക്കമാക

വണ്ണന്നു നന്നായ്ത്തെളിന്തുകാൺകനീ
നിറന്നപീലികൾ നിരക്കവെകുത്തി
നിറുകയിൽ കൂട്ടിത്തിറമൊടുകെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടും മണിക്കിരീടവും
കനകമെന്നെപ്പോലും കരുനിറത്തേൽ
നനനനെപ്പൂശിയണിഞ്ഞൊരുപൊടിപാറി
തിലകവുമൊട്ടു വിയർപ്പിനാൽ നന-
ഞ്ഞുലകസൃഷ്ടിച്ചു രക്ഷിച്ചു സംഹരി-
ച്ചിളകുന്നചില്ലിയുഗളഭംഗിയും
അടിയാരെക്കുറിച്ചുള്ളൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മടമൊഴിമാരിൽ വളർന്നരാഗവും
കലഹംകണ്ടൊരത്ഭുത രസങ്ങളും
ചപലന്മാരോടു കലർന്ന ഹാസ്യവും
എതിരിട്ടനോർക്കു ഭയങ്കരത്വവും
പലവുമിങ്ങനെ നവ നവ രസ-
ങ്ങിടയിടെക്കലർന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയർപ്പുതുള്ളികൾ പൊടിഞ്ഞ നാസികാ
സുമന്ദഹാസവുമധരശോഭയും
ഉരസിയും നല്ലസരസിജങ്ങളും
ഉരുതായിടുന്ന തളിരുകളുമായ്
ഉടകലർന്നടനിളകുമാലകൾ
തടയും മുത്തുമാലകളും കൗസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചുള്ളൊരു കരതലവും കങ്കണം
മുഴക്കപ്പൂണ്ടിന തിരുമാറുമാറും

നിറഞ്ഞതെളിഞ്ഞപ്പൂന്തുകിലും കാഞ്ചികളും
പദസരോജയുഗവുമെന്നുടെ
ഹൃദയന്തന്നിലിങ്ങിരിക്കുംപോലെയും
മണിഗേഹത്തിലകംകളിക്കവേ
മണിവർണ്ണൻതന്നെത്തെളിഞ്ഞുകണ്ടു ഞാൻ.

രാമായണത്തിൽ ശ്രീരാമന്റെ ശൈശവം വർണ്ണിച്ചിരിക്കുന്നതു വായിക്കുമ്പോൾ നമുക്കു വേറൊരു വിധത്തിലാണ് രസമുത്ഭവിക്കുന്നതു്.

കോമളന്മാരായോരു സോദരന്മാരുമായി
ശ്യാമളനിറംപൂണ്ട ലോകാഭിരാമനവൻ
കാരുണ്യാമൃതപൂർണ്ണാപാംഗവീക്ഷണംകൊണ്ടും
സാരസ്യവ്യക്തവർണ്ണാലാപപീയൂഷംകൊണ്ടും
വിശ്വമോഹനമായ രൂപസൌന്ദര്യംകൊണ്ടും
നിശ്ശേഷാനന്ദപ്രദ ശൈശവമാധുര്യംകൊണ്ടും
ബന്ധൂകരത്നാംബുജ ചുംബനരസംകൊണ്ടും
ബന്ധുരദന്താങ്കുരസ്പഷ്ടഹാസങ്ങൾകൊണ്ടും
ഭൂതലസ്ഥിതപാദാബ്ജവിന്യാസംകൊണ്ടും
ചേതോമോഹനങ്ങളാം ചേഷ്ടിതങ്ങളെക്കൊണ്ടും
താതനമ്മമാർക്കും നഗരവാസികൾക്കും
പ്രീതിനൽകിനാൻ സമസ്തേന്ദ്രിയങ്ങൾക്കെല്ലാം.

ഇംഗ്ലീഷ് മഹാകവിയായ മിൽട്ടനെപ്പോലെ എഴുത്തച്ഛന്റെ വർണ്ണനക്കെല്ലാം ഒരു പ്രത്യേകമായ ഗാംഭീര്യമുണ്ട്. ചെറുശ്ശേരിയുടെ വർണ്ണനയും ഉദാഹരിച്ചല്ലോ. ഇതുരണ്ടും അടുത്തടുത്തു കേൾക്കുമ്പോൾ ഈ ഗാംഭീര്യം എന്നു പറയുന്നതു് എന്താണെന്നു മനസ്സിലാകും. ഇങ്ങനെ ഒരു ഗുണം അദ്ദേഹത്തിന്റെ കൃതികളിൽ സർവ്വത്ര പ്രകാശിക്കുന്നുണ്ടെന്നും,

ഇടിവെട്ടീടുംവണ്ണം വില്ലുമുറിഞ്ഞൊച്ചകേട്ടു
നടുങ്ങീരാജാക്കന്മാരുരഗങ്ങളെപ്പോലെ

> മൈഥിലിമയിൽപേടപോലെ സന്തോഷംപൂണ്ടാൾ
> മൈഥില്യാത്മനാവസിച്ചീടിനാൻ ജനകനാം.

ഇത്യാദി വൎണ്ണനകൾ പോലും നാം വായിച്ച് ആലോചിക്കുന്തോറും അവയുടെ സൗരസ്യം അധികമധികം വെളിപ്പെട്ടുന്നതാണെന്നും ഉള്ള ഓൎമ്മ അദ്ദേഹത്തിന്റെ വായനക്കാൎക്ക് എപ്പോഴും ഉണ്ടായിരിക്കേണ്ടതാണ്.

ഈ വിധത്തിൽ ഞാൻ എഴുത്തച്ഛന്റെ കൃതികളിൽ സ്വച്ഛന്ദം സഞ്ചരിക്കാൻ തുടങ്ങിയാൽ കുറെ ഏറെ നേരം വേണ്ടിവരും. ഗംഭീരസരസനായ ഈ മഹാകവിയെവിട്ട് നാം കുഞ്ചൻനമ്പ്യാരുടെ കവിതകളിൽ പ്രവേശിക്കുമ്പോൾ നമ്മുടെ മനസ്സിന് തോന്ന്യവാസമായി വിഹരിക്കാവുന്ന ഒരു ഉദ്യാനത്തിലെത്തിയതുപോലെ തോന്നും.

അവിടെ ഭക്തിയുണ്ടാകണമെന്നോ, സന്മാൎഗ്ഗബോധം വളൎത്തണമെന്നോ, ഗൌരവം വേണമെന്നോ, പ്രാസംവേണമെന്നോ ഭംഗിയുള്ള പദാവലി വേണമെന്നോ യാതൊരു ശ്രദ്ധയുമില്ല. തന്റെ ചുറ്റും താൻ കണ്ടിട്ടുള്ളതെല്ലാം മനസ്സിൽ നിക്ഷേപിച്ചു വച്ചിട്ടുണ്ട്. അതു് ഏതെങ്കിലും ഒരു മാൎഗ്ഗത്തിൽ പ്രവഹിക്കും. സൎവസ്വാതന്ത്ര്യവും തനിക്കു കവിതാവിഷയത്തിലുണ്ട്. ഉത്സാഹംകൊണ്ടു തത്തിക്കളിക്കയാണ് അദ്ദേഹത്തിന്റെ കൃതികൾ വായിക്കുമ്പോൾ നമ്മുടെ മനസ്സു ചെയ്യുന്നതു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ തന്നെ,

> ഭൂവിൽ ജനിക്കുന്ന ജന്തുക്കൾക്കൊക്കെയും മോദം
> ഭവിപ്പാനുള്ള വസ്തുക്കൾ പലതുണ്ടെന്നിരിക്കിലും
> കവിതാചാതുൎയ്യമുള്ള കവിവാണിപ്രയോഗത്തെ
> ശ്രവിക്കുന്ന സുഖംപോലെ ചെവിക്കപ്പിന്നെയെന്തുള്ളു.

എന്നാണ്. ഇതു് സ്വകൃതികളെ സംബന്ധിച്ചിടത്തോളം എത്ര ശരിയായിരിക്കുന്നു! അദ്ദേഹത്തിന്റെ വൎണ്ണനകൾക്കുള്ള ഒരു പ്രധാന ഗുണം അവയിലെല്ലാം തന്റെ സ്വാതന്ത്ര്യാഭിപ്രായം

വിലസുന്നു എന്നുള്ളതാണ്. യാതൊന്നിനും വേറെ ഒരു പ്രമാണം ആവശ്യമില്ല. വാസ്തവത്തിൽ മഹാകവികളുടെ കൃതികളിൽനിന്നും നാം മനസ്സിലാക്കുന്നതത്വവും ഇതാണ്. അവർ സാധാരണ ജനങ്ങൾ, എന്നുവേണ്ട മനുഷ്യവംശത്തെക്കാളും, എത്രയോ ഉൽകൃഷ്ടമായ ഒരു സ്ഥാനമാണ് അവലംബിക്കുന്നതു്. അങ്ങിനെയുള്ള സ്ഥാനത്തിന് ഈ സ്വാതന്ത്ര്യവും അസാധ്യവെന്നു വരുന്നതല്ല.

നിരീക്ഷണശക്തിയുടെ അത്യഗാധത്വംനിമിത്തം, പരിതസ്ഥിതങ്ങളായ ഓരോ വസ്തുക്കളുടേയും സൂക്ഷ്മമായ ജ്ഞാനം അദ്ദേഹത്തിന്റെ ഹൃദയത്തിൽ ലയിച്ചുകിടക്കുന്നതു് അപ്പൊഴപ്പോൾ ഓരോ കൃതിയിൽ ധാരയായി പ്രവഹിക്കുന്നു. ഈ കവിതാഗതിയെ ദേശകാലാവസ്ഥകൾക്കനുരൂപമായിരിക്കുന്നില്ല അദ്ദേഹത്തിന്റെ വർണ്ണനകൾ എന്നുപറഞ്ഞാക്ഷേപിക്കുന്ന വിമർശകന്മാർ നിഷ്പക്ഷപാതികളാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെതന്നെ മഹാപുരുഷം ഷേക്സ്പീയറിലും ചില പണ്ഡിതന്മാർ ആരോപിക്കയുണ്ടായി എങ്കിലും അതെല്ലാം ഖണ്ഡിക്കുന്നതിനു സമർത്ഥന്മാരും മറുപുറത്തുണ്ടായിട്ടുണ്ട്. പുരാണകഥാവസ്തുക്കൾ കേരളീയർക്കൊക്കെ എഴുത്തച്ഛനും, കുഞ്ചൻനമ്പ്യാർ മുമ്പുണ്ടായിട്ടുള്ള കവികളും, സാമാന്യം നല്ലപോലെ പരിചയപ്പെടുത്തിക്കൊടുത്തിട്ടുള്ള സ്ഥിതിക്ക് അദ്ദേഹം പിന്നെയും അവയെ തുള്ളൽപ്പാട്ടുരീതിയിലാക്കി എന്തുവച്ച് എന്തു മെച്ചമാണുള്ളതു്? അതല്ലായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. പരിതസ്ഥിതങ്ങളായ സംഗതികൾ വർണ്ണിക്കാൻ ഉത്തമമായ കൌശലം അവയെ കഥകൾക്കിടയ്ക്കു പ്രയോഗിക്കയാണ് എന്നദ്ദേഹം നിശ്ചയിച്ചു. ഇതു പൂർണ്ണമായി ഫലപ്രാപ്തമാവുകയുംചെയ്തു. ഉദാഹരണത്തിന് ഒന്നുരണ്ടുഭാഗം നോക്കാം. സീതാസ്വയംവരം കാണാൻ പോയവരുടെകൂട്ടത്തിൽ മദ്ധ്യമക്കാരായദൃശ്യങ്ങൾ വർണ്ണിക്കാൻ ഒരു സ്ത്രീയെ കണ്ടുപിടിക്കുന്നു. അവരുടെ ആവലാതി ഇതാണ്.

അമ്മമരിച്ചേപ്പിന്നെക്കാര്യം അമ്മാവൻ ക്ലേശിച്ചുതുടങ്ങി
അമ്മായിക്കും മക്കൾക്കും പുനരമ്മാനമൂട്ടുപ്പാനം വെററില-
ത്തിമ്മാനംതേപ്പാനം പുനരാഭരണംചില തീപ്പിപ്പാനം
അമ്മുതലെല്ലാം ചിലവിട്ടിപ്പോളമ്മാനം വകയില്ലാതാക്കി
അമ്മാപാപികടംകൊണ്ടതുമിഥനമ്മാലോത്താൽവീട്ടുകവിഷമം
ഗണപതിപട്ടർക്കുമ്പത്തുപണവും പലിശയുമങ്ങുകൊട്ടുപ്പാനുണ്ട്.

നളന്റെ ദൂതനായിപ്പോയ അരയന്നം കുണ്ഡിനപുരത്തിൽ പല കാഴ്ചകളും കണ്ടകൂട്ടത്തിൽ ഒരു വീട്ടിൽ,

നായർവിശന്നുവലഞ്ഞുവരുമ്പോൾ കായക്കഞ്ഞിക്കരിയിട്ടില്ല
അതുകേട്ടുകലമ്പിച്ചുന്നങ്ങായുധമുടനേ കാട്ടിലെറിഞ്ഞു
ചുട്ടതിളയ്ക്കും വെള്ളമശേഷം കുട്ടികൾതങ്ങടെ തലയിലൊഴിച്ചു
കെട്ടിയപെണ്ണിനെമടികൂടാതെ കിട്ടിയവടികൊണ്ടങ്ങുപെടച്ചു
ഉരുളികൾകിണ്ടികളൊക്കെയുടച്ചു ഉരലുവലിച്ചു കിണററിൽമറിച്ചു
ചിരവയെടുത്തുചതീയിലെറിച്ചു അരകല്ലങ്ങുകുളത്തിലെറിഞ്ഞു
അതുകൊണ്ടരിശം തീരാഞ്ഞവനപ്പുരയുടെചുററും മണ്ടിനടന്നു.

പഞ്ചതന്ത്രോപാഖ്യാനത്തിൽ കാലൻ വേറെ ജോലിയില്ലാ കയാൽ കേരളത്തിലെ നാട്ടുവൈദ്യന്മാർക്കാണു വലിയ കഷ്ടപ്പാടായിത്തീർന്നതു്.

യോഗഗ്രന്ഥവും നല്ലോരഷ്ടാംഗഹൃദയവും
ആകെക്കൂടെവായിച്ചു കെട്ടിവച്ചു വൈദ്യരെല്ലാം
രോഗംകൊണ്ടുഴലുന്ന ജനത്തിന്റെ ഗൃഹത്തിൽ ചെ-
ന്നാകണ്ടങ്ങുളുജിപ്പാനം കൊതിക്കുന്നുവൈദ്യന്മാരും
അശനവിലപാലി ശൃംഗാമലകാദിയെണ്ണകളും
വ്യസനംചെയ്യുന്നോർക്കും ഒക്കെയൊക്കാനിനിക്കൂടാ
രസികച്ചാരെന്നഭാവം നടിച്ചു സഞ്ചിയുമായി-
ട്ടസുരന്മാരെന്നപോലെ രോഗിവീട്ടിൽച്ചെന്നു കൂടി
ഗുളികയും കഷായവും കൊടുത്തു ചാകട്ടെയെന്നോതും
കള്ളവുമല്ലതുംചൊല്ലിത്തിരിക്കും വൈദ്യനിക്കാലം

തൎക്കംകെട്ട തനിക്ക ലക്ഷണത്തിന്നവകയില്ലാ
തിരഞ്ഞെടുന്നടക്കുന്ന വിഭ്രമമൊന്നെങ്ങുമില്ല
ഘനചന്ദനങ്ങളെറ്റ്യബെ പപ്പടൊശീരസാധിതം
മനസ്സിലുണ്ടിവയെല്ലാം പ്രയോഗിപ്പാനെങ്ങുമില്ല
യമനും വൈദ്യനുംതമ്മിൽ പ്രാണവിശ്വാസമെന്നാലും
യമനെക്കൂടാതെ കൊൾവാൻ വൈദ്യനേകനെളുതല്ല.

ത്രിപുരന്മാരുടെ പടവന്നു കയറിയപ്പോൾ,
ശങ്കരച്ചാരെഴുന്നേററു തൊങ്കൽവാളും പരിചയും
തങ്കരത്തിലിളക്കിക്കൊണ്ടങ്കണത്തിൽ ചാടിനിന്നു.
മുററുമൊന്നുമുടങ്ങീട്ടു പാററിനിന്നു കളിച്ചപ്പോൾ
അററമില്ലാതസുരന്മാർ തോററുമണ്ടിക്കാട്ടുപുക്കു.

പ്രസേനന്റെയും കിരാതന്റെയുംകൂടെ നായാട്ടിന്നുപോയ
പട്ടികളെല്ലാം മലയാളത്തിലുള്ളവയാണ്.

കേളുച്ചാരുടെ കാളൻനായുടെ
ശീലം നിങ്ങളറിഞ്ഞിട്ടില്ല
ചാലെ പന്നികൾ കോലംകണ്ടാൽ
വാലുംതെററു പറക്കും കള്ളൻ
വണ്ണൻ വാഴകണക്കുതടിച്ചൊരു
പൊണ്ണൻനായുണ്ടെന്നുടെവീട്ടിൽ
അണ്ണനമാത്രം ചോറുണ്ടവിടെവന്നു-
ണ്ണുമ്പോൾ നല്ലതുകൊടുക്കും
പന്നിയിറച്ചികൾ പണ്ടേവേണ്ട
മുന്നിലകൊണ്ടൊരു പൊറുതിയുമില്ല.
കററിച്ചെവിയൻ നായെക്കൊണ്ടൊരു
കുററംപറവാൻ കാണ്മാനില്ല
വേട്ടയ്ക്കായി വിളിക്കുന്നേരം
ചേട്ടക്കാരന്റെ ചെവിയുംകേളാ
പാണ്ടൻനായുടെ പല്ലിന്നുശൌൎയ്യം
പണ്ടേപ്പോലെ ഫലിക്കുന്നില്ല

കടൻനായും കാട്ടിൽവരുമ്പോൾ
കൊള്ളാത്തൊരു പേടിത്തൊണ്ടും
വീട്ടിൽവരുന്നവരെപ്പലരെക്കടി
കൂട്ടിയ പണക്കാരനെ ഞാനൊരു
കൂട്ടിലതാക്കിച്ചങ്ങലയിട്ടു
പൂട്ടിപ്പിന്നെക്കത്തിക്കടിക്കും
വെള്ളം വാവായെന്നുവിളിച്ചാൽ
തൊള്ളതുറന്നു പറന്നുവരുംതാൻ
കാററുകൊണ്ടവനെപ്പൊഴുമങ്ങനെ
ക്രൂരൻപോലിറയത്തുകിടക്കും
തുള്ളിക്കത്തിച്ചെന്നാലുടനെ തെല്ലുറങ്ങേണം
കള്ളപ്പാഴനെക്കൊണ്ടൊരു കാരിയം മറെറാന്നുമില്ല
വീട്ടിലൊരാൾവരുനേരം കടിക്കും നമ്മുടെ തൊമ്മൻ
കാട്ടിലേക്കുവിളിക്കുമ്പോൾ കാലുകെട്ടാകഴുതയ്ക്കു
പുള്ളിപ്പുലികളെന്നെണ്ണൊരു പട്ടി മമ വീട്ടിൽ
തുള്ളിക്കത്തികാണാതെ കൺമിഴിക്കില്ലവൻമോഷൻ
ബാണൻെറനഗരത്തിൽ കൃഷ്ണൻെറപടയെന്നപ്പോൾ,
വടിയിങ്ങോട്ടു കത്തിപ്പെണ്ണേ
വടിതാനിവിടെങ്ങുമില്ലെന്നും
പിടലിക്കിട്ടുതരുന്നുണ്ടെന്നും—
മററുമാണു ലഹളനടക്കുന്നതു്.
സത്യാസ്വയംവരത്തിനു പോകുന്നവരുടെകൂട്ടത്തിൽ,
എഴുപതെട്ടുവയസ്സുതികഞ്ഞൊരു
കിഴവബ്രാഹ്മണനിതുപോകുന്നു
കൊടുവെയിൽതട്ടിപ്പൂട്ടുകഷണ്ടിയിൽ
ഒരുപിടിനെല്ലാൽ മലരുപൊരിക്കാം.
സീതാസ്വയംവരത്തിൽ സമ്മുഖണ്ടായിരുന്ന നായന്മാർക്കു്,
മററാരുകൂട്ടംകറികൂടാതെ അകാററിനുമോടിവരുത്തിക്കൂടാ
കാട്ടിലുമുണ്ടു കടലിലുമുണ്ടു കായലിലുണ്ടു കുളത്തിലുമുണ്ടു്.

ശ്രീകൃഷ്ണൻ രുഗ്മിണിയെ വിവാഹംചെയ്തതിൽ വലിയ ആക്ഷേപം ജാതികൊണ്ടുള്ളതാണ്.

മേനോന്മാരു പണിക്കരുമെന്നിവർ
നാനാജാതികൾ നോക്കിയിരിക്കെ
ഇടയന്മാരിലൊരുത്തൻ വന്നു
മടികൂടാതിക്കന്യാരത്നം
തട്ടിപ്പിടിച്ചു രഥത്തിൽകേററി
പ്പടഹമടിച്ചുതിരിച്ചതുകൊള്ളാം.

സത്രാജിത്തിന്റെ സ്യമന്തകംമണി ശ്രീകൃഷ്ണനാണു മോഷ്ടിച്ചതെന്നു സംശയം നാട്ടിൽ പരന്നപ്പോൾ നമ്പൂരിമാരുടെ സന്ധ്യാവന്ദനമന്ത്രവും അക്കാര്യംതന്നെയാണ്. പക്ഷെ സംസ്കൃതത്തിലാണെന്നേയുള്ളു.

സത്രാജിത്കിലമിത്രവരാദതിചിത്രതരം മണിമത്രസ്വലേശ.

എന്നുതുടങ്ങി ശ്രീകൃഷ്ണനെ സൂക്ഷിച്ചുകൊള്ളണം, പണ്ടെ കള്ളനെന്നു പേരുകേട്ടവനാണ് എന്നൊക്കെ പറഞ്ഞതിനുശേഷം "പരപുരുഷേഭ്യോ ഹന്ത നമോസ്തു" എന്ന മന്ത്രരൂപത്തിൽ അവസാനിപ്പിക്കുന്നു.

എന്തെങ്കിലും കണ്ടതുപോലെ വർണ്ണിക്കമാത്രമല്ല നമ്പ്യാർ ചെയ്യുന്നതു്. ആ കാഴ്ച നമ്മുടെ സങ്കല്പശക്തിയെ എങ്ങനെ സ്പർശിക്കുമോ ആ വിധത്തിലേ വർണ്ണിക്കയുള്ളു. അതിന്റെ വാസ്തവാവാസ്തവങ്ങളെപ്പററി ആലോചിക്കുന്നതിനു നമുക്കു തീരെ സമയംകിട്ടാത്തവിധത്തിൽ മനസ്സു ലയിച്ചുപോകുന്നു. ഇതു ഒരു ഗുണമാണ് അദ്ദേഹത്തിനു സ്ഥായിയായുള്ളതു്. ചിത്രസേനനോടുള്ള യുദ്ധത്തിൽ തോററു പലായനംചെയ്യുന്ന ദുര്യോധനന്റെ നായർ പട്ടാളത്തെ കവി വർണ്ണിച്ചിരിക്കുന്നതു നോക്കാം.

നായന്മാരുടെയോട്ടന്നേരം-
ആയുധമെല്ലാം വഴിയിൽപോയി
ആയുസ്സുപിന്നെയുമുണ്ടാക്കീടാം
കായംകിട്ടുകിലയ്യൂ ബഹുഫലമാം

മലയുടെഗുഹയിൽ ചെന്നുകടന്നാർ
ചിലരന്നേരം പ്രാണഭയത്താൽ
വലിയൊരുപുലിവന്നടിയുംകൂട്ടി-
ത്തലയുംകൊണ്ടു തിരിച്ചാരപ്പോൾ
കലയും മാനും വരുമൊരുമാർഗ്ഗേ
വലയുംകെട്ടിക്കാട്ടാളന്മാർ
മലയിലൊളിച്ചിരിപ്പാക്കന്നേരം
വലയിൽച്ചെന്നുചലത്താനൊരുവൻ
വലയിൽപെട്ടു കണ്ടൊരുവേടൻ
കലയെന്നോർത്തൊരു ബാണമയച്ചാൻ
തലയിൽക്കൊണ്ടതറച്ചതുകണ്ടാ
മലയൻവന്നഥ നോക്കന്നേരം
കലയല്ലിവനിഹ വലിയൊരുതടിയൻ
മലയാളത്തിലെ മാനുഷനൊരുവൻ
വലയിന്നങ്ങുവലിച്ചുപരുക്കേ-
ത്തലയിന്നമ്പുപറിച്ചാൻ വേടൻ
പേടിയെത്താണെൻ മറ്റൊരുമാനുഷ-
നോടിപ്പോം വഴിയറിയാതാകി
കാട്ടകത്തൊരു വാരിക്കുഴിയിൽ
ചാടിയൊളിച്ചുകിടന്നാനപ്പോൾ
ഉള്ളത്തിൽ ഭയമേറുകമൂലം
വെള്ളത്തിൽ ചിലർ ചാടിയൊളിച്ചു
വള്ളിക്കെട്ടുകൾതോറും ചെന്നിതി-
ന്നുള്ളിൽ പുക്കിതുപലജനമപ്പോൾ
മണ്ണിൽ പലപല കുഴിയുണ്ടാക്കി-
പ്പെണ്ണുങ്ങൾ ചിലരവിടെയൊളിച്ചു
കണ്ണുമടച്ചുപുതച്ചുകിടന്നൊരു-
വണ്ണമുറക്കവുമങ്ങുതുടങ്ങി.

ഇങ്ങനെ മനുഷ്യപ്രകൃതിയെ ഏതെല്ലാം അവസ്ഥാവിശേ-
ഷങ്ങളിൽ നമുക്കു ചിന്തിക്കാമോ അപ്രകാരമെല്ലാം കവി അദ്ദേ

ഹത്തിൻെറ കൃതികളിൽ അവിടവിടെയായി വൎണ്ണിച്ചിട്ടുണ്ട്. ബാലപ്രകൃതിയും വൎണ്ണിച്ചിട്ടില്ലെന്നില്ല. ഗംഭീരവും നിൎമ്മലവും ആയ എഴുത്തച്ഛൻെറ ഭാവനാശക്തി കുഞ്ചൻനമ്പ്യാരിൽ ക്ഷണികമായിട്ടേ കാണുകയുള്ളു. ബാഹ്യപ്രകൃതി അതിസരസമായി വൎണ്ണിക്കാൻ തുടങ്ങിയാൽ ഫലിതരസികശിരോമണിയായ കുഞ്ചൻനമ്പ്യാൎക്ക് നാലുവരി തികച്ചെഴുതാൻ സാധിക്കയില്ല. അതിനുമുമ്പെ മനുഷ്യപ്രകൃതി വന്നുകേറും. ഉദാഹരണത്തിന്, കൃഷ്ണലീലയിലെ അസ്തമന വൎണ്ണനം.

"കനലിൽച്ചുട്ടെടുത്തോരു കനകച്ചങ്ങലപോലെ
ദിനകരനുടെ ബിംബംതുടുതുടെനിറംതേടി"—

ഇങ്ങനെ ബഹുമനോഹരമായി തുടങ്ങുന്നു എങ്കിലും ഉടനെ തുടങ്ങുന്നു് ഇടവഴികളിൽക്കൂടി ചൂട്ടുമെരിച്ചു നടക്കുന്ന പട്ടന്മാരും, കാമിനിമാർപടിക്കൽ ചെന്നാവലാതി കിടക്കുന്ന നായന്മാരും മററുമാണ്. ഈദ്ദേഹത്തിൻെറ വൎണ്ണനാരീതി ഇംഗ്ലണ്ടിലെ മദ്ധ്യകാല കവിയായ ചാസറുടെ വൎണ്ണനകളെ എന്നെ പലപ്പോഴും അനുസ്മരിപ്പിച്ചിട്ടുണ്ട്. രണ്ടുപേരുടെയും ഭാവനാശക്തി പലപ്പോഴും കാട്ടുകേറുന്നതാണ് ഒരു പ്രധാന സാദൃശ്യം. ചാസർ പുറപ്പെട്ട സ്ഥലത്തേക്ക് അധികം താമസിക്കാതെ തിരിച്ചുവരും. നമ്പ്യാർ കാടുമുഴുവനും ചുററിയിട്ടേ വരികയുള്ളു. സ്വഭാവോക്തിയിൽ രണ്ടുപേരും കിടനില്ക്കും. ഏതെങ്കിലും ഒരു സംഗതി വൎണ്ണിക്കുമ്പോഴും അനിതരസാധാരണമായ ഒന്നുരണ്ടു വിശേഷങ്ങൾ രണ്ടുപേരും കണ്ടുപിടിക്കാതിരിക്കയില്ല. ഹനുമാൻ,

* * * "ഒരുമൂത്ത
കുരങ്ങിൻെറ വടിവായിച്ചമഞ്ഞുകൈകളും കാലും
കുഴഞ്ഞുവാലുമക്കാലും മെലിഞ്ഞകൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമെപ്പേരും കൊഴിഞ്ഞുമേനിയും ചുക്കി
ച്ചുളിഞ്ഞു കണ്ണിനു കാഴ്ചകുറഞ്ഞു പീളയുംവന്നു
നിറഞ്ഞു താൻവഴിയിൽച്ചെന്നുറച്ചു നേത്രവുംമിഴിച്ചുശയിച്ചു.

ഇവിടെ മെലിഞ്ഞ കൈകളെക്കൊണ്ടു ചൊറിഞ്ഞതാണു് പ്രസ്താവയോഗ്യമായിട്ടുള്ളതു്.

ഈ വിഷയത്തെപ്പററി ഒരു പ്രത്യേക പ്രബന്ധമെഴുതാനുള്ളപ്പോൾ ഞാൻ വല്ലതും അങ്ങുമിങ്ങും എടുത്തുപറഞ്ഞിട്ടു് വലിയ ഫലമൊന്നുമില്ലെന്നെനിക്കറിയാം. ആകയാൽ കുഞ്ചൻ നമ്പ്യാരെ വിട്ടിട്ടു അനന്തരകവികളെപ്പററി അല്പം ചിന്തിക്കാം. ആട്ടക്കഥാ കർത്താക്കളെപ്പററി ഈ പ്രസംഗത്തിൽ യാതൊന്നും പ്രസ്താവിക്കാൻ അവകാശമില്ലെന്നാണു് എനിക്കു തോന്നുന്നതു്. സ്വതന്ത്രമായ കവിതാമാർഗ്ഗം ഇതിലെങ്ങും ഞാൻ കണ്ടെത്തീട്ടില്ല. നല്ല മനോധർമ്മമുള്ള ചില കവികൾ ആട്ടക്കഥയുണ്ടാക്കീട്ടുണ്ടെങ്കിലും, അവർക്കു് അന്തഃകരണഭ്രമം കലശലായിരുന്നു എന്നു തെളിയുന്നതാണു്.

വർണ്ണവിജിതഹേമവർണ്ണയായി വിലസുന്ന
കർണ്ണികാരമഞ്ജരികാൺകയിവിപിനേ
പൂർണ്ണതൈഭവനമധുസംഗതാവനിയുടെ
കർണ്ണയുഗകലിതകർണ്ണികയെന്നതോന്നും

ഇങ്ങനെ ചിലപ്പോൾ സരസവർണ്ണനകൾ കാണാമെങ്കിലും ഗതാനുഗതികത്വംകൊണ്ടോ അർത്ഥനായാഡംബരഭ്രമംകൊണ്ടോ ഒരാൾ വർണ്ണിച്ചതുതന്നെയാണു് മറെറാരാളും പ്രായേണ വർണ്ണിച്ചു കാണുന്നതു്. ഇക്കൂട്ടത്തിൽ ഉണ്ണായിവാര്യരേയോ, ഇരയിമ്മൻ തമ്പിയേയോ, വിദ്വാൻ കോയിത്തമ്പുരാന്റേയോ മറെറാ ചില വർണ്ണനകൾ ഉദ്ധരിക്കയാണെങ്കിൽ അവയെക്കാൾ മോടിപിടിപ്പിച്ചിട്ടുള്ള വർണ്ണനകൾ കേവലം നാമകരണംകൊണ്ടു് അപ്രധാനന്മാരായ കവികളും നിർമ്മിച്ചിട്ടുള്ളതും ഉദ്ധരിക്കേണ്ടിവരും. ആകയാൽ ഈ വിഷയത്തെപ്പററി ഇവിടെ ഒന്നുംതന്നെ പറയണമെന്നു് വിചാരിക്കുന്നില്ല.

ഇനി നാം ആധുനികകാലങ്ങളിലേയ്ക്കാണു് പ്രവേശിക്കുന്നതു്. വർണ്ണനാവൈഭവം നമ്പൂരിമാർക്കു കൂടുമെങ്കിലും അവരുടെ മനസ്സിന്റെ ഓരോ പ്രത്യേക ഗതിവിശേഷം അവരുടെ കവിത

കളേയും തന്നെ ബാധിച്ചുകാണുന്നുണ്ടു്. എന്തായാലും ഏററവും ഹൃദയംഗമങ്ങളായ വർണ്ണനകൾ സന്മാർഗ്ഗദൂഷകങ്ങളെന്നു് പറഞ്ഞു തള്ളുന്നതു് ന്യായമാണെന്നു തോന്നുന്നില്ല. ഈ സംഗതിയിൽ ഏററവും അപരാധിയായിത്തീർന്നിരിക്കുന്ന വെൺമണി മഹൻനമ്പൂരി സ്കോട്ട്ലണ്ടിലെ ഒരു മഹാകവിയായ ബേൺസിനെപ്പോലെ തന്നെ ഒരു സ്വാതന്ത്ര്യക്കാരനാണെങ്കിലും അദ്ദേഹത്തിന്റെ ചില വർണ്ണനകളുടെ സ്വാഭാവികതയും ഹൃദയംഗമത്വവും നോക്കുമ്പോൾ പ്രശംസിക്കാനും ആദരിക്കാനും തോന്നുന്നു. താഴെ ഉദ്ധരിക്കുന്ന പ്രഭാതവർണ്ണന ഭാഷാസാഹിത്യത്തിൽനിന്നും തള്ളിക്കളവാൻ ആരക്കെങ്കിലും ധൈര്യമുണ്ടാകുമോ.

ഗർഭപ്രാചിയ്ക്കു പാറി ഗതിയതിനതിനാൽ
    ഭാരമായ്പ്പൂർണ്ണമായി-
ട്ടപ്പേററിൻ നോവുമൂലം കിളിരവകപടത്താൽ
    കരഞ്ഞും പിരിഞ്ഞും
ഇപ്പോൾ ബാലാർക്കനെപ്പെററിതു ചല്ലവളെ
    യാതങ്ങളുമുണ്ടെന്നു കാൺകി-
ന്നബ്ഭാഗത്തുള്ള ചോരപ്രളയമതിലഹോ
    തള്ളയും പിള്ളതാനും.

അതുപോലെതന്നെ ഈ സന്ധ്യാവർണ്ണനയും.

താരാഹാരമലങ്കരിച്ചു തിമിരപ്പൂഞ്ചായൽ പിന്നാക്കമി-
ട്ടാരാകേന്ദുമുഖത്തിൽനിന്നു കിരണസ്മേരം ചൊരിഞ്ഞങ്ങനെ
ആരോമൽക്കനകാബ്ജകോരകകുചം തുള്ളിച്ചൊരാമോദമോ-
ടാരാലംഗനയെന്നപോലെ നിശയും വന്നാളതന്നാളഹോ.
ചാതുര്യ്യീയണിക്കിടക്കയിൽ നിലാവാമെത്തമേൽ വിരിപ്പിട്ടുടൻ
താരാനായകനാം ഉള്ളൊപ്പു തെളിയിച്ചാകാശമേൽക്കട്ടിയിൽ
ചേരുംതാരകസങ്കട്ടകങ്ങൾമുദാ തൂക്കിജ്ജഗന്മന്ദിരം
പാരം മോടിവരുത്തിടുന്നു രജനീവേശ്യാമപത്യാദരാൽ.
അന്നേരത്തുടനന്ധകാരചികുരം ചിക്കീട്ടു ഖദ്യോതമാം
മിന്നും പൊന്മണിയും ധരിച്ചു കുമുദാസ്യത്താൽ ചിരിച്ചങ്ങനെ

കന്മദശ്രീരമണാങ്കംകാട്ടിയഴകൊടിന്ദീവരാപാംഗവും
സാന്ദ്രാമോദമിളക്കിവന്നനിശയും രാകാഭിരാമാനനാ.

നമ്പൂരിക്ക് അലങ്കാരങ്ങളെല്ലാം സ്ത്രീവിഷയമായിരിക്കണം. സ്ത്രീകളോടു പറയുന്നതായിട്ടേ കവിതയെഴുതാൻ പാടുള്ളൂ. ഇങ്ങനെ ഒരു നിർബ്ബന്ധമായാലെന്തു ചെയ്യും. മാജനദൃഷ്യത്താൽ അമൃതം കളകയെന്നവരുമോ? മനുഷ്യരുടെ മനോഭാവങ്ങൾ ഒരു പോലെ വരാൻ സാധിക്കുകയില്ലല്ലോ. അതുകയാൽ കവിതയും സർവ്വതോമുഖമായിരിക്കാനേ തരമുള്ളൂ. എല്ലാ സാഹിത്യത്തിന്റെയും അവസ്ഥ ഇങ്ങനെ തന്നെയാണ്.

ഫാലേ ചാലിച്ച ഗോപിക്കുറി, വള, പുലിയൻ
മോതിരം നൂപുരം, പൊ-
ന്നോലസ്സോലപ്പാളി കൊണ്ടകമണികുഴലിൽ
പീലിപ്പൂമാലികാദി
കാലേ ചമയ്ച്ചൊത്തുമിറ്റത്തിണ്ണയിലൊരിടയ
കുട്ടിയോടൊത്തുകൂത്താൻ
കോലും കൈക്കൊണ്ടു കോലും കുതുകമൊടമരും
കോലമാലംബനം മേ.

ഇങ്ങനെ സ്വഭാവോക്തിയായിട്ടും മറ്റും ആ ശൃംഗാരലോകത്തിൽ നിന്നു മന്ദമന്ദം വെളിയിലിറങ്ങി ഗോസായിമാരെയും മറ്റും അതിസരസമായി വർണ്ണിച്ചു കേരളീയരുടെ ഉത്തമകവിയായിത്തീരാനിരുന്ന ഇദ്ദേഹത്തിന്റെ വർണ്ണനാവൈഭവത്തെപ്പറ്റി ഈ പ്രസംഗത്തിൽ ഇത്രമാത്രമെ പ്രസ്താവിക്കാൻ സംഗതിയുള്ളല്ലോ എന്നു വ്യസനസമേതം ഇവിടെ വിരമിക്കേണ്ടിയിരിക്കുന്നു.

ആഭിജാത്യവും സ്വാതന്ത്ര്യവും കവിതാവിഷയത്തിൽ സമ്മേളിച്ചതു വളരെക്കാലം ഭാഷാകവികുലചക്രവർത്തിയായിരുന്നു നാടുനീങ്ങിയ നമ്മുടെ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലാണ്. വശ്യവാക്കായ ഇദ്ദേഹത്തിന്റെ കവിതയ്ക്കു ഒരു സഹജമായ മാധുര്യമുണ്ടെന്നു സഭ്യരെ ഞാൻ പറഞ്ഞറിയിക്കേണ്ട ഭാരമു

ണെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ വർണ്ണനകൾ സ്വക പോലകല്പിതങ്ങളായിട്ടുള്ളതെല്ലാം അത്യന്തം ഹൃദയംഗമങ്ങളുമാണ്. ഭാഷാകവികൾക്ക് പൊതുവെ (യുള്ള) ഒരു ഗുണം അതായത് വർണ്ണനയിൽ നമ്മുടെ സങ്കല്പശക്തിയെ പലവിധത്തിലും സ്പർശിക്കാനുള്ള ഒരു ശക്തിയുണ്ടെന്ന് ഞാൻ സൂചിപ്പിച്ചുവല്ലോ. ഇതു തിരുമനസ്സിലെ വർണ്ണനകളിലും സവിശേഷം ശോഭിച്ചുകാണുന്നുണ്ട്. മയൂരസന്ദേശത്തിലെ വർണ്ണനകൾ ഏതെടുത്താലും ഇതുദാഹരിക്കാവുന്നതാണ്.

താഴെ ഉദ്ധരിച്ചിട്ടുള്ള നായകന്റെ വിലാപം നോക്കുക.

രാജസ്ത്രീചാപലഗുണകലികളിലില്ലവമന്യാംഗനാനാം
തേജസ്സോടൊത്തുടലിന്നിതുപോലൊരു സൗന്ദര്യമോർക്കിൽ
സൗജന്യത്തെപ്പറകിലതസാധാരണം തന്നെയാണേ
രാജന്യസ്ത്രീമണിയുടെ ഗുണൗഘങ്ങളന്യാദൃശങ്ങൾ.

വിശിഷ്ടഗുണസമ്പന്നയായ നായികയെ ഇങ്ങനെ വർണ്ണിച്ചതിൽ ഏതുകണ്ടു പരമാർത്ഥമുണ്ടെന്ന് ഒന്നു ചിന്തിച്ചുനോക്കുവാൻപോലും നമുക്ക് സമയമില്ല. ഇതാണ് വർണ്ണനാവൈഭവം.

നായികാഗൃഹത്തെ വർണ്ണിക്കുന്നതും നമ്മുടെ ചിത്തവൃത്തികളെ അനിർവാച്യമായ വിധത്തിൽ ഉദ്ദീപിപ്പിക്കുന്നുണ്ട്.

ചാരത്തുതാമരോപവനമതിലെഴും ചന്ദ്രശാലാന്തരാളേ
ചാരത്തിന്നേലസമസൃണമാറംബരം കംബുതന്നം
ശ്രുതതാപാപൂർണ്ണമാദഹരിയുഗത്തിന്റെമധ്യത്തിലമ്പോ
ധീര! താം കണ്ടറിക നരലോകകേളീഭാമന്ദിരത്തെ.

സമ്യക്കായ്ത്താൻ നിയതസമയേ തോയസങ്കാന്തിമിത്തം
തിമ്യത്താകാന്തമൊടൊരിക്കശോഭിച്ചിട്ടും പുഷ്പവാത്യാ
രമ്യത്താപാപൂർണ്ണവിടൂർവലഭിത്തിന്റെ ഹർമ്മ്യത്തിനാലും
നമ്യശ്രീയായ് വിലസതി മഹാരാജ്ഞിതൻസൗധവർഗ്ഗം.

പ്രത്യഗ്രശ്രീരതിരവനീമർത്ത്യതൻപത്തനത്തിൽ
പ്രത്യഗ്ഭാഗത്തതിരുചിരമായുണ്ടു നീരാഴിയാരാൽ

നിത്യംതന്നാഥീമണിയുടെ തനുസ്പർശാഗ്ര്യാതിരേകാ
ലത്യന്താതതസലിലമതിനോട്ടെന്നിക്കത്ര്യസൂയാ.

കൈക്യാലെത്തികളുതുകമിയലും കുട്ടികൾക്കും പറിക്കാൻ
വയ്യാതില്ലാതുയതരഫലശ്രേണി തുങ്ങിക്കിടക്കും
തയ്യായുള്ളോരനവധി രസാലാളി വിസ്തരമാക്കി-
ച്ചെയ്യാനേകണ്ഠപിടിയന്തവൻറയുമില്ലന്തരംഗം.

ഇനി നാം ഇപ്പോൾ ജീവിച്ചിരിക്കുന്ന കവികളുടെ ഘട്ടത്തിലേയ്ക്കാണ് പ്രവേശിക്കുന്നത്. അവരെപ്പററി വല്ലതും പറയണമെങ്കിൽ അതു വളരെ സൂക്ഷിച്ചുവേണം. പുതിയതായി ഉണ്ടായിട്ടുള്ള ഭാഷാകാവ്യങ്ങളുടെ സ്ഥാനമേതെന്നും അവയ്ക്ക് എത്ര മേൽഗതിയാണ് ഉള്ളതെന്നും മററുമുള്ള സംഗതികൾ ജനസാമാന്യത്തിൻെറ ശ്രദ്ധയ്ക്കു വിഷയീഭവിച്ചു പിന്നെയും വളരെക്കാലം കഴിഞ്ഞതിൻെറശേഷമേ അവയെപ്പററി ഖണ്ഡിതമായ അഭിപ്രായംപറവാൻ പാടുള്ളൂ. മഹാകാവ്യങ്ങളിൽ ചിലതെല്ലാം നിർബാധമായി സാഹിത്യത്തിൽ കടത്തിവിടുകയും അനേകങ്ങളെ തടഞ്ഞുനിർത്തുകയും ചെയ്യേണ്ടതാണെന്നു തോന്നുന്നു. ഇങ്ങനെ എന്തെങ്കിലും ഒരു വ്യവസ്ഥയില്ലാതെ കവിതയിൽ കൃത്രിമതയ്ക്കു പ്രാബല്യംനൽകിയെന്നുവന്നാൽ ആധുനികലോകഗതിയനുസരിച്ചു സ്വാതന്ത്ര്യത്തിൻെറയും മററും പടിവാതുക്കലെത്തിയിരിക്കുന്ന നാം കവിതാവിഷയത്തിൽ ഒന്നുരണ്ടു ശതാബ്ദങ്ങൾക്കപ്പുറം നില്ക്കേണ്ടിവരും. ഇംഗ്ലണ്ടിൽ 'Queen Anne's Period അല്ലെങ്കിൽ അഗസ്റ്റൻഏജ്' എന്നു പറഞ്ഞുവരുന്ന കാലത്തെ ഇംഗ്ലീഷുകവിതകളിൽ കാണുന്ന കൃത്രിമതയും, ശബ്ദാഡംബരത്വവും, സ്വേച്ഛാപ്രാമാണിത്വവും നമ്മുടെ ഭാഷയിലും ഇപ്പോൾ കലശലായി വർദ്ധിച്ചുവരുന്നില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ആകയാൽ വശ്യവാക്കുകളായി നമ്മുടെഇടയിൽ ഇന്നു ജീവിച്ചിരിക്കുന്ന ചില കവികളുടെ കൃതികൾക്ക് ഓരോ ടിക്കററ് അല്ലെങ്കിൽ അനുമതിപ്പത്രികനൽകി കടത്തിവിട്ടിട്ട് അവരെ കണ്ണടച്ചുകൊണ്ട് അനുകരിക്കാൻ തുടങ്ങുന്ന

ലളിതകലാവിദഗ്ദ്ധന്മാരുടെ സ്മാരകങ്ങളെ തടയുകയാണു് നല്ലതു്.

മലയാളഭാഷാസാഹിത്യത്തിന്റെ ഓരോ ദശാവിശേഷങ്ങളിലുമുള്ള ചില പ്രധാന കവികളുടെ കാൎയ്യംമാത്രമെ ഇതിൽ പറയുന്നതിന്നു് എനിക്കു സാധിച്ചിട്ടുള്ളു. അതുകൊണ്ടു് അതാതു കാലങ്ങളിൽ ജീവിച്ചിരുന്ന മററുകവികളുടെ വൎണ്ണനകൾ അസ്വാദ്യകരങ്ങളല്ലെന്നു് എനിക്കഭിപ്രായമുണ്ടെന്നു് ആരുംവിചാരിച്ചുപോകരുതു് എന്നു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. മററു സാഹിത്യത്തിലും ഉള്ളതുപോലെ നമ്മുടെ സാഹിത്യത്തിലും അസ്വാദ്യമായ കവിതയുണ്ടെന്നു കാണിപ്പാൻമാത്രമെ ഞാൻ ശ്രമിച്ചിട്ടുള്ളു.

ഉൾപ്പെട്ട പല സംഗതികളും വിചാരിക്കാനുണ്ട്. ഇതുപോലെ അ
ദ്ദേഹത്തിന്റെ ചിരകാലപരിചയത്തിനു ഭാഗ്യം സിദ്ധിച്ചിട്ടുള്ളവരും
ശിഷ്യപ്രധാനികളും ആയ പലരും ഉണ്ട്. അവൎക്ക് പലതും ഇങ്ങ
നെ പ്രസ്താവിക്കാനുണ്ടായിരിക്കും. അങ്ങനെയുള്ള സംഗതികൾ
അവർ ഈ മാസികയിൽ പ്രസിദ്ധം ചെയ്യുകയോ, എനിക്കെഴുതി
അയച്ചുതരികയോ ചെയ്താൽ ഞാൻ കൈയേറ്റിരിക്കുന്ന കൃത്യം—
അതായത്, സാഹിത്യകുശലനും, കൈങ്കീന്ദ്രിയനും ആയ ഈ
പണ്ഡിതശിരോമണിയുടെ ജീവചരിത്രം എഴുതുന്നത്— എളുപ്പ
ത്തിൽ സാധിച്ചേനെ. അങ്ങനെയുള്ള ജീവചരിത്രം ഒരിക്കലും പൂ
ൎണ്ണമായിത്തീരുന്നതല്ല. അതിലേയ്ക്കു മറ്റു വായനക്കാരുടെയും വി
ശിഷ്യ, തിരുമനസ്സിലെ ശിഷ്യഗണങ്ങളുടെയും സഹായം സാദര
വും കാംക്ഷിച്ചുകൊള്ളുന്നു.

---

# ചെമ്പകശ്ശേരി രാജാവിന്റെ കാലത്തെ അമ്പലപ്പുഴ ഉത്സവം.

(പി. കെ. നാരായണപിള്ള ബി. ഏ., ബി. എൽ.)

**പാ**ണ്ഡിത്യനിധിപതിയായിരുന്ന്, പരലോകഗതനായ ശ്രീമ
ദ്രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ സ്മാരകവും തൽപ്ര
കാശകവുമായി "കേരളപാണിനി" എന്ന നാമധേയത്തിൽ ഒരു ന
വീനമാസികപ്രാരംഭിക്കുവാൻ പോകുന്നു എന്ന്, സൌജന്യശാ
ലിയായ പ്രവൎത്തകൻ അറിയിച്ചപ്പോഴും മാദൃശന്മാരിൽ ഉള്ള ഒരു
വലിയ ഭാരത്തെ ലഘൂകരിച്ച് ആശ്ചൎയ്യകരമായ ഉപകാരസ്മരണ
യേപ്പോലെ മറ്റൊരു വികാരത്തെയും അത്രമാത്രം ഉജ്ജ്വലിപ്പിച്ചില്ല.

"വധൂർവിധാതുഃപ്രതിനന്ദ്യതേജ്യ—
കല്യാണി! വീരപ്രസവാ ഭവേതി
വരചന്ദ്രതിസ്സന്നാപിതോദ്വാസ്സ്പൃശൊ
തപോധനാസ്ത്വിമിതോബഭൂവ"

അതായത്, പാതിവ്രതീപരിണയങ്ങൾ, പാതിവ്രതിക വീരനായ പുത്ര
ന്മാരുണ്ടാകട്ടെ എന്ന ആശീർവ്വാദംചെയ്തു ബ്രഹ്മാവു സാക്ഷാൽ വാഗീ
ശനായിരുന്നിട്ടും ശിവനോടുള്ള ആശംസാവിഷയത്തിൽ വിചാരമ

ഷ്ഠപ്രതിഷ്ഠയുള്ള ക്ഷേത്രങ്ങളും കാഴ്ചിരിക്കേണ്ടുന്നവരായി കാണുന്നു. ഇന്ദ്രാഗ്നിവരുണാദികളെ പ്രതിഷ്ഠിച്ചു പൂജിക്കുന്നതായി അറിയുന്നില്ല. സാധാരണ പ്രതിമാരൂപേണ ആരാധിക്കപ്പെടുന്നതു ശിവൻ, വിഷ്ണു, ഗണപതി, പാർവ്വതി, സുബ്രഹ്മണ്യൻ, ശാസ്താവു് ഇത്യാദി ദേവതകളാകുന്നു. ഇവ വൈദികദൈവതങ്ങളും എന്നു പറവാൻ ഞെരുക്കമാകുന്നു. ഇവരെപ്പറ്റി വേദങ്ങളിൽ വളരെ പ്രസ്താവനകളും കാണുന്നതെങ്കിലും വൈദികന്മാർ ഇന്ദ്രനെയോ അഗ്നിയുടെയോ പ്രകാരത്തിലുമായിട്ടില്ലാതെ ആധുനികശിവന്റെ പൂർവ്വപ്രകൃതിയെന്നു സ്ഥാപിപ്പാൻ പ്രയാസമാകുന്നു. അതുപോലെ വേദങ്ങളിലെ വിഷ്ണു സൂര്യന്റെ രൂപാന്തരമായേ വിചാരിക്കേണ്ടതുള്ളു. വിഷ്ണുവിന്റെ അവതാരങ്ങളേപ്പറ്റി വേദങ്ങളും പ്രമാണീകരിക്കത്തക്കതായിരിക്കുന്നില്ല. ശതപഥബ്രാഹ്മണത്തിൽ വിഷ്ണുവിനെ വാമനനായി ഉപവർണ്ണനം ചെയ്തിട്ടുള്ളതു തന്നെ വാമനാവതാരകഥയുടെ ആസ്പദമെന്നു തോന്നുന്നു. ദേവകീപുത്രനായ കൃഷ്ണനെപ്പറ്റി ഛാന്ദോഗ്യോപനിഷത്തിലുള്ള പ്രസ്താവനയിൽ നിന്നു കൃഷ്ണൻ വിജ്ഞാനതല്പരനായ ഒരുവനായിട്ടല്ലാതെ ഈശ്വരാവതാരമായി പ്രത്യക്ഷപ്പെടുന്നില്ല. മുണ്ഡകോപനിഷത്തിൽ കാളിയെപ്പറ്റി പറയുന്നുണ്ടു്. എന്നാൽ അതു അഗ്നിയുടെ സപ്തജിഹ്വകളിൽ ഒന്നു എന്ന നിലയിൽ മാത്രമാകുന്നു. ഇങ്ങനെയൊക്കെയിരുന്നാലും വൈദികകാലത്തിന്റെ പരമ്പരയിൽ ക്ഷേത്രങ്ങളും ഉണ്ടായിരുന്നില്ലെന്നു വാദിക്കുവാൻ നിർവ്വാഹമില്ലാത്തവിധം ലക്ഷ്യങ്ങളും സുലഭമായിരിക്കുന്നു.

"ദേവതായതനാനി കമ്പന്തേ, ദൈവതപ്രതിമാ ഹസന്തി, ഗായന്തി, നൃത്യന്തി സ്ഫുടന്തി സ്വിദ്യന്ത്യുന്മീലന്തി നിമീലന്തി" ഇത്യാദിഷഡ്വിംശബ്രാഹ്മണത്തിലും "അപയഞ്ചൈതദ്ദൈവതാന്യുന്മീലന്തി ച്യോതന്തിഹസന്തി ഗായന്തി നൃത്യന്തി സ്ഫുടന്തി" എന്നു കൌശികസൂത്രത്തിലും കാണുന്ന ഭാഗങ്ങളും ഇതിലേക്കു പ്രബലങ്ങളായ പ്രമാണങ്ങളാകുന്നു. ഗൌതമന്റെയും ആപസ്തംബന്റെയും ധർമ്മസൂത്രങ്ങളിലും പുരാണങ്ങളിലും ദേവതാപ്രതിമകളെപ്പറ്റിയുള്ള പ്രസ്താവനകളുടെ ആധിക്യം ബിംബാരാധനയുടെ പ്രചുരമായ പ്രചാരത്തെ വിശദീകരിക്കുന്നു. ഹിന്ദുമതത്തിനു ബൌദ്ധമതവുമായി യുദ്ധം ചെയ്യേണ്ടിവന്നതും പൂർവ്വനിവാസികളായിരുന്ന ദ്രാവിഡാദിജാതികളുമായി ആര്യന്മാർ ഇടകലരേണ്ടിവന്നതും ബിംബാരാധനാഭിവൃദ്ധിയെ വളരെ സഹായിച്ചിരിക്കണമെന്നു തോന്നുന്നു.

കേരളത്തിലും ചരിത്രപ്രകാരം ഇടയ്ക്കുന്നതുമുതൽ ക്ഷേത്രങ്ങളും

ഈ പ്രസ്താവമസാദ്ധ്യമാകുന്നു. "ദേവനാരായണൻ" എന്നായിരുന്നു ചെമ്പകശ്ശേരിരാജാക്കന്മാരുടെ സ്ഥാനനാമധേയം. രാമാനുജൻ എഴുത്തച്ഛനും ചെമ്പകശ്ശേരിരാജധാനിയിൽ ആശ്രിതനായിരുന്നുവത്രെ. അദ്ധ്യാത്മരാമായണംകിളിപ്പാട്ടു അവിടെവെച്ചു രചിച്ചു എന്നാണൈതിഹ്യം. ചെമ്പകശ്ശേരിരാജാവിന്റെ ഗ്രന്ഥശാലയിൽ ഉണ്ടായിരുന്ന ഗ്രന്ഥങ്ങൾ ചിലതു ഇപ്പോഴും തിരുവനന്തപുരത്തു ഗ്രന്ഥപ്പുരയിൽ ഇരിക്കുന്നുണ്ട്. ആ കൂട്ടത്തിൽ അദ്ധ്യാത്മരാമായണം കിളിപ്പാട്ടുമുണ്ടെന്നറിയാം. അതു പരിശോധിപ്പാൻ സ്വാതന്ത്ര്യം ലഭിക്കുന്നവരാരെങ്കിലും പ്രസ്തുതമായ ഐതിഹ്യത്തെ അനുകൂലിക്കുന്ന വല്ല ലക്ഷ്യവും ടി ഗ്രന്ഥത്തിൽ ഉണ്ടോ എന്നു നോക്കിയാൽ കൊള്ളാം. രാഘവീയം എന്ന കാവ്യത്തിന്റെ കർത്താവു നാരായണഭട്ടതിരിയുടെ ശിഷ്യനാണെന്നു ഗ്രന്ഥാവസാനത്തിലെ,

"ശ്രീനാരായണഭട്ടപാദഗുരുതഃ പ്രാമാണ്യപ്രസാദോദയാ.
മേതൽ കിഞ്ചന രാഘവീയമിതി യൽകാവ്യം കൃതം കേനചിൽ"

എന്ന ശ്ലോകാംശം വ്യക്തീകരിക്കുന്നു. രാഘവീയം അമ്പലപ്പുഴരാജാവിന്റെ രാജധാനിയിൽ നിർമ്മിതമാണെന്നു ഊഹിക്കുവാൻ തക്കവണ്ണം എന്റെ കൈവശമുള്ള രാഘവീയഗ്രന്ഥത്തിന്റെ അവസാനഭാഗത്തു ചെമ്പകശ്ശേരിരാജാവിനെ ഉദ്ദേശിച്ചു ചില ശ്ലോകങ്ങൾ കാണുന്നുണ്ട്. അവിടെ ഇരിക്കട്ടെ. പിന്നീടു ചെമ്പകശ്ശേരിരാജാവിന്റെ കീർത്തിസ്ഫുരണം കുഞ്ചൻനമ്പിയാരുടെ കവിതകളിൽനിന്നു നമുക്കു ലഭിക്കുന്നുണ്ട്. അനന്തരം നൂറു കൊല്ലങ്ങൾക്കു ശേഷം ചെമ്പകശ്ശേരിരാജ്യം മാർത്താണ്ഡവർമ്മമഹാരാജാവിനാൽ ആക്രമിക്കപ്പെടുകയും തിരുവിതാംകോട്ടേയ്ക്കു ചേർക്കപ്പെടുകയും ചെയ്തു. രാജ്യനാശം ഉണ്ടായതു പൂരാടം പിറന്ന തമ്പുരാന്റെ കാലത്തായിരുന്നു എന്നാണു കേൾവി. രാജ്യാധികാരഭ്രഷ്ടമായ കൂട്ടവും ഇപ്പോഴും കോട്ടയത്തു കുടമാളൂർ ഉണ്ട്.

അമ്പലപ്പുഴെയുള്ള കൃഷ്ണസ്വാമിപ്രതിഷ്ഠയെപ്പറ്റിയും ചില ഐതിഹ്യങ്ങൾ പ്രചാരത്തിൽ ഇരിക്കുന്നുണ്ട്. അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന ബിംബം പണ്ടു കുറിച്ചി എന്ന സ്ഥലത്തു നിന്നുംകൊണ്ടുവന്നതായിട്ടാണു പ്രസ്താവം. കുറിച്ചിയിൽ ഈ ബിംബം കൊണ്ടുവന്നതു ശബരിമലയ്ക്കു സമീപമുള്ള എരുമേലി എന്ന സ്ഥലത്തുനിന്നാണെന്നും ചിലർ പറയുന്നു. എരുമേലിയിൽ ഒരു ചേരിക്കലിൽ ഇപ്പോഴും അതിലേക്കു ചില ലക്ഷ്യങ്ങളും ഉണ്ടത്രെ. അമ്പലപ്പുഴക്കാർ ശബരിമലയ്ക്കു പോവാൻ അവർക്കു അവിടെ പ്രധാനതയുണ്ടെന്നുള്ളതി

ന്ന തോന്നുന്നു. ആകയാൽ ഉദ്ദേശം ൨൱ കൊല്ലങ്ങൾക്കു മുമ്പു ണ്ടായിരുന്ന സംഗതികളെക്കുറിച്ചു പ്രകാശപ്പെട്ടതായ ഈ ഗ്രന്ഥം സർവ്വദാ നമ്മുടെ ആദരവിനെ അർഹിക്കുന്നു.

ചെമ്പകശ്ശേരിരാജ്യത്തു നിവസിച്ചിരുന്ന ജനങ്ങൾ ഉത്സവത്തിനു ഏറ്റെടുക്കേണ്ടതായി പലതുമുണ്ടായിരുന്നു. നാട്ടിൽ കുടിപാർപ്പുകാരായ നെയ്ത്തുചെട്ടിമാർ കൈക്കും ൧൦ മുണ്ടു വീതമോ ൧ താലിയോ വീതം കൊടിയേറിനു പത്തുദിവസം മുമ്പെ ഏറ്റെടുപ്പിച്ചു കൊടുക്കണം. തറിയിട്ട നെയ്ത്തുകാർക്കും ഇല്ലെങ്കിലും ഇങ്ങനെ ചെയ്യാതെ തരമില്ല. എന്നു തന്നെയുമല്ല നിശ്ചയപ്രകാരം ഇങ്ങനെ ഏറ്റെടുപ്പിക്കുന്നതിനു ഒരു പ്രായശ്ചിത്തമായി ചെട്ടിമാരോടു ഈവക ചോദിക്കാൻ ഇടയാകയാൽ കൊടുപ്പാനുള്ളതു ഇരട്ടിയായി കൊടുക്കണമെന്നും ഏർപ്പാടു ചെയ്തിരുന്നു. കുടിപ്പാർപ്പുമുണ്ടായിരുന്ന നായന്മാരൊക്കെയും പപ്പടം പലവിധത്തെ വാഴപ്പഴവും ഒരു കെട്ടു ഇലയും ഏറ്റെടുക്കേണ്ടതായുണ്ടായിരുന്നു. ആറിനു വയസ്സുകഴിഞ്ഞ പാർപ്പുകാരായ നായന്മാർ പത്തുവിറകെങ്കിലും വാഴക്കുലയുമോ അല്ലെങ്കിൽ ഒറ്റ പണമോ വീതം കൊടുക്കേണ്ടതായുണ്ടായിരുന്നു. നാഴിവെച്ചു എരുമ ഒന്നുക്കു ഇടങ്ങഴി നെയ്യും പതിനാലിടങ്ങഴി തൈരുംവീതം അളവേറ്റെടുപ്പിക്കണം. ഏൾക്കൊസനു വകപ്പു വിസ്മരിക്കപ്പെട്ടിരുന്നില്ല. ചെത്തുതെങ്ങിന്റെ കണക്കനുസരിച്ചും തേങ്ങായിട്ടുള്ള തെങ്ങിന്റെ എണ്ണമനുസരിച്ചും ഈഴവർ അരിയും പണവും കൊടുപ്പാൻ ബാദ്ധ്യപ്പെട്ടിരുന്നു. ഉത്സവത്തിനുവേണ്ട പലവ്യഞ്ജനങ്ങൾ എല്ലാം ഏറ്റെടുക്കേണ്ട ഭാരം നാട്ടിലുണ്ടായിരുന്ന കച്ചവടക്കാർക്കായിരുന്നു. പൌരസമത്വവാദം ചെമ്പകശ്ശേരി രാജ്യത്ത് ഉദ്ഘോഷിതപ്പെട്ടിരുന്നതായി കാണുന്നു; എന്തുകൊണ്ടെന്നാൽ ഉത്സവത്തിനു വെറ്റിലയൊക്കെയും അടയ്ക്കായും ഏറ്റെടുക്കേണ്ടവരുടെ കൂട്ടത്തിൽ ചാക്കപ്പുന്നിമാപ്പിള എന്നും തോമ്മാപണിക്കരെന്നും രണ്ടു ക്രിസ്ത്യാനികളുടെ പേരുകൂടി പ്രസ്താവിച്ചിരിക്കുന്നു. ചെമ്പകശ്ശേരി രാജ്യത്തുനിന്നു പുറനാട്ടുകളിലേക്കു മനുഷ്യരെയും അയച്ചുകൊടുത്തിരുന്നു. ആ മനുഷ്യരും വെറ്റിലക്കെട്ടും പാക്കും അടയ്ക്കാപ്പതിവായിരുന്നു. മുളയിടുന്നതിനു വേണ്ട ദ്രവ്യങ്ങളും കുടുക്ക, കർപ്പൂരം ഇത്യാദി സാധനങ്ങളും പുറക്കാട്ടുനിന്നും, വിത്തു ചമ്പക്കുളത്തുനിന്നും, മലരും പുഷ്പാദികളും കാക്കാഴത്തുനിന്നും വരുത്തേണ്ടതായി പറഞ്ഞു കാണുന്നു. രാജാവിന്റെ കുലഗൃഹമായ കടമ്പൂർ നിന്നു എള്ളും വരുത്തിയിരുന്നു. കൊടിയേറു തുടങ്ങി അകത്തെ ക്രിയകൾക്കു വേണ്ടതായ നെല്ലു, അരി മുതലായവ എല്ലാം പനമ്പിക്കാട്ടു മഠ

പ്രാമുഖ്യത്തിൽനിന്ന ബോധനം സിദ്ധിച്ചിരിക്കുന്നു. പിന്നെ ഒരു വിശേഷം കാണുന്നതു് അക്കാലത്തു എഴുന്നള്ളിക്കുന്നതിനും പൂജ കഴിക്കുന്നതിനും എമ്പ്രാന്മാൎക്ക തടസ്സമുണ്ടായിരുന്നില്ല എന്നുള്ളതാണ്. എന്നാൽ ഇപ്പോൾ ഈവകകാൎയ്യങ്ങൾക്ക നമ്പൂരിമാരെ ആകാവൂ എന്ന വ്യവസ്ഥയുണ്ട്. "എമ്പ്രാന്തപ്പം കട്ടുതിരിച്ചാൽ അമ്പലവാസികളൊക്കെക്കൊക്കും" എന്ന നമ്പ്യാർ പറയുന്നതു് അമ്പലപ്പുഴ ക്ഷേത്രത്തെത്തന്നെ സംബന്ധിക്കുന്നതാണെന്ന നമുക്ക ഗ്രഹിക്കാവുന്നതാകുന്നു. അധിവാസഹോമത്തിന ഹവിസ്സു പാകം ചെയ്യുവന്നിരുന്നതു ഗുരുക്ഷേത്രത്തു നമ്പൂരിയായിരുന്നു. അദ്ദേഹത്തിന്റെ ഇല്ലം കടമ്പൂരാകുന്നു. സ്ഥാനവിചാരണ നടക്കുമ്പോൾ ആ ഇല്ലക്കാൎക്ക മീമാംസകസ്ഥാനമുണ്ട്. ഇതു ചെമ്പകശ്ശേരിരാജാവു കല്പിച്ചുനൽകിയതാണത്രെ. അമ്പലപ്പുഴ ക്ഷേത്രത്തിൽ ഇപ്പോൾ പുഷ്പകന്മാർ ഇല്ല. മുമ്പുണ്ടായിരുന്ന വൎക്കും കാരാടിക്കും ഉള്ള അനുഭവങ്ങൾ കണക്കിൽ കാണുന്നുണ്ട്. ഇതിൽ കാരാടി എന്ന പറയുന്നതു പുഷ്പകനുണ്ണിയെ ഉദ്ദേശിച്ചാണു്. കാരാടിയുണ്ണിയുടെ കുടുംബം കടമ്പൂരാണു്. ഇപ്പോഴും ഉണ്ടുതാനും.

ഇന്നത്തെപ്പോലെ അന്നും ആറാം കൊടിയേറ്റവും തിരുവോണം ആറാട്ടുമായിരുന്നു. തന്ത്രം പുതുമന നമ്പൂരിക്കും കീഴ്ക്കോൽ നമ്പൂരിക്കും തന്നെ. ഉത്സവസദ്യയുടെ ക്രമവും ഗൌനിക്കത്തക്കതാകുന്നു. കൊടിയേറുന്നാൾ ഊട്ടില്ല. പിറേന്നാൾ ഉച്ചതിരിഞ്ഞു സദ്യയ്ക്കു ഇല വെയ്ക്കണം. അന്ന ഒരു കറിയും മോരുമേ പതിവുള്ളു. അമ്പലവാസികൾ പട്ടന്മാരുടെ സദ്യയുമുള്ളു. അത്താഴസ്സദ്യയുമുണ്ടായിരുന്നു. അമ്പലത്തിൽ ജോലി ചെയ്യുന്ന നായന്മാൎക്ക അന്ന അരി കൊടുത്തിരുന്നു. മൂന്നാം ഉത്സവത്തുന്നാൾ ഉച്ചയ്ക്കു ഇരുപത്തിനാലു മുറെ അകത്തു ഇലവെയ്ക്കണം. അന്ന ഒരോ തവി നെയ്യും ഇരട്ട പപ്പടവും പഴവും വിളമ്പണം. നാലാമുത്സവസദ്യയ്ക്കു മൂന്നാമുത്സവത്തിന്റേതിൽ ഇരട്ടി നെയ്യുംപഴവും പപ്പടവും അനുവദിച്ചിരുന്നു. അന്നത്തേക്കു തൈരും വിളമ്പണം. അഞ്ചാമുത്സവത്തിന മുമ്മൂന്ന തവി നെയ്യും, പപ്പടം പഴം പപ്പുത്തു വീതവും ആകുന്നു. അന്ന തുടങ്ങി പഴക്കുലപ്പുറവും ഇരിക്കുന്ന സദ്യ. ഭക്ഷണപ്രിയന്മാർ എത്രയെങ്കിലും കൂടുതൽ ആവശ്യപ്പെട്ടാൽ അവൎക്ക മതിയാകുന്നതുവരെ കൊടുക്കണം. ആറാംദിവസം കൂട്ടിയൂട്ടാൻ പാലുകൂട്ടി വേണമെങ്കിൽ കൊടുക്കണം. മൂലം, പൂരാടം, ഉത്രാടം ഈ ദിവസങ്ങളിൽ പാൽ, നെയ്യു്, പഴം, പപ്പടം, പഞ്ചസാര ഇവ മതി എന്ന പറയുന്നതു വരെ വിളമ്പിക്കൊള്ളണം. തിരുവോണ

ളുന്നാറം ഇതിനൊക്കെ പുറമെ തേച്ചു കുളിക്കാൻ കൂടികൊടുക്കണം. രണ്ടാമുത്സവം തുടങ്ങി ആറാട്ടുവരെ അത്താഴത്തിനു കാച്ചിയമോരും ഉപ്പുമാങ്ങയും വ്യവസ്ഥ. ഒരു പക്ഷേ ഭക്ഷ്യപദാർത്ഥങ്ങളുമായി ഉച്ചശ്ശ പടവെട്ടി വശക്കേടുവരിച്ചവരുടെ ക്ഷീണത്തെക്കുറിച്ചു മയോമയമായ ഒരു കടാക്ഷം ഈ ഏർപ്പാടിൽ അന്തർഭവിച്ചിട്ടുണ്ടെന്നു തോന്നുന്നു. ആറാമുത്സവത്തിൽ പിന്മാറാത്തവരെ കരുതിയായിരിക്കണം "പുളിയും തൈരുമെടുക്കരുതായ്കയുമില്ല" എന്നു കാച്ചിയ മോരിന്റെ സ്ഥാനത്തിൽ ഒരു പക്ഷാന്തരവിധി ചേർത്തിരിക്കുന്നതു്. "അത്താഴത്തിനു കാച്ചിയമോരും" ഇത്യാദി [illegible] ഉള്ള ഭാഗം ഇവിടെ സ്മരണീയമാകുന്നു. ചോതിനാൾ തുടങ്ങി നായന്മാർക്കും കണ്ടുനേരവും സദ്യയുണ്ടായിരുന്നു. ആഹാരസാധനങ്ങളെ മാർജ്ജാര ചോരന്റെ ആക്രമണത്തിൽ നിന്നു രക്ഷിക്കുന്നതിനും പ്രത്യേകം ഏർപ്പാടു ചെയ്തിരുന്നു. "പൂച്ചനോക്കുന്ന പട്ടർക്ക് ചോറിടങ്ങഴി മുകലെ" എന്നു കണക്കു കാണുന്ന സ്ഥിതിക്കു പ്രസ്തുത വ്യവസ്ഥയുടെ ഉറപ്പിനെ പറ്റി സന്ദേഹത്തിന് അവകാശമില്ലല്ലൊ.

ഉത്സവത്തിൽ വരുന്നവർക്കു കത്തിവെച്ചു കൊടുത്തിരുന്നതായും കാണുന്നു. കത്തിവെച്ചിരുന്നതു ഉരുളിയിലായിരുന്നു. അന്നു ഉത്സവത്തിനു ചാക്യാർകൂത്തു നടപ്പുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ വളരെനാളായി അതു നടപ്പില്ല. അതു കണ്ടൻനമ്പിയാരു നിമിത്തം നിന്നുപോയി എന്നാണ് ഐതിഹ്യം.

പ്രസ്തുത ഗ്രന്ഥത്തിന്റെ മറെറാരു ഭാഗത്തു ടി ക്ഷേത്രത്തിലെ നിത്യപൂജയുടെ രീതിയെ കാണിക്കുന്ന സാമാന്യമായ ഒരു കണക്കു കൂടി കാണുന്നുണ്ടു്. ദേവസ്വം ഊട്ടുകൾ വഴിപോക്കർക്കു മാത്രമോ അഥവാ ഇരിപ്പുകാർക്കുകൂടിയോ ഏർപ്പെടുത്തിയിട്ടുള്ളതു് എന്ന സംഗതി വാദപ്രതിവാദവിഷയമായി മിസ്റ്റർ രാമചന്ദ്രറാവിന്റെ റിപ്പോർട്ടിൽ കണ്ടിട്ടുള്ളതായി ഓർക്കുന്നു. മററുള്ള ക്ഷേത്രങ്ങളിലെ കാര്യം എങ്ങനെയിരുന്നാലും അമ്പലപ്പുഴ ക്ഷേത്രത്തിലെ വ്യവസ്ഥ പ്രസ്തുത റിക്കാട്ടിൽ നിന്നു വ്യക്തമാകുന്നുണ്ടു്. അതിനെ താഴെ ഉദ്ധരിക്കുന്നു.

"സങ്കീർത്തനം ചെല്ലുന്ന ബ്രാഹ്മണർക്കും വഴിപോക്കരാകുന്ന ബ്രാഹ്മണർക്കും അമ്പലവാസികൾക്കും ദേശവാഴികൾക്കും പൂമാല കെട്ടുന്ന പണ്ടാരങ്ങൾക്കും ഉച്ചശ്ശ ഊട്ടാകുന്നു. വഴിപോക്കര് അന്തിക്കു വരികിൽ അവരെ അത്താഴമൂട്ടുകയും വേണം. വഴിപോക്കർക്കു വന്ന ദിവസവും പിറെറദിവസവും മൂന്നാംദിവസവും ഒരുനേരം ചോറുണ്ടു്. നാലാംദിവസം തുടങ്ങി ബ്രാഹ്മണരെങ്കിൽ സങ്കീർത്ത

ന്നം വെളിയിൽ പോവുന്നു്. ബ്രാഹ്മണരല്ലാത്തവർ നാലമ്പലവ
ട്ടം ചെറയ്ക്കകത്തു കേറരുതു... ഈ ഉത്സവക്കെ കോയിക്കലെത്ത്യമാക
ന്നു്. അതു നിവേദ്യംവെച്ചു നിവേദിച്ചിട്ടു് ഉണ്ണുന്നു." ഇതിൽ
നിന്നു വഴിപൂട്ടരാജാധികാരവിഷയമല്ലാതെ ദേവസ്വം സംബന്ധിച്ചു
ള്ളതായിരുന്നു എന്നും സ്ഥിരനിവാസികളായിരുന്ന ബ്രാഹ്മണർക്കു ഉത്സ
ഉണ്ടായിരുന്നില്ലെന്നും ബ്രാഹ്മണേതരന്മാർക്കും വഴിപൂട്ടുണ്ടായിരുന്നു
എന്നും വിശദമാകുന്നുണ്ടല്ലോ.

ഇങ്ങനെ പൂർവ്വകാലകഥാപ്രസംഗം. എത്രയോ സംഗതികൾ ഇപ്പോഴും തന്നെ കാലക്കെട്ടിലെഴുതലുകളിൽ കലങ്ങിപ്പോയിരിക്കുന്നു. എത്രയോ വ്യവസ്ഥകൾ വിനാശോന്മുഖത്വത്തെ പ്രതീക്ഷിച്ചു തിരോധാനിപ്പാൻ സജ്ജമായി നില്ക്കുന്നു. അതീതകാലങ്ങളിലെ ജനസമുദായജീവിതക്രമത്തെ ഗ്രഹിക്കുവാൻ ദൃഷ്ടിപ്രസരം സമ്പാദിച്ചു തരുന്നതാണല്ലോ യഥാർത്ഥചരിത്രം. അതിലേക്കു ഈ പ്രബന്ധം അനുകൂലിക്കുന്നെങ്കിൽ ഈ യത്നം നിഷ്ഫലമല്ല. നോക്കുക! മനുജസമുദായം എത്ര ദൃഢമായ പാരസ്പര്യസഹകരണത്തോടു കൂടി മഹത്തായ കാര്യങ്ങൾ സാധിച്ചുപോന്നിരുന്നു! ദേവന്മാരെ പറ്റി ഹിന്ദുക്കളുടെ ഭക്തിപാരവശ്യം എത്രമാത്രമായിരുന്നു! ഒന്നോ രണ്ടോ ഉദ്യോഗസ്ഥന്മാരുടെ അന്യൂനമായ മേൽനോട്ടംകൊണ്ടു അവർ മേൽവിചാരം വെച്ചു ഐശ്വര്യാഭിവൃദ്ധിയും അഭിനയിച്ചിരുന്നാലും ഒന്നും നടന്നിരുന്നതായി തോന്നുന്നില്ല. എല്ലാം പൊതുജനങ്ങളുടെ ഗാഢമായ സഹകരണത്തെ അവലംബിച്ചു നിർവ്വഹിക്കപ്പെട്ടിരുന്നു.

ഉത്സവംവഴി സ്ഥിതിമഥഃ കലാതടിൽ
പ്രശോഭിതഃ പ്രകടിത ശംബ നിദാനഃ
ഹന്താഹന്ത പ്രതിമതാഃ ശ്രുമായനഃ
ക്രൂരാമൃതം കിരതുസ ഹന്തസാരഥിഃ.

---

വായിക്കയില്ലെങ്കിൽ നിന്റെ കത്തുകളെല്ലാം സൂക്ഷിച്ചുവെച്ചു ഞാൻ വലുതാകുമ്പോൾ വായിക്കാം. പക്ഷെ പട്ടക്കാരനെ ഞാൻ എവിടെയാണെന്ന് അറിയുന്നതുകൂടെയില്ലല്ലോ? മുതൽപ്പേരേ! മുതൽപോരകമേ! ഞാൻ ഒന്നു പറഞ്ഞാൽ കേൾക്കുമോ?

മുതൽപേർ;—ആരെടാ? പെരുവഴിയിലെന്നെ ഉറച്ചു വിളിക്കുന്നതു? ഓഹോ! നീയോ? എന്തൊപ്പാളിച്ചക്കാ!

അച്ച്യു:—നിങ്ങൾ മുതൽപേരല്ലേ? എത്രയും നിങ്ങളെക്കൊണ്ടല്ലാതെ കഴിയുമോ?

മുതൽ:—(രസിച്ചിട്ട്) ശരി, ശരി, അല്ലാതെ പറ്റില്ല.

അച്ച്യു:—തമ്പുരാന്റെ പട്ടക്കർ നിങ്ങൾ പറഞ്ഞാൽ കേൾക്കുമോ?

മുതൽ:—കേട്ടേതീരൂ. നാരായണ! അല്ലെങ്കിൽ കാണിച്ചു—

അച്ച്യു:—ഈ കിളിവാതലിൽ ഇരിക്കുന്നതു അച്ച്യുതനാണെന്നു പട്ടക്കാരനോടു നിങ്ങൾ പറയാമോ?

മുതൽ:—അതുകൊണ്ടു എന്തു ഗുണം?

അച്ച്യു:—എന്റെ പേർക്കു ഒരു കത്തുണ്ടെങ്കിൽ—

മുതൽ:—നിന്റെ പേർക്കു കത്തോ? ആരാനും നിനക്കു എഴുതുമോ?

അച്ച്യു:—തമ്പുരാൻ എഴുതുന്നെങ്കിൽ.

മുതൽ:—ഹാ! ഹാ! എന്തു പൈത്യാരക്കാരനാണു നീ? ഹാ! ഹാ! തമ്പുരാൻ നിന്റെ വഴിയമ്പലത്തിയാണല്ലേ! നിന്നെ കാണാഞ്ഞു ദുഃഖിച്ചിരിക്കയാണു തമ്പുരാൻ, തീർച്ചതന്നെ. നാളെ വരെ കാത്തിരി. നിന്റെ പേർക്കുള്ള തിരുവെഴുത്തുകിട്ടും.

അച്ച്യു:—മുതൽപോരകളേ! നിങ്ങളെന്താ ഇങ്ങനെയൊക്കെ പറയുന്നതു? മുഷിഞ്ഞിട്ടാണോ?

മുതൽ:—ദൈവത്താണെ! മുഷിഞ്ഞിട്ടുതന്നെ. നീ തമ്പുരാന് എഴുതിയല്ലെയൊ! മാത്രമല്ല ഈയിടെ ഒന്നു പൊങ്ങിപ്പോയി! കുറെ കാലത്തു കപ്പിൽ വന്നപ്പോഴൊക്കെ തമ്പുരാക്കന്മാരും പ്രഭുക്കളുമൊന്നായി അവന്റെ വീട്ടുകാര്യ സംസാരം. എന്റെ കയ്യിലൊന്നു കിട്ടട്ടെ. ഞാൻ ഒന്ന് അടിക്കാം. തമ്പുരാന്റെ തിരുവെഴുത്തു നിന്റെ വീട്ടിലെത്തിക്കാം: തീർച്ചതന്നെ!

അച്ച്യു:—വേണ്ട വേണ്ട; നിങ്ങൾ അതിനുവേണ്ടി ബുദ്ധിമുട്ടണ്ട.

മുതൽ:—എന്തുകൊണ്ടാടാ? ഞാൻ തമ്പുരാനോട് അറിയിക്കാം. പിന്നെ ഒട്ടും താമസമില്ല. തിരുമനസ്സിലെ തോണിക്കാരിലൊരാൾ നിന്റെ വർത്തമാനം അന്വേഷിക്കാൻ വരും. മറ്റുവിന്റെ ധിക്കാരം ചില്ലറയല്ല. തമ്പുരാൻ അതറിഞ്ഞാൽ അവന്റെ ചങ്ങാതിത്തരം നോക്കും. [പോയി] (തുടരും)

# നമ്മുടെ ചില ന്യായങ്ങൾ.

[മഹാകവി, അഴകത്തു പത്മനാഭക്കുറുപ്പ്]

(൧) "കൈമുതികന്യായം"

ഏതെങ്കിലും ഒരു കാര്യം അശക്തനായ ഒരുവന്നു സാധിക്കത്തക്കതാണെങ്കിൽ, വേണ്ടെടത്തോളം ശക്തിയുള്ളവൻ ആ കാര്യം പ്രയാസംകൂടാതെ നിർവഹിക്കുമെന്നുള്ള വിശ്വാസത്തിന് "കൈമുതികന്യായം" എന്നു പറയപ്പെടുന്നു.

(൨) "കരകങ്കണന്യായം"

"കങ്കണം" എന്നു പറഞ്ഞാൽതന്നെ അതു കൈയിൽ ഇടാനുള്ള ആഭരണമാണെന്ന് ഏവർക്കും അറിയാമെന്നിരിക്കെ "കരകങ്കണം" (ഹസ്തകങ്കണം) എന്നു വിവരിച്ചു പറയുന്നതു് അനാവശ്യമാണെന്നു സാധാരണ തോന്നിയേക്കാം. എന്നാൽ ഈ ആഭരണം കൈയിൽനിന്നു വേർപെട്ടിരിക്കുമ്പോഴും അതു "കങ്കണം" തന്നെ. അതിനാൽ "കരകങ്കണം" എന്ന പ്രയോഗം കങ്കണത്തിനു കൈയുമായുള്ള സംബന്ധത്തെ ദ്യോതിപ്പിക്കുന്നതുകൊണ്ട് ഈ മാതിരി പ്രയോഗങ്ങൾക്കു "കരകങ്കണന്യായം" എന്നുപേർ

(൩) "അന്ധഗോലാംഗൂലന്യായം"

അന്ധനായ ഒരു വഴിപോക്കൻ തന്റെ ബന്ധുഗൃഹത്തിലേക്കു പോകാനായി പുറപ്പെട്ടു, യദൃച്ഛയാ വഴി തെറ്റി ഒരു കൊടുങ്കാട്ടിൽ അകപ്പെട്ടു വിഷമിക്കുമ്പോൾ ദുർബുദ്ധിയായ മറ്റൊരു പാന്ഥൻ അതുവഴി ചെന്നുചേർന്നു. അയാൾ ആ സാധുവായ കുരുടനെക്കുറിച്ചു അനുകമ്പയുള്ളവനാണെന്നു നടിച്ചുകൊണ്ടു "സ്നേഹിതാ! നിങ്ങൾ എന്താണ് ഇവിടെ വല്ലാതെനിന്നു വിഷമിക്കുന്നതു്" എന്നു ചോദിച്ചതുകേട്ടു, നിഷ്കളങ്കചിത്തനായ അന്ധൻ, തനിക്ക്, അടുത്തുള്ള ഗ്രാമത്തിലേക്കു പോകേണ്ടത്യാവശ്യമാകയാൽ അതിനു തന്നെ ഒന്നു സഹായിച്ചാൽ കൊള്ളാമെന്നു ആ ദുർബുദ്ധിയോടപേക്ഷിച്ചു. അപ്പോൾ ആ ധൂർത്തൻ ആ പാവത്തിനെ പറ്റിക്കണമെന്നു കരുതി അവിടെ മേഞ്ഞുകൊണ്ടുനിന്ന ഒരു പശുവിനെ പിടിച്ചുകൊണ്ടുവന്നു അതിന്റെ വാൽ അന്ധന്റെ കൈയിൽ ഏല്പിച്ചിട്ടു "മുറുകെപ്പിടിച്ചുകൊള്ളണമെന്നും, "ഈ പശു നിങ്ങളെ നിർദ്ദിഷ്ടപ്രദേശത്തു കൊണ്ടുവിടു"മെന്നും, ഇതിന്റെ പിന്നാലെ പോയാൽ മതി"യെന്നും പറഞ്ഞു വിശ്വസിപ്പിച്ചു. ഇങ്ങനെ

ഭയനായ അന്ധൻ ആ വഞ്ചകന്റെ വാക്കിനെ വിശ്വസിച്ചു പ്രവൎത്തിക്കയും, അതുനിമിത്തം വിരണ്ടുചാടിയ പശു അയാളെ അപകടത്തിൽ ചാടിച്ചു്, അയാൾക്കു പലതരത്തിലുള്ള കഷ്ടതകൾ ഉണ്ടാകയും ചെയ്തു. ഈവിധമുള്ള സംഭവത്തെ "അന്ധഗോലാംഗൂലന്യായം" എന്നുപറയുന്നു.

(൭) "ദഗ്ധപത്രന്യായം."

ചില ഇലകൾ തീകത്തി കരിഞ്ഞതുപോലെയാലും അതിന്റെ ആകൃതി ഭേദപ്പെടാതെ ഇരുന്നേക്കാം; എന്നാൽ അതിന്റെ ആദ്യാവസ്ഥയിലുള്ള ഫലം ദഹനാനന്തരമുള്ള രൂപത്തിൽനിന്നു സിദ്ധിക്കുന്നില്ല. ഇത്തരം ന്യായങ്ങൾക്കാണു് "ദഗ്ധപത്രന്യായം" എന്നുപറയുന്നതു്.

(൮) "അന്ധപംഗുന്യായം."

കുരുടനു കാണ്മാൻ മേലാ. മുടന്തനു നടപ്പാനും മേലാ. അതിനാൽ വഴിയാത്രചെയ്യുന്ന വിഷയത്തിൽ രണ്ടാളും അസ്വാതന്ത്ര്യന്മാരാണു്. എന്നാൽ കാൽ മുടന്തുള്ളവൻ അന്ധന്റെ ചുമലിലിരുന്നുകൊണ്ടു പോകുന്നതായാൽ, അന്യോന്യസഹായംകൊണ്ടു രണ്ടുപേൎക്കും അഭിലാഷപൂൎത്തി വരുമെന്നുള്ള അവസ്ഥയാണു് "അന്ധപംഗുന്യായം."

(൯) "സ്ഥാലീപുലാകന്യായം."

അരിവെയ്പുകാരൻ, അടുപ്പിൽ ഇരിക്കുന്ന പാത്രത്തിൽനിന്നു് രണ്ടോ നാലോ വറ്റെടുത്തു പരിശോധിച്ചു് ആ പാത്രത്തിലുള്ള ഭക്ഷണപദാൎത്ഥത്തിന്റെ എല്ലാം പാകം നിശ്ചയിക്കുന്ന സമ്പ്രദായത്തിനു "സ്ഥാലീപുലാകന്യായ"മെന്നുപറയുന്നു.

(തുടരും.)

---

# ചിഹ്നനം.

(തുടൎച്ച)

[മൂൎക്കോത്തു കുമാരൻ]

ഭിത്തിക (:) രോധിനിയെക്കൊണ്ടു കുറിക്കുന്നതിനേക്കാൾ അധികം വിരാമം* ആവശ്യമുള്ള സ്ഥലത്താണു ഭിത്തിക ചേൎക്കുക. എന്നാലും രോധിനിക്കു പകരം ഭിത്തിക ചേൎപ്പാൻ പാടില്ലാത്തതാകുന്നു.

ഭിത്തിക ചേൎക്കേണ്ടുന്ന ചില പ്രത്യേകസ്ഥലങ്ങളുണ്ടു്.

(1) വല്ലതും പറഞ്ഞുവെച്ചതിന്റെ ശേഷം അതിനെ കുറെക്കൂടി വിവരിപ്പാനൊ വിശദമാക്കാനൊ വേറെ വാക്യമൊ വാചകമൊ ആവശ്യമുണ്ടെന്നു കാണുമ്പോൾ ഭിത്തി ചേൎക്കുന്നു.

ഉദാ: i "മലയാളത്തിൽ ഇക്കാലത്തു വിദ്യാവിഷയമായ ഒരു അഭ്യുത്ഥാനം ഉണ്ടായിരിക്കുന്നതു് ഒരു ശുഭലക്ഷണം തന്നെ: ഏതു താണനിലയിലിരിക്കുന്നവരിലും അനക്ഷരജ്ഞന്മാർ കുറയും; വൎത്തമാനപ്പത്രങ്ങളും വായനശാലകളും സഭകളും നാടൊട്ടേ പരന്നു; ഏതു കുഗ്രാമത്തിൽ പ്രവേശിച്ചു നോക്കിയാലും ഒന്നുരണ്ടു കവികൾ ആ നാട്ടുകാരായി കാണാതിരിക്കയില്ല; ഓരോ വിഷയത്തിന്റെയും ഓരോ സംഘത്തിന്റെയും യോഗക്ഷേമങ്ങൾ അന്വേഷിച്ചു് അഭിവൃദ്ധിനേടുന്നതിലേക്കു, മാസികകൾ ഏൎപ്പെട്ടിട്ടുണ്ടു്."

ഈ ഉദാഹരണത്തിൽ ആദ്യത്തെ വാക്യത്തിൽ പറഞ്ഞ അഭ്യുത്ഥാനത്തെ ശേഷമുള്ള വാക്യങ്ങളെക്കൊണ്ടു വിശദപ്പെടുത്തുന്നു.

ii പ്രബന്ധരചനയ്ക്കു വ്യാകരണം അത്യാവശ്യമാകുന്നു: അതില്ലാത്തതാൽ പ്രബന്ധം അമരമില്ലാത്ത തോണിപോലെ ഇരിക്കും.

iii താഴെ പറയുന്ന സംസ്കൃതവാചകങ്ങളും അവ്യയങ്ങളും ഭാഷയിൽ നടപ്പായിട്ടുണ്ടു്: മനസാ വാചാ, രൂപേണ, ഭാഗ്യവശാൽ, പ്രതിബന്ധ്യാ, ക്രമേണ, ഏവഞ്ച, പുനശ്ച, പ്രത്യുത.

(2) സാക്ഷാൽ കഥനങ്ങളെയും അന്യഗ്രന്ഥങ്ങളിൽനിന്നു് ഉദ്ധരിച്ച വാക്യങ്ങളെയും വാചകങ്ങളെയും പ്രവേശിപ്പിക്കുന്നതു ഭിത്തികയോടുകൂടിയായിരിക്കണം. ഇതോടുകൂടി ചിലപ്പോൾ ഒരു രേഖയും ഉണ്ടായിരിക്കും.

ഉദാ:—രണ്ടെഴുത്തുകൾ ഉണ്ടായിരുന്നവയിൽ ഒന്നിന്റെ തൎജ്ജമ ഇതായിരുന്നു: "കള്ളൻ ഇവിടെ നിന്നു പോയ ദിവസം രാത്രി എന്നു സിക്രട്ടേറിയറ്റിൽ നിശ്ചയിച്ചതായി ഗിൽഹാം സായ്പിന്റെ ഒരു് എഴുത്തു കിട്ടി.........."

(3) നേരെ വിപരീതങ്ങളായ രണ്ടു് ആശയങ്ങളെ കുറിക്കുന്ന രണ്ടു വാക്യങ്ങൾ ഭിത്തികകൊണ്ടു വേൎപെടുത്തണം.

ഉദാ: "തെറ്റു വരുന്നതു മനുഷ്യൎക്കു സഹജമാണു്; ക്ഷമിക്കുന്നതു ദേവന്മാൎക്കു സഹജമാണു്."

(4) ചില സംഗ്രഹവാചകങ്ങളെ ഉപേക്ഷിച്ചു് ആ സ്ഥാനങ്ങളിൽ ചിലപ്പോൾ ശക്തിക്കുവേണ്ടി ഭിത്തിക ചേൎക്കും.

ടിനിൽക്കുന്നു. ഈകൃതിയിലെരീതി പ്രൌഢതയും ഔജ്ജ്വല്യവും ഏറിയ ഗൌരവിയ്ക്കുന്നു. ഭോജരാജാവിന്റെയും അനന്തഭട്ടന്റെയും കവിതാരീതികൾ ഏതുമാത്രം ഭിന്നങ്ങളാണെന്ന് അറിയുവാൻ ഒരു ഉദാഹരണം കാണിക്കാം.

"ലക്ഷ്മീം തനോതു നിതരാമിതരാനപേക്ഷ—
മംഘ്രിദ്വയം നിഗമശാഖിശിഖാപ്രവാളം
ഹൈരംബമംബുരുഹഡംബരചൌര്യനിഘ്നം
വിഘ്നാദ്രിഭേദശതധാരധുരന്ധരം നഃ (ഭോ: ച:)

"തുഹിനകിരണവംശസ്ഥൂലമുക്താഫലാനാം
വിപുലഗുണവിഭാജാം ദീപ്തലക്ഷ്മീവിലാസം
ഹരിതനയപുരന്ധ്രീം പൂരി ഹസ്തിനാഖ്യാ
രിപുജനമദഭാജാം രാജധാനീകൃതാനാം." (ഭാ: ച:)

(തുടരും.)

---

# നമ്മുടെ ചില ന്യായങ്ങൾ.

(തുടർച്ച)

(മഹാകവി, തെക്കത്തു പത്മനാഭക്കുറുപ്പ്.)

൬. ഖണ്ഡാപൂപന്യായം.

പലഹാരക്കടയിൽ, പലഹാരങ്ങൾ കോർത്തിരുന്ന കമ്പിന്റെ ഏതാനുംഭാഗം ഒഴിഞ്ഞുകിടക്കുന്നതായി കണ്ടിട്ട്, ഒരു ഭാഗത്തുണ്ടായിരുന്ന അപ്പവുംകൂടി മൂഷികൻ ഭക്ഷിച്ചിരിക്കുമെന്നുള്ള അനുമാനം. ഈമാതിരി അദ്ധ്യാരോപത്തിനെയെല്ലാം "ഖണ്ഡാപൂപന്യായം" എന്നു വ്യവഹരിക്കുന്നു.

൭. അന്ധഗജന്യായം.

ആനയെ കണ്ടിട്ടില്ലാത്ത ചില കുരുടന്മാർകൂടി ആനയുടെ ആകൃതിയെപ്പററി വാദപ്രതിവാദം ചെയ്തുകൊണ്ടിരിക്കെ, സംശയനിവൃത്തിക്കായി അവരൊരു നാട്ടാനയുടെ അടുക്കൽ ചെന്നുചേർന്നു. അപ്പോൾ അവരിൽ ഒരുത്തൻ തന്റെ കൈകൊണ്ട് ആനയുടെ കാലിൽ തടവി നോക്കീട്ട്, ആനയുടെ ആകൃതി തൂണുപോലെയാണെന്നു പറഞ്ഞു. മറെറാരാൾ അതിന്റെ വാലിൽ പിടിച്ചിട്ട് "ആന ഒരു വടംപോലെയാണ്" എന്നു വാദിച്ചു

# പ്രാചീനഗ്രന്ഥമാല.

## *ശാസ്ത്രാങ്കം.

(കണ്ടരന്മാർ സമ്പ്രദായം)

### 1. കൊട്ടിച്ചൂകം വൃകൽ.

പൂക്കലമാല മാറെത്തുമിത മാറതളിർചെമ്പരത്തി
പൂമലരും കമ്പത്തെഴുമോല ചെമ്പുള്ളിച്ചെമ്പഴുക്ക
നാക്കിലതന്നിൽവെള്ളരി വെള്ളവെറ്റിലനല്ലതേങ്ങ
നാക്കചേരുംവിളക്കൊട്ടുപീഠമേറിനകലമെല്ലാം
പാട്ടിനിരിപ്പുമെന്തതിനവലാം കത്തിലുള്ളലംകൊലാവ..
പാട്ടിനലങ്കരിച്ചകളത്തിൽവണങ്ങനൊട്ടുമങ്ങേ.
കാക്കൽനിന്നാക്കലാം(കൽ)കമ്പിടുംവീരകോളവെങ്കടക്കൽ
കാർത്തയല്ലേണനിപെഴയനതമാണെഴുംപൂലതായേ.
കതുണ്ണച്ചണ്ണവെണ്മിനികചൊല്ലുള്ളമുളകന്നിൽ
തെളിവേറുംശ്രീനായകനായചേകവരകെതൊഴുന്നേൻ.
(കരിയകാറ്റുകിലൊരു)പൊന്നടയാളുമാം
കനലിലെരികന്നെടുങ്ങട്ടിമിഴിപ്പുവലാം.

---

* ഈ ഗ്രന്ഥമെഴുത്തുകാരന്റെ പിഴകൾക്ക പുറമെ പലയിടങ്ങളിലും പാടി പിഴപ്പിച്ചിട്ടും ഉള്ളതുകൊണ്ട് അക്ഷരങ്ങളും പദങ്ങളും വാക്യങ്ങളും ഉള്ള പടി അറിവാനോ, വേണ്ടപടി മാറ്റുവാനോ സാമാന്യം പാടുപെട്ടിട്ടുണ്ട്. നല്ല തിട്ടമായിട്ടു ബന്ധിച്ചിട്ടില്ലാത്ത ഭാഗങ്ങളിൽ ഗ്രന്ഥപാഠങ്ങൾ ആവരണച്ചിഹ്നത്തിൽ ചേർത്തിരിക്കുന്നു. വാമൊഴിയും നാമൊഴിയും ഇഷ്ടംപോലെ കൂട്ടിക്കലർത്തി കാണുന്ന ഈ ഭാഷയിൽ അത്യന്തശുദ്ധി വരുത്തുവാൻ തുനിഞ്ഞിട്ടില്ല. ചിലേടങ്ങളിൽ പഴ

## ദ്വിതീയവൃത്തം

കുമ്മിയടി

ലക്ഷ്മീകുചതടം കൈപ്പുൽകുന്നോനെ
ലക്ഷണകുണ്ഡലം പൂണ്ടവനെ
അക്ഷീണമാലധരിച്ചവനെ
സാക്ഷാൽമുകുന്ദ ജയിച്ചാലും നീ.
അംശുമന്മണ്ഡലമദ്ധ്യവാസ-
സംസാരസന്താപനാശകര
ഹംസമനോഗ്രവാസദേവ:
കംസാരെകൃഷ്ണ ജയിച്ചാലും നീ.
കാളിയമർദ്ദനകാരണജന-
ക്ഷാളനംചെയ്തുസുഖംവരുത്തും
വൃഷ്ണികുലാംഭോജസൂര്യദേവ
കൃഷ്ണകൃപാലോ ജയിച്ചാലും നീ.
മധുമുരനരകവിനാശകര
മധുരവിഹംഗമരാജയാന
വിധിമുഖദേവസുഖനിദാന-
വിധുമുഖകൃഷ്ണ ജയിച്ചാലും നീ.
നല്ലസരസിജതുല്യനേത്ര
വല്ലാത്തസംസാരനാശകര
ഫുല്ലമലവനങ്ങൾക്കാധാരഭൂതനാം
മല്ലാരെകൃഷ്ണ ജയിച്ചാലും നീ.
ജാനകിയെത്തുടമേലിരുത്തി-
മാനിച്ചനിശ്ശേഷലക്ഷ്യത്തോടെ
ആനനംപൊത്തുള്ളവനാകുന്ന
മാനവവീര ജയിച്ചാലും നീ.
സുന്ദരദേഹസമാനഭൂതേ
മന്ദരപർവ്വതധാരികൃഷ്ണ

ഇന്ദിരതന്മുഖചന്ദ്രകല്പമുള്ളോരു
ചന്ദ്രികാപായിൻ ജയിച്ചാലും നീ.
ശ്രീജയദേവൻെറ ഗാനമിദ
മാജീവനാന്തം ശ്രവിച്ചുകൊൾവിൻ
ശ്രീജയമെന്നല്ല നൽസുഖവും വരും
ശ്രീവാസുദേവ ജയിച്ചാലും നീ.

---

## തൃതീയവൃത്തം.

---

"വസന്തേ വാസന്തീകുസുമസുകുമാരൈരവയവൈ-
ർഭ്രമന്തീം കാന്താരേ ബഹുവിഹിതകൃഷ്ണാനുസരണാം
അമന്ദം കന്ദർപ്പജ്വരജനിതചിന്താകുലതയാ
വലൽബാധാം രാധാം സരസമിദമൂചേ സഹചരീ."

അഞ്ചിതകേളിപോലെ

നല്ലോരിലവങ്ങക്കൊമ്പുകളിൽത്തട്ടി
മെല്ലവേ വന്നിതു വാതം,
കൊണ്ടാടിക്കൂകുന്നു കുയിലും;
വണ്ടിന്റെ ഝങ്കാരത്തോടിടചേർന്നിട്ടു
ഇങ്ങിനെയുള്ള വസന്തകാലത്തിങ്കൽ
മംഗലമൂർത്തിമുകുന്ദൻ,
നാളീകനേർമിഴിമാരോടൊരുമിച്ചു
കേളിയാടുന്നിഹ കൃഷ്ണൻ.
അത്ര്യുമല്ലവരോടിടചേർന്നിട്ടു
നൃത്തവും ചെയ്യുന്നമോദാൽ.
വിരഹികൾക്കേറ്റവും സന്താപമുണ്ടാക-
ന്നൊരുകാലമല്ലൊളിതിപ്പോൾ,
കാമമനോഹം വർദ്ധിക്കുമാറണം
കാമിനിമാർക്കുമിന്നു,

വണ്ടുകളോടിടചേർന്നുള്ള പൂക്കളെ-
ക്കൊണ്ടുലതയും വിലസുന്നു;
ഇങ്ങിനെനല്ലോരു കസ്തൂരിതുല്യമാം
പച്ചിലപല്ലവങ്ങളെ–

വൃന്ദാവനമെന്നപേരായകാനനം
തന്നിൽനിന്നിപ്പോൾമുകുന്ദൻ
നാളികനേർമിഴിമാരോടൊരുമിച്ചു
കേളിയാടുന്നിതുകൃഷ്ണൻ
നല്ലജയദേവൻതന്നാൽകൃതമിദം
മല്ലാരിതന്റെസ്തുതിദം
ചൊല്ലേറുംകാമന്റെതൃപ്തിക്കുകാരണ-
മെല്ലാരുംകേട്ടുകൊണ്ടാലും.
വർണ്ണനംനല്ലവസന്തകാലത്തിന്റെ
പൂർണ്ണസുഖംജയിക്കുന്നു.

(തുടരും)

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്.

ഹരിഃ ശ്രീഗണപതയേനമഃ അവിഘ്നമസ്തു.

സംഗമപുരിമേവുംഭഗവാൻഭരതനും
മംഗലദേവതയുംമംഗലംതരേണമെ.
അംഗജവൈരിമഹിഷാലയേശൻനാഥ-
നിങ്ങൊരുവിഘ്നംകൂടാതിരിപ്പാൻതുണക്കണം.
കാരുണ്യത്താൻകരുണാംബുധിപുരനാഥ-
ന്നാദ്യപുത്രനായ്മേവുംഭഗവാൻദ്വിപാനനൻ,
ഭാരതീദേവിതാനുംപോരാതെതുണക്കേണം
ശ്രീമംഗലംഗുരുസാക്ഷാന്തരവേണം.
ഭൂസുരന്മാരുംമററുമാമുനിവരന്മാരും
ഭാസുരപ്രീതിഭാവംതേടികവിതയോടെ.
ബാലനാമടിയനാലംബമാരുമില്ലാ-
ബാലലോലംവാണിവാണിപാദപങ്കജമെന്ന്യേ.

ബാഹുജവൃന്ദങ്ങളും ഭൂമിയും രക്ഷിച്ചവ-
രന്മോദമോടു കൃത്യം ചെയ്തുവാഴുന്നു നിത്യം.
വൈശ്യന്മാർ നിജകർമ്മമാകിയ വാണിഭവും
ഐശ്വൎയ്യവൃദ്ധിക്കായി ചെയ്യുന്നു പദങ്ങളിൽ
പാദജജനങ്ങളും വിപ്രപാദങ്ങൾ തന്നെ
സാദരം ശുശ്രൂഷിച്ചു മേവുന്നു ദിവാനിശം.
ജാതികൾ നാലും ജാതിക്കുത്തവൃത്തിയെന്യെ
സാദരമൊന്നദിക്കിൽ ചെയ്കയില്ലറിഞ്ഞാലും.
വിപ്രർ ദേവാലയത്തിൽ വേദമദ്ധ്യയനത്തി-
ന്നെപ്പോഴും മനസ്സുവെക്കുന്നതും ധരിച്ചാലും.
ബാലമൃത്യുവും പുനരപമൃത്യുവും ഭുവി
സാദരം കാണ്മാനില്ല കേൾപ്പാനുമില്ലാതായി;
ചോരന്മാരുള്ളൊഴിച്ചോരണം ചെയ്തുപോയി
ധീമന്മാരവൻ തന്റെ ലോകത്തിങ്കൽ;
നിത്യവൈരവുമൊരു സന്താപസഞ്ചയത്തിന്ന-
ലെത്തുന്നില്ലവരുടെ പൃത്ഥിയിലറിഞ്ഞാലും;
വൃഷ്ടിയാലിന്ദ്രൻ ഭുവി വിഷ്ടപം രക്ഷിക്കുന്നു
പുഷ്ടിയിലെങ്ങും കൊണ്ടു സർഗ്ഗമാളുപാലനം;
കാലത്തു പലവിത്തുകന്നിലും വിതച്ചീലോ
വേലചെയ്തീടേണ്ടതും കൊയ്തുപോരിക വേണ്ടു;
ദുഷ്ടജന്തുക്കളുത്തൊട്ടുകൂടുകയില്ല
ശിഷ്ടരാണല്ലാതുള്ള മോഷ്ടിതാക്കളുമില്ല;
പുഷ്ടിയും പലപല ചോരാതില്ലാരെടത്തും;
ഇഷ്ടിയും കാലേ കാലേ ചെയ്യുന്നു ദ്വിജന്മാരും,
വൃഷ്ടിയും ദിനേ ദിനേ പുഷ്ടമായുലവുന്നു,
സസ്യങ്ങളൊത്തുകൂലം സമൃദ്ധിഭവിക്കുന്നു;
ഇത്തരം ഹരിശ്ചന്ദ്രൻ പൃത്ഥ്വീപാലനം ചെയ്തു
സത്യവും രക്ഷിച്ചവൻ വർത്തിക്കും ദശാന്തരേ,
അങ്ങു മഗധപുരത്തിൽ മനോഹര

സുന്ദരിമാർമണിചന്ദ്രമതിയെന്ന
കന്യകാതന്നുടെകല്യാണ(മാദരം)
മെല്ലെമഗധമഹീപതിചിന്തിച്ചു.
നല്ലോരുമന്ത്രികളോടുചൊല്ലീടിനാ-
നെല്ലാംവിധിബലമെന്നേപറയാവൂ.
കല്യാണഗാത്രിക്കുതുല്യനാംവല്ലഭ-
നില്ലാജഗത്തിങ്കൽനല്ലോരുപൂരുഷൻ;
മല്ലികാബാണന്റെവില്ലിനെവെല്ലുന്ന
ചില്ലിയുഗളവുംനല്ലചികുരവും
ഫുല്ലാംബുജശ്രീയെവെല്ലുംനയനവും
നല്ലോരുചന്ദ്രനെവെല്ലുംമുഖാബ്ജവും
മുല്ലമുകുളവുംതൊണ്ടിപ്പഴങ്ങളു-
മെല്ലാംജയിക്കുന്നപല്ലുമധരവും
കല്യമായുള്ളോരുകർണ്ണദ്വയങ്ങളും
നല്ലോരുഗ്രീവയുംനല്ലകരങ്ങളും
മുല്ലമ്പവൈരിമണിത്തേർത്തടത്തെ
വെല്ലുംകുചങ്ങളുംനല്ലോരുദരവും
നല്ലോരുകാഞ്ചികുലമണിയുന്ന
മുല്ലമ്പമന്ദിരമൊത്തകാണ്ഡങ്ങളും
നല്ലോരുചെപ്പിനോടൊത്തജാനുക്കളും
കല്യമായുള്ളോരുപാദദ്വയങ്ങളും
എല്ലാംനിരൂപിച്ചുകാണുന്നനേരത്തു
ചൊല്ലാംപതിയിവൾക്കൊത്തവനില്ലെന്നും.

(തുടരും.)

# ഭഗവദ്ദൂത്.

## ശീതങ്കൻ തുള്ളൽ

സോമവംശശേഖരനായസുയോധനൻ
സീമകൂടാതെവസിക്കുന്നളിപ്പൊൾ
ഭൂമിപാലോത്തമന്മാരോടുമൊന്നിച്ചു
സാമോദമാസ്ഥാനമെത്തിത്തദന്തരെ
സത്തമമായൊരുസിംഹാസനമേറി
സന്താപംശങ്ക്യാതെതെളിഞ്ഞിരുന്നീടിനാൻ.
ദുശ്ശാസനാദ്യനുജന്മാരുമൊത്ത
ബന്ധുപ്രമോദംവസിച്ചുസദാന്തരെ.
കർണ്ണജപനായകർണ്ണൻശകുനിയും
തൂർണ്ണപ്രമോദംകലർന്നുപതിതന്നോടെ
കർണ്ണാമൃതമായവാക്കുകളോരോന്നു
വർണ്ണിച്ചുവർണ്ണിച്ചുവന്നിരുന്നീടിനാൻ.
ഉദ്ധതനാകിയദുര്യോധനനപ്പോ-
ളാസ്ഥാനമദ്ധ്യവസിക്കുന്നവരോടു
അത്യന്തഗംഭീരഭാവംനടിച്ചുവ-
ന്നിത്ഥമിതന്നുപറഞ്ഞുതുടങ്ങിനാൻ.
ഭൂമിപാലോത്തമന്മാരെധരിക്കുവിൻ
ഭീമസേനാഗ്രജൻതന്നുടെദൂതനായ്
കാമപാലാനുജൻഗോപാലബാലനാം
ദാമോദരനിങ്ങുവന്നിട്ടുസാമ്പ്രതം;
സാമാദിവാക്കുകൾകൊണ്ടിന്നുനമ്മുടെ
ഭൂമിയെക്കയ്ക്കലാക്കീടുവാനാണുപോൽ;
ദ്രോണപ്രവീരൻവിദുരർതന്നുടെ
ഗേഹത്തിലത്താഴമൂട്ടുപോലിന്നലെ;

മിക്കതുവെന്നിങ്ങനെ തെളുതുടങ്ങിനാർ.
കൃന്നകൃന്നു പടികത്തിനടക്കവാ
കൃനിസംഘങ്ങളുംവന്നു പുളുകവെ
കൃന്നത്തെമ്മിപ്പൂശ്രുവന്ദിതശ്രീമുച-
കുന്ദൻമുകുന്ദനെക്കൂപ്പിത്തുടങ്ങിനാർ.
കാശിരാമേശ്വരംതോറുംനടന്നങ്ങു
കാലംകഴിക്കുന്നഗോസായിമാർചിലർ
കേശവൻതന്നുടെകേശാദിപാദമങ്ങാ-
ശയിച് ചേർത്താശ്രുക്കൂപ്പിത്തുടങ്ങിനാർ.

(തുടരും)

# ഭാഗവതം ഭാഷ.

ഹരിഃ ശ്രീഗണപതയെ നമഃ അവിഘ്നമസ്തു.

പുരാണങ്ങളിൽ പ്രധാനമാകുന്നു ശ്രീമഹാഭാഗവതം; ആത്മതത്വപ്രതിപാദകമായി മോക്ഷൈകസാധനമായിരിപ്പോന്ന്. മോക്ഷമാൎഗ്ഗമനേകമല്ലൊ ശാസ്ത്രങ്ങളിൽ വിധിക്കുന്നു. അവററിൽ എളിയതും അനൎത്ഥമില്ലാത്തതും, ഭക്തിമാൎഗ്ഗം. നാനായോനിജാതന്മാരായിരിക്കുന്ന ജനങ്ങൾക്കു എല്ലാ വൎണ്ണങ്ങളിലും സാധിക്കാവോന്നതു. അങ്ങിനത്തെ ഭക്തിമാൎഗ്ഗത്തെ പ്രതിപാദിക്കുന്നു ശ്രീമഹാഭാഗവതംകൊണ്ടു. (അതിനുള്ളൊ മിലയത്രെ) യികഥകളുമെല്ലാം. അവിടെ ആദിശ്ലോകംകൊണ്ടു മംഗലാചരണം. സകല ജഗൽകാരണനായി സൎവ്വജ്ഞനായി സമസ്തഭൂതങ്ങൾക്കും ജ്ഞാനപ്രദനായി അപരിച്ഛിന്നനായിരിക്കുന്ന പരമാത്മാവിന്റെ ധ്യാനം ചെയ്യാറായിട്ടു വരേണമെന്നു; രണ്ടാംശ്ലോകംകൊണ്ടു വസ്തുനിൎദ്ദേശം. സത്യമായി പുരുഷാൎത്ഥമായിരിക്കുന്ന ആത്മത

ഷേറാക്ഷം കരണം. അവതാരാന്തരങ്ങൾക്കും ഇതന്നെ കാരണം. എന്നിട്ട് അവതാരങ്ങൾ സനകാദികൾ ശ്രീവരാഹം ശ്രീനാരദൻ നരനാരായണന്മാർ ശ്രീകപിലൻ ദത്താത്രേയൻ ഋഷഭദേവൻ യജ്ഞൻ പൃഥുമൂർത്തി കൂർമ്മമൂർത്തി ധന്വന്തരി മോഹിനീ നരസിംഹം (വടു) വാമനൻ പരശുരാമൻ ശ്രീവേദവ്യാസൻ ശ്രീരാഘവൻ ശ്രീബലഭദ്രൻ ശ്രീകൃഷ്ണൻ ബുദ്ധമുനി കല്ക്കി എന്നിവ മാത്രമല്ലവതാരങ്ങൾ അസംഖ്യങ്ങൾ. ഋഷികൾ ദേവകൾ മനുക്കൾ മനുപുത്രന്മാർ പ്രജാപതിമാർ എന്നിവരൊക്കെയുമുള്ളവരെല്ലാം ഭഗവദവതാരങ്ങൾ. പ്രപഞ്ചത്തെ ഒട്ടൊഴിയാതെ ഭഗവദ്രൂപമത്രെ. സ്ഥൂലമായ പ്രപഞ്ചം ഭഗവാന്റെ മായയാൽ കല്പിതം. ഇതിന്നുമീതെ ഗുണമായിരിക്കുന്ന വസ്തു ജീവനായിരിക്കുന്നത്. ഇങ്ങിനെ സ്ഥൂലസൂക്ഷ്മങ്ങളായുള്ള രൂപങ്ങൾ സ്വരൂപചൈതന്യംകൊണ്ടു പ്രതിഷിദ്ധങ്ങളായിരിക്കുന്നു യാതൊന്നിങ്കൽ, അതു ബ്രഹ്മം. സംസാരഹേതുവാകുന്നതു ഈശ്വരമായ അവിദ്യയായ്ചമഞ്ഞു പരത്വമ്പോൾ ഇതൊക്കെയും തോന്നുകിരിക്കുന്നു. ഈ അർത്ഥത്തിനുപപാദകമായിരിക്കുന്ന ശ്രീഭാഗവതമാകുന്ന പുരാണത്തെ ശ്രീവേദവ്യാസൻ ചമെച്ചു ശ്രീശുകനെ പഠിപ്പിച്ചു. ശ്രീശുകനതിനെ ഗംഗാതീരത്തിങ്കൽ അനശനദീക്ഷിച്ചിരുന്ന പരീക്ഷിത്തിന്നറിയിച്ചു. ശ്രീകൃഷ്ണന്റെയും ധർമ്മപുത്രരുടേയും സ്വർഗ്ഗാരോഹണവും കഴിഞ്ഞിരിക്കുന്ന വിഷയത്തിങ്കൽ എന്നിങ്ങിനെ കേട്ടു, ശൌനകമഹർഷി ചോദിച്ചതെങ്ങനെ. ശ്രീഭാഗവതം പുരാണം ഏതുകാലത്തു എവിടെനിന്നു എന്തു ഹേതുവായി ആരുടെ നിയോഗത്താൽ ശ്രീവേദവ്യാസൻ ചമെച്ചു? സാക്ഷാൽ ജ്ഞാനിയായി നിരപേക്ഷനായി സകലലോകങ്ങളിൽ പതമറുന്ന ശ്രീശുകനും പരീക്ഷിത്തും തങ്ങളിലുള്ള സംവാദം വന്നവാറെങ്ങിനെ? ഭാഗവതോത്തമനായിരുന്ന പരീക്ഷിത്തു എന്തു ഹേതുവായിട്ടു അനശനം ദീക്ഷിച്ചു? എന്നാലതിനെ അറിയിക്കേണമെന്നു ശൌനകൻ ചോദിച്ചു

വാറെ അരുളിച്ചെയ്യാൻ സൂതൻ. എങ്കിലൊ പണ്ടു ദ്വാപര
യുഗത്തിങ്കൽ ഭഗവാൻ ശ്രീപരാശരപുത്രനായി സത്യവതി
യിലവതരിച്ചു ലോകാനുഗ്രഹപരനായി സരസ്വതീതീരത്തി
ങ്കൽ ഇരുന്നു വിവേചിക്കുന്ന കാലത്തു ദ്വാപരയുഗത്തിന്റെ
അവസാനകാലത്തിങ്കൽ കാലദോഷത്താൽ കുറയുന്ന ധൎമ്മ
ത്തെ കണ്ടു ധൎമ്മസ്ഥാപനത്തിന്നായിക്കൊണ്ടു വേദത്തെ നാ
ലംശമായി പകുത്തു പൈലാദികൾ നാലൎക്കു കൊടുത്തു. വേ
ദാൎത്ഥത്തെ വെളിപ്പെടുത്തിടുവാനായ്ക്കൊണ്ടു ശ്രീമഹാഭാരതത്തെ
ചമച്ചു ശിഷ്യൎക്കളെ പഠിപ്പിച്ചു.

ഇങ്ങനെ ലോകാനുഗ്രഹാൎത്ഥമായി വ്യാപരിക്കുന്നേടത്തു
മനസ്സു തെളിയായ്കയാൽ എന്തിനിക്കു പോരായ്മ എന്നു വി
വേകിക്കുന്ന ശ്രീവേദവ്യാസന്റെ ആശ്രമത്തിങ്കലെഴുന്നള്ളി
ശ്രീനാരദമഹൎഷി. അപ്പോഴതു ശ്രീവേദവ്യാസനും അൎഗ്ഘ്യ
പാദ്യാദികളെക്കൊണ്ടു പൂജിച്ചിരുന്ന കാലത്തു ശ്രീവേദവ്യാ
സന്റെ മനസ്സിന്റെ അപരിതോഷത്തെ പ്രസംഗിച്ചെടുത്തു
അരുളിച്ചെയ്തു ശ്രീനാരദമഹൎഷി. ലോകാനുഗ്രഹാൎത്ഥമായി
സകലധൎമ്മങ്ങളേയും സ്ഥാപിക്കുന്ന നീയ ഭഗവത്സ്വരൂപ
ത്തെ വൎണ്ണിയായ്കനിമിത്തമായി നിന്റെ മനസ്സു പ്രകാശിയാ
യിന്നു. ഭഗവച്ചരിതങ്ങളെക്കൂടാത പ്രബന്ധം ശോഭിക്കുന്നുവല്ല. ശു
ദ്ധമായിരിക്കുന്ന ധൎമ്മന്തന്നെ ഭഗവദൎപ്പണംകൂടാതെ ശോഭി
ക്കുന്നുവല്ല. അതെയുമല്ല വിഷയസുഖം സമസ്തലോകങ്ങളി
ലും സാധിക്കാം. മോക്ഷത്തെ സാധിപ്പാൻ മനുഷ്യനായി ജ
നിച്ചെയാവു. എന്നാൽ ഭഗവൽഭക്തികൊണ്ടെ മോക്ഷത്തെ
സാധിക്കാവു എന്നതിനിക്കു പ്രസിദ്ധം. പൂൎവ്വജന്മത്തിങ്കൽ
ബ്രാഹ്മണദാസിക്കു പുത്രനായിരുന്ന ഞാൻ ബ്രാഹ്മണനി
യോഗത്താൽ സന്ന്യാസികളെ പരിചരിച്ചു അവരുടെ അനു
ഗ്രഹത്താൽ ജ്ഞാനം ലഭിച്ചു ഭഗവദുപാസനത്തിങ്കൽ ഇ
ച്ഛയോടുകൂടെ വൎത്തിക്കുന്ന കാലത്തിൽ മാതാവു മരിച്ചുപോ
യാറെ. അതും ഭഗവദനുഗ്രഹമെന്നു കല്പിച്ചു സൎവ്വവുമുപേ
ക്ഷിച്ചു ശരീരമാത്രശേഷനായി വനമദ്ധ്യത്തെ പ്രാപിച്ചു ജി

തേന്ദ്രിയനായി ഭഗവാനെ ഉപാസിച്ചേൻ. അങ്ങിനെ ഉപാസനകൊണ്ടു ഹൃദയത്തിങ്കൽ പ്രകാശനായ ഭഗവാനെ ഉടനെ കാണാഞ്ഞു പരിഭ്രമിക്കുന്ന ഇനിക്കു ഒരശരീരവാക്കുണ്ടായി. ഇജ്ജന്മത്തിങ്കൽ നീയെന്നെ കാണ്മാനൊവല്ല എന്ന വാക്കു കേട്ടു ഞാൻ ഭക്തിയോടുകൂടി ഭഗവദ്യശസ്സിനെ പാടി ലോകത്തിങ്കൽ പെരുമാറി ആയുസ്സിനെ കഴിച്ച് ബ്രഹ്മപുത്രനായിജ്ജനിച്ചു. എന്നാൽ നീ ഭഗവാന്റെ മാഹാത്മ്യത്തെ വർണ്ണിക്കയെന്നിങ്ങനെയരുളിച്ചെയ്തു ശ്രീനാരദനെഴുന്നള്ളിയനന്തരം ശ്രീവേദവ്യാസൻ സരസ്വതീതീരത്തിങ്കൽ ശമ്യാപ്രാസമെന്ന പ്രസിദ്ധമായിരുന്ന ആശ്രമത്തിങ്കലിരുന്നു ബ്രഹ്മോപാസനകൊണ്ടു ശുദ്ധമായിരുന്ന മനസ്സുകൊണ്ട് ഈശ്വരതത്വത്തെയും സ്മരിച്ച് മായകാര്യമായിരുന്ന സംസാരചക്രത്തിന്റെ ബന്ധം പോക്കുവാൻ പ്രധാനസാധകമായിരുന്ന ഭക്തിയോഗത്തെ കണ്ടു ഭക്തിമാർഗ്ഗപ്രതിപാദകമായിരുന്ന ശ്രീഭാഗവതത്തെച്ചമച്ച് അധികാരിയായിരുന്ന ശ്രീശുകനെ പഠിപ്പിച്ചു. അതു കേട്ടു പിന്നെയും വിചാരിച്ചു ശൌനകമഹർഷി. നിരപേക്ഷനായി ആത്മാരാമനായിരുന്ന മഹാമുനി എന്തു ഹേതുവായി ശ്രീഭാഗവതം പഠിച്ചു എന്നു ശൌനകൻ വിചാരിച്ചതു കേട്ട് ഉത്തരമായി ചൊന്നാൻ സൂതൻ; ആത്മാരാമന്മാരായിരിക്കുന്ന മുനികളാൽ ഫലാപേക്ഷകൂടാതെ ഭഗവാങ്കൽ ഭക്തിചെയ്യുന്നോർ. അങ്ങിനത്തൊന്നു ഭഗവാന്റെ മാഹാത്മ്യം. ശ്രീവേദവ്യാസപുത്രൻ ശ്രീശുകൻ ഭഗവൽഗുണങ്ങളാൽ വിലോഭിതചിത്തനായി ശ്രീമഹാഭാഗവതം പഠിച്ചു. പിന്നെ പരീക്ഷിത്തിന്റെ ചരിതത്തെ അറിയിക്കുന്നു. ധാർത്തരാഷ്ട്രന്മാരും പാണ്ഡവർകളും തങ്ങളിലുള്ള യുദ്ധത്തിങ്കൽ പതിനെട്ടക്ഷൌഹിണിയുംകൂടെ ച്ചത്തൊടുങ്ങിയകാലത്തു ഭീമസേനന്റെ ഗദയേറ്റു തുടതറിഞ്ഞു വീണുകിടക്കുന്ന ദുര്യോധനനെക്കണ്ട് അശ്വത്ഥാമാവ് ഉറങ്ങിക്കിടക്കുന്ന ദ്രൌപദേയന്മാരുടെ തലയറുത്തു ദുര്യോ

ധനനെ കാട്ടുവെച്ചകാലത്തു് അവനുള്ള പ്രിയമായിരാ, അക്കാലത്തു പുത്രവധം ഹേതുവായി പ്രലപിക്കുന്ന ദ്രൌപദിയെക്കണ്ടു പ്രതിജ്ഞചെയ്താനൎജ്ജുനൻ:— ഞാൻ പുത്രഘാതകനായിരിക്കുന്ന ബ്രാഹ്മണന്റെ തലയറുത്തു കൊണ്ടുവന്നു് നിന്നുടെ മുന്നിലാമ്മാറുവെച്ചു കണ്ണുനീർ തുടക്കുന്നുണ്ടു്. എന്നു പ്രതിജ്ഞകൊണ്ടു ദ്രൌപദിയെ ആശ്വസിപ്പിച്ചു. പിന്നെ ശ്രീകൃഷ്ണനാൽ തേർക്കിടാകപ്പെട്ട തേരിൽ കാററി വേഗത്തിൽ ചെല്ലുന്ന അൎജ്ജുനനെക്കണ്ടു ഭീതനായി ഓടിത്തുടങ്ങിനാനശ്വത്ഥാമാവു്. നാനാദിക്കുകളിലോടി നിരാശ്രയനായിരുന്ന അശ്വത്ഥാമാവിനാൽ പ്രയുക്തമായിരുന്ന ബ്രഹ്മാസ്ത്രത്തെ ശ്രീകൃഷ്ണനിയോഗത്താൽ ബ്രഹ്മാസ്ത്രംകൊണ്ടു സംഹരിച്ചാനൎജ്ജുനൻ; പിന്നെ അശ്വത്ഥാമാവിനെ പിടിച്ചുകെട്ടി ദ്രൌപദിയുടെ മുമ്പിലാമ്മാറു കൊണ്ടുവെച്ചാനൎജ്ജുനൻ, പിടിച്ചുകെട്ടിചെന്ന ഗുരുപുത്രനെക്കണ്ടുവന്ദിച്ചു ചൊല്ലിത്തുടങ്ങിനാൾ ദ്രൌപദി. ഇവനെ അഴിച്ചുവിടേണം, ബ്രാഹ്മണനല്ലോ ഇവൻ, വിശേഷിച്ചാചാൎയ്യപുത്രനാകയുമുണ്ടു്; എന്നിങ്ങനെ ദ്രൌപദിയുടെ വചനം കേട്ടു ശ്രീകൃഷ്ണനും ധൎമ്മപുത്രനും ആദരിച്ചനന്തരം ചൊന്നാൻ ഭീമസേനൻ. ബാലവധം ചെയ്തതു് അവശ്യം കൎത്തവ്യമെന്നല്ലൊ കല്പിച്ചു ഭീമസേനൻ ചൊല്ലുകേട്ടു് അരുളിച്ചെയ്തു ശ്രീകൃഷ്ണൻ; ബ്രാഹ്മണൻ വധ്യനല്ല. ആതതായി വധ്യൻ, മുന്നം നീ ചെയ്ത പ്രതിജ്ഞക്കും ഭീമസേനന്റേയും ദ്രൌപദിയുടേയും പ്രിയത്തിന്നു ഭംഗംവരാതേയും കണ്ടു് അശ്വത്ഥാമാവിന്റെ തല ചിരച്ചുകളഞ്ഞു് സഹജമായിരുന്ന മണിയെച്ചെന്നെടുത്തു പിടിച്ചുകെട്ടഴിച്ചു പടിവീട്ടിൽനിന്നു പുറപ്പെടത്തിക്കളഞ്ഞാൻ പ്രതിജ്ഞാഭംഗം വരികയില്ല, എന്നരുളിച്ചെയ്തു ശ്രീകൃഷ്ണൻ. തദനന്തരം യുദ്ധഭൂമിയെ പ്രാപിച്ചു ദ്രൌപദിക്കു പണ്ടു പ്രതിജ്ഞചെയ്തതിനെ കാട്ടികൊടുത്തു പാണ്ഡവർകളെക്കൊണ്ടു മരിച്ചു രാജാക്കന്മാ

* [illegible]

ളുടെ ശേഷക്രിയ ചെയ്തിട്ടു, ധർമ്മപുത്രർ രാജ്യാഭിഷേകം ചെയ്തു രാജ്യം നയമടക്കിക്കൊടുത്തു ശ്രീമദ്വാരകക്ക് എഴുന്നള്ളുവാൻ തുടങ്ങുന്നേരത്തു ഉത്തര വന്നു ശരണം പ്രാപിച്ചാൾ. അസ്ത്രോപാരി ഇതല്ലോ അത്യന്തമുജ്ജ്വലിച്ചിരിപ്പോരശരംപോരുന്നവരുന്നു; ഇതിങ്കൽനിന്ന് എന്റെ ഗർഭത്തെ (രക്ഷിപ്പൂറയ്ക). എന്നിങ്ങിനെ ചൊല്ലി ശരണാഗതയായിരുന്ന ഉത്തരയെക്കണ്ട് ഗർഭത്തെ തൃച്ചക്രംകൊണ്ടു രക്ഷിച്ചു ശ്രീമദ്വാരകക്ക് എഴുന്നള്ളുവാൻ തുടങ്ങുന്ന കാലത്ത് ധർമ്മപുത്രാദിപുത്രരോടുംകൂടെ ചെന്നു സ്തുതിച്ചുചൊല്ലത്തുടങ്ങിനാൾ കുന്തി. പ്രകൃതികളിൽ വേർപെട്ട് സർവ്വത്തിന്നും കാരണഭൂതനായി സാക്ഷിഭൂതനായിരിക്കുന്ന നിന്തിരുവടിക്ക നമസ്കാരം. അപരിച്ഛിന്നമഹിമാവായി ഭക്തവത്സലനായിരിക്കുന്ന നിന്തിരുവടിക്ക നമസ്കാരം. സർവ്വാപത്തുകളിൽനിന്നു രക്ഷിച്ചുവല്ലോ ഞങ്ങളെ, അങ്ങിനെയിരിക്കുന്ന നിന്തിരുവടിക്ക നമസ്കാരം. എന്നെ ചമദാദിമധുരവചനങ്ങളെക്കൊണ്ടു സ്തുതിക്കപ്പെട്ട ഭഗവാൻ മന്ദസ്മിതപൂർവ്വം കുന്തിയെക്കൊണ്ടു യാത്രയുമനുവദിപ്പിച്ചിട്ട് എഴുന്നള്ളുവാൻ തുടങ്ങുമ്പോൾ, ധർമ്മപുത്രർ യാത്ര അനുവദിയാതെ നിന്നു ചൊല്ലുന്നതെങ്ങിനെയെന്നാൽ; എന്നെ കഷ്ടമെ എന്റെ ദോഷം അനിത്യമായിരിക്കുന്ന ശരീരം നിമിത്തമായി അനേകവധമെല്ലൊ ഞാൻ ചെയ്തത്. ഈ ദോഷത്തോട് വേർപെട്ടു എന്തൊരുകാലം എങ്കിലൊ ഞാൻ, എന്നിങ്ങിനെ വിഷാദിക്കുന്ന ധർമ്മപുത്രർ ശ്രീകൃഷ്ണനോടും ഭ്രാതാക്കളോടും വ്യാസധൗമ്യാദിമഹാമുനികളോടും കൂടെ കുരുക്ഷേത്രം പ്രാപിച്ചു ശരശയനത്തിന്മേൽ കിടക്കുന്ന ഭീഷ്മരെക്കണ്ട് വന്ദിപ്പതും ചെയ്തു. അവരാൽ മധുരഭാഷണങ്ങളെക്കൊണ്ട് സംഭാവിതനായിരിക്കുന്ന ധർമ്മപുത്രർ നാനാജാതിയുള്ള ധർമ്മങ്ങളെ വിചാരിപ്പതും ചെയ്താൻ. അനന്തരം ഭീഷ്മരും ധർമ്മപുത്രരുടെ ചോദ്യപ്രകാരം ചെയ്തു ധർമ്മങ്ങളെ അറിയിച്ചു നയനാഗോചരനായിരുന്ന ശ്രീകൃഷ്ണനെ സ്തുതിച്ചുനിന്നു ദേഹത്യാഗം ചെയ്കയും ചെയ്താൻ.

ബ്രാഹ്മണരോടു ചോദ്യം ചെയ്തതിന്റെയും അതിന്നു നാഗ
ശ്ശേരി മനയ്ക്കൽനിന്നും കൊടുത്ത ഉത്തരവും എഴുതിയ വിവ
രം താഴെ ചേൎക്കുന്നു.

ചോദ്യം— മലയാളത്തിൽ ഇപ്പോൾ 93 ാമതിലാകും നട
പ്പായിരിക്കുന്ന കൊല്ലം ഏതു പ്രമാണിച്ചിട്ടാകുന്നു?

ഉത്തരം— കൊല്ലം എന്നുള്ള പ്രദേശത്തു സമുദ്രം വാങ്ങി
കരപിടിച്ച കാലം പ്രമാണിച്ചാകുന്നു.

ചോ— ഈ മേലെഴുതിയ കൊല്ലം ഉണ്ടാകുന്നതിന്നു മുമ്പെ
ഉള്ള കാലങ്ങളിൽ കൊല്ലത്തിന്റെ കണക്കു കൂട്ടുന്നതു എ
ന്തു പ്രമാണിച്ചിട്ടാകുന്നു?

ഉ— കൊല്ലം എന്നുള്ള വ്യവഹാരത്തിനു മുമ്പെ പ്രഭവാദി
സംവത്സരവും, വ്യാഴവും പ്രമാണിച്ചിട്ടു കാലപരിച്ഛേദ
ത്തിന്നു സംഗതി.

ചോ— കൊച്ചി രാജ്യത്തെങ്കിലും, മലയാളത്തിൽ എവിടെ
യെങ്കിലും ജൂതന്മാർ ഒന്നാമതു വന്നിട്ടുള്ളതു ഏതു കൊല്ല
ത്തിലാകുന്നു.

ഉ— ബൌദ്ധന്മാർ ഇപ്രദേശത്തു വന്നു പെരുമാളെ ഭ്രമിപ്പി
ച്ചു ബൌദ്ധശാസ്ത്രത്തെ അനുഷ്ഠിപ്പിച്ചു. ആ ബൌദ്ധന്മാ
രോടു ഒന്നിച്ചു ജൂതന്മാരു വന്നിരിക്കുന്നു. ആയതിന്റെ കാ
ലം കുലശേഖരപെരുമാളുടെ (മൂന്നാം പെരുമാളാകുന്ന
തു കുലശേഖരപെരുമാളുടെ) സ്വൎഗ്ഗാരോഹണകാലം
1460 സംവത്സരം.

ചോ— നസ്രാണികൾ മലയാളത്തിൽ ഒന്നാമതു വന്നിട്ടുള്ള
തു ഏതു കൊല്ലത്തിലാകുന്നു?

ഉ— ജൂതന്മാരു വന്ന കാലത്തുതന്നെയാകുന്നു.

ചോ— ഒന്നാമത്തെ പെരുമാൾ, ചോഴമണ്ഡലത്തുന്നു ഈ
രാജ്യത്തേക്കു ഏതു കൊല്ലത്തിലാകുന്നു വന്നതു?

ഉ— ഒന്നാമത്തെ പെരുമാൾ വന്നതു കുലശേഖരപെരുമാളു
ടെ 60 സംവത്സരം മുമ്പെയെന്നു കേട്ടിരിക്കുന്നു.

അടിമവെച്ചതിന്റെ ശേഷം ചാലിയത്തങ്ങാടി തിരൂര് ഇരിപ്പാൻ തക്കവണ്ണം രാജാവു കല്പിച്ചിരിക്കുന്നു.

ചോ — അവര് ഈ രാജ്യത്തെക്കതന്നെ പ്രത്യേകിച്ചു വന്നുവൊ; അതല്ല യഥാവൽ വന്നുവൊ?

ഉ — അവർ യഥാവിൽ വരുവാൻ സംഗതിയും ഇല്ല.

ചോ — മാപ്പിളമാര് വന്നപ്പോൾ ഈ നാട്ടിൽ ദേശക്കാരു വേറെ ആരെല്ലാം ഉണ്ടായിരിക്കുന്നു.

ഉ — ഈ രാജ്യത്ത് ബ്രാഹ്മണരു തുടങ്ങി ശൂദ്രപര്യന്തം കേരളമര്യാദയായിട്ടു നടക്കുന്ന ജനങ്ങൾ മാപ്പിളമാരു വരുന്നതിന്നു മുമ്പെയുള്ളവരാകുന്നത്?

ചോ — മാപ്പിളമാരെത്തിയ സമയത്ത് വാണിരുന്ന പെരുമാളുടെ പേരെന്തായിരുന്നു.

ഉ — മാപ്പിളമാര് മുമ്പിനാൽ വന്ന സമയത്ത് വാണിരുന്ന പെരുമാള് പള്ളിബാണന് ആകുന്നു.

ചോ — മാപ്പിളമാരൊന്നിച്ച് അറബിരാജ്യത്തെക്ക പോയിട്ടുള്ള പെരുമാളുടെ പേരെന്തായിരുന്നു.

ഉ — മാപ്പിളമാരൊന്നിച്ച് മക്കത്തെക്കപോയ പെരുമാള് പള്ളിബാണനാകുന്നു.

ചോ — എത്ര പെരുമാക്കൾ അറബിരാജ്യത്തെക്കപോയിട്ടുണ്ട്.

ഉ — മേലെഴുതിയ പെരുമാളല്ലാതെ ദേശാന്തരത്തിലെക്ക പോയിട്ടില്ല.

ചോ — അവർ ആരെങ്കിലും മടങ്ങിവന്നിട്ടുണ്ടൊ?

ഉ — പോയ പെരുമാൾ ഇപ്രദേശത്തെക്ക മടങ്ങിവന്നിട്ടും ഇല്ല.

ചോ — ഒന്നാമത്തെ പെരുമാക്കൾ വാണതിന്റെ ശേഷം മലയാളരാജ്യം വിഭജിച്ചതെങ്ങിനെ?

ഉ — ഒന്നാമത്തെ പെരുമാക്കൾ വന്ന കാലം മേലെഴുതിയ ഖണ്ഡങ്ങൾ നാലുമത്രെ വിഭാഗമാകുന്നത്.

ചോ— പറങ്കി മലയാളരാജ്യത്തേക്ക കപ്പലിൽ ഒന്നാമതു വന്നിട്ടുള്ളത് ഏതു കൊല്ലത്തിൽ ആകുന്നു.

ഉ— പറങ്കി ദ്വീപാന്തരത്തുകൽനിന്ന് ഭൂമണ്ഡലം ആക്രമിച്ച കാലത്താണത്രെ കേരളത്തിൽ വരുവാൻ സംഗതി. ആയതിന്റെ കാലം 1740 സംവത്സരം മുമ്പെ.

ചോ— അവര് ഏത്ര കപ്പലിൽ വന്നു, എവിടെ കൊള്ളയിട്ടു?

ഉ— പറങ്കി ഏത്ര കപ്പലിൽ വന്നു എന്നു കേട്ടുകേൾവി ഇല്ല. ചാലിയത്ത് കൊള്ളയിട്ട് വളരെക്കാലം ഇരുന്നപ്രകാരം പ്രസിദ്ധിയുണ്ട്.

ചോ— ആ പറങ്കിയുടെ യജമാനൻ കപ്പലിൽനിന്ന് ഇറങ്ങിയത് എവിടെയാകുന്നു?

,,— ആ സമയത്ത് സാമൂതിരിരാജാവിന്റെ കോവിലകം ഏതു പ്രദേശത്താകുന്നു?

,,— എത്രനാൾ പറങ്കി ഈ രാജ്യത്ത് ഇരുന്നു?

,,— സാമൂതിരി രാജാവും പറങ്കിയുമായിട്ട് കറാറു നാമം ചെയ്തതെന്ന്?

,,— ആ കറാറു നാമത്തിന്റെ പകർപ്പ് ഇപ്പോൾ വല്ലതും ഉണ്ടോ?

,,— പറങ്കി എത്തിയതിനു മുമ്പെയെങ്കിലും; അവർ എത്തിയതിന്റെ ശേഷമെങ്കിലും മലയാളത്തിലെ വർത്തമാനം വിവരമായിട്ട് എഴുതിയതു വല്ലതും ഉണ്ടോ?

,,— ഹൈദർഅലി മലയാളത്തിൽ വന്നത് ഏതു കൊല്ലത്തിലാകുന്നു?

,,— ഹൈദർഅലിയുടേയും ഇങ്കിരിസ്സിന്റേയും വരവിന്റെ ഇടയിലുള്ള കാലങ്ങളിൽ മലയാളത്തിലെ വസ്തുതകൾ എഴുതിയതിൽ വല്ലതുമുണ്ടോ?

(ഈ എട്ടു ചോദ്യങ്ങൾക്ക് ഉത്തരം കണ്ടിട്ടില്ല)

ചോ— കൊല്ലം ആയിരത്തോളമെത്തുമ്പോൾ അതിന്റെ

വഴിയെ ഉണ്ടാവുന്ന കൊല്ലം എങ്ങിനെ എഴുതുന്നു. 1, 2, 3, എന്നൊ അതല്ല 1001, 1002, 1003 എന്നൊ?

ഉ — കൊല്ലം 1000 — തികഞ്ഞാൽ അവിടെ നിന്നു മേല്പട്ട് 1001, 1002 എന്നെഴുതണം.

ചോ — 300, 400 സംവത്സരം കഴിഞ്ഞ കാലത്ത് സമുദ്രം പുറത്തിന്നു സമീപത്തോളം അണഞ്ഞ് അവിടെനിന്നു വഴിയോട്ടുതന്നെ വാങ്ങിപ്പോന്നിട്ടുണ്ടൊ?

ഉ — പരശുരാമൻ സമുദ്രം നീക്കി സമയം ചെയ്തതിന്റെ ശേഷം പുറത്തിങ്കലോളം കേറീട്ടും ഇല്ല.

ചോ — കോഴിക്കോട്ട് എന്ന നഗരപ്പേരിന്റെ അർത്ഥമെന്താകുന്നു

,, — പറങ്കി കോഴിക്കോട്ട് ഒരു കോട്ടയുണ്ടാക്കിയത് ഏതു സ്ഥലത്താകുന്നു.

,, — ആയത് നശിപ്പിച്ചത് ആര്, അതു എപ്പോൾ ആകുന്നു?

(ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം കണ്ടില്ല)

ചോ — പണ്ട് മലയാളം വാക്ക് ഏതക്ഷരത്തിലാകുന്നു എഴുതിയിരുന്നത്.

ഉ — മലയാളത്തിൽ പണ്ട് എഴുത്തു നടക്കുന്നത് കോലെഴുത്തിലും വട്ടെഴുത്തിലും ആയിരുന്നു. ഗ്രന്ഥം ആര്യൻ എഴുത്തിലും ആകുന്നത്.

ചോ — ഴ-എന്നും, റ-എന്നും ഉള്ള അക്ഷരം ഏതു നാട്ടിൽനിന്നാകുന്നു വന്നത്? ആയത് മലയാളഭാഷയിലുള്ളത് തന്നെയൊ?

ഉ — ഴ, റ, ഇവ മലയാളഭാഷ.

ചോ — ഒടുക്കത്തെ പെരുമാൾ അറബിക്ക പോയാറെ എത്ര സാമൂതിരിരാജാക്കന്മാർ വാണിട്ടുണ്ട്. അവരുടെ വാഴ്ചയുടെ അവധി എത്ര കൊല്ലം, എത്ര വയസ്സാകുമ്പോൾ അവര് മരിച്ചു?

ഉ — ഒടുക്കത്തെ പെരുമാൾ ദേശാന്തരങ്ങളിലേക്ക പോയിട്ടും ഇല്ല; സ്വർഗ്ഗത്തിങ്കലേക്കത്രെ പോയത്.

ചോ — ഈ നാട്ടിൽ പലേടത്തും വലിയതായിട്ടുള്ള കുടക്കല്ലുകൾ കാണുന്നതിന്റെ ഉല്പത്തി വല്ലതും ഉണ്ടൊ?

(ഉത്തരമില്ല)

ചോ — മഹമ്മദന്മാൎക്ക മലയാളത്തിൽ മാപ്പിളമാര് എന്ന പറയുന്നതിന് അൎത്ഥമെന്താകുന്നു.

ഉ — മാപ്പിളമാര് എന്ന പറയുന്നതിന് മഹാപെലയന്മാര് എന്നൎത്ഥമാകുന്നു.

ചോ — വിലന്തമലയാളത്തിലെക്ക ഒന്നാമത്തു വന്നത് എപ്പോഴം ആകുന്നു.

ഉ — ൨൬൪ സംവത്സരമായി.

ചോ — ചീനന്മാര് മലയാളത്തിൽ വന്നത് എപ്പോഴം ആകുന്നു.

,, — കോലെഴുത്തും വട്ടെഴുത്തും എന്ന പറയുന്നതിന് അൎത്ഥമെന്താകുന്നു; ഈ അക്ഷരങ്ങളും മലയാളഭാഷയിൽ ഒന്നാമത്തു നടപ്പായത് എപ്പോഴം?

(ഇവക്ക് ഉത്തരമില്ല)

ചോ — ഈ അക്ഷരങ്ങളും ആൎയ്യൻ അക്ഷരങ്ങളെക്കാളും മുമ്പെ ഉള്ളതൊ?

ഉ — അല്ല, പിന്നെ ഉണ്ടാക്കിയതു.

ചോ — ജോനകൻ എന്നും ചോനകൻ എന്നും പറയുന്നതിന്റെ അൎത്ഥമെന്ത്?

ഉ — യവനൻ എന്ന ശബ്ദത്തിന്റെ പ്രാകൃതമാകുന്നു.

ചോ — മക്കത്തിന് അറബ്ബ എന്ന നടപ്പായിട്ടുള്ള വാക്കിന്റെ അൎത്ഥം എന്ത്?

,, — മഹമ്മദന്മാൎക്ക മാപ്പിള എന്ന് മലയാളത്തിൽ വാക്ക് ഒന്നാമത്തു നടപ്പായിട്ടുള്ളത് എപ്പോഴം ആകുന്നു?

(ഇവക്ക് ഉത്തരമില്ല)

ചോ — മലയാളം എന്ന വാക്കിന്റെ അൎത്ഥം എന്താകുന്നു.

ഉ — മലയാളത്തോട സമീപിച്ച പ്രദേശത്തിന്ന മലയാചലം എന്ന പേര്, ആയതിന്റെ പ്രാകൃതമാകുന്നു. മലയാളം, വിലന്തമലയാളത്തിങ്കലേക്ക വന്നകാലത്തിലെ കലി 'ആഷിതോദ്ധേൻനാതെസ്യേന' എന്ന്. ചേരമാൻ പെരുമാള് ജനിച്ചുന്നതെകലി 'പുത്രധീസമാശ്രയ' എന്ന്. മരിച്ചന്നത്തെ കലി 'സ്വൎഗ്ഗസന്ദേഹപ്രാപം' എന്നും ആകുന്നു.

ന്ന കംസകേശിഘ്നനാണെന്നും വിമലകമലദളലോചനനായിരിക്കുന്ന വിഭീഷണനാഥനാണെന്നും, താമ്രാക്ഷനാണെന്നും ധൂമ്രാക്ഷനാണെന്നും, മകരാക്ഷനാണെന്നും, വിരൂപാക്ഷനാണെന്നും, അതികായനാണെന്നും, മഹാപാർശ്വനാണെന്നും, കുംഭനാണെന്നും, നികുംഭനാണെന്നും, കമ്പനാണെന്നും, അകമ്പനനാണെന്നും, ദേവാന്തകനാണെന്നും, നരാന്തകനാണെന്നും ഇവരെയൊക്കെയും നിരൂപിച്ചു കാലക്ഷേപം ചെയ്യപ്പോകാതെ നമ്മുടെ ചരണാരവിന്ദങ്ങളെ ശരണം പ്രാപിച്ചുകൊള്ളുകയും വേണം. ഇപ്പടിക്ക് ഒപ്പിട്ട് കയ്യെഴുതിയ രാവണനാമധേയമഹീപാലസചിവപ്രധാനനായി ആഹവചതുരനായി സിംഹായുധബലനായിരിക്കുന്ന സിംഹസേനൻ കയ്യെഴുത്ത്.

# അ ഷ്ട പ ദി.

(കൈകൊട്ടിക്കളിപ്പാട്ട്)

## ചതുർത്ഥം

---

'അനേകനാരീപരിരംഭസംഭ്രമ-
സ്ഫുരന്മനോഹാരിവിലാസലാലസം
മുരാരിമാരാദുപദർശയന്ത്യസൗ
സഖീ സമക്ഷം പുനരാഹ രാധികാം'.

ചാരുതരചാരന്മാരേ — എന്നപോലെ.

ചന്ദനചർച്ചിതനീലകളേബരമഞ്ഞപ്പട്ടും ചാർത്തി
സുന്ദരമായൊരു വനമാലയുമതിഭംഗ്യാ ചാർത്തി
കേളിയിലിളകിന കുണ്ഡലമണ്ഡിതഗണ്ഡയുഗത്തോടുമതി
മേളമിയന്നൊരു മന്ദസ്മിതമുതിർത്തുകൊണ്ടു

ഹാനി നിമിത്തങ്ങളേയും വിചാരിച്ചാർ. അനന്തരം ശ്രീകൃഷ്ണ
വിയോഗംകൊണ്ടു ദുഃഖിതനായിരുന്ന അൎജ്ജുനൻ ധൎമ്മപുത്ര
രുടെ ചോദ്യത്തിന്നുത്തരമായിച്ചൊല്ലുവാൻ നന്നെ സമൎത്ഥനാ
യില്ല എങ്കിലും ധൈൎയ്യംകൊണ്ടു ശോകത്തെ അടക്കി കണ്ണു
നീരുംതുടച്ചു ശ്രീകൃഷ്ണൻ ചെയ്തുള്ള ചില ഉപകാരങ്ങളേയും
തന്തിരുവടിയുടെ പ്രഭാവവിശേഷങ്ങളേയും വിസ്തരേണ അ
റിയിച്ചു ശ്രീകൃഷ്ണൻ ദേഹത്യാഗം ചെയ്തതും അതു നിമിത്തം
തന്റെ തേജോഹാനിയേയും യദുവംശത്തിന്റെ നാശവും
അറിയിച്ചാൻ. അനന്തരം ഈ അവസ്ഥകൊണ്ടു ശ്രീകൃഷ്ണ
ങ്കലുറച്ചൊരു ധ്യാനംകൊണ്ടും പൂൎവ്വോദ്ദിഷ്ടമായിരുന്ന ജ്ഞാ
നംകൊണ്ടും ദേഹാദികളിൽ നിരഭിമാനിയായിരുന്ന അൎജ്ജു
നനോടുകൂടിയിരുന്ന ധൎമ്മപുത്രർ, കലിവശാൽ വന്ന ഭാവ
ദോഷങ്ങളെക്കൊണ്ടു വിരക്തരായി ഹസ്തിനപുരത്തിങ്കൽ പ
രീക്ഷിത്തിനെ സാൎവ്വഭൌമനാക്കി അഭിഷേകംചെയ്തു വജ്രനെ
ശൂരസേനാധിപതിയാക്കിയുമഭിഷേകംചെയ്തു് അഗ്നിഹോത്ര
ത്തെ ആത്മാവിങ്കൽ ഉപസംഹരിച്ചു് തത്ത്വസംഹാരം ചെ
യ്തു് പരബ്രഹ്മത്തിങ്കലുറച്ചു കടകമകുടാദ്യാഭരണങ്ങളെല്ലാം കള
ഞ്ഞു് ശരീരമാത്രനായി നിരപേക്ഷനായി വടക്കു നോക്കിപ്പോ
യി പുരുഷാൎത്ഥം സാധിച്ചാർ. ഭീമസേനാദിഭ്രാതാക്കളും
ദ്രൌപദിയും നിവൃത്തരായ ധൎമ്മപുത്രരെക്കണ്ടു തങ്ങളും നിവൃ
ത്തിമാൎഗ്ഗമവലംബിച്ചു പുരുഷാൎത്ഥം സാധിച്ചാർ. ഇങ്ങിനെ
പാണ്ഡവർകളുടെ ചരിതത്തെ അറിയിച്ചനന്തരം പരീക്ഷി
ത്തിന്റെ ചരിതത്തെ അറിയിക്കുന്നു സൂതൻ. അത്യന്തഭാ
ഗവതോത്തമനായി ധൎമ്മൈകശരണനായി രാജ്യത്തെ അട
ങ്ങവണ്ണം പരിപാലിച്ചിരിക്കുന്ന പരീക്ഷിത്തു് സ്വരാജ്യത്തിങ്ക
ലന്നു പ്രവിഷ്ടനായിനാൻ കലിയെന്നു കേട്ടു കുപിതനായി വി
ല്ലെടുത്തു് സിംഹധ്വജമായിരിക്കുന്ന തേരിന്മേൽ കരേറി ദി
ഗ്വിജയത്തിന്നായിക്കൊണ്ടു പുറപ്പെട്ടാൻ. നവഖണ്ഡമണ്ഡി
തമായിരിക്കുന്ന ജംബൂദ്വീപിനെ ജയിച്ചതിനെക്കൊണ്ടു പരമാ

റുന്ന പരീക്ഷിത്ത് ശ്രീകൃഷ്ണചരിതമിശ്രമായിരുന്ന പാണ്ഡവ
ചരിതത്തെ നാനാജനം പാടുന്നതു കേട്ട് ഹൃഷ്ടഹൃദയനായി
ബഹുവിധങ്ങളായുള്ളനുഗ്രഹങ്ങളെ ചെയ്താൻ. അപ്പോഴത്
അവിടെ ഉണ്ടായി ഒരാശ്ചര്യം. വൃഷരൂപധാരിയായി ഒരു
കാലേലെ പരുമാറുന്ന ധർമ്മദേവൻ ഗോരൂപധാരിയായി
തേജോഹീനയായി ദുഃഖിതയായിപ്പരുമാറുന്ന ഭൂമിദേവിയെ
കണ്ട് വിചാരിച്ചാൻ. ഒട്ടു നിനക്കു സുഖമല്ലീ? ദുഃഖിതയെ
ന്നു തോന്നും നിന്നെക്കണ്ടാൽ, ഇങ്ങിനെ ചൊല്ലിപ്പല ദുഃഖ
കാരണങ്ങളെല്ലാകെ വിചാരിച്ച കാലത്ത് അരുളിച്ചെയ്താൾ
ഭൂമിദേവി. സർവ്വദേവാനുഗ്രഹപരനായിരിക്കുന്ന ദേവനറിയു
ന്നോ എന്റെ ദുഃഖകാരണമാതതു? സകല ഗുണങ്ങൾക്കും ആ
ശ്രയമായിരുന്ന ശ്രീകൃഷ്ണനോടു വേർപെടുകയാൽ ദുഃഖിക്കു
ന്നു. അത്രയല്ല, ഹേതുക്കൾ ദേവൻ ചൊന്നവയെല്ലാമുള്ള
ശ്രീകൃഷ്ണവിയോഗം കട്ടും സഹിക്കരുതായിന്നത്. ഇങ്ങിനെ ധ
ർമ്മദേവനും ഭൂമിദേവിയും തങ്ങളിൽ കിഴക്കു നോക്കിയൊഴുകു
ന്ന സരസ്വതീതീരത്തിങ്കൽനിന്നു പറയുന്ന കാലത്ത് ദിഗ്വി
ജയത്തെ ചെയ്ത് പരുമാറുന്ന പരീക്ഷിത്തും അവിടെ ചെന്നു
കണ്ടാൻ ഗോമിഥുനത്തെ. അതിനെ പീഡിക്കുന്ന ശൂദ്രനേ
യുംകൂടെ കണ്ടാൻ. അപ്പോഴത് വില്ലും കലയേറി വിചാരി
പ്പതുചെയ്താൻ. ആർ നീയ്? നിന്നുടെ വേഷം കണ്ടാൽ രാ
ജാവെന്നു തോന്നും, കർമ്മംകൊണ്ട് ഹീനജാതിയെന്നു തോ
ന്നും. ശ്രീകൃഷ്ണാർജ്ജുനന്മാർ ലോകാന്തരത്തെ പ്രാപിച്ചേട
ത്ത് എന്റെ രാജ്യത്തിങ്കൽ അഹിംസ്യരെ ഹിംസിക്കുന്ന നീ
യ്ത് വധത്തിന്നു യോഗ്യൻ എന്നിങ്ങിനെ ശൂദ്രനോടു ചൊ
ല്ലീട്ട് ഗോമിഥുനത്തോടും വിചാരിച്ചാർ രാജാവ്. ആർ ഭ
വാന്മാർക്ക് അനർത്ഥഹേതുവാകുന്നത് ചൊല്ലുവേണം പട്ടാങ്ങ്.
ദേവേന്ദ്രനായിട്ടിരിക്കിലും അവന്റെ കൈതോൾ വളയോടു
കൂടെക്കൊള്ളുന്നതുണ്ടു ഞാൻ. എന്നു ചോദിച്ചതിന്നുത്തരമാ

യി അരുളിച്ചെയ്തു ധൎമ്മദേവൻ. യാവചിലരുടെ ഗുണങ്ങളെക്കൊണ്ടു ശ്രീകൃഷ്ണനെപ്പോലും എളിയ വേലകൾ ചെയ്കളുക്കുതതായുന്നു. അപ്പാണ്ഡവൎക്കളുടെ സന്തതിയായുള്ള ഭവാന്നു് ഈ വചനം യോഗ്യം. ഓരോരുത്തർ ഓരോ ജാതി ചൊല്ലുകയാൽ ആരെന്നൊ ദുഃഖകാരണനെന്നെ അറിയിക്കുന്നുവല്ല എന്നിങ്ങിനെ അവർ ചൊല്ലുകേട്ടു് ചൊന്നാൻ പരീക്ഷിത്തു്. അറിഞ്ഞേൻ ഞാൻ ഭവാനാരെ. ധൎമ്മത്തെ ഭവാൻ ചൊല്ലുന്നു. അധൎമ്മം ചെയ്യുന്നവന്റെ സ്ഥാനം അതു ചൊല്ലുന്നവനുമുണ്ടു്. എന്നിട്ടു ഭവാൻ ദുഃഖകാരണനെച്ചൊല്ലായിന്നു. ഭവാനാൎക്കു ദുഃഖം വരുത്തുന്നവനെയും അറിഞ്ഞേൻ ഞാൻ. എന്നിങ്ങിനെ ചൊല്ലി വാളെടുത്ത പരീക്ഷിത്തിനൊക്കണ്ടു വാദപ്രമാണങ്ങൾചെയ്തു ചൊന്നാൻ കലിയൻ. അഭയംഭവാൻ രക്ഷിക്കവേണം എന്നു ചൊല്ലുന്ന കലിയനോടു പിന്നെയു ചൊന്നാൻ. പരീക്ഷിത്തു്. അൎജ്ജുനന്റെ യശസ്സിനെ രക്ഷിക്കുന്ന എന്റെ വിഷയം ബദ്ധാഞ്ജലിയായിരിക്കുന്ന നീ പേടിക്കവേണ്ട. അധൎമ്മസ്ഥനായിരിക്കുന്ന നീ ധൎമ്മത്തിന്നാശ്രയമായിരിക്കുന്ന നമ്മുടെ രാജ്യത്തിങ്കൽനിന്നു പോകവേണം എന്നതു കേട്ടു ചൊന്നാൻ കലിയൻ. സാൎവ്വഭൌമനായിരിപ്പോരായ രാജാവെ എല്ലാടവും ഭവാന്റെ രാജ്യമായിട്ടല്ലൊ ഇരിക്കുന്നു. എന്നാൽ എനിക്കിരിപ്പാനൊരു സ്ഥലം തരവേണം. എന്നിങ്ങിനെ കലിയൻ പ്രാൎത്ഥിച്ച കാലത്തു കലിയനിരിപ്പാൻ അഞ്ചു സ്ഥാനം കൊടുത്തു. * ചൂതു്, സ്ത്രീ, മദ്യം, സ്വൎണ്ണം, സൂനാ എന്നിവയഞ്ചും കലിയനിരിപ്പാൻ കൊടുത്തു മറ്റുള്ളേടത്തുനിന്നു നീക്കിക്കളഞ്ഞു ധൎമ്മദേവന്റെ പാദങ്ങളെസ്സന്ധിച്ചു ഭൂമിദേവിയേയുമാശ്വസിപ്പിച്ചു ധൎമ്മേണ രാജ്യം പാലിച്ചാൻ. ഏവംപ്രഭാവനായിരുന്ന പരീക്ഷിത്തു്

* ഭാഗവതം മൂലം — അഭ്യൎത്ഥിതസ്തദാ തസ്മൈ സ്ഥാനാനി കലയേ ദദൌ
ദ്യൂതം പാനം സ്ത്രിയഃ സൂനാ യത്രാധൎമ്മശ്ചതുൎവ്വിധഃ

ശ്രീശുകന്റെ ശിഷ്യനായി തത്വജ്ഞാനത്തെ ലഭിച്ചു ഗംഗാ
തീരത്തിങ്കൽനിന്നു ശരീരത്യാഗത്തെച്ചെയ്തുകൊള്ളുവാൻ എ
ന്നിതിനെ കേട്ടവിചാരിച്ചു ശൌനകമഹർഷി. ഉത്തരമായി
ച്ചൊന്നാൻ സൂതൻ. അങ്ങിനെ രാജ്യപരിപാലനംചെയ്തിരി
ക്കുന്നവനൊരുനാൾ നായാട്ടിനായിട്ടെഴുന്നള്ളിപ്പോയി ശ്രാന്തനാ
യി തണ്ണീർകുടിപ്പാനന്വേഷിച്ചുവനങ്ങളൂടെ ചെല്ലുന്ന വഴിക്കു കാ
ണായി ഒരാശ്രമം. ആയാശ്രമത്തിങ്കൽ പരബ്രഹ്മോപാസന
ത്തിങ്കൽ മഗ്നനായിരിക്കുന്ന മുനിയെക്കണ്ടു തണ്ണീരിരന്നതു അ
റിഞ്ഞീല മഹർഷി. അപ്പോഴത്തെ രാജാവ് ക്രുദ്ധനായി ധൈ
ര്യലോപവുമേറുതാകയാലും ഈശ്വരപ്രേരിതനാകയാലും
കുപിതനായി വില്ക്കൊടികൊണ്ട് ഒരു പാമ്പിൻശവത്തെ
എടുത്തു ചുമലിലാമ്മാറിട്ടയച്ചു ഹസ്തിനാപുരത്തിൽ പോയ്വ
ന്നുചേർന്നാൻ. അപ്പോഴതു മുനിപുത്രൻ കേട്ട് കുപിതനായി
ച്ചൊന്നാൻ. എന്തേ കഷ്ടം കലികാലദോഷമേ. എല്ലാപ്രകാര
വും ബ്രാഹ്മണരെ പരിപാലിപ്പാനുള്ള ക്ഷത്രിയൻ നമ്മുടെ
ഉപദ്രവമല്ലോ ചെയ്തതു. ലംഘിതമര്യാദനായിരിക്കുന്നവനെ
ഞാൻ ശപിക്കുന്നുണ്ട്. എന്റെ ബലത്തെ കാണ്ക എല്ലാ
വരും. എന്നിങ്ങിനെ തന്റെ സഖികളോടു ചൊല്ലിപ്പെരുതാ
കിന കോപത്തോടുകൂടി ആചമിച്ചു ക്രുദ്ധനായി ശാപത്തെ
പ്രയോഗിച്ചാനൃഷികുമാരൻ. എന്റെ പിതാവിനെ ദ്രോഹി
ച്ച രാജാധമൻ ഇന്നേക്കേഴാംനാൾ തക്ഷകനാൽ ദഹിക്ക
പ്പെട്ടുപോക എന്നിങ്ങിനെ ശപിച്ചു തന്റെ ആശ്രമത്തെ
പ്രാപിച്ചു പാമ്പിൻശവവും ചുമലിലിരിക്കുന്ന പിതാവിനെ
കണ്ടു മുറയിടുന്ന കാലത്തു പിതാവു സമാധിയിങ്കൽനിന്നു
നിവൃത്തനായി കണ്മിഴിച്ചു ചുമലിലെ പാമ്പിൻശവമെടുത്തു
കളഞ്ഞുപുത്രനോടു വിചാരിച്ചാൻ. എന്തു പുത്ര കരയുന്നത്?
ആരുനിന്നെ ഉപദ്രവിച്ചതു? എന്നു കേട്ടു ചൊന്നാൻ ഋഷികു
മാരൻ. അച്ഛന്റെ ചുമലിലെ പാമ്പിൻശവംകണ്ടു പെരി
കിന കോപത്തോടുകൂടി രാജാവിനെ ശപിച്ചാൻ ഞാൻ. എ

ന്നതുകേട്ടു ദുഃഖമുടയനായി അരുളിച്ചെയ്തു മഹാമുനി: എന്തൊ കഷ്ടമെ പുത്രാ രാജാവു വിഷയമൊരു ജാതിയും അപരാധം ചെയ്യുന്നില്ലാ; രാജാവല്ലൊ നമ്മെ രക്ഷിക്കുന്നത്! അങ്ങിനെ ഇരിക്കുന്ന രാജാവിനെ കുറഞ്ഞൊരപരാധംകൊണ്ടല്ലൊ നീ ശപിച്ചു. അതുകൊണ്ടു ലോകമെ ഭീതിയുന്നുണ്ട്. ഭഗവൽഭക്തനായിരിക്കുന്നവനെ ശപിച്ചാൽ ഭഗവാനും കോപമുണ്ടാകുന്നുണ്ട്. എന്നാൽ നാം ചെയ്തതിനെയും ക്ഷമിക്കവേണം ഭഗവാൻ എന്നിങ്ങിനെ പുത്രനെ അനുശാസിച്ചു മഹർഷി. അനന്തരം മുനിവിഷയം കൃതാപരാധനാകയാൽ പശ്ചാത്താപയുക്തനായി പുരംനോക്കിപ്പോകുന്ന രാജാവു ഋഷികുമാരനാൽ പ്രയുക്തമായ ശാപംകേട്ടു ഭഗവത്സേവക്ക് അനുകൂലമാകയാൽ ഭാഗ്യമെന്നു കല്പിച്ച് അനശനദീക്ഷിച്ചു ഗംഗാതീരത്തിങ്കൽ ദർഭകൾ പരത്തി അവിടെ ഇരുന്നു ഭഗവദുപാസനാപരനായിരിക്കുന്ന കാലത്തു അവനെ കാണ്മാനായിക്കൊണ്ടു നാനാജാതികളായുള്ള മുനിപ്രവരന്മാരെഴുന്നള്ളി. അനന്തരം ആഗതന്മാരായ മുനികളെ അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചുവന്ദിച്ചു സ്വാഭിപ്രായത്തെ അറിയിച്ചാൻ. അഴകിതു നമ്മുടെ ഭാഗ്യം, ബ്രാഹ്മണരാലുള്ള അനുഗ്രഹത്തിന്നു പാത്രമായിതല്ലൊ നാം. അതേതുമല്ല ഗൃഹങ്ങളിൽ സക്തനായിരിക്കുന്ന നമുക്കു വൈരാഗ്യമൂലമായിട്ടു വന്നു ശാപം. ഇവ്വണ്ണമിരിക്കുന്ന ഇനിക്കു മഹർഷികളും ബ്രാഹ്മണരും അനുഗ്രഹിക്കേണം; എനിക്കു ഭഗവാങ്കൽ ഭക്തിയുണ്ടായിട്ടുവരേണം, എന്നിങ്ങിനെ ചൊല്ലി ജനമേജയനു രാജ്യാഭിഷേകം ചെയ്തു സർവ്വസംഗനിവൃത്തനായി അനശനദീക്ഷിച്ചു ഗംഗാതീരത്തിങ്കൽ ദർഭകളിൽ വടക്കുനോക്കിയിരിക്കുന്ന പരീക്ഷിത്തിനെക്കണ്ടു മഹർഷികൾ ശ്ലാഘിച്ചരുളിനാർ. ഭഗവത്സേവയിലെ ഇച്ഛകൊണ്ടു ചക്രവർത്തിപദത്തെയുമുപേക്ഷിച്ചുള്ള ഭാഗവതന്മാർക്ക് ആശ്ചര്യമല്ല. എന്നാൽ രാജർഷി പുരുഷാർത്ഥം സാധിപ്പോളം നാമിവിടെ വസിക്കേണം. എന്നിങ്ങിനെ

മുനികളുടെ വചനംകേട്ടു ഭഗവൽകഥകളെ കേൾക്കയിലെ ഇച്ഛയോടുകൂടിച്ചോദിച്ചാൻ രാജാവ്. ലോകാനുഗ്രഹപരന്മാരായിരിക്കുന്ന മഹർഷികൾ എല്ലാവരും ഒക്കെ എഴുന്നള്ളി ഇരിക്കുന്നേടത്തു ഇതിനെ വിചാരിക്കുന്നേരം. മരിപ്പാൻ തുടങ്ങുന്നവരാൽ സർവ്വാത്മനാ കർത്തവ്യമാകുന്നതിനെ അരുളിച്ചെയ്യേണമെന്നു പരീക്ഷിത്തു വിചാരിച്ചകാലത്തു ആത്മാനന്ദപരിപൂർണ്ണനായി സർവ്വപദാർത്ഥങ്ങളിലും നിരപേക്ഷനായി അതിമനോഹരാംഗനായി ലോകാനുഗ്രഹപരനായിരുന്ന ശ്രീശുകനെ കാണ്മാനായി എഴുന്നള്ളുന്നത്. ആ കാലത്ത് അവിടെ ഇരുന്ന മഹാമുനികളാൽ പ്രത്യുത്ഥാനാദികളെക്കൊണ്ടു പൂജിതനായിരുന്ന ശ്രീശുകനെക്കണ്ടു രാജാവ് പരീക്ഷിത്തും പൂജിച്ചു നമസ്കരിച്ചു സ്തുതിപ്പതും ചെയ്തു വിചാരിച്ചാൻ.

(തുടരും)

---

# ii ഗ്രന്ഥവരി.

പേരാററുപുറത്തു പണിക്കർ നമ്പൂതിരി

(തമ്പാൻ എന്ന കുടിസ്ഥാനം)

---

മഠം ഇരിക്കുന്ന പറമ്പും ഈ ഞാററുവട്ടിയും ഈ അരുത്തിക്കകത്തുള്ള ഉഭയവും ഈ മലക്കകത്തുള്ള കാടും ഇതൊക്കെയും കരിക്കാട്ടിന്നു തീരപ്പെട്ടു വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഗുരുദക്ഷിണയായി തന്നിരിക്കുന്നതത്രെ ആകുന്നത്. അലയേരി ശേഖരപ്പിള്ളിയുടെ തറവാടും ഉൽപ്പത്തിയും പറമ്പുകളും ആ ദേശവും ദേശാധിപത്യവും ഇതുംവണ്ണം തന്നെ ഗുരുദക്ഷിണ തിരുമനസ്സുകൊണ്ടു തന്നതൊക്കെ ജന്മം.

മുക്കാട്ടു ആറില്ലവും അറുനൂറാഴിക്കലം വപ്പൂവും; നല്ലേ

കര ദേശത്തു പന്ത്രണ്ടില്ലം. കുന്നത്തുകരെ കിഴക്കെപുറത്തിന്നു നമ്പിയം എന്ന പേര് പറയുന്നു. അങ്ങിനെയുള്ള ദേശവും, അവിടെയുള്ള ഉൽപ്പത്തിയും ആധിപത്യവും, മുക്കാട്ടുകരെദേശത്ത് അഞ്ചുമൊല ചെങ്കൊമ്പും, കെണറാറിപ്പണി കൊളത്തിക്കുന്നൻ ഇങ്ങിനെയുള്ള സ്ഥാനങ്ങളും, ദേശത്തു വിത്തു 'കാലപലവും', നല്ലെങ്കരദേശത്തു കീഴേക്കം, മുക്കാട്ടുകരെ ദേശത്തെക്ക ദേശവാഴിസ്ഥാനവും നാടുവാഴിസ്ഥാനവും ഉണ്ട്. ആജാസ്യസ്ഥാനവും ഉണ്ട്. ഒക്കെ കുറിക്കാട്ടിൽ തിപ്പെട്ട തമ്പുരാൻ കല്പിച്ചുകൊടുത്തത്.

മുക്കാട്ടുകരെ ദേശത്തും, നല്ലെങ്കരയും, കുന്നത്തുങ്കരെയും മണ്ണാരം വാരിക്കാൻ (പാട്ടിന്) നമ്മുടെ ആള് കൂടെ നിന്നിട്ടുവേണം. അയിനിക്കുററിലേയും പുന്നത്തൂരേയും മനുഷ്യവും വേണം. വെററിലക്കെട്ടു പകുത്തുകൊടുക്കുവാൻ നമ്മുടെ ആള് കൂടെ നിന്നിട്ടു വേണം. വിശേഷിച്ചു മുക്കാട്ടുകരെ ദേശത്ത് അഞ്ചുമൊല, ചെങ്കൊമ്പ്. പൂവാലെമിമ, കെണററിപ്പുണി, കൊള്ളത്തിക്കുന്നൻ ഇതൊക്കെയും. നമുക്കത്രെ വേണ്ടത്. പണിയെ കൊന്നാൽ ഇതൊക്കെയും കളരിഭഗവതിയുടെ നടക്കൽ വയ്ക്കു എന്നുള്ളപ്രകാരത്തിൽ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചുവെച്ചിരിക്കുന്നതത്രെ ആകുന്നത്. മുക്കാട്ടുകരെ ദേശം പറവട്ടാനിനാട്ടിൽ കൂടീട്ടല്ല, ദേശം ആയിട്ടത്രെ തിരുമനസ്സുകൊണ്ടു കല്പിച്ചുതന്നിരിക്കുന്നു. മുക്കാട്ടുകരെ ദേശത്ത് മാപ്പിള്ളമാരുടെ കല്യാണത്തിന് ഇവിടെ കളരിക്കൽവന്നിട്ടു വെററിലക്കെട്ടു വെച്ചിട്ടു വേണം കെട്ടുവാൻ. നമുക്ക് അടിയാര് പത്തുവീട്ടിൽ 'ശൂദ്രര്', രണ്ടു വെളുക്കത്തടം, രണ്ടു വേലൻ, ഒരു വെളുത്തേടൻ ഇങ്ങിനെ ആകുന്നത്. നമുക്ക് ആജാസ്യസ്ഥാനം പതിനെട്ടുസ്ഥാനവും പരദേവതയുംകൂടി കോലമ്പിള്ളി സമ്പ്രദായത്തിങ്കന്ന്. കോലമ്പിള്ളി സമ്പ്രദായത്തിങ്കലേക്ക് ആയിരത്തെട്ടു കളരിപ്പാടത്രെ ദ്രോണാചാര്യര് കൊടുത്തിരിക്കുന്നു.

നമുക്ക് ആചാര്യസ്ഥാനവും പതിനെട്ടു സ്ഥാനവും, പരദൈവവുംകൂടി കോലമ്പിള്ളി സമ്പ്രദായത്തിങ്കൽനിന്നു തന്നിരിക്കുന്നു. കോലമ്പിള്ളിസമ്പ്രദായത്തിലേക്ക് ആയിരത്തെട്ടു കളരിപ്പാടത്രെ ദ്രോണാചാര്യര് കൊടുത്തിരിക്കുന്നത്. അതിൽ പ്രധാനമായിട്ടത്രെ നമ്മുടെ കളരി. കോലമ്പിള്ളിസമ്പ്രദായത്തിങ്കൽ ആളില്ലാത്തതിനാൽ ദ്രോണാചാര്യര് കൊടുത്ത ഗ്രന്ഥവും പൊന്നിയും പാരമ്പര്യമായുള്ള തേവാരവും ഇതൊക്കെയും എടുത്തുകൊണ്ട് ആ സമ്പ്രദായമായ സ്ഥാനമൊക്കെയും നമുക്കു നടക്കാം; അങ്ങിനെയത്രെ ആ സംപ്രദായത്തിങ്കൽവെച്ചിരിക്കുന്നത്. നമുക്കുള്ള സ്ഥാനങ്ങൾ പെരുമ്പടപ്പിൽ ചിത്രകൂടത്തിങ്കൽ വലിയ തമ്പുരാൻ കോവിലകത്ത് (ചിത്രകൂടം എന്നുവെച്ചാൽ വന്നേരി) പാലിയത്തു ശങ്കരമേനോച്ചുള്ള്, പാക്കൈകയ്യുള്ള്, പാട്ടത്തിൽ പണിക്കര് പുണത്തു കുറുപ്പ്, മാങ്കുഴി കുറുപ്പ്, അവിണമുറി പണിക്കൻ. അതു മുടിഞ്ഞു മാങ്കുഴി കുറുപ്പിന്നു കൊടുത്തിരിക്കുന്നു. ആ വകയത്രെ ചവളക്കാര് (ശിഷ്യർ). കുറുപ്പിന്റെ ശിഷ്യര് കൊള്ളങ്കര പണിക്കര്, കേളത്തച്ചൻ, മണത്തച്ചൻ (മണകോട്ടച്ചൻ) യോഗത്തിങ്കൽ ഇരുസ്ഥാനം. ഇതിൽ പാലിയത്തച്ചന്മാര് മുത്തമായതിൽ പിന്നെ അവിടെ ഒരു സ്ഥാനവും നടന്നുപോരുന്നതുമില്ല. പുണത്തു കുറുപ്പിന്റെ അവിടെ കുറുപ്പ് ഇങ്ങൊട്ടു പിഴച്ചുകൊണ്ട് അവിടേയും പോകാറില്ല. കേളത്തും മണവത്തും കൂടീട്ടു കളരി ഒന്നേയുള്ളു. അവിടെ മൂപ്പും എളമയും. അങ്ങിനെ ഇരുവര കോല്യം പൂവ്വും എടുക്കും. (കലശം കഴിച്ചു പൂവ്വും കൊടുക്കുക) ആ മൂപ്പിലെ കാലം കഴിഞ്ഞാൽ പിന്നെയും നാടുവാഴി ആക്കകൊണ്ട് അങ്ങിനെതന്നെ കോല്യം പൂവ്വും എടുത്താറം. മാങ്കുഴി കുറുപ്പിന്റെ അവിടെയും കൊള്ളങ്കര പണിക്കരും എല്ലാവരും കോല്യം പൂവ്വും എടുക്കും, യോഗത്തിങ്കൽ പടിഞ്ഞാറെ പരിഷക്ക് ഇരു കൊള്ളങ്കര പണിക്കര്. കിഴക്കെ പരിഷക്ക് പോക്കാട്ടു പണിക്കര് (ഈ തറവാട് ഇപ്പോഴും ഉണ്ട്) നമുക്കു യോഗത്തു

സ്ഥാനം പക്ഷങ്ങളുംകൂടി കച്ചകെട്ടിക്കുമ്പോൾ പക്ഷക്കാര് ക ച്ചകെട്ടിക്കാറില്ല. 'ഇതിനത്രെ കച്ചകെട്ടിക്കുന്നത്'. കോ വിലകത്തു കച്ചപ്പട്ടും ചാർത്തു തുടങ്ങി എന്നുള്ള ക്രിയ കഴി ഞ്ഞേ തിരുമാടം പുറപ്പാടുള്ളൂ. അങ്ങിനെ കീഴമര്യ്യാദ. കോ ലും പൂവും എടുക്ക എന്നുള്ള സ്ഥാനം തിരുമുല്പ്പ വാഴ്ച്ചക്കേയു ള്ളൂ. പൊന്നിപ്പൂജിച്ച കൊടുക്കേണ്ടതിന്ന് കടവാളത്രെ പൂജി ച്ച കൊടുത്തായം. അതു കഴിഞ്ഞിട്ടത്രെ അരിയിട്ട വാഴ്ചയും, കിരീടം വെക്കയും. കടവാളു പൂജിക്കേണ്ടതിന്ന ചേന്നാസ്സ നമ്പൂരി വേണം എന്നുള്ളതു പറയാറുണ്ട്; ആയതു ചെയ്യുമാ റില്ല. തനിത്തന്നെ പൂജിപ്പായം കോലും പൂവും എടുക്കേ ണ്ടതിന്ന് ആയുധപൂജ മറ്റൊരുത്തൻ ചെയ്യാറില്ല. ആചാര്യ ൻ ശൂദ്രനെങ്കിലും അവൻ തന്നെ പൂജിപ്പായം. ആയുധം പൂജിക്കേണ്ടതിന്ന പത്മം ഇട്ട്, നെല്ലുമിട്ട് അതിന്ന മീതെ നാക്കിലയിൽ വെള്ളരിയും തേങ്ങയുംവെച്ച് അതിന്ന മീതെ പീഠംവെച്ച് അതിന്റെ മുകളിൽ പീഠം വിരിച്ച് അതിന്ന മീ തെ പൊന്നിവെച്ച് 'കോലോത്താന്ന'കമ്പോൾ കടവാളത്രെ വെ ക്കേണ്ടത്. പീഠം വിരിപ്പാൻ പട്ടുകൊണ്ടു വേണം. അത്രെ മേദമുള്ളൂ. കോലൊത്താകുമ്പോൾ ഭുവനേശ്വരി വിധാനം പൂ ജിച്ചു പൂജകഴിഞ്ഞാൽ 'ആജാഗം' ചെയ്യിച്ച ദക്ഷിണയും ക ഴിച്ച ശിഷ്യൻ ആയുധം പൂജിച്ച് തന്റെ മുമ്പിൽ ഇരുന്ന് ആചാര്യൻ മൂന്ന പട്ടും അക്ഷതവും പൂവുംകൂടി തലയിലിട്ട് അനുഗ്രഹിച്ച് ശിഷ്യൻ എഴുന്നറ്റു പിന്നെയും ആചാരം ചെ യ്യാൽ ആയുധം എടുത്തു കൊടുക്ക. പിന്നെയും ആചാരം ചെയ്യുമ്പോൾ പിന്നെ കളരിയിൽ കമ്പിടുന്ന മാതിരിയുള്ള 'ക മ്പിട്' ഒക്കെയും വേണം. 'കളരിയിൽ' തന്നെയെങ്കിൽ മുമ്പി ലും കളരിമര്യ്യാദപോലെ കമ്പിടേണം. ആയുധം എടുത്തു കൊടുക്കുന്നതിന്ന മുമ്പു ശ്രീപരശുരാമനെയും ദ്രോണാചാര്യ രെയും കോലമ്പിള്ളിസമ്പ്രദായത്തിങ്കലേക്കം ആയുധം പൂജി ച്ചതിന്നമുമ്പിൽ ആചാരം ചെയ്യിട്ടവേണം ആയുധം എടു

ത്തുകൊടുപ്പാൻ. ഇങ്ങനെ കോലവും പൂവും എടുക്കുന്നപ്രകാരം തിരുമുല്പു വാളുക്ക് ആയുധം പൂജിച്ചു കൊടുക്കേണ്ടതും ഈ വണ്ണം തന്നെ അത് ഒടവാളത്രെ വേണ്ടത്. മറ്റുള്ളെടത്ത് ഒക്കെയും പൊന്നിയത്രെ മേന്മയുള്ളൂ. കച്ചകെട്ടു തുടങ്ങിക്കേണ്ടതിന്നു ഗണപതി നേദിച്ച് ശ്രീപരശുരാമനാം കോലമ്പിള്ളി പാരമ്പര്യമായുള്ള മൂത്തിളവനേശരി (വിധായമായിട്ട്) നിവേദിച്ച് ശിഷ്യൻ ആചാരംചെയ്യാൽ കച്ചയും മെഴുക്കും പൊന്നിയുംകൂട്ടി എടുത്തുകൊടുക്ക. എന്നിട്ട് ആചാരംചെയ്ത് കച്ചകെട്ടു തുടങ്ങുക. കോലൊത്തു ആകുമ്പോൾ ദാനവും മുഖത്തവും ചെയ്യണം. അങ്ങിനെ കീഴമര്യാദ. മുക്കനാട്ടുകളെ നമുക്ക് ഒരു കളരിയും മുന്നൂറ്ററുപത് കൂടി ശിഷ്യർകളും ഉണ്ട്. അതു വെള്ളസ്സനാമ്പ്യാരമൂടകൾകളുകകൊണ്ട് അവിടെ പോകാറില്ല. അരയില്ലത്തിൽ പണിക്കരും കൊള്ളുകം പണിക്കരും പാതിയും പാതിയും ഒന്നിച്ചുനടക്കുന്ന ദേശം പതിനൊട്ടരയാളത്തിൽ പതിനൊന്നാംദേശം. അവണൂരും തെങ്ങല്ലൂരും പാലിശ്ശേരി ഇങ്ങിനെ പതിനാലുദേശം. അരയാളത്തിൽ പണിക്കരുമായിട്ടു പകുതിയും പകുതിയും ആയി നടക്കേണ്ടത്. അരയാളത്തിൽ പണിക്കര് വല്ലട്ടാസമ്പ്രദായി. കള്ളുകളെ പണിക്കര് നമ്മുടെ ശിഷ്യൻ കൊള്ളുകളെ പണിക്കർ ദേശങ്ങൾ ചേരാമംഗലം ചുരക്കാട്ടുകര കരോറ് കാസ്രറ്, താമരതിരുത്തി, കൊട്ടയ്ക്കുള്ള ഈ ദേശങ്ങളിലും പാതിക്കാറുണ്ട്. മാങ്കുഴി കുറുപ്പിന്നു ദേശം പൊന്നാട്ടുകര അടാട്ട്. ഈ രണ്ടു ദേശത്തും പകുതിക്കാരുണ്ട്. ചിത്രകൂടത്തിങ്കൽ കോലോത്ത് അവിടെ അല്ലോ തിരുമുല്പുവാള്, പണ്ടേക്കേപണ്ടെ ആയിരുന്നത്. അവിടം നാനാവിധമായി പോകകൊണ്ടും കണ്ണയന്നൂർ കോലോത്ത് വെച്ചു കഴിക്കാറുണ്ട്. ഇപ്പോൾ അവിടെ കരിക്കാട്ടു സ്വരൂപത്തിങ്കലേ 'കളത്തിട്ടുള്ളത്രെ കണ്ണയന്നൂർ കോലോം ആകുന്നത്. അതുകൊണ്ടു അറിയിട്ടവാളുകൾ പള്ളിപ്പുറത്തു നമ്പൂരിയായിട്ടത്രെ ആചരിച്ചു

പോരുന്നത്. ചിത്രകൂടത്തിങ്കലാകുമ്പോൾ കാണിപ്പയ്യൂർ ന
മ്പൂരിയത്രെ ആചരിക്കുന്നത്. കണയന്നൂർ കോവിലകത്തു
വെച്ചു തിരുമൂപ്പുവാഴ്ച കഴിക്കുമ്പോൾ ആയുധം പൂജിച്ചുകൊ
ടുക്ക നേരംതന്നെ ചെയ്യാറും. അതു രകാലോത്തു വടക്കിനി
യിൽവെച്ചിട്ടത്രെ പൂജിക്കയും കൊടുക്കയും; അതു കഴിഞ്ഞി
ട്ടു കരീക്കാട്ടു സ്വരൂപത്തിങ്കലെ ആജാസ്ഥ കോലമ്പിള്ളി നം
ബൂരച്ചനാകുന്നു. ആയതുകൊണ്ടു കിഴക്കിനിയിൽ എഴുന്നള്ളീ
ട്ട് അവിടുന്നു നാംബൂരച്ചന് ഓണപ്പുടവകൊടുത്ത് 'ആജാരം'
ചെയ്യണം എന്നിട്ടുവേണം അരിയിട്ടുവാഴ്ചക്ക്.

ചിത്രകൂടത്തിങ്കലാകുമ്പോൾ നാംബൂരച്ചന് ഓണപ്പുട
കൊടുക്കയും ആചാരം ചെയ്യുകയും വേണം. പണം എടുത്തു
കൊടുക്കേണ്ടതിന്നു പുണിക്കാട്ടിൽ ഭട്ടതിരി. അതു ചിത്രകൂട
ത്തിങ്കലായാലും കണയന്നൂരായാലും പട്ടേരിതന്നെ ആകുന്ന
ത്. പെരുമ്പടപ്പു വലിയതമ്പുരാന്റെ തിരുമൂപ്പുവാഴ്ച കണ
യന്നൂർവെച്ചു കഴിക്കേണ്ടതാകുന്നത്. കരീസ്വരൂപത്തിങ്കലെ
ആയിട്ടല്ല. അരിയിട്ടുവാഴ്ചക്ക് പള്ളിപ്പുറത്തു നമ്പൂരിയായി
ട്ട് ആചരിച്ചുപോരുന്നത്. മററത് അസ്വാധീനം ആകകൊ
ണ്ടും ചിത്രകൂടത്തിങ്കൽ ആയാലും കണയന്നൂർ ആയാലും
തിരുമൂപ്പുവാഴ്ചക്ക് ആയുധം പൂജിച്ചെടുക്കയും പെരുമ്പടപ്പിൻ
സ്വരൂപത്തിങ്കൽ തമ്പുരാക്കന്മാരെ (കച്ചകെട്ടിപ്പിക്കയെന്ന)
തിരുമേനി വിശപ്പിക്കുകയും ചെയ്യാറുള്ളു. മററാരും ചെയ്യാ
റില്ല.

കൊടുപ്പിക്കയും ചെയ്തു. അതിന്റെ തീരുമാനം വരുത്തിക്കൊണ്ട മെസ്സർ റെഡിയൽ കൊച്ചിക്കുവന്നാറെ നമ്മുടെ ആളുകൾതന്നെ വരുത്തി പറയേണ്ടുന്ന ഉപദേശങ്ങളും പറഞ്ഞ് നമ്മുടെ കാര്യസ്ഥന്മാരെ അയച്ച് കണ്ടുപറയേണ്ടുന്നതിനെയും പറയിപ്പിച്ച് കൊച്ചിയിലും വയ്പിൽ മൂന്നുസ്ഥലത്തും മുമ്പെതന്നെ നാം അഞ്ചൽപുരയും കെട്ടിച്ച് അഞ്ചൽക്കാരവരുന്ന ആളുകളെയും ആക്കി അവർക്ക് ഇവിടെനിന്നും ചിലവിനും കൊടുപ്പിച്ച് അഞ്ചൽനടത്തിച്ചുവരികകൊണ്ട് ഈ അഞ്ചലുകളിൽ കത്തും കടലാസ്സും വരുന്നത് ഒട്ട് ഏറക്കുറവുകൂടാതെ കൊടുത്തയപ്പിച്ചുവരുന്നു എന്നും ഇനി മേലിലും അപ്രകാരംതന്നെ കത്തും കടലാസ്സുകളും വരുന്നത് അഞ്ചലുകളിൽ വിശ്വാസം വരാതെ കൊടുത്തയക്കത്തക്കവണ്ണം തീരുമാനം വരുത്തിട്ടുണ്ടെന്നും ഇനി മേലാൽ ആളുകളാക്കി കയ്യത്തിന് ചിലവുകൊടുക്കേണമെന്നില്ലല്ലോ എന്നും അരെക്കൂട്ട പറഞ്ഞയച്ചതിന്റെ ശേഷം മെസ്സർ റെഡിയൽ തന്നെ ആളെ അയച്ച് വയ്പിൽ ഒന്നരണ്ടു അഞ്ചൽപുരകെട്ടിച്ചപ്രകാരം കേട്ട് ഇവിടെ നാം അഞ്ചലിനാക്കിവരുന്ന ആളുകളെ ആക്കി കയ്യത്തിന്മേൽ വരുന്ന കടലാസ്സുകൾ ഒരു വിനാഴികപോലും താമസിപ്പിക്കാതെ നിഷ്കർഷിച്ച് കൊടുത്തയപ്പിച്ചുകൊണ്ടുവരുമ്പോൾ ഇപ്രകാരത്തിൽ ഒരിക്കലും വേണമെന്നില്ലല്ലോ ഇനിയും ഈ അഞ്ചലിൽ വരുന്ന കത്തും കടലാസ്സുകളും അറിയത്തമായിട്ട കേട്ടുതന്നെ അയപ്പിച്ചുകൊള്ളുന്നതും ഉണ്ട്. നാം ബഹുമാനപ്പെട്ട ഇങ്കരെസ കമ്പനിയെ വിശ്വസിച്ചുതന്നെവരികകൊണ്ട് കമ്പനികാര്യത്തിന് നമ്മാൽ ആകുന്നതിനെ ഒക്കെയും ഒട്ട് ഏറക്കുറവുകൂടാതെ വിചാരിച്ചുകൊള്ളുകയും ചെയ്യും. വിശേഷിച്ചും ഈ അഞ്ചൽകാര്യത്തിന് തങ്ങൾ ആയിവന്നിരിക്കകൊണ്ട് അഞ്ചൽഏടവാടുള്ള കാര്യത്തിന് നാം വഴിപോലെ താല്പര്യമായിട്ട് വിചാരിക്കയും ചെയ്യും. ചെന്നപട്ടണത്തുനിന്നും മെസ്സർ പോനി ഇവിടെ വന്നതിന്റെ ശേഷം ഒന്നുരണ്ടുസംവത്സരമായിട്ട് നമ്മെക്കൊണ്ടു ബഹുമാനമായിട്ട നടത്തിച്ചുവന്നിരിക്കകൊണ്ട് ഇനി മേലിലും ഇതുവരെയും കഴിഞ്ഞുവന്നിരിക്കുന്നതിൻവണ്ണം തന്നെ നമ്മെക്കൊണ്ട് ബഹുമാനമായിട്ട നടത്തിച്ചുകൊള്ളുന്നതിന്നു തങ്ങളുടെ മനസ്സുണ്ടായിരിക്കയും വേണം. തങ്ങളും നാമും ആയിട്ടുള്ള വിശ്വാസം മേലുമേൽ വർദ്ധിച്ചുവരേണമെന്ന് നാം പ്രാർത്ഥിച്ചുകൊണ്ട് ഇരിക്കുന്നു. തങ്ങൾ ശരീരസൌഖ്യത്തോടുംകൂടെ സന്തോഷമായിരിക്കുന്ന അവസ്ഥക്ക് എഴുതിവരത്താറാകയും വേണം.

965-ാമാണ്ട് കർക്കടകമാസം 7-ാംനു-

---

# പരിശോധകക്കുറിപ്പുകൾ

കഴിഞ്ഞതവണ പ്രസിദ്ധംചെയ്തിട്ടുള്ള 'കല്പീത്തു'കളിൽ 'നാഗശ്ശേരി' എന്നതു് 'നാഗലശ്ശേരി' (കൂടല്ലൂർ) എന്നായിരിക്കണം എന്നു് 'യോഗക്ഷേമപത്രം' അഭിപ്രായപ്പെട്ടിരിക്കുന്ന അതു ശരിയായിരിക്കാം.

* * * * * * * *

1-ാം ലക്കത്തിൽ താഴെ പറയുംപ്രകാരം പാഠവീഴ്ചകൾ തീർക്കേണ്ടതാകുന്നു.

| | അബദ്ധം | സുബദ്ധം |
|---|---|---|
| പേജ് 8 വരി 13-14 | കൊണ്ടാടിക്കുന്നു കയ്യും; വണ്ടിന്റെ ഝങ്കാരത്തൊടിടചേർന്നിട്ടു | വണ്ടിന്റെ ഝങ്കാരത്തൊടിട ചേർന്നിട്ടു കൊണ്ടാടിക്കുന്നുകയ്യും; |
| പേജ് 32 അവസാനവരി | സ്വച്ഛംസന്ദേഹം പ്രാചം | സ്വച്ഛംസന്ദേഹംപ്രാപ. |

* * * * * * *

ഇത്തവണയിൽ ചേർത്തിട്ടുള്ള ശാസ്ത്രാങ്കത്തിലെ 1-ാം നീട്ടിൽ ഏതാനും അംശം മുമ്പു പ്രസിദ്ധംചെയ്തിട്ടുള്ളതാണെങ്കിലും ഗ്രന്ഥത്തിൽ എടമുറിവു വരാതിരിപ്പാൻവേണ്ടി വീണ്ടും ഇവിടെ ചേർത്തിട്ടുള്ളതാണു്.

എന്നു് പരിശോധകൻ.

\-***-

# പ്രാചീനഗ്രന്ഥമാല.

# ശാസ്ത്രാങ്കം.

## V. പാന.

ഗണപതിഭഗവാനെ നന്മഞാനൊന്നിരപ്പേൻ
തുണപെടുകശിവ പുത്തിരനായെത്തുയപാൽചോറൂതന്നോൻ
ഫണമുടയരവുതന്മിൽ പള്ളികൊള്ളുന്നമായോനെ
ഇണയടിതൊഴുതിരന്നോൻ ഇമ്പമായ്നൽകിനിക്ക്.
അമ്മതിച്ചൂടുമീശനാനായായ്വേഷംപൂണ്ടുനടന്ന-
നന്നടനമയാൾതാനും അന്നിരംപിടിയുമായ്
ആദരാൽവനമ്പുകൾന്നു ക്രീഡിച്ചുനടന്നകാലം
അയ്മ്പോടുപിറന്നപിള്ളെയുഴകരുംവിനായകന്താൻ.
അന്തരമെന്ന്യേപന്തൽ തന്നിലിങ്ങകമ്പുകൾന്നു
ചിന്തയിൽ 'മൽ മൽ' ശാസ്ത്രംപെങ്ക്തിയിലുരചെയ്യിപ്പാൻ
ചന്തമായൊരക്കൊമ്പൻവന്നുടനാക്ക്മുമ്പിൽ.
അന്തസ്സാതെആളിയുമന്തവുംതോന്നിച്ചിപ്പോൾ
വന്തമഹാലോകർമുമ്പിൽ സന്തതംതുണക്കിനിക്ക്,

തുണക്കിനിക്ക കവിമകളും വാണിമാതും നാൽമുഖനിന്ദിരനും ചന്ദിരനും മുല്ലമലർക്കന്നിൽ മാതാവുതാനും മുക്കണ്ണൻതാനും തുണക്കിനിക്ക്.

---

അവനിയിലുരപൊങ്ങും ദിവ്യമാന്ധാത്തുശൈലേ
മരുവിനമമനാഥേ ദേവിശ്രീഭദ്രകാളി!

എലിവാഹനമുടയോനെ ജയ ജയ
പള്ളിയിലുള്ളൊരു പിള്ളേ ജയ ജയ
നമ്മുടെയപ്പാ തമ്പീ ജയ ജയ
കാലനെ വധം ചെയ്ത (മുതലാ) ജയ ജയ
കല്പിതമോടെ തൊഴുതേൻ ജയ ജയ
അയ്മ്പനോനടിയനതിലേറെ
അരുളുക ഗണപതിഭഗവാനെ ജയ.

## VI· കണ്ടപ്പൻ.

പരക്കുതമൊഴിമാരെച്ചെന്നുതിക്കിത്തിരക്കി
പരിചതരിയില്ലഖിലാംഗവുംകണ്ണുലരാക്കി
ധരണിസ്വരവരാണാംഗീതവാദ്യങ്ങളെല്ലാം
സരസമിളിതസ്വനകയ്മളിത്യൽപപാത.

നിന്റെ നിയ്യോം ഞാന്. നിന്നെ വിളിക്കാമൊ നിയ്യേന്. എന്നൊന്താനറിയില്ലെങ്കിൽ ഞാൻ താൻ പറഞ്ഞു കേട്ടു കേപ്പിച്ച് ഒരു എടവെച്ചു കേൾക്ക. നാട്ടുതോറും നടന്നു നായാടി, തോട്ടുതോറും നടന്നു മീനം പിടിച്ച്, വീട്ടുതോറും നടന്നു വിവാഹവും ചെയ്ത് നടക്കുന്ന ശൌര്യപുരുഷന്റെ മുഖത്തു നോക്കി നിയ്യ് എന്തുപറഞ്ഞു. മാനം വളരെത്തൊരു വളപ്പിനകത്തു, മഹാമേരുകൽനിന്നും തെക്ക വടക്ക കിഴക്ക പടിഞ്ഞാറ്, ആനമലയെത്തപ്പുകടലോടിടയിൽ, ചേരമാൻ മലനാട്ടിൽ പള്ളിക്കുന്നത്തു കൂട്ടത്തിൽ ചെറുപപ്പിൽചാന്ത കിരയത്തിൽ പണ്ടാരക്കുന്നത്തു പടിഞ്ഞാറെ താവഴിയിൽ ആട്ടിനൊട്ടിക്കാളി ചിരുതേവി ചിരുതമ്മ; അവളുടെ മകൾ ഉണ്ണി ഉണ്ണിക്കാളി, അവളുടെ മകൾ ഉണ്ണി ഉണ്ണിപ്പെണ്ണ്, അവളുടെ മകൾ ഉണ്ണിണ്ണിമാപ്പ, അവളുടെ മകൾ ഉണ്ണിണ്ണിമ, അവളുടെ മകൾ ഉണ്ണിണ്ണി, അവളുടെ മകൾ ഉണ്ണി

ഉ, അവളുടെ മകൾ ഉണ്ണി, അവളുടെ മകൾ ഉ-ക്ക സന്തതിയില്ലാഞ്ഞു തിണ്ണേൽ മുന്നീതം കളിച്ചു ഉപ്പും ഉണക്കലരിയും കോരിച്ച മനയും മുക്കാലുവട്ടവും തിണ്ണിത്തൊട്ട്, ഉരിഞ്ഞരിവെച്ച സഹസ്രഭോജനവും കഴിച്ച് അര കദളിപ്പഴം ഞെരണ്ടിപ്പിഴിഞ്ഞു വന്ന ജനങ്ങൾക്കൊക്കെ മധുരക്കറിയും വിലക്കിച്ച് നാരങ്ങനേം പിറങ്ങനേം വാത്ത കറിയും കുടിപ്പിച്ച് ശേഷം ജനങ്ങൾക്ക അഷ്ടിയും കൊടുത്ത് ഏ ഏ ഒരാട്ടം പെലപ്പുലയാട്ടം കണ്ണാറുപാട്ടം തിയ്യാട്ടം വിണ്ടിവിളക്കും മുരിഞ്ഞ എരിശ്ശേരിയും കഴിച്ചു തൊട്ടുതൊടാതെ വിട്ടുവിടാതെ തട്ടിമുതട്ടാതെ പൊട്ടിപ്പുറപ്പെട്ടേമിടിക്കണ്ടപ്പച്ചപ്പച്ചപ്പ അറുചപ്പ. കോയിമ്മപ്പണിക്കരേ, ഏ.

ആരോമലഴകൻ, ആനന്ദസുന്ദരൻ, അച്യുതമകതൻ, അഷ്ടിപ്രിയൻ, തേൻകൊഴമ്പൻ, പാൽകൊഴമ്പൻ, പഞ്ചാരക്കൊഴമ്പൻ, അരുവിയതൻ, പൊടിതകൃതൻ, ഈ കുന്നില്ലാത്ത കാമിനിമാർക്കൊക്കെ പൂച്ചക്കാമതേജോമളകോമളാംഗ സർവ്വാംഗസുന്ദരാംഗജൻ—ഇപ്പോൾ കുള്ളമായി, അടപ്പത്തായി.നമ്മുടെ ദേശത്തുവെച്ച് ഈ നട്ടുച്ചനേരത്തിരപതിനെട്ടാന്നാഴികക്ക കൊട്ടാരം പാടാരം ആഘപാരാഞ്ഞു. നമ്മക്ക് ദേശം ദേശാധിപത്യം അങ്കം ചുങ്കം ഏഴകോഴ കുന്നേട്ടാമ്പടി കൊളത്തിൽക്കുന്നേൻ കെണാറിൽപാതി അരഞ്ഞൂമൊല ചെങ്കോമ്പ്. പത്തിനാരണ്ട് പത്തിനഞ്ച് പത്തിനുപത്ത് പത്തിന്ന പതിനഞ്ച്.

അരിപ്പുറെത്തിരപ്പുറെ തിരുക്കോവിൽ തിരുദേശത്ത് മെച്ചമ്പെരുത്തൊരു പുഴക്കാവ് നമുക്കണ്ടല്ലൊ. അവിടുത്തെ അതിശകൾ കേട്ടിട്ടില്ലെ, അടിക്കൊല്ലാം തല്ലിക്കൊല്ലാം ഒട്ടുപ്പിൽത്തിയ്യേരിക്കൊല്ലാ തിന്നൊല്ലാ തിരക്കൊല്ലാ തിരക്കേറാം പറക്കൊല്ലാ പെരൊല്ലാ തിണ്ടാരിക്കൊല്ലാ സ്ത്രീവർഗ്ഗങ്ങൾ ആരും തന്നെ. ഉരിച്ചിട്ടുണ്ടയരൊല്ലാ ഭഗവാൻപോലും. ഉരിക്കും, ഉരിക്കില്ലാ. ആയുധം വെച്ചിച്ച് ഏടവാട്ട തി

ത്താൽ — കയ്യുകൂക്ക പാട്ടും കളിയും ഉണ്ട്. തെക്കൻതിരുവാതിര വടക്കൻ തിരുവാതിര മറ്റുപൊന്നാനി ചിറ്റുപൊന്നാനി ചങ്ങ്ടി ചെറുചങ്ങ്ടി ഇക്കാവ് ഇതിൽ ഏതുവേണമെങ്കിൽ ആവാം.

പാട്ട്.

ജനകന്റെമകളല്ലൊസീതപ്പെണ്ണ്
അവൾക്കല്ലൊരാമനെച്ചെക്കനൊട്ടപ്പാൻകൊടുത്തു
അവളല്ലൊരാവണച്ചൻകട്ടുകൂട്ടികൊണ്ടുപോയി
അതുമൂലംകലങ്കച്ചൻലങ്കചുട്ടു; — അതുമൂലം.

## അഷ്ടപദി

(കൈകൊട്ടിക്കളിപ്പാട്ട്.)

വിഷ്ണുവൃത്തം.

താമരക്കണ്ണൻ എന്നപോലെ.

ഒപ്പുകൂടാതിരിക്കുന്നിങ്ങിനെ
മെയ്യുമേറുവെള്ളിക്കെട്ടിൽകോൻ
ആരുംകൂടാതെരാത്രിയിൽകൃഷ്ണൻ
ചോരനെപ്പോലെവാഴുന്ന
പേടികൊണ്ടുഞാൻദിക്കുകളൊക്കെ
ക്കൂടെക്കൂടെവെന്നോക്കിയും
ശ്രീധരാങ്കലേസംഭ്രമംകൊണ്ടു.
ഞാടുന്നചിരികൊണ്ടവൻ
ഇഷ്ടമായുള്ളതൊക്കെനൽകുവാൻ
ഇഷ്ടിയേറുമക്കൃഷ്ണന്

കൃഷ്ണസംഗമസൌഖ്യമുണ്ടാവാൻ
തൃഷ്ണയാ ജീവിക്കുന്നു ഞാൻ
സൌഖ്യമൊട്ടുമില്ലെന്നല്ലകമേ-
ദുഃഖമുണ്ടാവാനേറവും
അംഗനാമൌലിമണേ മെസഖി-
യങ്ങിനെയുള്ള കൃഷ്ണനെ
ചങ്ങാതിയാകുമെന്നോടു ചേർത്തു
മങ്ങാതെ സുഖിപ്പിക്ക നീ.
ലക്ഷ്മീകാന്തനെക്കാണുന്നേരം ഞാൻ
ലജ്ജിതയായിവന്നിടും
നല്ലവാക്കുകൾകൊണ്ടവനെന്നെ
മെല്ലെമെല്ലെ മയക്കീടും
നല്ലൊരു മന്ദഹാസം തൂകി ഞാൻ
നല്ലവാക്കുകൾ ചൊല്ലീടും
മല്ലാരിയപ്പോളെൻറപൂന്തുകിൽ
മെല്ലെമെല്ലെയഴിച്ചീടും.
തളിർകൊണ്ടുള്ള ശയ്യമേൽ കൃഷ്ണൻ
തെളിവോടെന്നെ കിടത്തീടും
വളരെനേരമെൻ മാറത്തു തന്നെ
അളിവർണ്ണനംശയിച്ചീടും
അംബുജാക്ഷനെയാശ്ലേഷിച്ചു ഞാൻ
ചുംബനത്തെയും ചെയ്തീടും
മധുവൈരിയപ്പോൾ പുണർന്നുകൊണ്ടെൻറ
യധരപാനവും ചെയ്തീടും.

---

മന്ദം കണ്ണടച്ചീടും ഞാനപ്പോൾ
നന്ദനന്ദനൻ തന്നുടെ
ഗണ്ഡദേശവും രോമാഞ്ചംകൊണ്ടു
മണ്ഡിതമായിവിളങ്ങീടും

അപ്പോഴെന്നുടെ ദേഹമൊക്കെയും
വെപ്പുകൊണ്ടു നനഞ്ഞിടും
ഏറ്റം കാമവികാരവുമപ്പോൾ
മാറ്റും കൃഷ്ണന്റെ ലാളനവും.

* * * * *

കുയിലുപോലെയും പ്രാവുപോലെയും
കൂകുന്നോന്നപ്പോൾ മധുരമായ്
കാമശാസ്ത്രത്തിൽ കൃഷ്ണനുള്ളൊരു
സാമർത്ഥ്യം പറയാവതോ,
അഴിഞ്ഞീടുമെന്റെ മുടിയുമന്നേരം
കൊഴിഞ്ഞീടും നല്ല പൂക്കളും
കുത്തു[illegible]ങ്ങനങ്ങളെ കൃഷ്ണൻ
ചേർത്തിടുമെന്റെ മുലകളിൽ.

* * * * *

സുരതവേഗം കൊണ്ടിളകീടുമെന്റെ
ചരണനൂപുരം കിലുങ്ങീടും
പലവിധമുള്ള സുരതമൊക്കെയും
ഫലിതമാക്കീടും കൃഷ്ണനും
കിലുങ്ങുമന്നേരമരഞ്ഞാണെന്നുടെ
കിലുക്കം കേൾക്കുമപ്പോൾ കൃഷ്ണനും
സന്തോഷത്തോടെന്റെ മുടിയും താങ്ങീട്ടു
ചുംബനത്തെയും ചെയ്തീടും
സുരതസൗഖ്യമുണ്ടാകുമപ്പോൾ ഞാൻ
പരമാനന്ദം കൊണ്ടേറവും
പരവശയായി വന്നീടുമപ്പോൾ
പരമാനന്ദത്താൽ കൃഷ്ണനും
സുന്ദരമായ കണ്ണുകൾ രണ്ടും
മന്ദം മന്ദമടച്ചീടും
കാമസന്താപം സഹിയാതെ ഞാനും

കാർമുകിൽവൎണ്ണൻതന്നുടെ
കോമളതിരുമേനിതന്നില-
ങ്ങാമോദത്തോടെപിണഞ്ഞീടും
കാർമുകിൽകൃഷ്ണൻലീലകൾകൊണ്ടു
കാമനൊത്താഷിപ്പിച്ചീടും
സാധുവാംജയദേവനാൽകൃതം
മാധവരതിവൎണ്ണനം
ആധിപ്പൂണ്ടുള്ളരാധചൊന്നാര
മാധുൎയ്യമേറുമിഗ്ഗീതം
ചൊല്ലീടുന്നജനത്തിന്നാരാരും
നല്ലതുവരുംമേൽക്കുമേൽ.

## സപ്തമപദം

ഇതസ്തതസ്താമനുസൃത്യരാധികാ-
മനംഗബാണവ്രണഖിന്നമാനസഃ
കൃതാനുതാപഃസകളിന്ദനന്ദിനീ-
തടാന്തകുഞ്ജേനിഷസാദമാധവഃ.

അചലസുത എന്നപോലെ.

കിളിമൊഴിമാരൊടുകൂടി
കളിയാടിവാഴുമെന്നെ
കളമൊഴിയാംരാധകണ്ടു
അളവില്ലാതൊരുകോപത്താൽ
ചലിതയായാളപരാധം
നലമൊടുഞാൻചെയ്തമൂലം
അതുതന്നെതടുത്തീല
ഭീതിഭയംകൊണ്ടുഞാനും
അവൾകോപിച്ചെന്നുതോന്നും

ഇത്രനേരംപോയ്മറഞ്ഞാലും
ആശമിച്ചില്ലൊട്ടുംഞാ–
നതികഷ്ടംകഷ്ടമയ്യോ.
എന്തുചെയ്യുംകഷ്ടമിപ്പോൾ
എന്തുചൊല്ലുംകാണുമ്പോൾ,
ബന്ധുരാംഗിവേർപിരിഞ്ഞാൽ
ബന്ധുജനംകൈകൊണ്ടെന്ത്
എന്തുഫലംഭവനംകൊ–
ണ്ടെന്തുസുഖംവസ്തുകൊണ്ടും
തോന്നുന്നുമാനസത്തിൽ
സുന്ദരിതൻമുഖമിന്നും
നെടുതായകോപത്താൽ
കുടിലമായപുരികമതും
ഇളകുന്നഭ്രമരങ്ങളും
കളിയാടിമേവുമപ്പോൾ
ലളിതമാകുംമന്ദഹാസം
തെളിഞ്ഞിടുന്നതുപോലെ
സന്തതമെൻചിത്തത്തിൽ
ചന്തമോടെവാഴുന്നു
പരന്താക്ഷംമൂലയാള്ള
സന്തോഷിപ്പിക്കുന്നു,
എന്തിനഹോവെറുതെഞാൻ
കാന്താമെതിരയുന്നു!
എന്തിനഹോവെറുതെഞാൻ
ചിന്തപൂണ്ടുകരയുന്നു?
സുന്ദരിയാമെൻരാധേ
നിന്നുടെമാനസമിപ്പോൾ
ഖിന്നമായിതീർഷ്യയാലെ
എന്നതൊന്നുമറിയുന്നു.

ഏണമിഴിനീയെവിടെ
വാണരവെന്നതറിയാതെ
തന്വംഗിമണിനിന്നെ
അന്വേഷിക്കാണ്ണു ഞാൻ
ഏണമിഴിഞാൻനിന്നെ
കാണുന്നുമുന്നിലിപ്പോഴും
അരികിലിഹനീവരുന്നു
പിരിയനീപോകുന്നു.
കണ്ടീടുന്നസമയത്തു-
ണ്ടാകും സംഭ്രമത്താൽ
പണ്ടെപ്പോലെന്തെനി
കൊണ്ടാടിപ്പുൽകാത്തു?
കാറക്കാർകുഴലാളെ
കാറെല്ലാംപൊറുക്കണം
മറിവുള്ളമൊഴിക്കളും
ചൊറുഞാൻചെയ്യുന്നില്ല
തന്നാലുംദർശനത്തെ
തന്വംഗീമണിമൗലെ
കന്ദർപ്പശരാമേറ്റു
കഷ്ടംഞാൻവലയുന്നു

* * * * *

അൎണ്ണോജനേത്രങ്കൽ
പൂൎണ്ണഭക്തിയാൎന്നിന്നു
കിന്ദുവില്ലാതെനപോരാം
തന്നുടയവശമാം
അൎണ്ണവത്തിലുണ്ടായ
പൂൎണ്ണചന്ദ്രൻജയദേവൻ
വൎണ്ണിച്ചോരിതുനിത്യം
വൎണ്ണിക്കിൽസുഖമുണ്ടാം

# ഹരിശ്ചന്ദ്രചരിതം.

---

## കിളിപ്പാട്ട്.

ഇങ്ങിനെ ചേടിമാർ ചൊന്നൊരു നേരത്തു
ചന്ദ്രമതിമനം ചഞ്ചലമാളുന്നു
ആരെന്നറിയാതെ മോദിച്ചു ചെന്നവൾ
വാരിജസംഭവവല്ലഭയെക്കൂപ്പി-
ച്ചാരത്തു ചെന്നു സ്തുതിച്ചു മരുവുന്നു,
നാരിയെക്കണ്ടു പ്രസാദിച്ചു ഭാരതി.
നേരെ വെളിച്ചത്തു വന്നവൾ തന്നുടെ
ചാരത്തു നിന്നു പറഞ്ഞു തുടങ്ങിനാൾ.
'എന്തെടോ ബാലികേ! സന്താപവാരിയിൽ
നീന്തിവലയുന്നു പന്തണിക്കൊങ്കയാൾ
ഭൂമിയിൽ ചന്ദ്രൻ ഹരിശ്ചന്ദ്രമന്നവൻ
കാമിനി നിന്നുടെ കാമിതവല്ലഭൻ
കണ്ടാലെന്നപോലെയുണ്ടാക്കുവാൻ മിടു-
ക്കനെൻറ കാന്തനെന്നതല്ലൊ ചൊല്ലിഞാൻ.
കണ്ടുകൊൾക മേലിൽ നിന്നുടെ വല്ലഭൻ
വണ്ടാർകുഴലി! നിനക്കൊത്ത പൂരുഷൻ
വേണ്ടും വരങ്ങളിനിയും തരുന്നതു്
വേണമതു ചൊൽകെന്നു ചൊല്ലി സരസ്വതി.
അപ്പോൾ തൊഴുതിന്നു ബുദ്ധിയാം കന്യക
ഉല്പലാക്ഷി ദേവിയോടിരന്നീടിനാൾ:—
'എന്നാൽ പതിക്കൊത്ത ഭോജനം കാലത്തു
ധന്യതയോടെ ചമച്ചു കൊടുക്കുമ്പോൾ
ഖിന്നത കൂടാതിരിപ്പാനൊരു വരം;
അന്യനാൽ തൊട്ടുകൂടാതിരിപ്പാനും

ലെത്രയുമുത്തമമെന്നൈത്രമാദ്യംത്തും
എത്രയുമിന്നു പുറപ്പെടുകാശു നാം
ക്ഷിപ്രം മുഹൂർത്തം ശുഭം ശുഭം ശ്രീപതേ!'
എന്നു പറഞ്ഞു വസിഷ്ഠൻ വിരവോടു
സത്യപൂർത്തിമന്ത്രിതന്നോടുരത്തിനാൻ
വൃത്താന്തമത്ര പറഞ്ഞു മുനിവരൻ:—
'ഉദ്യോഗമശ്ശേഷവുമിന്നു തുടങ്ങീടുക
രാജവീരൻതന്റെ യാത്രക്കു വേണ്ടുന്ന
പൌരജനങ്ങളും പോർസേവകന്മാരും
അത്ര തുരഗം ദ്വിരദം ശകടികളും
സ്യന്ദനജാലവും വെണ്ണാലവട്ടവും
മാമുനിവൃന്ദവും വിപ്രസമൂഹവും
മാധുര്യമുള്ളോരു ഗായകവൃന്ദവും
മദ്ദളം ഭേരീ കുഴലുമിടക്കയും
എന്തെന്നു വേണ്ടു പോരാത്തതെല്ലാമിന്നൊടോ.'
എന്നു മുനിവരൻ ചൊന്നോരനന്തരം
നന്നായ്ത്തുരത്തി നിരത്തി നിർത്തീടിനാൻ
ചെന്നു മുനിയോടു മന്ത്രി പറഞ്ഞപ്പോൾ
ക്ഷിപ്രം നൃപനോടു മാമുനി ചൊല്ലിനാൻ.
'വേഗം പുറപ്പെടുകാശു നൃപ, തവ
ഞാനും പുറപ്പെട്ടു; പത്നിയും ശിഷ്യനും
ആഗതരാകുന്നുദയമിപ്പോളി—
ങ്ങായതിൻ മുമ്പിലവിടേക്കു ചെല്ലണം.'
എന്നു മുനിവരൻ ചൊന്നോരനന്തരം
ധന്യൻ ത്രിശങ്കുസുതനും പുറപ്പെട്ടു.
മാതാപിതാക്കളും മാമുനിവൃന്ദവു
മാലസ്യമില്ലാത്ത പൌരജനങ്ങളും
മാനികളാകിയ മന്ത്രിപ്രവരരും
നാരിമാരും നടന്നുള്ളവരോടുകൂടവേ—

മാഗധഭൂമിയെപ്രാപിച്ചുരാജൻതാൻ
മാളികമേലെവിളങ്ങിമരുവിനാൻ.
മറ്റുള്ളമന്നവന്മാർവന്നാകന്യക്ക
അററമില്ലാതോളമുള്ളപടകളും;
കേരളാധീശ്വരൻകൊങ്കണഭൂപതി
മാളവിബാൽഹീകകുരുസേനേശ്വരൻ
സൌരാഷ്ട്രരാജനുംസിന്ധുരാധീശനും
സാരനായുള്ളൊരുകുന്തളാധീശനും
കാശ്മീരകാശീനൃപവരവീരനും
പാണ്ഡ്യമാണ്ഡ്യന്മാരുമാകവന്നീടിനാർ.
നാലുസമുദ്രങ്ങൾമേഖലയായുള്ള
ഭൂപാലകന്മാർപുനർദ്വീപവാസികൾ
വന്നുനിറഞ്ഞൊരുനേരത്തുമാഗധൻ
വന്ദനംചെയ്തുപൂജിച്ചിരുത്തീടിനാൻ.
അപ്പോഴെമന്ത്രിപ്രവീരനുംഘോഷിച്ചു
ഉല്പന്നമായസംഭാരംപരാധംഭാരം.
സദ്യക്കുവേണ്ടുംപദാർത്ഥങ്ങൾവന്നിട്ടു
ക്ഷിപ്രംനിറഞ്ഞുകലമാപ്പുറതികൾ.
വയ്പുകാരുകളുമാരുംവിളമ്പരും
ക്ഷിപ്രംകറിക്കുവെട്ടീടുംജനങ്ങളും
ഉപ്പുമുളകുകൾനോക്കുന്നവയ്പരും
കല്പനചൊല്ലുന്നകാര്യക്കാരരും
സല്ക്രമിക്കുംമറിപ്പുകാരന്മാരും
ഉദ്യോഗമോടെശ്രമിച്ചുതുടങ്ങിനാർ.
രണ്ടരനാഴികകൊണ്ടിലവെപ്പതി-
നുണ്ടാക്കിനാൻപിന്നെപണ്ടുംപദാർത്ഥങ്ങൾ.
വന്നനൃപരെടന്മാരുംദ്വിജന്മാരും
ഒന്നൊഴിയാതെഭുജിച്ചുവിരവോടെ.
ശേഷിച്ചചോറുംകറിയുംകിടക്കുന്നു

നിർമ്മിക്കകാരണമിന്നുള്ളമാനിനി
ക്കൂട്ടത്തിനില്ലാതെയായിസൌന്ദര്യവും;
കഷ്ടമിന്നിപ്പോളെല്ലാരുത്തിക്കൊരുകാരു-
കഷ്ണിച്ചുനന്നെങ്കിൽ മററുള്ളകട്ടികൾ
എട്ടെന്നസംഖ്യപിടിക്കുംകണക്കിനെ;
തെറെറന്നൊരുത്തിക്കുകാതുരണ്ടുംപെരി
കററവർക്കുന്തലുംനല്ലതെന്നാകിലും
മറെറാരുകററമവൾക്കുപരിശക്ക-
പാറുതറച്ചകണക്കെസ്തനങ്ങളും.
മെല്ലെന്നൊരുത്തിക്കുകാലുംമുലകളും,
പല്ലുംപുരികവുംമന്ദഹാസങ്ങളും
കൊങ്കയുംതെല്ലുനന്നെങ്കിലാമങ്കക്കു
കോങ്കണ്ണിതെന്നൊരുദോഷംഭവിച്ചിടും;
എല്ലാഗുണങ്ങളുമൊത്തിത്തികഞ്ഞുള്ള
നല്ലപെണ്ണുങ്ങളിലൊന്നില്ലതല്ലലേ.
എന്തിനൊക്കെയുംകാരണംബ്രഹ്മനീ
സുന്ദരിമാർകളെനിർമ്മിക്കകാരണാൽ.”
“ഗോപാലബാലനാംലോകൈകനാഥനും
ഗോപുരദ്വാരംകടന്നുപതുക്കവെ
ധാത്രീശന്മാർനിറഞ്ഞുവസിക്കുന്നൊ-
രാസ്ഥാനമദ്ധ്യംപ്രവേശംതുടങ്ങിനാൻ.
ഇന്ദീവരേക്ഷണനായമുകുന്ദനും
മന്ദസ്മിതംചെയ്തുമെല്ലവെതന്നുടെ
മുന്നിലിരിക്കുന്നമന്നവശ്രേഷ്ഠരെ
ഒന്നുകടാക്ഷിച്ചുതല്ലിനാനപ്പോഴെ.
ആസ്ഥാനമദ്ധ്യേവസിക്കുംമഹീപതി
സത്തമന്മാരായഗാംഗേയനാദികൾ
ഉത്ഥാനവുംചെയ്തുഎന്നല്ലതല്ലദേ
സത്വരംവീണുവണങ്ങിത്തുടങ്ങിനാർ.

ഭീഷ്മരെഴുന്നേറ്റു ദ്രോണരെഴുന്നേറ്റു
ഭീഷ്മപരാക്രമിശല്യരെഴുന്നേറ്റു.
സ്വർണ്ണകണ്ണാക്കൾ കിള്ളുക്കിവാളികളെന്നും
കുന്നുകണക്കെ പിടിക്കുന്നിതു സഭേ.
മൂഢത്വമിങ്ങിനെ ചൊല്ലി സുയോധനൻ
പ്രൌഢത്വമേറ്റം നടിച്ചു സിംഹാസനേ
ഗാഢമുറപ്പിച്ചിരിക്കുന്ന മൂഢനും
പീഠത്തിൽനിന്നു മറിഞ്ഞുവീണീടിനാൻ;
വന്നമരുന്നവാഴകണക്കിനെ
കുന്നനും വീണാശു മണ്ണുകപ്പീടിനാൻ
കണ്ടകനായ ശകുനിയും വീണാശു
വണ്ടുകണക്കെ മലച്ചുവിറച്ചതെ.
ദുശ്ശാസനാദികളെല്ലാം മറിഞ്ഞഹോ
വിശ്വംഭരതന്നിൽ വീണുരുണ്ടീടിനാർ.
വിശ്വൈകനാഥന്റെ മായാവിലാസങ്ങൾ
വിശ്വസിച്ചീടുന്നതാരെടോ ദൈവമേ.
ഇന്ദുവംശേശ്വരനായ സുയോധനൻ
മന്ദം മറിഞ്ഞഹോ വീഴുന്ന കണ്ടപ്പോൾ
ഇന്ദിരാനാഥനാം ചെന്നപള്ളിക്കവെ
മന്ദസ്മിതം കലർന്നൊന്നരുളീടിനാൻ.
അംഭോധിഗംഭീരകിംഭോസ്സുഖംഭവാൻ
സംഭ്രമിക്കാതെ വസിക്കുന്നി ഭൂപതേ
സംഭവിച്ചീടുവാൻ കാരണമെന്തഹോ
സിംഹാസനത്തിന്നിളക്കമുണ്ടോ സഭേ.
ഗാംഭീര്യഭാവം നടിച്ചവനപ്പൊഴെ
സംഭ്രമമെല്ലാം വെടിഞ്ഞു സിംഹാസനേ
അൻപോടിരുന്നാശു മറ്റൊരു പീഠമ-
ങ്ങംഭോജനേത്രന്നു നൾകിയത്തീടിനാൻ.
സിംഹസമാനനായീടുമക്കണ്ണനും

സിംഹാസനാഗ്രേ വസിക്കുന്നവരോട്
നാഗധ്വജൻ താനുമാനന്ദമൂർത്തിയാം
നാഗാരിവാഹനനോടിത്തരം ചൊല്ലിനാൻ.

---

"കമലലോചന കൃഷ്ണ;
കുശലമല്ലയോ ചൊൽക
വിമലജ്ഞാനശീലനാം
ശമനപുത്രനും പിന്നെ
അമിതവിക്രമി കാല-
സമനാം ഭീമസേനനും
സമരശൂരനാകുന്നൊ-
രമരേന്ദ്രതനയനും
യമനോടു സമന്മാരാ-
യമന്മാർക്കുമവരുടെ
കമനിയാം ദ്രൗപദിക്കും
കുശലമല്ലയോ ചൊൽക.
കുന്തീനന്ദനന്മാർ പിന്നെ
എന്തൊന്നു മനതാരിൽ
ചിന്തിച്ചു നിയോഗിച്ചു
ഹന്ത ചൊല്ലണമിപ്പോൾ.
നിന്തിരുവടി മമ
അന്തികേ ഗമിക്കയാൽ
ഹന്ത നമ്മുടെ പുണ്യം
എന്തിവന്നീടുന്നൂനം."
ഡംഭു പെരുത്തുള്ള ദുര്യോധനൻ തന്ന-
ഹംഭാവമുള്ളിൽ നിറഞ്ഞു വഴിഞ്ഞുള്ള
സംഭാഷണം കേട്ടു സംഭാഷണം ചെയ്തു
ജംഭാരിസോദരനിത്തരം ചൊല്ലിനാൻ.
"നമ്മുടെ ഭക്തരാം ധർമ്മജാദികളും

തന്മാനിനീമണിയായ പാഞ്ചാലിയും
സമ്മതമോടൊരു ബന്ധുലോകത്തിനാൽ
സമ്മതമോടെ വസിക്കുന്നു സാമ്പ്രതം.
ധർമ്മാർത്ഥകാമങ്ങൾ സാധിപ്പതിന്നതി-
നിർമ്മലനാകിയ ധർമ്മാത്മജൻ തന്റെ
സന്മാർഗ്ഗമായുള്ള സന്ദേശവാക്കുകൾ
കാർമ്മുകിൽവർണ്ണൻ പറഞ്ഞിടാം കേൾക്കെടോ.
ഏഷണിക്കൂട്ടിനടക്കുന്നവരുടെ
ഭാഷണം കേട്ടു നടക്കിലിന്നെത്രയും
ദോഷാകരമാനായത്തിന്നു വലുതായ
ദോഷകരമായി വന്നു ഭവിച്ചീടും,
ദോഷങ്ങളോരോന്നു വന്നു കൂടുന്നതാ-
മേഷണിക്കാരനല്ലെന്നു ബോധിക്കണം
കുന്തീകുമാരകന്മാരായ ഞങ്ങളും
ഗാന്ധാരിനന്ദനന്മാരായ നിങ്ങളും
ബന്ധുതാഭാവം കലർന്നാശു സന്ധിച്ചു
സന്തോഷമോടെ വസിക്കേണമെന്നിയെ.
രണ്ടെന്നു ഭാവിച്ചു ശണ്ഠ തുടങ്ങിയാൽ
ഉണ്ടാമനർത്ഥങ്ങൾ രണ്ടു ജനത്തിനും.
വേണ്ടാതെ കണ്ടുള്ള ശണ്ഠ കൂടാതെ നാം
വേണ്ടതിന്വണ്ണം വസിപ്പതേ വേണ്ടതു്.
രണ്ടുപേർ തങ്ങളിൽ ശണ്ഠ കൂടീട്ടഹോ
രണ്ടുന്നാൽ വല്ലുന്നാ കണ്ടു രസിക്കുവാൻ
കണ്ടകക്കൂട്ടങ്ങളുണ്ടരികത്തെന്നു
കണ്ണോരമത്രെ കണ്ടുകൊൾക ഭവാൻ.
പണ്ടൊരു ജംബുകം, രണ്ടാടു തങ്ങളിൽ
കണ്ടുപറഞ്ഞവർ ശണ്ഠയുമെത്രയും
ഉണ്ടാക്കിക്കൂട്ടിച്ചു മണ്ട പൊട്ടിച്ചപ്പോഴ-
ക്കൊന്ന ചോര, മണ്ടിവന്നു കുടിച്ചപോൽ.

നാട്ടിൽപ്രളതാപംനടിക്കുന്നോരെങ്കിലൊ
നാട്ടിലിരിക്കുന്നമാനവക്കൂട്ടവും
കാട്ടിലിരിക്കുന്നകൂട്ടവുംതന്നുടെ
പാട്ടിൽവരേണമെന്നോർക്കമഹീപതെ.

# ഭാഗവതംഭാഷ.

ഭഗവാനെ സാക്ഷാൽ പരബ്രഹ്മസ്വരൂപിയായിരിപ്പോ(രെയ) ഇന്ന് ഭവാന്മാരുടെ കാരുണ്യമാശ്രയമായിട്ട് നാമിന്നത്യന്തമാന്യരായിച്ചമഞ്ഞു. യാവചിലരുടെ സ്മരണകൊണ്ടു പുരുഷന്ന് ഗൃഹങ്ങൾപോലും ശുദ്ധങ്ങളാകുന്നു. അങ്ങിനെയുള്ള ഭവാന്മാരുടെ ദർശനസ്പർശനപാദശൌചപാദികളെക്കൊണ്ടുവന്നനുഗ്രഹം എന്തുകിലൊ ചൊല്ലിക്കൂടീച്ചു. അങ്ങിനെയുള്ള ഭവാന്മാരുടെ പ്രസാദമാശ്രയമായി ഏറ്റവുമതിഗൂഢമെങ്കിലുമുള്ളി സകല ജ്ഞാനികൾക്കുപോലും ദുർല്ലഭമായിരിന്ന ഭവാനോട വിചാരിക്കുന്നേൻ ഞാൻ. എന്നാൽ ഇവിടെ മരിപ്പാൻ തുടങ്ങുന്ന പുരുഷൻ ശ്രോതവ്യമായിട്ടും കർത്തവ്യമായിട്ടും സ്മർത്തവ്യമായിട്ടും ഭജനീയമായിട്ടും ഇരിക്കുന്നതിനെ അരുളിച്ചെയ്യേണം. എന്നിങ്ങിനെ വിചാരിച്ചാൻ ശ്രീശുകനോട രാജാവ് പരീക്ഷിത്ത്. ഇങ്ങിനെ പ്രതിപാദ്യസംക്ഷേപം പൂരാണോക്തി. അധികാരി നിർദ്ദേശമിതുപ്രഥമസ്കന്ധംകൊണ്ടു ചൊല്ലിയത്.

പ്രഥമസ്കന്ധം സമാപ്തം.

രാജാവു പരീക്ഷിത്തിന്റെ ചോദ്യത്തിനുത്തരമായി ദ്വിതീയസ്കന്ധം തുടങ്ങുന്നു:—

രാജാവെ നിന്റെ ചോദ്യം അഴകിയൊന്ന്. ശ്രോതവ്യാദികളനേകമുള്ളു അവ കേവലം സംബന്ധഹേതുകങ്ങളത്രെ.

എന്നാൽ പുരുഷാൎത്ഥം സാധിപ്പാൻ ഇച്ഛിക്കുന്നവനാൽ സകല ഭൂതങ്ങൾക്കും ആത്മാവായിരിക്കുന്ന ഭഗവാന്റെ ഗുണനാമചരിതങ്ങൾ സ്മൎത്തവ്യങ്ങളാകുന്നതും പൂജനം കൎത്തവ്യമാകുന്നതു, എന്നാൽ എല്ലാംകൊണ്ടും ഭഗവാങ്കൽ ഭക്തി ജനിച്ചാൽ മോക്ഷമാകുന്ന കാൎയ്യം സാധിക്കാം; പുരുഷാൎത്ഥം സാധിച്ചിരിക്കുന്ന മഹത്തുക്കൾപോലും ഭഗവൽഗുണങ്ങളിൽ രമിക്കുന്നോർ. അങ്ങിനെ സുഖസേവ്യമായിരുന്നൊന്ന് തിരുവടിയുടെ മഹത്വം. ഇയ്യൎത്ഥം പ്രതിപാദിക്കുന്നോരു പുരാണമുണ്ട് ശ്രീഭാഗവതമെന്ന് പ്രസിദ്ധമായിരിപ്പൊന്ന്. ഞാൻ പുരുഷാൎത്ഥം സാധിച്ചിരിക്കുന്നതാകിലും ഭഗവൽഗുണങ്ങളാൽ പ്രേരിതബുദ്ധിയായിട്ട പിതാവിൻപക്കൽനിന്നതിനെ പഠിച്ചേൻ. ഭാഗവതോത്തമനായിരുന്ന ഭവാനായിക്കൊണ്ട് ഞാൻ. സംസാരവിരക്തരായി പുരുഷാൎത്ഥത്തെ ഇച്ഛിച്ചിരിക്കുന്നവൎക്ക ഭഗവന്നാമകീൎത്തനം അതിങ്കൽ സാധനമെന്ന നിശ്ചയിക്കപ്പെടുന്നത്. എന്നാൽ ഇതിനെല്ലാം കാലം പോരാ എന്നു ദുഃഖിക്കവേണ്ടാ. ഖട്വാംഗനാകുന്ന രാജൎഷി ദേവകളുടെയനുഗ്രഹംകൊണ്ട് ആയുസ്സിത്രയെന്നറിഞ്ഞവാറെ മുഹൂൎത്തകാലംകൊണ്ട് സൎവ്വസംഗനിവൃത്തനായി ശരീരത്തിങ്കലും ശരീരസംബന്ധികളായുള്ള ദാരപുത്രമിത്രകളത്രാദികളിലുമുള്ള പാരവശ്യം കളഞ്ഞ് ഗൃഹത്തിങ്കൽനിന്ന പോയി തീൎത്ഥസ്നാനംകൊണ്ട് ശരീരശുദ്ധി വരുത്തി ശുദ്ധമായി വിയുക്തമായിരുന്ന പ്രദേശത്തിങ്കലിരുന്ന് പ്രാണായാമങ്ങൾചെയ്ത് വായുക്കളെ ജയിച്ച് മനസ്സിനെ ഈശ്വരോപാസനത്തിങ്കലുറപ്പിച്ചു; അങ്ങിനത്തെ ധാരണകൊണ്ടെ മനസ്സു ശുദ്ധമാവൂ. എന്നിങ്ങിനെ ധാരണയെ കേൾപ്പാനായിക്കൊണ്ടു രാജാവു വിചാരിച്ചതിനന്തരമായി ധാരണയെ ചൊല്ലുന്നു. ജിതാസനനായി ജിതശ്വാസനായി ജിതസംഗനായിരുന്ന മനസ്സിനേയും ഇന്ദ്രിയങ്ങളേയും ജയിച്ച് ഭഗവാന്റെ സ്ഥൂലമായിരിക്കുന്ന രൂപത്തിങ്കൽ മനസ്സിനെ ഉറപ്പിക്ക; ച

ർദ്ദശഭുവനാത്മകമായിരുന്ന ബ്രഹ്മാണ്ഡം തന്തിരുവടിയുടെ രൂപമാകുന്നത്. അവിടെ പാതാളാദി സത്യലോകാന്തമായിരുന്ന ലോകങ്ങൾ തന്തിരുവടിയുടെ പാദാദിമൂർദ്ധപര്യന്തമായിരിക്കുന്ന വിഗ്രഹം. ഭഗവദ്വിഗ്രഹത്തിങ്കലെ ധാരണകൊണ്ടു മനസ്സു നിർമ്മലമായിട്ടു വരും. ഇങ്ങിനെ ധാരണകൊണ്ടു പണ്ടു ബ്രഹ്മൻ ലോകങ്ങളെ സൃഷ്ടിച്ചു. ഇങ്ങിനെ ഇരിക്കുന്ന പ്രപഞ്ചം മായാമയം. ചിലരുണ്ടു ഹൃദയകമലത്തിങ്കൽ പ്രാദേശമാത്രമായിരിപ്പോരു വിഗ്രഹത്തെ ധ്യാനം ചെയ്യുന്നു. മേഘശ്യാമനായി പീതാംബരധാരിയായി ചതുർഭുജനായി ശംഖചക്രഗദാപത്മധാരിയായി കിരീടകടകകടിസൂത്രഹാരനൂപുരകേയൂരാദി തിരുവാഭരണങ്ങളെക്കൊണ്ടലംകൃതമായി സ്മിതകടാക്ഷമനോഹരമായിരിപ്പോരു രൂപമത്. ധാരണകൊണ്ടു മനസ്സുറപ്പോളമോളം ചിന്ത്യമായിരിക്കുന്ന രൂപത്തെ ധ്യാനംചെയ്തു ശ്രീപാദാദികേശാന്തമായുള്ള അംഗങ്ങളോരോന്നിങ്കലെ മനസ്സിനെ ഉറപ്പിക്ക; മനസ്സിന്റെ പ്രകാശം വരുവോളമോളം ഇങ്ങിനെ ധ്യാനം ചൊല്ലീട്ടു യോഗസിദ്ധന്മാരുടെ വിശേഷത്തെ ചൊല്ലുന്നു. പിന്നെ സിദ്ധനായ യോഗീന്ദ്രൻ സ്ഥിരാസനനായി നിവൃത്ത ശരീരമുടയനായി ആത്മതത്വത്തിങ്കൽ ഏകാഗ്രചിത്തനായിരുന്നു പ്രാണനെ നാഡീമധ്യത്തൂടെ മേല്പട്ടു കരേറി ആധാരാദിചക്രങ്ങളെ ക്രമേണ അതിക്രമിച്ചു മൂർദ്ധാവു പിളൎന്നു പുറപ്പെട്ടു ശരീരത്തെക്കളഞ്ഞ് അൎച്ചിരാദി ക്രമേണ സത്യലോകം പ്രാപിച്ചു അവിടെയിരുന്നു പ്രളയകാലത്ത് ബ്രഹ്മനോടുകൂടെ തത്വസംഹാരംചെയ്തു മോക്ഷത്തെ സാധിക്കുന്നു. ഇങ്ങിനെ ശ്രീശുകനും പരീക്ഷിത്തും തങ്ങളിലുള്ള സംവാദം കേട്ടു വിചാരിച്ചു ശൌനകമഹൎഷി. ഇങ്ങിനെ ശ്രീശുകന്റെ വചനംകേട്ടു പരീക്ഷിത്ത് എന്തൊന്നു ചോദിച്ചു. ചോദ്യത്തിന്നുത്തരമെന്തൊന്നു ശ്രീശുകനരുളിച്ചെയ്തത്. അതെല്ലാം ചൊല്ലുവേണം, അതല്ലൊ മനുഷ്യനായി ജനിച്ചാലെ ഫലമാകുന്നു

ത്,— ഒരു മനുഷ്യശരീരം ഭഗവൽസേവയ്ക്കുള്ളതാണ്. യാ
തൊരംശംകൊണ്ട് ഭഗവാനെ സേവിയായ്കുന്നു, എന്നാല
ശ്ശരീരം അതിനികൃഷ്ടമായിരിപ്പൊന്ന്; യാതൊരംശംകൊണ്ടു
ഭഗവാനെ സേവിക്കുന്നു അത് അത്യന്തമുത്തമമായിരിക്കുന്നു
ത്. അങ്ങിനത്തെ ഭഗവാന്റെ മഹത്വം അവശ്യം ചൊല്ലു
വേണം. എന്നിങ്ങിനെ ശൌനകമഹൎഷി വിചാരിച്ച കാല
ത്ത് ഉത്തരമായി ചൊന്നാൻ സൂതൻ. അങ്ങിനെ ശ്രീശുക
ന്റെ വചനംകേട്ട് ഭഗവാങ്കൽ ഉറച്ചോരു ഭക്തിയോടുകൂടെ
വിചാരിച്ചവൻ പരീക്ഷിത്ത്. സകല ജനസേവ്യനായി സക
ല പുരുഷാൎത്ഥത്തിനും സാധനമായിരുന്ന ഭഗവാന്റെ ജഗ
ത്സൃഷ്ട്യാദിവ്യാപാരങ്ങളെ അരുളിച്ചെയ്യേണമെന്നു പരീക്ഷിത്തു
ചോദിച്ചാറെ, അതിന്നുത്തരമായി ശ്രീഭാഗവതത്തെ അരുളി
ച്ചെയ്വൂ എന്നു കല്പിച്ചു; അതിന്നു ഭഗവൽപ്രസാദമുണ്ടാവാ
നായിക്കൊണ്ട് സ്തുതിപരങ്ങളായുള്ള ശ്ലോകങ്ങളെക്കൊണ്ടു ഭ
ഗവാനെ നമസ്കരിച്ച്, വാക്കിന്റെ പ്രസാദമുണ്ടായിട്ടുവരേ
ണമെന്നു പ്രാൎത്ഥിച്ച് ബ്രഹ്മനാരദസംവാദംകൊണ്ടാരംഭിക്കു
ന്നു. പ്രപഞ്ചത്തിന്റെ സൃഷ്ട്യാദികൎമ്മക്രമമായിരിക്കുന്ന
ഈശ്വരതത്വത്തെ അരുളിച്ചെയ്യവേണം എന്നിങ്ങിനെ ശ്രീ
നാരദൻ പ്രാൎത്ഥിച്ച കാലത്ത് അതിന്നുത്തരമായരുളിച്ചെയ്യു
ന്നു ബ്രഹ്മൻ തിരുവടി. ആദികാലത്ത് അദ്വിതീയനായിരി
ക്കുന്ന ഭഗവാന്റെ കടാക്ഷംകൊണ്ട് പ്രകൃതി ക്ഷോഭിച്ച് മ
ഹദാദിതത്വങ്ങളുളവായി, അവറ്റെക്കൊണ്ട് ബ്രഹ്മാണ്ഡോ
ല്പത്തി. അതിങ്കൽ ഭഗവാൻ ചൈതന്യരൂപേണ അനുപ്രവി
ഷ്ടനായി ബ്രഹ്മാണ്ഡത്തെ തനിക്കു ശരീരമാക്കിക്കൊണ്ട് ഭൂമ്യാ
ദിലോകങ്ങളേയും ലോകവാസികളേയും സൃഷ്ടിച്ച പ്രകാരം
സകലപ്രപഞ്ചവും ഭഗവന്മയമത്രെ. ഇങ്ങിനെ ഇരിക്കുന്ന
ഭഗവാന്റെ മഹത്വം അപരിച്ഛേദ്യം. തിരുവടിയുടെ അ
വതാരകഥകളിൽ ചിലവറ്റെ ചൊല്ലുമെന്നിട്ട് ശ്രീവരാഹാ
ദ്യവതാരങ്ങൾ. ഈദൃശങ്ങളായിരിക്കുന്ന അവതാരങ്ങൾ അ

നേകം, എന്നാൽ മഹത്വമോ വിശേഷിച്ചും അപരിച്ഛേദ്യ മ
ല്ലൊ. എന്നിരിക്കിലും തന്തിരുവടിയുടെ കാരുണ്യംകൊണ്ട്
ശുദ്ധചിത്തന്മാരായിരിക്കുന്ന മഹത്തുകൾ തത്വത്തെ അറിയി
ക്കുന്നോർ എന്നിട്ട് തത്വോപദേശം പിന്നെ. എന്നിങ്ങിനെ
ബ്രഹ്മനാരദസംവാദാനന്തരം പരീക്ഷിത്തിന്റെ ചോദ്യങ്ങൾ.
ഇങ്ങിനെ ബ്രഹ്മോപദേശം കേട്ട് ശ്രീനാരദനാക്കെല്ലാമെങ്ങി
നെയെല്ലാം അരുളിച്ചെയ്തു എന്നു വിചാരിച്ചതിനുത്തരമായ്
അരുളിച്ചെയ്യുന്ന ഭഗവാന്റെ ജഗത്സർഗ്ഗാദിചരിതങ്ങളെ വി
ഷയീകരിച്ച് അനേകം ചോദ്യങ്ങൾ. അനന്തരം പരീക്ഷി
ത്തിന്റെ ചോദ്യങ്ങളെല്ലാററിന്നും ഉത്തരമായി ശ്രീഭാഗവതം
പുരാണത്തെ അരുളിച്ചെയ്വാനാരംഭിക്കുന്നു. അവിടെ ഗുരു
പാരമ്പര്യം. ഭഗവാന്റെ നാഭികമലത്തിങ്കൽ ആവിർഭൂത
നായിരുന്ന ബ്രഹ്മനാൽ പ്രസാദിതനായിട്ടു ഭഗവാൻ ബ്ര
ഹ്മന് അരുളിച്ചെയ്തു ശ്രീഭാഗവതത്തെ. ബ്രഹ്മൻ ശ്രീനാരദ
ന് അരുളിച്ചെയ്തു, ശ്രീനാരദൻ ശ്രീവേദവ്യാസനരുളിച്ചെയ്തു;
ശ്രീവേദവ്യാസൻ പക്കൽനിന്ന് ഞാൻ പഠിച്ചു. അവിടെ
ശ്രീമഹാഭാഗവതം ദശലക്ഷണമായിരിപ്പോന്ന്. എന്നിട്ട്
സർഗ്ഗാദികളാകുന്ന പത്തു ലക്ഷണങ്ങളേയും അരുളിച്ചെയ്യുന്നു
ശ്രീശുകമഹർഷി. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം,
ഊതികൾ, മന്വന്തരം, ഈശാനകഥ, നിരോധം, മുക്തി,
ആശ്രയം. എന്നിവ പത്തു ലക്ഷണങ്ങളാകുന്നത്; ഈ പ
ത്തിന്റേയും വിശേഷങ്ങളെ ചൊല്ലുന്നു ശ്രീഭാഗവതംകൊ
ണ്ട്. ഇവററിൽ പത്താമത് ആശ്രയം. ഇത് മുഖ്യതയാ പ്ര
തിപാദ്യമാകുന്നത്. അതിനെ സാധിപ്പാൻ മറെറവ ഒൻപ
തും എന്നിങ്ങിനെ ഭക്തിയും ധ്യാനവും വിമർശവും ചൊല്ലീത്.
അവിടെ ബ്രഹ്മവിമർശനം നടെ ചൊല്ലിയത്. പിന്നെ ബ്ര
ഹ്മപ്രതിപാദകമായിരിക്കുന്ന ശ്രീഭാഗവതത്തിന്റെ പ്രാമാണ്യ
വിമർശനം ചൊല്ലി. എന്നിതെല്ലാം ദ്വിതീയസ്കന്ധംകൊണ്ടു
ചൊല്ലിയത്. തൃതീയാദിസ്കന്ധങ്ങൾ പത്തിനെക്കൊണ്ടും
സർഗ്ഗാദ്യർത്ഥങ്ങൾ പത്തിനേയും ചൊല്ലുന്നു

കൃതമപരാധം ക്ഷന്തുമൎഹന്തി സന്തഃ

---

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു

തൃതീയാദിസ്കന്ധങ്ങൾ പത്തിനെക്കൊണ്ടും സൎഗ്ഗാദ്യൎത്ഥങ്ങൾ പത്തിനെക്കൊണ്ടും ചൊല്ലുന്നു. അവിടെ തൃതീയസ്കന്ധം കൊണ്ടു ചൊല്ലുന്നു സൎഗ്ഗമെന്ന കാരണസൃഷ്ടി. ജഗൽകാരണസൃഷ്ടങ്ങളായുള്ള മഹദാദിതത്വങ്ങളുടേയും ബ്രഹ്മാദിപ്രജാപതിമാരുടേയും ഉല്പത്തി. അവിടെ വിദുരമൈത്രേയസംവാദംകൊണ്ടു ചൊല്ലുവാൻ വിദുരാഗമനത്തെ ചൊല്ലുന്നിതു്. അവിടെ ധൃതരാഷ്ട്രദുൎയ്യോധനാദികളുടെ അന്യായംകൊണ്ടു വിരക്തനായിരുന്ന വിദുരൻ സ്വഗൃഹത്തെയും കളഞ്ഞു തീൎത്ഥസ്നാനവും ചെയ്തു പോരുമാറുള്ളവൻ പ്രഭാസതീൎത്ഥത്തുങ്കൽ ചെന്നകാലത്തു്, ശ്രീമഹാഭാരതയുദ്ധം കഴിഞ്ഞു ധൎമ്മപുത്രൻ രാജ്യമടക്കി എന്നുകേട്ടു് അവിടെനിന്നു പോയി തീൎത്ഥാന്തരങ്ങളെ സേവിക്കുന്നവൻ യമുനാതീരത്തെ പ്രാപിച്ച കാലം മൌസലം കഴിഞ്ഞുവെന്നു കേട്ടാൻ. അപ്പോഴുദ്ധവരുമവിടെക്കചെന്നാർ. വിദുരോദ്ധവന്മാരിരുവരും തങ്ങളിൽ കണ്ടവാറെ ഭാഗവതോത്തമന്മാരാകയാൽ അന്യോന്യമതിസ്നേഹയുക്തരായി മധുരസംഭാഷണാലിംഗനാദികളെ ചെയ്തു വസിക്കുന്നേടത്തു് ഉദ്ധവരോടു ബന്ധുക്കളുടെ കുശലവിചാരം വിചാരിച്ചാൻ വിദുരൻ. അക്കാലത്തു് ശ്രീകൃഷ്ണവിയോഗംകൊണ്ടു ദുഃഖിതനായിരുന്ന ഉദ്ധവരാനെ ഉത്തരം ചൊല്ലുവാൻ ശക്തനായില്ല എങ്കിലും ധൈൎയ്യംകൊണ്ടു ദുഃഖത്തെ അടക്കി ചൊല്ലത്തുടങ്ങിനാർ. ശ്രീകൃഷ്ണനാകുന്ന ആദിത്യനസ്തമിച്ചു കലിയനാകുന്ന പെരുമ്പാമ്പിനാൽ വിഴുങ്ങപ്പെട്ട ഗൃഹങ്ങളിൽ ഞാനെന്തൊരു കുശലം ചൊൽവതെന്നിങ്ങിനെ ശ്രീകൃഷ്ണന്റെ ദേഹന്യാസം പ്രസംഗിച്ചു ശ്രീകൃഷ്ണന്റെ അവതാരാദികഥകളെ സംക്ഷേപേണ ചൊന്നാൻ. ശ്രീകൃഷ്ണൻ തനിക്കു ജ്ഞാനോപദേശം ചെയ്തതു് തന്തിരുവടിയുടെ ദേഹത്യാ

ഗവും മൌസലത്തിങ്കൽ യദുവംശം മുടിഞ്ഞതുമെല്ലാം ചൊന്നാനുദ്ധവൻ. അതെല്ലാം കേട്ടു ചൊന്നാൻ വിദുരൻ, ശ്രീകൃഷ്ണനാലുപദിഷ്ടമായിരിക്കുന്ന ആത്മതത്വത്തെ ചൊല്ലിത്തരേണമെന്നിങ്ങിനെ വിദുരൻ വിചാരിച്ചനന്തരം ചൊന്നാനുദ്ധവൻ, ഭഗവാൻ ശ്രീകൃഷ്ണഭഗവാന്റെ ജ്ഞാനോപദേശത്തിന്നു മൈത്രേയമഹർഷിയെ നിയോഗിച്ചിരിക്കുന്നു എന്നാൽ മൈത്രേയമഹർഷിയെക്കണ്ടു വിചാരിച്ചു കൊൾകവേണമെന്നിങ്ങിനെ ഉദ്ധവൻ ചൊല്ലുകേട്ടു മൈത്രേയമഹർഷിയെ ആരാഞ്ഞു ചെന്നുമരുവുന്ന കാലത്തു ഗംഗാതീരത്തിങ്കൽനിന്നു മൈത്രേയമഹർഷിയെക്കണ്ടാൻ വിദുരൻ. മൈത്രേയനെക്കണ്ടുടനെ നമസ്കരിച്ചു പൂജിച്ചു വിചാരിച്ചാൻ വിദുരൻ. ആത്മതത്വത്തെയും ഭഗവാന്റെ ജഗത്സൃഷ്ട്യാദിചരിതങ്ങളെയുമിനിക്കു അറിയിക്കവേണം നിന്തിരുവടി എന്നിങ്ങിനെ വിദുരൻ ചൊല്ലുകേട്ടു ചോദ്യത്തിന്നുത്തരമായരുളിച്ചെയ്തു മൈത്രേയമഹർഷി. പിന്നെ മഹദാദിതത്വങ്ങളുടെ സൃഷ്ടി, നടെ സൃഷ്ടങ്ങളായിരിക്കുന്ന തത്വങ്ങൾ, ജഗൽസൃഷ്ടിയിലശക്തങ്ങളായ വിഷയത്തിന്റെ സ്തുതി, കൃഷ്ണന്റെനാമസ്തുതികൊണ്ട് പ്രസന്നനായിരുന്ന ഭഗവാ(നാലുപാദാപഹിത)ചൈതന്യങ്ങളായിരുന്ന തത്വങ്ങളാലുള്ള ബ്രഹ്മാണ്ഡസൃഷ്ടി, ബ്രഹ്മാണ്ഡത്തിങ്കൽ ചൈതന്യരൂപേണ അനുപ്രവിഷ്ടനായിരുന്ന ഈശ്വരനാൽ കല്പിതങ്ങളായിരുന്ന സ്ഥാനങ്ങളിൽ ഇന്ദ്രിയങ്ങളോടും വിഷയങ്ങളോടും കൂടി ദേവകൾ സഹിതമായ പ്രകാരം, വിരാൾ ദേഹത്തിങ്കൽനിന്നു ബ്രാഹ്മണാദിവർണ്ണോല്പത്തി, ഭൂരാദിലോകങ്ങളുടെയും ലോകപാലകന്മാരുടെയും സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ലോകസംസ്ഥാപനങ്ങൾ, കാലഭേദങ്ങൾ എന്നേവമാദികളെ അറിവാനായിട്ടു വിചാരിച്ചാൻ വിദുരൻ. അരുളിച്ചെയ്തു മൈത്രേയമഹർഷി ശ്രീഭാഗവതപ്രശ്നപാദമെല്ലാം. നടെ ലോകങ്ങൾ ദഹിപ്പാനായിരുന്ന സങ്കർഷണമൂർത്തിയെക്കൊണ്ടു സനകാദികൾ വിചാരിച്ച കാലത്ത് അരുളിച്ചെയ്തു സങ്ക

ഷണ്മൂർത്തി. സനൽകുമാരനരുളിച്ചെയ്തു സാംഖ്യായനനു. സാംഖ്യായനനരുളിച്ചെയ്തു പരാശരനു. പരാശരൻ മൈത്രേയന്. ഇങ്ങിനെ ഗുരുപാരമ്പര്യയാൽ തന്നാൽ ശ്രുതമായിരിക്കുന്ന ശ്രീഭാഗവതത്തെ അരുളിച്ചെയ്യുന്നു വിദുരരോട് ശ്രീമൈത്രേയൻ. അവിടെ മഹാപുരുഷൻെറ നാഭികമലത്തിങ്കൽനിന്നു ബ്രഹ്മോല്പത്തി, നടെ ഉല്പന്നനായ ബ്രഹ്മൻെറ പ്രവൃത്തി. പിന്നെത്തന്നെയാകിലും കർത്തവ്യമാകിലും തൻെറ ഉത്ഭവമറിയാഞ്ഞ് പരിഭ്രമിക്കുന്നവൻ കമലമൂലത്തെയറിയാഞ്ഞ് ഖിന്നമാനസനായിരുന്നവൻ ഒരു തപത്തെ ഉപാസിക്കുന്ന കാലത്ത് കാണായി ഭഗവാൻെറ രൂപത്തെ. അനന്തശായിയായി മേഘശ്യാമനായി പീതാംബരധാരിയായി കരചരണസഹസ്രങ്ങളിൽ അണിതമായിരുന്ന തിരുവാഭരണങ്ങളെ മായകൊണ്ടലംകൃതനായി സകല ലോകകാരണമായി അനേകയോജന പ്രമാണമായിരുന്നോരു രൂപമത്. അവിടെ ഏറിയൊരു സ്തുതികൊണ്ട് പ്രസന്നനായി ഭഗവാൻ. ആ ഭഗവാൻ പക്കൽനിന്ന് ലബ്ധാനുഗ്രഹനായുള്ള ബ്രഹ്മനാലുള്ള സൃഷ്ടി പിന്നെ. അവിടെ നാഭികമലം തന്നെക്കൊണ്ട് ത്രൈലോക്യമുണ്ടായി. അതുകൊണ്ട് കാലസ്വരൂപമറിവാനായ്ക്കൊണ്ട് ചോദിക്കുന്നേൻ. അതിന്നുത്തരമായരുളിച്ചെയ്തു മൈത്രേയൻ. ജഗത്സർഗ്ഗാദി പ്രവൃത്തമായിരിക്കുന്ന ഭഗവൽപ്രസാദം കാലമാകുന്നത്, എന്നിട്ട് സർഗ്ഗഭേദങ്ങളും ഒമ്പത്. നടെ പരമാണ്വാദി, കാലക്രമം, പരമാണു, അണു, ത്രസരേണു, ത്രുടിതം, വേധം, ലവം, നിമേഷം, ക്ഷണം, കാഷ്ഠലഘുനാഡികൾ, മുഹൂർത്തം, യാമം, അഹോരാത്രം, പക്ഷം, മാസം, ഋതു, അയനം, സംവത്സരം, ചതുർയുഗം, കല്പം, പരാർദ്ധം, പരാർദ്ധം രണ്ടുംകൂടിയത്, ബ്രഹ്മൻെറ ആയുസ്സ്, എന്നിങ്ങിനെ കാലക്രമം. ബ്രഹ്മനാലുള്ള സൃഷ്ടിപിന്നെ. തമസ്സുകൾ, സനകാദികൾ, രുദ്രന്മാർ, മരീചാദികൾ, ധർമ്മദേവൻ, അധർമ്മം, കാമക്രോധലോഭങ്ങൾ, സരസ്വ

തി, നിരൃതി, കർദ്ദമൻ, എന്നിവരുടെ സൃഷ്ടി. വേദങ്ങൾ, സൂക്തങ്ങൾ, ഉപവേദങ്ങൾ, ഇതിഹാസപുരാണങ്ങൾ, ആശ്രമങ്ങൾ, ആത്മവിദ്യാദിവിദ്യകൾ, വ്യാഹൃതികൾ, ഉഷ്ണിഗ്ഗായത്രിഛന്ദസ്സുകൾ, എന്നിവറ്റിന്റെ സൃഷ്ടി. പിന്നീട് മനുവിന്റെയും ശതരൂപയുടേയും ജനനം. പിന്നെ ജാതനാം മനു പ്രജാപതിപാലനത്തിങ്കൽ നിയുക്തനായവൻ സ്ഥാനത്തെ പ്രാപിച്ചകാലം ഭൂമിയെ മഹാജലത്തിൽ മുഴുകികിടക്കുന്നതു കണ്ട് (ഭൂമ്യുദ്ധാരണത്തെ) വിവേകിക്കുന്ന ബ്രഹ്മന്റെ നാസികാപാരത്തിങ്കൽനിന്ന് ഭഗവാന്റെ ശ്രീവരാഹാവതാരം. അങ്ങിനെ വരാഹരൂപേണ അവതീർണ്ണനായിരുന്ന ഭഗവാൻ മഹാജലത്തിങ്കൽ മുഴുകിയ ഭൂമിയെ ഉന്താക്കി മഹാ ജലത്തിങ്കൽ നിന്നെഴുന്നെള്ളി. മഹർഷികളാൽ സർവ്വ യജ്ഞമയനേന സ്തുതിക്കപ്പെട്ട് ഭൂമിയെ സ്ഥാപിച്ചു; എന്നു കേട്ട് ഭഗവാനും ഹിരണ്യാക്ഷനും തങ്ങളിലെ യുദ്ധത്തിന്റെ അവകാശത്തെ കേട്ട് വിചാരിച്ചൻ വിദുരൻ. അങ്ങിച്ചൊല്ലു മൈത്രേയമഹർഷി ഹിരണ്യാക്ഷനണ്ടായ പ്രകാരം.

(തുടരും)

# ചരിത്രരേഖകൾ.

(ചില കല്പനകൾ.)

എഴിക്കര പ്രവൃത്തിയിൽ കടമക്കുടിപാടത്തുചേന്നതും, കൊട്ടള്ളി പ്രവൃത്തിയിൽ അത്തിപ്പിള്ളനായരുടെ വകയും ആയ ചില നിലങ്ങളുടെ കരം വിട്ടുവരികയാൽ ഈ വകക്ക മേപ്പടി നിലങ്ങളുടെ വിളവ് എടുക്കത്തക്കവണ്ണം ൯൮൭-ാമാണ്ടിൽ നിശ്ചയിക്കയും, അപ്രകാരംതന്നെ ആ സ്ഥലത്തെ പാർവ്വത്യക്കാരന്റെ കല്പനപ്രകാരം അവിടത്തെ മുന്നിലക്കാരൻ ചെന്ന് ഉടമക്കാരന്റെ മുമ്പാകെവെച്ചു വിളവുകൊയ്തി

# പരിശോധകകുറിപ്പുകൾ

2-ാം ലക്കത്തിൽ താഴെ എഴുതുംപ്രകാരം പാഠവിട്ടുകൾ തിരുത്തേണ്ടതും തിരുത്തി വായിക്കേണ്ടതും ആകുന്നു.

| പേജ്. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 84 | 20 | ചോതിച്ചാൽ | ചോതിച്ചാൻ |
| 87 | 1 | വിമലകുലഭൂഷണ | വിമതകുലഭീഷണ |
| 38 | 7 | നല്ലോരുകളി | (ഒരു പ്രത്യേകവരിയിൽ വേണ്ടതാണ്) |
| 39 | 11 | സുധരസമാധുര്യം | സുധാരസമാധുര്യം. |
| 45 | 10 | നിറച്ചുകൊണ്ടു | നിറച്ചുകൊണ്ടുമാലാ |
| 50 | 9 | മുള്ളുവനു | മുള്ളുവന |
| 51 | 7 | റിയിച്ചു | ...... ച്ചു |
| 51 | 26 | കലിയന്നു | കലിയന്നെന്നു |
| 52 | 26 | വിചാരിച്ചാർ | വിചാരിച്ചാൻ |
| 62 | 27 | ഛേളുവാകുന്നത് | ഛേളുവാകുന്നത് എന്നു |
| 55 | 2 | രാജാവു വി... മൊരാളുപാതിയും | രാജാവുചിഷയ മൊതുജാതിയും |
| 56 | 22 | പ്രദക്ഷിണ | ........ണ. |
| 58 | 7 | പൊന്നിയും | പൊന്തിയും |
| 59 | 6 | പൊന്നി | പൊന്തി |
| 59 | 10 | പ്പൂലിപ്പായം | ........യം. |
| 59 | 16 | പൊന്നി | പൊന്തി. |
| 60 | 2 | വാഴ്ക് | വാഴ്ക്ക് |
| 60 | 4 | പൊന്നി | പൊന്തി |
| 60 | 5 | ടി | ടി |

പ്രാചീനഗ്രന്ഥമാലയ്ക്കുള്ള ലേഖനങ്ങളും കത്തുകളും മാനേജർ സരസ്വതീവിലാസം പുസ്തകശാല, തൃശ്ശിവപേരൂർ. എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

# പ്രാചീനഗ്രന്ഥമാല

# ശാസ്ത്രാങ്കം

## VII പൊലി.

പോററിയെയായെൻറതമ്പുരാട്ടി കവിമാതാവെ ബോധമെഴുമെന്നാകതാരിൽ വിളയുംവിത്തേ പേത്തുടനെ പിണിയെയൊഴിപ്പാൻ തുടങ്ങുന്നോൻ ഞാൻ പേരുനിന്നാടിക്കണതെങ്കിലും കേൾ കാത്തുകൊൾകയെൻനാവിന്മേൽ വന്നുകൂത്താടവേണം കവിമകളുടംപെറെങ്കാടിനിയ്യമിന്ന്. കൊട്ടിച്ചാററി തുള്ളി പാറ കഴിഞ്ഞാറെ കിട്ടിയതെന്നെന്നും ചോദിപ്പവരെല്ലാം. കട്ടൊഴിയാതെപുടവയുംകൊള്ളാം, വട്ടത്തികത്തെ പണത്താലത്തുംകൊള്ളാം പട്ടും പുടവകൾ തൊപ്പി കുപ്പായവും പൊന്നും പണവും പൊലിപ്പവരെല്ലാം.

## VIII കാത്തിയാട്ടത്തിൻെറ വന്ദനം.

കാരണീപൂരണീവാണീ ബ്ര. ബൈദേഹി ഉമ്പർതായേ
കാരണീകരുണക്കണ്ണാകാത്തരുൾമ്മൂലതായേ.

മാതേ പർതാൻ പണ്ടു, മാവേടരായകാലത്ത് അന്നാണികന്നിക്കുരുപടയും കൊങ്കത്തിരക്കളുവും ചുററിത്തുന്നിയ മുറവും തിങ്കയിൻ കറന്തലും വേപ്പുംകരിങ്കൊമ്പും, ബാലൻ വേടരോടുംകൂടിയാടിപ്പാടികളിച്ചീടിനശരാന്തേ ശരണ്യേ ശക്തി ശൈലകന്യേ* പത്തിരൈരവി നീയ്യിന്ന ഒരു പത്തിനെ കളഞ്ഞ് സമ്പത്തിനെ തരുവാനായിക്കൊണ്ടു ഞാനിട്ടൊരു വെലിക്കളത്തിൽ തുള്ളിവാ മലങ്കാരത്തീ.

---

* ഷള്ള.

## IX. വെലി ഉഴിച്ചിൽ

എമ്പ്രാൻ തിരുവായുസ്സുണ്ടായിരിക്കട്ടെ, തിരുമേനി വിള
ങ്ങിയിരിക്കട്ടെ, തിരുനാമ്പലം ഒഴിഞ്ഞിരിക്കട്ടെ, തിരുനാവു വി
ളിച്ചിരിക്കട്ടെ, മനക്കൊട്ടാരം തെളിഞ്ഞിരിക്കട്ടെ, ഉണ്ണിത്ത
മ്പുരാക്കന്മാരും വളരെവളരെ വൎദ്ധിച്ചിരിക്കട്ടെ. അടിയനാ
രെ വരുത്തീട്ട് ചെറൂണ്ണുള്ളിത്തമ്പുരാനാൽ വേണ്ടുന്ന വാൎത്ത
യെല്ലാം അടിയനോടരുളിച്ചെയ്യാത്തതാൽ, അടിയൻ നാല
ഞ്ചു തിങ്ങളായി മാടപ്പാക്കൽ വിടകൊണ്ടില്ലാഞ്ഞു പോരേൻ.
തളിപ്പറമ്പത്ത് അഹൻതമ്പുരാനും കൊട്ടുങ്ങല്ലൂരെത്തമ്പുരാ
ട്ടിയുംകൂടി ഇരുതിങ്ങളിൽ പെടാതെ നാല്പത്തു ദിവസത്തെ ഉ
പ്പെപ്പ് വേണമെന്ന ചൊല്ലി, ഇരുവരപ്പ്രാക്കന്മാൎക്കൂടി തെ
ങ്കിതെക്കിടിതിരഞ്ഞുവലത്ത് വിടകൊണ്ടേൻതമ്പുരാനെ. അ
ന്നേരത്തടിയൻ അവരോട് താണുതൊഴുത് ആചാരത്താ
ലൊരടിപിന്നാക്കം വാങ്ങി അവരോടുകൂടി വിടകൊണ്ടേൻ ത
മ്പുരാനെ. അങ്ങെ ചെന്ന് പന്തലിൽ പാനനാട്ടി പെരുന്തൊ
ൟ പാലും നൂറും കൊടുത്തു പണ്ടാട്ടു കലശംകെട്ടി വാരിപ്പി
ടിപ്പാൻ നെല്ലുമരിയും വാങ്ങിക്കൊണ്ട്, ഒന്നാംകുറു ദിവസം
ഉരുക്കാൽപിണച്ച്, രണ്ടാംകുറു ദിവസം മുറയും കുത്തി, മൂ
ന്നാംകുറു ദിവസം ആയുസ്സും ശാസ്ത്രവും തുള്ളി. നാലാംകുറു
ദിവസം നാഗവും പ്രേതവും തുള്ളി, അഞ്ചാംകുറു ദിവസം
ആൎത്തിയും മൂൎത്തിയും തുള്ളി, ആറാംകുറു ദിവസം പള്ളിപ്പാ
ന പെരുമാറി ഏഴാംകുറു ദിവസം അസ്തമിച്ചു തിരുവെലിയും
പരിഹാരവും ദേവബലിയും കൊടുത്തു എടുപ്പനാനും ചില
ദേവഭണ്ഡമെന്നും ഉസ്സാഘ്യം വരുത്തി അടിയൻ കരിക്കാ
ടിയും വാങ്ങിക്കൊണ്ട് ഇക്കൊട്ടു വിടകൊള്ളാൻ തുടങ്ങു
മ്പോൾ തമ്പുരാനും തമ്പുരാന്റെ മന്ത്രി മേനോക്കിമാരുംകൂ
ടി പഴമടിയനെടിയനെ വിളിച്ചുംകൊണ്ടു പട്ടോട് പട്ടുപുട
വ, പച്ചപ്പണി, പവിഴമാല, തൊപ്പികുപ്പായങ്ങളും, മറ്റും
പലപല സമ്മാനങ്ങളും കല്പിച്ചുതന്നേൻ പോരേൻ. പഴമടി

യാരെടിയന് പലപല ദേശങ്ങളിലും ഗ്രാമങ്ങളിലും ദ്വീപു കളിലും അപ്പീസ്സുകളിലും കസ്തൂരപ്പാട്ടം പ്രവൃത്തിയന്നുണ്ട്. ആയത് എല്ലാം ചുരുക്കി വിടകൊള്ളാം.

തെന്മല, വടമല, പൂരമല, ചന്ദനമല, പന്തല്ലൂരമല ഷൂറൻമല കൊണ്ടൻമല അട്ടപ്പാടിമല കാവേരിമല മുളംകുട്ടംമല പൂഞാടൻമല ആനക്കഴിയൻമല വെളുത്താരൻമല ഉഴവത്തുമല അനന്തൻമല തിരുവേണ്ണാമല ബെങ്കുളൂമല ശബരിമല ഏഴുനാഥൻമല കല്ലടിക്കോടൻമല മാതല്ലൂമല ഹിമവാൻ മലയമങ്ങോട്ട.

കാവിശ്ശേരി കരുശ്ശേരി വടശ്ശേരി പുതിശ്ശേരി മഞ്ചേരി തൃപ്പലശ്ശേരി അരിമ്പിശ്ശേരി പാലശ്ശേരി പെരുമ്പളിശ്ശേരി ചെറുമണശ്ശേരി ചെറുപ്പിളശ്ശേരി കുട്ടഞ്ചേരി കടകശ്ശേരി കൊറാനാശ്ശേരി ഇരുമ്പാലശ്ശേരി എളമ്പുലാശ്ശേരി കൊളശ്ശേരി കോഴശ്ശേരി വടക്കാഞ്ചേരി കലശ്ശേരി ചെമ്മശ്ശേരി മാധവശ്ശേരി മംഗലശ്ശേരി പുന്നശ്ശേരി വരിക്കശ്ശേരി പട്ടിശ്ശേരി ചെലാശ്ശേരി വരുത്തലശ്ശേരി ചങ്കലശ്ശേരി മുരിങ്ങലശ്ശേരി കോക്കശ്ശേരി മാക്കശ്ശേരി കാഞ്ഞിരശ്ശേരി നെല്ലിശ്ശേരി ആത്രശ്ശേരി.

കാറളത്തും കണ്ണമംഗലത്തും ഇരിമ്പനത്തും കരിമ്പനത്തും മണ്ണാത്തും ചേനത്തും ചൊവ്വരത്തും മുക്കത്തും വക്കത്തും ചെറുക്കുടെ ചെപ്പനത്തും എളമംഗലത്തും പനമംഗലത്തും ദേശമംഗലത്തും പൻപുലിമംഗലത്തും ഋഷിനാരദമംഗലത്തും പിടല്ലൂമംഗലത്തും മാണിക്കമംഗലത്തും ചാലിപ്പുത്തും പടിപ്പുറത്തും കൊപ്പത്തും തിരുമംഗലത്തും അരാടിപ്പുറത്തും ചെറുവ്വത്തും പെരുവിലത്തും ചെട്ടണത്തും പുതുനാലിപ്പുത്തും, ഏറണാകുളത്തും ശ്രീകണ്ഠപുരത്തും തിരുവനന്തപുരത്തും ചിറത്തും വൈക്കത്തും എറമത്തും എറണാകുളത്തും.

തിരുമിറ്റക്കോട്ടും മാക്കോട്ടും മഴ്ഞ്ഞോട്ടും പെരുഞ്ചോ

ട്ടും ചെമ്മാരണ്യാട്ടും തിരുവഴ്ത്രാട്ടും ചോഴനാട്ടും ചെമ്പലങ്ങാ
ട്ടും കായിക്കാട്ടും കൊങ്ങുനാട്ടും തെപെത്തിക്കാട്ടും മൃഗക്കാട്ടും
ചിങ്ങനാട്ടും വട്ടെക്കാട്ടും കൊട്ടനാട്ടും കമ്പ്ലൂട്ടും കോഴിക്കോട്ടും
കഴിക്കാട്ടും പൂറക്കാട്ടും.

അങ്കവങ്ക കാശ്മീരം സൌരാഷ്ട്രകോളിന്ദിഘോളതാട
ഖിരാടത്രിഗർത്തം മൂകാംബി മധുരചിന്നപട്ടണം രാമേശ്വരം
മൈസൂര ഇടനെല്ലൂര മങ്കത്ത അവനാശിപ്രയാഗ കിഷ്കിന്ധ
അമർശ്ലേശ്രം പോങ്കാ അയോദ്ധ്യാ കൊവായ (ഗോവ) സു
ബ്രഹ്മണ്യം ഉടുപ്പിവെങ്കട് സിന്ധൂരം തൊകരം തഴകി വടക
രെ വാളുവക്കോട തിരുനെല്ലായി സേതുഹിമവന്തം ഹേമ
ക്കൂടം.

ശൌര്യപുരം ശോകനാഥപുരം കാഞ്ചീപുരം ചന്ദ്രശേ
ഖരപുരം കമലപുരം ബാലനാഥപുരം ലക്ഷ്മീനാരായണപു
രം ഗോവിന്ദപുരം സാരകുളം ചന്ദ്രകുളം മെക്കണ്ണാകുളം ത്രി
ത്താമരക്കുളം ചെന്താമരക്കുളം പൂതുക്കോട്ട മഞ്ഞപ്പാറ തൊന്ന
ലപ്പുറം കഴനികാവേരി.

ആറാട്ടൂരും തിരൂരും ചേലൂരും ചെങ്ങല്ലൂരും മണ്ണൂരും മേ
ലാറൂരും ചെത്തല്ലൂരും വള്ളൂരും കഴൂരും രാപ്പൂരും കത്തനൂ
രും പറപ്പൂരും ഇരിങ്ങല്ലൂരും വെങ്ങല്ലൂരും ഗുരുവായൂരും ത്രി
ശ്ശൂരും പേരൂരും പെരിങ്ങനൂരും ചേറൂരും ചെല്ലൂരും ക
റൂരും ഇവ്വൂരും അങ്കോരും പെരുമ്പാഴൂരും ചെത്തനെല്ലൂരും
വള്ളൂരും പറൂരും നല്ലൂരും പുത്തൂരും വളയൻചാത്തനൂരും
കരിമ്പത്തൂരും കരിനൂരും വരക്കൂരും ചാത്രൂരും കഞ്ഞിനൂരും
കോയമ്പത്തൂരും വെങ്കന്നൂരും കൊളത്തൂരും മണ്ടയമ്പത്തൂരും
കൊരല്ലൂരും കൊടമാളൂരും ഇരന്ത്യനൂരും തെന്ത്യനൂരും എല
ത്തൂരും ഉമ്മത്തൂരും കൊടുവായൂരും മാങ്ങല്ലൂരും കലങ്ങല്ലൂരും
മങ്ങല്ലൂരും ഏറായൂരും ചീമ്പത്തൂരും ചിറൂരും തിച്ചൂരും മാ
ന്ന്യൂരും മായനൂരും മാങ്ങനൂരും വയമ്പനൂരും പട്ടനൂരും
ഇരുന്നരായല്ലൂരും കൂടല്ലൂരും കൊട്ടങ്ങല്ലൂരും പോണല്ലൂരും കാ

ട്ടും കടവല്ലൂരും മാറനൂരും മാറാത്തൂരും ഉളിയനൂരും വെളിയനൂരും വെളുത്തൂരും വെള്ളനൂരും പഴയനൂരും പൂരയനൂരും വരട്ടീലും കൊരട്ടീലും മഴുരലും തളിലും കടിമുല്ലക്കലും ചെങ്ങണകോട്ടാമ്പാലും.

അരത്തക്കുറുശ്ശി ഇരത്തിക്കുറുശ്ശി മാങ്കുറുശ്ശി തെങ്കുറുശ്ശി അരേങ്കുറുശ്ശി അക്കരക്കുറുശ്ശി, ഇക്കരക്കുറുശ്ശി ഇല്ലിക്കുറുശ്ശി കോതോർശ്ശി മാമലോർശ്ശി അരയോർശ്ശി കല്ലൂർശ്ശി വാടാനാങ്കുറുശ്ശി അനന്താനടെപഴങ്കൂർശ്ശി നെന്മേനാട്ടുകുറുശ്ശി കട്ടമെനാട്ടുകുറുശ്ശി പൂക്കോട്ടുകുറുശ്ശി കട്ടകോട്ടുകുറുശ്ശി മലങ്കൂശി കുറുശ്ശിക്കോട്ടുകുറുശ്ശി അച്ചിപ്പുറം ആറിപ്പുറം മൂക്കനൂർ കനിശ്ശേരി കണ്ണാടിക്കര.

ആലമ്പിള്ളി കൊല്ലങ്കോട് തോർണ്ണിനണ്ണി പഴകല്ലാത്തി പുതിയ കല്ലാത്തി ചാത്തപുരം പെരങ്ങോട്ടുകുർശ്ശി കൊഴൽമന്ദം പുല്ലോട്ട അയ്യപ്പൻകാവ് അത്തിപ്പാറ മേലാർവട്ടം പഴമ്പാലക്കോട് കുനിശ്ശേരി തിരുമലശ്ശേരി കഞ്ചിവടിക്കുന്ന് ഉതിപ്പുറം പുത്തൻകാവ് ചോളദേശം ആയസ്സൂർ എലമ്പിള്ളി പള്ളി.

കോഴിക്കോട്, കല്ലായി, ഫറോക്ക്, കടലുണ്ടി, പരപ്പനങ്ങാടി, താനൂര്, തിരൂര്, എടക്കുളം, കുറ്റിപ്പുറം, പള്ളിപ്പുറം, പട്ടാമ്പി, ചെറുവണ്ണൂര്, ഒറ്റപ്പാലം, ലക്കിടി, മങ്കര, പറളി, ചലവക്കോട്, കഞ്ചിക്കോട്, വാളയാറു, മദുക്കര, പോത്തനൂര്, കോയമ്പത്തൂർ.

എന്നിങ്ങിനെയുള്ള ദേശങ്ങളിലും ഗ്രാമങ്ങളിലും ഠീപ്പുകളിലും ആപ്പീസ്സുകളിലും കച്ചേറപ്പാട്ടും പ്രവൃത്തിയും കഴിച്ച് ഇന്നലെ മൂവന്തിക്ക് മാടപ്പുരക്കൽ വിടകൊണ്ടപ്പോൾ മാടപ്പും വിടകൊണ്ടു കേട്ടു: അടിയത്തിന്റെ ഉണ്ണി തമ്പുരാന് തൃച്ചവാസ്ഥപ്പൂക്ക എന്ന്. അപ്പോഴെ അടിയത്തിന്റെ പഴവയറാൽ വീണോരതിസ്സ് എന്തിയും എരിഞ്ഞില്ല പൊരിഞ്ഞില്ലപ്രാക്കളെ. പഴമടിയാരടിയൻ ഇങ്ങോട്ടു വിട

കൊള്ളാൻ തുടങ്ങുമ്പോൾ നാലഞ്ചു പ്രാകന്മാരുംകൂടി മാട്ടപ്പു
രക്കൽ വിടകൊണ്ട് തലപ്പുണ്ണാരമെന്നും, വരപ്പുണ്ണാരമെന്നും
കോൽപ്പുണ്ണാരമെന്നും പൊറപ്പുണ്ണാരമെന്നും തന്റെതന്റെ നെറ്റത്തെ
ന്നും തള്ളന്റെ തലയെന്നും ചട്ടിന്റെ പൊട്ടെന്നും പെട്ടി
ന്റെ പൂട്ടെന്നും ചൊല്ലിനാലഞ്ചുപട്ടിണികരികാടിയും കഴി
ച്ചുംകൊണ്ടു പഴന്തന്തയാരും പഴന്തള്ളയാരും ചെറുപ്പാട്ടി
യാരുംകൂടി തല്ലികൊട്ടി കുടിക്ക പുറത്താക്കി പോകുന്നവരെ
സരസം പറഞ്ഞിണക്കി.ചെട്ടിപ്പാൻ നാലഞ്ചടിക്കിടാങ്ങളേ
യും വിളിച്ചുംകൊണ്ടു കെട്ടും ചുമടും പറയും പറക്കോലും
വാഴപ്പഴവും എണ്ണക്കഴിയും ശ്രീപ്പായും ഉപ്പുചിരട്ടയും ചട്ടി
ക്കട്ടിയും കോഴിക്കത്തും മറ്റും എല്ലാപ്പേർപ്പെട്ട സാമാനങ്ങളും
എടുപ്പിച്ചുംകൊണ്ട് അടിയാർ മുമ്പിലായി അടിക്കിടാങ്ങൾ
പിമ്പിലായി പടിക്കലാമാറു വിടകൊണ്ടിട്ടുതമ്പുരാനെ, ഇ
നി അടിയത്തിന്റെ ഉണ്ണിത്തമ്പുരാന് അഞ്ചോ ഏഴോ ഒ
മ്പതോ പതിനൊന്നോ എണ്ണിയെടുത്തുവേണം ഉഴിഞ്ഞിട്ടു
വാൻ ഹോമത്തിന്റെ കുറക്കുകളെല്ലാം മറവാതെ ചാർത്തി
ക്കൊള്ളേണം വിടകൊണ്ട്. നടുമുറ്റം ചെത്തിടിച്ചാറാ
യിരം കാലുള്ള പന്തൽവേണം. പന്തൽക്കകമേ കയറുപാ
വി കരത്തോലതൂക്കി വിതാനിക്കയും വേണം; ഇടഭാഗത്തു
ണ്ടു കണ്ഡം വേണം; പഞ്ചവർണ്ണപ്പൊടികൊണ്ടു ദേവതമാ
ർടെ രൂപത്തെ കുറിക്കയും വേണം; ഇല്ലിനെല്ലികടലാടിവേ
ണം; അത്തിയിത്തി അരയാലും പേരാലും വേണം; ചാന്തും
ചന്ദനവും വേണം; പച്ചക്കർപ്പൂരവും തെച്ചിപ്പൂവും വേണം;
നല്ലെണ്ണ നറുനെയ്യ് വേണം; വെള്ളത്തുണിയും കരിമ്പടവും
വേണം; ഉള്ളിത്തോലിയും കാന്തിരിചകിരിയും വേണം; വു
ഇക്കലം ശരക്കോലും വേണം; മുഴവൻചിരട്ട കുഴലും കൊള്ളി
ലും വേണം; പകിരിയില കുറുന്തോട്ടിവേണം; അവിലു മലര്
തവിടുവേണം, അപ്പം അട എള്ളുണ്ടവേണം; മണ്ണാടതാലിട്ട
വേണം; മറവടപ്പൊടിയടവേണം; നുറൊട്ടുപാ നിറച്ചുവേ

കണ്ണുകളിലൊകണ്ണുപിശാശ്
കുണ്ഡലമായിശോഭിക്കുന്ന-
കണ്ഠത്തിങ്കൽകണ്ടാകണ്ണൻ
കക്ഷത്തിങ്കൽകക്ഷികളുനവധി,
വക്ഷസ്സിങ്കൽലക്ഷംദേവത
മുലയത്തുതന്മേൽമലയത്തുപോലെ
കറുത്തുതടിച്ചുതുറിച്ചുമിഴിച്ചു
ദംഷ്ട്രവുമായിട്ടുണ്ടൊരുദേവത,
പൊക്കിളുതന്മേൽപൃക്കവസിക്കും
വലുതായിട്ടൊരുതള്ളിച്ചായ,
അരയത്തുതന്മേലറുകംയക്ഷി,
തുടയത്തുതന്മേൽകേറിവസിക്കും
തക്കത്തിൽചിലഭേതാളാദികളും,
മുട്ടുതന്മേൽമുട്ടപിശാശ്
മുട്ടിന്നുതാഴെവട്ടപിശാശ്,
ഞെരിയാണികളിൽപിരിയാകണ്ണൻ
അടിയത്തുതൊട്ടാൽതിരുമുടിയോളം
പിരിയാതെകണ്ടുണ്ടൊരുദേവത;
അവരെയൊഴിപ്പതിനിങ്ങനെയുള്ളണം
അതിനിപ്പരദേവതയെകൈതൊഴുന്നേൻ.

---

ഹാന്ചൊല്ലുന്നോര്ക്ക്
ഹാങ്കാരംവാഴ്കപൊരുളുകളെ
ഹോന്ചൊല്ലുന്നോര്ക്ക്
ഹോങ്കാരംവാഴ്കപൊരുളുകളെ
മലർന്നുകിടക്കുന്നോരുഭൂമിവാഴ്ക
കമന്നുകിടക്കുന്നോരുആകാശംവാഴ്ക
കിഴക്ക് ഉദയമല പർവ്വതംവാഴ്ക
തെക്ക് ശ്രീകൂടപർവ്വതംവാഴ്ക

പടിഞ്ഞാറ് അസ്തമനപർവ്വതം വാഴ്ക

വടക്ക് മഹാമേരുപർവ്വതം വാഴ്ക.

1 ഏകസ്വരൂപം വാഴ്ക,

2 ശിവശക്തി വാഴ്ക, 3 മൂർത്തി വാഴ്ക,

4 വേദം വാഴ്ക, 5 പഞ്ചാക്ഷരം വാഴ്ക,

6 ആധാരം വാഴ്ക, 7 ആഴി വാഴ്ക,

8 വസുക്കൾ വാഴ്ക, 9 ഗ്രഹങ്ങൾ വാഴ്ക,

10 ദിക്കു വാഴ്ക, 11 രുദ്രന്മാർ വാഴ്ക,

12 ആദിത്യചന്ദ്രന്മാരും വാഴ്ക,

13 മുനിപ്പേര് വാഴ്ക, 14 ലോകം വാഴ്ക,

15 പക്കം വാഴ്ക, 16 കാലാരിമാർ വാഴ്ക,

17 ഭൂപതിമാർ വാഴ്ക, 18 അപസ്മാരം വാഴ്ക,

21 തത്വം വാഴ്ക, 27 നാളു വാഴ്ക,

32 മുല്ലപ്പന്തൽ വാഴ്ക, 42 അനന്തശയനം വാഴ്ക

51 അക്ഷരം വാഴ്ക, 64 ഗ്രാമം വാഴ്ക,

72 യോഗപീഠം വാഴ്ക, 84 കലാജ്ഞാനം വാഴ്ക,

96 മഹാവ്യാധി വാഴ്ക, 108 പ്രതിഷ്ഠ വാഴ്ക,

ആയിരത്തെട്ടുഅരേരക്കാസ്ഥാനം വാഴ്ക,

മുപ്പത്തിമുക്കോടി ദേവകളും വാഴ്ക,

അറുപത്താറായിരംകോടി അസുരവീരന്മാരും വാഴ്ക,

കല്ലടിക്കോടൻ മലമാരം വാഴ്ക, മലമാരത്തിന്റെ എട്ടത്തുപുറത്തുനിൽക്കുന്ന എളമ്പുലാവും വാഴ്ക, അടിയിൽ മുത്തികളും വാഴ്ക, ഉത്തമത്തിൽ കല്ലൂർ കാട്ടുമാടസമ്പ്രദായം വാഴ്ക, അധമത്തിൽ പത്തുകരനാട്ട് കുട്ടിച്ചാത്തന്മാരും വാഴ്ക, വാഴ്കപോറ്റുക്കളെ.

പരിചോട്ടുപന്തലിട്ട് പാലത്തൻകൊമ്പുനാട്ടി വിളക്കൊട്ടു ഗണപതിയും ധൂപവും ദീപവും നാക്കിലയും പൊക്കിലയും വെച്ച്, പണവും തിണവും വെച്ച്, നാഴിനിറച്ചും കോഴിയറുത്തും വെച്ച് മന്ത്രങ്ങൾ വിളിക്കുമ്പോൾ അന്നേരം അവക്ക് ആ

ല്പ്പുതോന്നി വായുതോന്നി മോഹനംതോന്നി സ്തംഭനംതോന്നി ആകാശംതോന്നി ബ്രഹ്മംതോന്നി ദുര്യോധനാദികളും പഞ്ചപാണ്ഡവന്മാരുംകൂടി പണ്ടു യുദ്ധമുണ്ടായകാലത്ത് കൊല്ലപ്പെട്ടോരുഭൂതപ്രേതപിശാചുക്കളെ നിങ്ങൾ തോന്നിയിൽനിന്നും തുറയിൽനിന്നും മുക്കൂട്ടത്തിൽനിന്നും കരിമിഴിച്ചോര കുളത്തിൽനിന്നും വെട്ടിപ്പട്ടത്തോരത്തായവാലികൽനിന്നും കാട്ടിൽനിന്നും തോട്ടിൽനിന്നും ശ്മശാനത്തിങ്കൽനിന്നും വധഭൂമിയിൽനിന്നും പരിഹാരനിലത്തുനിന്നും കണ്ടു പേടിച്ചുകൊള്ളൊല്ലെ.

ഏഴിട്ടെ മെക്കീട്ടെ ഒക്കീട്ടെകിട്ടെ എന്നിങ്ങിനെയുള്ളൊരുക്കൂട്ടദേവതമാരെ നിങ്ങൾക്കൊത്തൊരു പാതിരപതിനെട്ടാം നാഴികക്ക് മദ്യവും മാംസവും വച്ചു എറിച്ചിയും തന്നാൽ ഇതിനെ സാദ്ധ്യം വരുത്തികൊള്ളേണമെന്നപ്പാ മുത്തപ്പാപാരമ്പര സമ്പ്രദായെ വാഴ്.

ഇനി അടിയത്തിന്റെ ഉണ്ണിത്തമ്പുരാൻ നെടിയോരു അടിത്തുകലിന്റെ നാലുതലക്കലും നടുക്കം, നന്നാലുചെമ്പും കാച്ചിലുംകെട്ടി തിരുവടിയിൽനിന്നു തൊട്ടുതിരുമുടിയോളവും തിരുമുടിയിൽനിന്നു തൊട്ടു തിരുവടിയോളവും മൂന്നുപ്രാവശ്യം ഉഴിഞ്ഞ് അടിയത്തിന്റെ വെലിക്കളത്തിലെക്കാമ്മാറ് എറിഞ്ഞുകൊണ്ടാലും.

പത്തുക്കനെ തുപ്പി, തൃക്കണ്ണുമിഴിച്ച്, തൃക്കാൽകടന്ന്, തൃപ്പട്ടർകട്ടിത്തമ്പുരാനെക്കൊണ്ടു തൃക്കുള്ളത്തുവിളക്കം പിടിപ്പിച്ച് പിന്നോക്കം തിരിഞ്ഞുനോക്കാതെ തൃപ്പള്ളിയറയിലെക്കാമ്മാറ് എഴുന്നള്ളി തൃപ്പള്ളിയറയുടെ വാതിൽ ഠെ ഠെ 'എന്ന് അടക്കുന്ന ശബ്ദം അടിയത്തിന്റെ പരിഹാരനിലത്തുകേട്ടിട്ടുവേണം അടിയത്തിന്നു പരിഹാരനിലത്തു നിന്നു വിടകൊള്ളാൻ. അങ്ങിനെയത്രെ അടിയങ്ങളുടെ സമ്പ്രദായം. വാഴ്.

# അഷ്ടപദി

(കൈകൊട്ടിക്കളിപ്പാട്ട്)

## അഷ്ടമപ്രബന്ധം

സിന്ധുവാരമെയെന്നപോലെ

നിന്ദിക്കുന്നവൾ ചന്ദനത്തെയും
ചന്ദ്രരശ്മികൾതട്ടുകപ്പോൾ,
ഖിന്നയാകുന്നാളെപ്പേർത്തുംവെട്ടവൾ
ചന്ദനാചലവാതത്തെയും
സർപ്പസംഗമമുണ്ടാകകൊണ്ട്
കെല്പേറുംവിഷമെന്നോർക്കുന്നു;
നന്ദനാദൈന്യമുണ്ടിന്നുരാധക്ക്
നന്ദനന്ദന!നിൻവിരഹേ
കഷ്ടമിന്നവൾതൻഹൃദയത്തിൽ
ചാട്ടംചേർക്കുന്നവെള്ളമുള്ള
താമരയിലകൊണ്ടുനന്നായി
കാമസുന്ദര!കാരുണ്യാബ്ധേ!
ഏറ്റമുള്ളോരുകാമബാണങ്ങ
ളേൽക്കുമെന്നോരംനിൻവിരഹേ
പാറുമെന്നാചളോർക്കയാലെന്നു
മറവുള്ളോരാക്കൈക്കതോനുംവെന്നും.
നന്ദനാദൈ—

പുഷ്പശയ്യയെനന്നായിത്തീർത്തു
കെല്പില്ലാതെകിടക്കുന്നവൾ
ഉല്പലാക്ഷിനിന്നാലിംഗനത്തെ
വാഞ്ഛയോടെലഭിപ്പാനായി
കാമബാണശയനമായുള്ള

കാമിതവ്രതദീക്ഷപോലെ.

നന്നാളെ —

ചന്ദ്രനേർമുഖികണ്ണുനീർകണ്ടാൽ

നന്ദനന്ദനകഷ്ടംകഷ്ടം!

ചാരുവാംചന്ദ്രമണ്ഡലത്തിങ്കൽ

ക്രൂരരാഹുതൻദന്തമെററു

ചോരുന്നസുധയെന്നമാനസേ

ചേതംകൊണ്ടന്നു ലോകരെല്ലാം.

നന്നാളെ —

കാമസുന്ദര!നിന്നുടലാരം

കാണാതെയുള്ളനേരത്തിങ്കൽ

നല്ലകസ്തൂരികൊണ്ടെഴുതുന്നു

മല്ലീസായകനെന്നബുദ്ധ്യാ

ചട്ടററമാവിൻമൊട്ടുകളിലും

പെട്ടന്നുതാഴെമത്സ്യത്തെയും

നന്ദനന്ദന!പിന്നെയുംപിന്നെയും

വന്ദിക്കുന്നവർകഷ്ടം!കഷ്ടം!!

നന്നാളെ —

എല്ലാ നേരവുംനിന്നുടെരാധ

ചൊല്ലുന്നിങ്ങിനെലക്ഷ്മീകാന്ത!

നിൻറകാക്കൽഞാൻവീണിടുന്നേരം

നീയുപേക്ഷിക്കകൊണ്ടിന്നല്ലോ

പീയൂഷകാന്തിമാനാകിയ ചന്ദ്രനും

പെയ്യുന്നഗ്നിയെയെൻശരീരെ

മാനസത്തിലുറക്കിടാതെനിന്നെ

ധ്യാനംകൊണ്ടവർമുന്നിലാക്കി,

ദീനവാക്കുകൾചൊല്ലുന്നുപിന്നെ

മാനമോടെചിരിച്ചിടുന്നു.

ഖേദിക്കുന്നവർപിന്നെയപ്പോഴെ

തെളിക്കുന്നു ടനപ്പോൾത്തന്നെ
അങ്ങൊട്ടിങ്ങൊട്ടുംസഞ്ചരിക്കുന്നു
മങ്ങാതെസുഖിക്കുന്നുടനെ.
നന്നൊരെ —
ശ്രീമാനാം ജയദേവനാലുക്തം
കാമിനിരാധതൻസഖിയാൽ
ചൊല്ലപ്പെട്ടോരു ഗാനമിതിദം
ചൊല്ലീടുന്നോൎക്കുംകേൾക്കുന്നോൎക്കും
നല്ലനല്ലനാടകമാക്കീടുന്നോൎക്കും
നല്ലതുവരുംമേൽക്കുമേലിൽ

---

പനപ്പാട്ടുപോലെ

പങ്കജേക്ഷണ!നിൻറവിരഹത്താൽ
മങ്കമാർമണിയാളായരാധയും
സങ്കടത്താൽ മെലിഞ്ഞുമിനേമിനേ;
നിങ്കഴലാണെ സത്യംപറയുന്നു;
നൽക്കുചങ്ങളിൽചേൎത്തുദുഃഖങ്ങളെ
പോക്കീടുന്നാമഹാരത്തെത്തന്നെയും
മയ്യുണ്ണിമണിതന്മനതാരതി–
ലോക്കുന്നവലുതായചൂടടന്നു
മെച്ചമാംപനിനീരിൽകുഴച്ചൊരാൻ
തേച്ചീടുന്നവൾമേനിയിൽചന്ദനം
ഉൾക്കാമ്പിങ്കൽഭയത്തൊടുകൂടവെ
നോക്കീടുന്നവളപ്പോൾവിഷംപോലെ
കാറവാർകുഴലാൾമണിയുണ്ണമാ–
മേററവുംദീൎഘശ്വാസത്തെചെയ്യുന്നു
മുററുംകാമാഗ്നിയെവഹിക്കുന്നു
മററുള്ളോൎക്കാക്കതോന്നുന്നുകാണുമ്പോൾ

കൃഷ്ണാ! നിന്തിരുവടി കാണാതതി
തൃഷ്ണയോടെല്ലാദിക്കിലും നോക്കുന്നു
മുററും കണ്ണുനീരിററിററുവീഴുന്നു
മററുള്ളോർക്കുള്ളിൽതോന്നുന്നതിങ്ങിനെ
നാളത്തോടൊത്തുവേർപെട്ടനാളീക
ജാലംനല്ലജലത്തോടുകൂടവെ
നാളീകേക്ഷണ! ദിക്കിങ്കൽ
മേളത്തോടെവിതറുന്നെന്നിങ്ങിനെ.
പങ്കജേക്ഷണ—

നാളീകേക്ഷണതാപംകളവാനാ—
യാളിമാർതീർത്തനന്നായ്ച്ചമയ്ക്കുന്ന
മേളമേറുന്നോരുപല്ലവതല്പത്തെ
കാളമഗ്നിയെപ്പോലെനിനയ്ക്കുന്നു.
പങ്കജേക്ഷണ—

കാമസുന്ദര! ദുഃഖംസഹിയാഞ്ഞു
കാമിനിമണിതന്റെകപോലത്തടം
കൈത്തലംകൊണ്ടുതാങ്ങീട്ടിരിക്കുന്ന-
തോർത്തുകാണുമ്പോളിങ്ങിനെതോന്നീടും
സന്ധ്യയിങ്കലെബാലശശാങ്കനെ
ബന്ധുരാംഗിവഹിക്കുന്നെന്നിങ്ങിനെ
പങ്കജേക്ഷണ—

തൃഷ്ണയോടവളെല്ലാസമയത്തും
"കൃഷ്ണകൃഷ്ണ"യെന്നേറംജപിക്കുന്നു,
ആററമില്ലാതെയുള്ളവിരഹത്താ—
ലാററകാലമട്ടത്തെന്നതുപോലെ.
പങ്കജേക്ഷണ—

ശ്രീകൃഷ്ണൻതന്റെതൃക്കാൽക്കലർപ്പിതം
ശ്രീജയദേവവർണ്ണിതമിങ്ങിനെ
ചൊല്ലീടുന്നജനങ്ങൾക്കുമേൽക്കുമേൽ
നല്ലതുവരുമില്ലൊരുസംശയം.

## നവമപ്രബന്ധം

മധുരമൊഴിയെന്നപോലെ

മമസഖിയെരാധികെകേട്ടാലുംനീ
മധുരിപുതാൻനിന്റെവിരഹത്തിങ്കൽ
അളവറ്റതില്ലാതെസന്താപത്താൽ
കളിപറകല്ലേററംതളരുന്നല്ലൊ.
മലയമരുത്തംഗജൻതന്നെതന്റെ
ചുമലിലെടുത്തിട്ടുവരുന്നേരം
വിരഹിഹൃദയത്തെപിളൎന്നിടുവാൻ
വിരവൊടുപൂളുട്ടംപിടിയുമപ്പോൾ.
മമസഖി—
ശിശിരമയൂഖൻതന്റെമയൂഖാലെ
ശിവശിവദേഹത്തെദഹിക്കുന്നപ്പോൾ
മരണമടുത്തീടുന്നേരത്തിങ്കൽ
വരമൊതുദുഃഖങ്ങളുപ്പൂപിക്കുന്നു
മദനശരമേൽക്കുന്നനേരത്തിങ്കൽ.
മതിവദനൊ!ദുഃഖംചൊല്ലീടുന്നു
പ്രകൃതിഗുണമേറുന്നകൃഷ്ണൻകാമ
വികൃതികളെചെയ്യുന്നകഷ്ടമിപ്പോൾ.
മമസഖി—
ഭ്രമരചയംശബ്ദിക്കുന്നോരൊലിന്റെ
രമണനഹൊരൊപൊത്തുന്നുകൎണ്ണംരണ്ടും
വിരഹത്തിൽമാനസെവൎദ്ധിക്കുമ്പോൾ
പെരുകുമഹൊവേദനരാത്രിതോറും.
മമസഖി—
അതിതരതാപംപൂണ്ടുഴന്നീടുന്നു
സതതമഹോശോകമുപേക്ഷിക്കുന്നു
ധരണിതലെവീണുരുണ്ടിടുന്നു

കരുണയോടെനിന്നെവിളിച്ചീടുന്നു
മമസഖി—
സുകൃതമതുമൂലംകവിയായഞാൻ
സുമഗതനോ! കൃഷ്ണ! നിൻലീലകളെ
നിനവിനൊടുമെചൊല്ലുന്നുനിന്മനസ്സിൽ
കനിവൊടുമെൻമുമ്പിൽപ്രകാശിച്ചാലും

---

### കൊണ്ടൽവേണിപോലെ

---

കേളിക്കേറാംസുഖതരമായു-
മാളിക്കൂടാതെപോകാമെന്നു
മേളമാർന്നോന്നാല്പകാറുള്ള
കാളിന്ദീതീരെകാനനത്തിൽ
കേളീവൈദഗ്ദ്ധ്യമേറുന്നകൃഷ്ണൻ
കേണുതന്നെവസിച്ചീടുന്നു.
ഗോപിമാർക്കുചമത്ക്കാരശീലം
ഗോവിന്ദകരുണയ്ക്കേറീടുന്നു.
കാമമോഹനരൂപനായീടും
കാർമ്മുകിൽവർണ്ണൻകൃഷ്ണൻതന്നെ
കാമിനിമണിനിസ്തുലസുരി-
ച്ചാമയംതീർത്തുവാണുകൊൾക
താമസിക്കാതെതൊട്ടുമെസഖി!
താമരസാക്ഷി!രാധികെ!നീ
നിന്റെവേഷത്തോടുകൂടിയുംവേഗം!
നിന്റെസങ്കേതത്തോടുംകൂടി
മന്ദഹാസംവെണ്ണംവേണുനാളത്തൊ
നന്ദനന്ദനനുണ്ണിപ്പോം.
മാനിനീമണി!നിന്റെദേഹത്തെ

മാരുതൻതൊട്ടമെന്നോൎത്തിട്ടു
മാനിച്ചീടുന്നരേണുജാലത്തെ
മാനിയായുള്ളകൃഷ്ണനിപ്പോൾ
പത്രികൾപാറീടുമപ്പൊഴും
പത്രജാലമിളകുമ്പോഴും
പത്രിവാഹനൻനീവരുന്നെന്നു
ചിത്തേയോൎത്തുപരിഭ്രമത്താൽ
പുഷ്പശയ്യയെയുണ്ടാക്കിടുന്നു
ഉൾപ്പൂവിൽമയത്തോടുംകൂടെ
ഉല്പലേക്ഷണെ!നിൻവരുംവഴി
ചിൽപുമാൻനോക്കുന്നോരമിപ്പോൾ
ബാലികെ!സഖിശബ്ദശീലമാ-
ന്മേഖലതന്നിലിടുന്നകാലും
മേലുള്ളനൂപുരംത്യജിച്ചാലും
രാവേപോയാലുംകൂരിരുട്ടുള്ള
മാധവൻവാഴുംവള്ളിക്കെട്ടിൽ
നീലമായുള്ളനൽപ്പുതപ്പിനാൽ
ചാലവെമേനിമൂടിയാലും.

മേള —

വെള്ളപ്പക്ഷിസമൂഹത്താൽശോഭ-
യുള്ളമേഘത്തിൻമിന്നൽപോലെ
മുത്തുമാലയണിഞ്ഞശോഭയാൽ
ചിത്രമാംതിരുമാറുതന്നിൽ
സ്വൎണ്ണശൈലശകലമെന്നോതരാധ
വൎണ്ണനീയസുകൃതത്താലെ
ഉണ്ടാകുന്നവിപരീതരതി-
കൊണ്ടുശോഭിക്കവേണതിപ്പോൾ.

മേള —

സാരസാക്ഷനെ!മന്ദ്രത്തോടുമാ-

ചാരുവാമരങ്ങൊന്നിനൊടും
വേർപെട്ടമരമോടുകൂടാതെ
ചാർവ്വംഗി!നിൻജഘനദേശം
പിഷ്ടകാരണമായ്വിളങ്ങീടും
ഘോടകകുംഭമെന്നപോലെ.
പല്ലവതല്പംതന്നിൽചേർത്തിട്ടു-
ല്ലസിച്ചാലുംക്രീഡയാലെ.
മേള —
കൊണ്ടൽവർണ്ണനരിമാനിയല്ലോ
കണ്ടാലുംരാത്രിപോയന്നല്ലോ
കണ്ടിവാർകുഴലിപരിഭ്രമം
കൊണ്ടുഞാൻചൊന്നവാക്കിനെന്നി
ചെയ്യാലുംമുകിൽവർണ്ണൻതന്നുടെ
ചേതോവാഞ്ഛിതംസാധിപ്പിക്ക.
മേള —
കൃഷ്ണഭക്തനാംശ്രീജയദേവൻ
കൃഷ്ണഗാഥയെചൊല്ലുന്നിപ്പോൾ
സന്തോഷാധീനമാനസനായ്
ഘന്തകാരുണ്യശീലനായ്
പുണ്യകാര്യനായുള്ളകൃഷ്ണനെ
പുണ്യവാന്മാരേ!സേവിച്ചാലും.

---

## മറ്റുള്ള ഗോപിമാരെന്നപോലെ

---

മറ്റുള്ളഗോപിമാർതന്നധരത്തെ
തെറ്റെന്നുപാനവുംചെയ്തുവാഴുന്ന
പോറ്റിയാംനിന്നെയാമാനിനിരാധ-
ചുറ്റുമെകാണുന്നദിക്കുകൾതോറും
എല്ലാർക്കുംരക്ഷിതാവാകിയനാഥ!

മല്ലാരെ! സങ്കടമേറുകമൂലം
ഭാസുരഗാത്രിയാളാകിയരാധ
വാസഗൃഹത്തിങ്കൽതളരുന്നല്ലോ!
നിന്നുടെസന്നിധിതന്നിൽവരുവാൻ
മൂന്നുനാലഞ്ചടിസഞ്ചരിക്കുന്നു.
അന്നേരംതൊരന്നുകാലുകൾരണ്ടും
ഖിന്നതപൂണ്ടപ്പോൾവീണീടുന്നല്ലോ!
എല്ലാക്കം —
തളിരുകൾതാമരവള്ളികൾകൊണ്ടും
വളകളുണ്ടാക്കിയണിഞ്ഞുകൊണ്ട്
കളിയല്ലെനിൻക്രീഡാചാതുര്യത്താൽ
കളവാണി ജീവനെരക്ഷിക്കുന്നു;
പിന്നെയുംപിന്നെയുമാദരത്തെ
തനാംശിനോക്കുന്നു ലീലകളോടെ.
നാഥജൻതാനെന്നുമാനസംതന്നിൽ
നന്നായിശീലനംചെയ്തീടുന്നല്ലോ!
എന്നുടെഗോവിന്ദനെന്തുവരാത്തു?
എന്നുടെഗോവിന്ദനെന്തുവരാത്തു?
എന്നുപറയുന്നുപിന്നെയുംപിന്നെയും
എന്നോടുരാധികവേദനയോടും
കാർമേഘതുല്യമാംഅന്ധകാരത്തെ
കാർകുഴലാളവൾകാണുന്നനേരം
കാർമുകിൽവർണ്ണൻനീവന്നുവെന്നോർത്തു
കാമിനിയാശ്ലേഷംചെയ്തീടുന്നോരം
സമ്മോദത്തോടവൾചുംബനത്തെയും
അംബുജലോചന!ചെയ്തീടുന്നല്ലോ!
സ്വാമിൻഭവാനിഹതാമസിക്കുമ്പോൾ
കാമിനിലജ്ജയാമെസ്സർപിരിഞ്ഞപ്പോൾ
ആമയവാക്കുകൾചൊല്ലീടുന്നോരം

ആമയംപൂണ്ടൊരാംകരയുന്നായ്യാ!
ഭാസുരഗാത്രനാംനിന്നെനിനച്ച്
വാസകസജ്ജയാസ്ഥാണിട്ടന്നിപ്പോൾ
ശ്രീജയദേവനാൽവർണ്ണിതഗാനം
ശ്രീകൃഷ്ണൻതന്നുടെ ലീലകൾകേൾപ്പാൻ
ആശയുള്ളോരുജനങ്ങൾക്കെല്ലാം
ആനന്ദമുണ്ടാക്കുമെന്നിതിന്നർത്ഥം.

---

കൈതൊഴാം എന്നപോലെ.

---

ആരെഞാൻശരണംപ്രാപിപ്പൂ;ചൊന്നൊരു
നേരത്തിങ്കലുംവന്നില്ലല്ലോകൃഷ്ണൻ!
(കഷ്ടം!ഹാ!വിധെ!കഷ്ടംഹാ!)
തുല്യതയില്ലാതെയുള്ള
നല്ലൊരുസൌന്ദൎയ്യമതും,
തരുണഭാവവുംനശിച്ചു;വഞ്ചന,
തരുണിയാംവയസ്യചെയ്തുശിവശിവ!
ആരെഞാൻ—
രാജീവാക്ഷനെ.സാദരമൊരാത്രിയാനം
ശീലിച്ചുഞാൻമധുരാധിപീരെ!
വിരവിലെന്റമാറതിൽമദന-
ബാണകീലകംതറച്ചുബത!
ആരെഞാൻ—
മൃത്യുതന്നെനല്ലുമമ
ചന്ത്രത്വംപിഴച്ചുകറി-
അറിവതിന്നുപോലുമത്തു;സങ്കട-
മറുതിയില്ല;സഹ്യമല്ലമേവിരഹം
(കഷ്ടം ഹാവിധെ കഷ്ടംഹാ!)

കേശവാ, വിരഹാഗ്നിയെ
കേവലംധരിക്കുമോലം.
വളകളിന്നുതളകിന്നുനല്ലോമ
ജളതചേർമതിന്നാസ്തിസംശയം.
ആരെഞാൻ —

എന്നെപ്പീഡിപ്പിക്കുന്നിഹ
നന്നായിവരാത്രിവാസന്തികി
രജവളിന്നുസുകൃതമേറെയുള്ളവൾ
ഹരിയോടൊത്തുസുഖമോടൊത്തുക്രീഡതി.
ആരെഞാൻ —

എത്രയുംകുസുമമൃദു
ഗാത്രിയാകുമെന്റെഹൃദയെ
കഠിനമായമദനലീലാകാരണ
മാളിത്തുടങ്ങികുസുമമാല!
(ഇന്നിഹ!കഷ്ടംഹാവിധെകഷ്ടംഹാ!)
ആറുവഞ്ചിയെപ്പോലുംഞാൻ
ചോറുമോക്കാതിരിക്കുന്നു,
കരുണയില്ലദയിതനിന്നുചേതസി
സ്മരണയില്ലപൊറുതിയില്ലസങ്കടം!
ആരെഞാൻ —

ശ്രീകൃഷ്ണന്റെ ഉൽകതനാകം
ശ്രീജയദേവന്റെഗാനം
രമണിയായതരുണിപോലെചേതസി
രമണമായിവരണമംബുജാക്ഷന്നു!

ആരെഞാൻ —

# ഹരിശ്ചന്ദ്രചരിതം

## കിളിപ്പാട്ട്.

നാരദൻവന്നതുകണ്ടോരുഭൂവരൻ
സാദരംകൂപ്പിസ്തുതിച്ചുചൊല്ലീടിനാൻ.
'ഖിന്നനായുള്ളമെഖിന്നതകണ്ടിട്ടു
ധന്യൻവിധാതാവയക്കയോചെയ്തതേ.'
അപ്പോൾമുനിവരൻചൊന്നാൻനൃപനോടായ്
"ഇപ്പോൾവിധാതാവയച്ചുവന്നേനഹം.
നിന്നുടെദുഃഖങ്ങളൊക്കെക്കളവതി
നെന്നുടെതാതൻനിയോഗിക്കകാരണ–
മിന്നുഭവാനന്തികേവന്നേനറികെടോ.
ഇന്നുനശിച്ചുനിൻസന്താപരാശികൾ
എന്നാൽഭവാനുടെസങ്കടംചൊല്ലുക."
എന്നുമഹീസുരൻചൊന്നോരുനേരത്തു
മന്നവൻചൊന്നാനവനോടുസാമ്പ്രതം.
വന്നമഹീപരെകണ്ടിതോനീബുധ
കണ്ടിവർമകളെകൊണ്ടുപോയിടുവാൻ.
എന്നാൽഹരിശ്ചന്ദ്രമന്നനൊതാൻമമ
കന്യകയെക്കൊടുത്തിടുന്നതെങ്ങിനെ?
എന്നാലതിനെന്തുചെയ്യേണ്ടതെന്നെന്നു
നന്നായരുൾചെയ്കധന്യശീല!ഭവാൻ.
ഇത്തരംഭൂപൻറെവാക്കുകൾകേട്ടപ്പോ–
ളുത്തരംനാരദൻസത്വരംചൊല്ലിനാൻ.
എന്നാലതിന്നുണ്ടുപായംമഹീപതെ!
തന്നീടുവനൊരുമാല്യംപിറവിൽഞാൻ.
രാജസഭയിൽവരിപ്പതിനായ്ക്കൊണ്ടു

രാജീവലോചനചൊല്ലുമ്പൊഴന്തരേ.
മാല്യംകരത്തിൽകൊടുക്കുമയാൎപ്പിതം
മാമകമാകിയവാക്കുംപോകനീ.
സത്യമുള്ളോരുപുരുഷൻപതിയാക
സത്യമുള്ളോരുതരുണിഞാനെങ്കിലോ
എന്നുപറഞ്ഞുസഭയിലെറികിലോ
ചെന്നുപതിക്കുംഹരിശ്ചന്ദ്രകണ്ഠത്തിൽ.
അന്യനില്ലാസത്യമുള്ളവനസ്സഭ
തന്നിലെന്നുള്ളതുംധന്യാധരിക്കനീ.
എന്നുപറഞ്ഞൊരുമാലയുംനൽകിനാൻ
ധന്യൻവിപശ്ചിയുംഞൊടിച്ചുപോയിനാൻ.
അന്യേദ്യുരാവിലെരാജചൂഡാമണി
കന്യകതന്നെവിളിച്ചുവരുത്തിനാൻ.
നല്ലാരിൽമാലികേ! ബാലികേനിന്നുടെ
കല്യാണമുണ്ടിന്നതെന്നുധരിക്കനീ.
എല്ലാവരുംവന്നിരിക്കുംസഭയിൽനീ
ചൊല്ലുകനല്ലൊരുവാണികളിത്തരം.
"വല്ലാത്തചൊല്ലാതിരിക്കുന്നവൻമമ
വല്ലഭനാകേണമെന്നൊരാശമേ.
അല്ലാതെയില്ലാനമുക്കൊരുവാഞ്ഛിതം."
ചൊല്ലിയിട്ടുംമാലനല്ലസഭയിങ്കൽ
മെല്ലവെവീശിയെറിഞ്ഞിതെന്നാകിലോ
നല്ലഹരിശ്ചന്ദ്രനല്ലാതെമറ്റൊരു
വല്ലഭനില്ലാനിനക്കെന്നുനാരദൻ
ചൊല്ലീടവേയുടൻമെല്ലുരചെയ്തു–
മല്ലാക്ഷി! നാരദൻതന്നതെന്നോർക്കനീ.
കാന്തനക്കന്യയോടാദരാൽവാടിതം
ഭൂപൻചൊല്ലിസ്സഭാന്തരേപോയിനാൻ.
ഭൂപതിവൃന്ദങ്ങളോടുചൊല്ലീടിനാ–

നാവിൾവിക്കേണമെല്ലാവരുംസഭ -
സ്ഥാരംഭമായിതുനല്ലസ്വയംവരം.
ആരെന്നുകല്പിച്ചതില്ലാപതിയവൾ-
ക്കാരെങ്കിലുംദൈവമേകനകല്പിക്കും.
കല്യാണപ്പന്തലിലെല്ലാവരുമ്മൊത്തം
മെല്ലവെവന്നുവസിച്ചുകൊണ്ടീടുക.
ഇല്ലവല്ലംപിന്നെസംശയില്ലാരെയും
വല്ലഭനായിവരിച്ചിടുമന്നമേ.
എന്നുമാഗധൻപറഞ്ഞതുകേൾക്കയാൽ
ചെന്നുമണിപ്പന്തൽപുക്കിതെല്ലാവരും
നാലഞ്ചുതോഴിമാരോടുമൊരുമിച്ചു
ചാലെപ്പുറപ്പെട്ടുപാലാലിവാണിയും.
മാലകരത്തിലെടുത്തുപിടിച്ചവൾ
നാലുദിക്കിങ്കൽനയനംകൊടുക്കയും;
ചന്ദ്രമതിസഭതന്നിൽവരുന്നേരം
ചന്ദ്രനുദിച്ചെന്നുചൊല്ലുന്നിതെല്ലാരും.
രാജവൃന്ദങ്ങൾക്കുശോഭിതന്നുടെ
വ്യാജഹീനംവപുഃകണ്ടൊരുനേരത്തു
മാരശരങ്ങൾതറച്ചുപൊറാഞ്ഞയാൽ
പൊരുള്ളകൂട്ടിയതെന്തുചൊല്ലാവതും.
തൊണ്ണനെടുത്തുകടിച്ചാനൊരുനൃപൻ,
കണ്ണെഴുതിശരംകൊണ്ടുമറ്റൊരുവനും
എണ്ണക്കുടംതലതന്നിൽവെച്ചുജ്ജസാ
എണ്ണാതെതുള്ളിത്തുടങ്ങിയപരനും.
പൊണ്ണനൊരുത്തനാവിട്ടെഴുന്നേറ്റു
തിണ്ണനെചാടിമറിഞ്ഞുവീണീടിനാൻ.
വെള്ളിക്കരണ്ടിമിടിച്ചുപൊടിച്ചേകൻ
പള്ളയിലിട്ടുനിറച്ചുതുടങ്ങിനാൻ.
കണ്ണാടിതല്ലിയുടച്ചങ്ങൊരുനൃപൻ

കണ്ണുകൾകൊണ്ടൊന്നുവായിലാക്കീടിനാൻ.
ഇങ്ങിനെനല്ലവരന്മാർചെന്നുമേവുമ്പോൾ
അംഗനാമാർമണിവന്നങ്ങുകൈപ്പുക്ക
സർവ്വജനങ്ങളുംകേൾക്കമാറുച്ചത്തിൽ
ഉർവ്വീപാലവരപുത്രിചൊല്ലീടിനാൾ.
നല്ലോരുസത്യവുംധൈര്യവീര്യങ്ങളും
നല്ലഗുണങ്ങളുമുള്ളോരുപൂരുഷൻ
വല്ലഭനാകേണമില്ലൊരുസംശയം
മല്ലാരിനാഥൻകടാക്ഷംഭവിക്കമേ.
എന്നുപറഞ്ഞവൾമുല്ലമാലാസമ-
ത്തിൽവീശിമുനിയപ്പിതംകല്പിച്ചു.
മാലാചുഴന്നതിമിഞ്ഞുവരുന്നേരം
ചാലവെയല്ലാവരുംതൻഗളംപൊക്കിനാർ.
എന്റെകഴുത്തിലെന്നെന്റെകഴുത്തിലെ-
ന്നെന്റെകഴുത്തിലെന്നാക്കിനാർഭൂപരും.
ധീരൻഹരിശ്ചന്ദ്രവീരൻവസിക്കുന്ന
നേരെകിഴപ്പോട്ടുപോന്നമാല്യംതദാ.
എല്ലാവരുമങ്ങുകണ്ടുനിൽക്കെനൃപൻ
കണ്ഠേപതിച്ചുകുസുമത്തിമാലയും.
അപ്പോൾമഗധനൃപൻചെന്നുഭൂപനെ
ക്ഷിപ്രമെതിരേറ്റുകൊണ്ടുപോന്നീടിനാൻ.
മെല്ലെവസിഷ്ഠഗൌതമ്യാദികളൊക്കവെ
പുല്ലുംസമിധയുമെല്ലാംവരുത്തിനാർ.
എല്ലാവരുമതുകണ്ടുനിൽക്കത്തന്നെ
കല്യാണഘോഷങ്ങളെല്ലാംകഴിച്ചിതേ.
മറ്റുള്ളഭൂവരന്മാരുംപുറപ്പെട്ടു
തേരേറന്നുതങ്ങടെരാജ്യത്തിനായ്ക്കൊണ്ടു
ക്ഷോണിപാലന്മാർഗമിക്കുന്നനേരത്തു
ശോണവസ്ത്രാളിധനാംശങ്ങളുംകൈഗേയൻ

വേണ്ടുംപ്രകാരംകൊടുത്തയച്ചീടിനാൻ.
കണ്ടിവാർകേശിയെക്കണ്ടുള്ളതാപവും
മിണ്ടാതെപോയിനിജാലയംപുക്കവർ.
സൂര്യവംശാധിപനാകുന്നൊരവൻ
തേരിൽകരേറിനാൻഭാര്യയോടൊന്നിച്ചു
അപ്പോൾമഗധമഹീപതിസ്ത്രീധന-
മെപ്പേരുമമ്പോടുകൊടുത്തയച്ചീടിനാൻ.
ആനതേർകാലാൾകുതിരപ്പടകളും
യാനങ്ങളുംനൽകിസൂര്യവംശേശനു.
തോഷിച്ചുപോയങ്ങയോദ്ധ്യയെപ്രാപിച്ചു
ശേഷിച്ചകാര്യങ്ങളൊക്കെക്കഴിച്ചവർ
പോഷിച്ചമോദമതിന്നതിസൌഖ്യമാ-
യാരാമഹർമ്മ്യാന്തരേകേളിയാടീടിനാർ.
ചന്ദ്രനചന്ദ്രികയെന്നപോലെമഹി-
ന്ദ്രനചന്ദ്രമതിയോടുചേർന്നതും
ഇന്ദിരാവല്ലഭനിന്ദിരാദേവിയോ-
ടൊന്നിച്ചുവാണുസുഖിക്കുന്നപോലെയും
കന്ദർപ്പവൈരികൃതാകതരംഗിരി-
നന്ദിനിയോടുരമിക്കുംകണക്കിലും
സുന്ദരസുന്ദരിമാരൊത്തുസന്തതം
നന്ദിച്ചുകൊണ്ടുരമിക്കുംദശാന്തരെ
ചന്ദ്രൻകൌമുദിശോഭിച്ചതുപോലെ
ചന്ദ്രമതിക്കുംപ്രകാശിച്ചുകൌമുദി.
നാളിൽദിനേദിനേവർദ്ധിച്ചുഗർഭവും,
ആളിമാരുംകൂടെചൊല്ലിത്തുടങ്ങിനാർ.
ലാളിച്ചതുകൊണ്ടുവേണ്ടുന്നകാര്യങ്ങൾ
കേളിയോടെചെയ്തുരാജചൂഡാമണി.
പത്തുമാസംപൂരമൊത്തോരുനേരത്തു
ഉത്തമഗാമിനിപെറ്റുസുതനേയും

അറ്റമില്ലാതെധനംകൊടുത്തുനൃപൻ
കുട്ടികിടാവിന്റെവാർത്തചൊന്നോർക്കുടൻ.
ചന്ദ്രപ്രഭമായഛത്രവുംചാമരം
രണ്ടുംനൃപതിക്കശേഷമാസ്ഥാനായി.
അന്യധനങ്ങളശേഷംകൊടുത്തിതു
ധന്യൻസുതോല്പത്തികേട്ടോരനേരത്തു
ജാതകർമ്മംപിന്നെനാമകരണവും
ആമോദമോടെകഴിച്ചുമഹീപതി.
ശോണിതാക്ഷൻപുനരെന്നുള്ളനാമവും
ക്ഷോണിതലത്തിങ്കൽവീളെപരന്നിതേ.
പുത്രനുംഭാര്യയുംരാജാവുമൊന്നിച്ചു
പൃത്ഥ്വിയുംപാലിച്ചിതന്നുകൃതാർത്ഥരായ്.
ഇന്നതിൻശേഷംവിശേഷമോതിട്ടവാ-
നന്യേദ്യുരാവിലെപ്പിന്നെകിളിപ്പെണ്ണും.
ചൊല്ലിപ്പുറത്തുമരത്തേറാനേരത്തു
നല്ലഹരിപദംസേവിച്ചു ശ്രീസ്വ-
നല്ലലുംതീർന്നുസുഖമാസ്വദിച്ചുടൻ
മല്ലാരിനാമങ്ങളുച്ചരിച്ചിട്ടവൻ
സത്യവാന്മാർക്കഗ്രണനെന്നുരച്ചവ-
നല്ല്യോഗമോടേവസിച്ചുദിവാനിശം.

ഹരിഃ

ഇതി ശ്രീഹരിശ്ചന്ദ്രോപാഖ്യാനവിസ്താരെ
പ്രഥമപാദം സമാപ്തം.

ശ്രീഗുരവേ നമഃ.

സംഗമേശന്മാരാരാതമ്മംഗളപാദപങ്കജ
സംഗമത്തോടുകൂടാനായിസംഗതിനാഥ്കകുഹരെ.
ശുഭമസ്തു ശുഭം.

ഹരിഃ.

തത്തെവരികസമീപത്തുബാലികെ
പുത്തൻമൊഴികൾപറകവിരവോടെ.
ധാരണാബുദ്ധിയുംചാരുവാക്യങ്ങളും
പാരമായുള്ളകഥാസാരഗ്രാഹ്യവും
ശാരികെകാൺകമ്പോൾനിന്നോളമാൎക്കുമെ
പാരിടത്തിങ്കൽപറവാനുമില്ലെടൊ.
പാരാതെശ്രീമൽഹരിശ്ചന്ദ്രമന്നന്റെ
നേരാംകഥാശേഷമിന്നിയുംചൊൽകനീ.
സത്യമായുള്ളിതുകേൾക്കുന്നനേരത്തു
ചിത്തംകുളുൎക്കുന്നസത്യംവെടാത്ത്യഹം.
ഇത്തരംചൈത്രപൂരത്തിൽജനിച്ചൊരു
പൃത്ഥീദേവൻതന്റെവാക്കുകൾകേട്ടപ്പോൾ
ചിത്തംതെളിഞ്ഞുകിളിയുംപറഞ്ഞിതു
ഉത്തമാകേട്ടാലുമിക്കഥാശേഷവും
ശ്രീമൽഹരിശ്ചന്ദ്രഭൂപതിതന്നുടെ
ഭാമിനിയോടൊത്തുവാഴുംദശാന്തരെ
മാമുനിവൃന്ദംസനകാദിനാല്വരും
വ്യാസൻവസിഷ്ഠനാഗസ്ത്യർപുലോമജൻ
അശ്വിനിദേവകൾവിശ്വാമിത്രന്മാരും
കണ്വരൊരുമിച്ചുദേവസഭാന്തരെ
വെക്കംപ്രവേശിച്ചുസൌഖ്യമായ്വൎത്തിച്ചു.
നാരദമാമുനിചൊന്നാനതുനേര–
മോരോവിശേഷങ്ങൾപാരിടസൌഖ്യങ്ങൾ
വൃന്ദാരകാധീശ!കേൾക്കജഗത്തിങ്ക–
ലിന്നുള്ളമന്നരിൽമുമ്പൻഹരിശ്ചന്ദ്രൻ
നല്ലവസിഷ്ഠന്റെശിഷ്യൻധരാപതി
എല്ലാംവിശേഷേണരക്ഷിച്ചുവാഴുന്നു.
നല്ലസുതനുംമെമണിയുമൊത്തായി

എല്ലാംസുഖമവനെന്നപായമാവൂ.
എന്തൊരുപുണ്യംപുരാ,ചെയ്തവനെന്നു
ചിന്തിക്കിലന്തരംഗേധരിച്ചീലഞാൻ.
ഇത്തരമിന്ദ്രനോടാശുമുനിവരൻ
സത്വരംചൊന്നതുകേട്ടുവസിഷ്ഠനും
ഇത്ഥംമരുത്പാലന്റെചിത്തെഗ്രഹിപ്പിച്ചു
സത്യശീലൻനൃപനന്നുള്ളവാർത്തകൾ.
എന്നുടെശിഷ്യന്റെസത്യംജഗത്തുക-
ളെല്ലാംജയിക്കുന്നതിന്നുമഹമേവിഭോ.
ബ്രഹ്മപ്രപഞ്ചെപൊളിപറയാത്തവ-
നിന്നിവനെന്നിയെമറ്റാരുമില്ലെടോ.
ഇത്ഥംവസിഷ്ഠൻപറയുന്നനേരത്തു
എത്രയുംകോപിച്ചുമാമുനിസത്തമൻ.
വിശ്വാമിത്രനുംപുനരുത്ഥാനംചെയ്തുസഭാ-
മദ്ധ്യത്തിൽനിന്നുപുനരിത്ഥമുരചെയ്തു. (ഫ)
സത്യവാനാകുംഹരിശ്ചന്ദ്രനെന്നുള്ള
മിത്ഥ്യ(ാ)വാദംകേട്ടുക്രുദ്ധനായേനഹം.
വല്ലതുംചൊല്ലുംവസിഷ്ഠനെന്നുള്ളൊരു
ചൊല്ലുള്ളവനിവനിന്നുധരിക്കനീ.
സ്വർല്ലോകനാഥനതുകേട്ടുചൊല്ലിനാൻ
വല്ലാതെകോപിക്കരുതുഭവാൻമുനേ!
സാകേതഭൂപതിസത്യവാനെന്നതു
ഞാനുംധരിച്ചിരിക്കുന്നു,മഹാമുനേ.
നമ്മുടെഭാഗംഹവിർഭാഗമിന്നൊടോ
ചെമ്മെദിനേദിനേനാംചെന്നുവാങ്ങുന്നു
സത്യധർമ്മങ്ങളുംചെയ്തുവസിക്കുന്ന
നിത്യമാസാകേതഭൂപതിന്നിശ്ചയം.

(ഫ) ഈ രണ്ടു വരികൾ കാകളീമഞ്ജരിയിൽപെട്ട അർദ്ധകേകാ വൃത്തത്തിലാണ് എഴുതപ്പെട്ടിരിക്കുന്നത്.

മിഥ്യ(ാ)വാക്കുംപറകില്ലെന്നുപണ്ടെന്നു
സത്യവാനായവസിഷ്ഠൻപറഞ്ഞതി-
ന്നൊന്ത്രയുമുള്ളതെന്നിങ്ങുമതംവിഭോ.
മൈത്ര്യാദിസമ്മതനാകുമൊരാത്മനേ.
ഇത്ഥംവസിഷ്ഠന്റെവാക്കുകൾകേട്ടപ്പോൾ
ക്രുദ്ധനായോതിനാനപ്പൊഴുവിശ്വാമിത്രൻ
സത്യവാനെന്നുപറയുംനൃപാലനെ
സത്യംപിഴപ്പിപ്പനേഷഞാൻകേവലം.
നല്ലൊരസത്യമവൻപറഞ്ഞില്ലതി-
ലൊന്നുണ്ടുചൊല്ലുന്നനല്ലപരിഹാസം.
മർത്ത്യകുലംധരിപ്പാനുള്ളമാഗമെ
സത്യവ്രതനെന്നുമുണ്ടൊരുപേരെന്നാൻ.
ചൊല്ലിനസത്യമതെന്നറിഞ്ഞീലൊ
നല്ലവസിഷ്ഠനുംചൊല്ലുന്നിതീദൃശം.
ഇങ്ങിനെചൊന്നതുകേട്ടുവസിഷ്ഠനും
അങ്ങിനെതന്നെയതെന്നുമെചൊല്ലിതെ.
അപ്പോൾസനകാദിനാരദന്മാരുചൊല്ലിനാർ
ശില്പംവിചിത്രംവിചാരിച്ചുകാണുമ്പോൾ
അല്പംവിചാരംകൊണ്ടതെന്തിങ്ങിനെ
സൽപുമാന്മാരായനിങ്ങൾക്കിതുവശം?
അന്യഥാവുള്ളവൻതന്നുടെകാര്യത്തി-
നിന്നിതുനിങ്ങൾപ്രതിജ്ഞചെയ്തീടുന്നു.
മറ്റൊരുത്തൻപുനരിന്നുചെയ്യുമെ-
ന്നോരാംപ്രതിജ്ഞകൾചെയ്തതാരുമെ.
ഇന്നവൻമനംഇന്നവണ്ണമെന്നു
അന്യൻപറകിൽപിടിയാതവനവൻ.
മറ്റൊരുത്തന്റെമനസ്സിനെവഞ്ചിച്ചു
തെറ്റെന്നൊന്നിതുചെയ്തുകൊള്ളാമെന്നും
ഉത്തരംനടിച്ചുപറയുന്നവനമ-

പിന്നെയവനെയങ്ങേല്പിച്ചുപോരിക
തന്നായുധങ്ങളുംപിന്നെവൈകാതെ
ചെന്നുനശിപ്പിക്കയുംവേണമങ്ങതാ-
നെന്നുധരിക്കതാളുന്നപവനൻ.
പിന്നെയവന്റെരാജ്യവുംദ്രവ്യവും
അന്യമായുള്ളോരുവസ്തുക്കൾസർവ്വവും
ഒന്നൊഴിയാതെനശിപ്പിച്ചതിനുടൻ
നന്നായ്പണിചെയ്തുകൊള്ളുവനേഷഞാൻ.
അപ്പോളസത്യമവൻപറയു,ന്നെങ്കി-
ലപ്പോൾമമഹിതമെന്നുകൂട്ടംദൃഢം.

(തുടരും)

# ഭഗവദ്ദൂത്.

## ശീതങ്കൻ തുള്ളൽ.

"വേടനായുള്ളോരുമാടമ്പിയുംതന്റെ
നാടുവെടിഞ്ഞാശുകാട്ടുവാണീടുമോ?
പാടവമുള്ളവരോടുകൂടീട്ടുമ-
ങ്ങാടൽകൂടാതവൻനാടുമേടിക്കമേ.
നാട്ടിന്നവകാശമില്ലാത്തകൂട്ടവും
വെട്ടിപ്പിടിക്കുന്നുപെട്ടെന്നുരാജ്യവും,
ഒട്ടുമിന്നാവകവട്ടങ്ങളൊന്നുമേ
കൂട്ടുന്നതുമില്ലകൂട്ടീട്ടുമില്ലഞാൻ,
ചെയ്തപരാധങ്ങളൊക്കെക്ഷമിച്ചിടാം
ജാതമാംദുഃഖങ്ങളൊക്കെസഹിച്ചിടാം

ജംഗമപുത്രൻതാനമ്മത്തരംചൊല്ലിനാൻ:—
ദുർമ്മോഹമൊന്നുംതുടങ്ങേണ്ടയിവക
നമ്മുടെനേരെഫലിക്കില്ലതെല്ലുമേ.
സോമവംശശ്രേഷ്ഠനായസുയോധനൻ
നാമെന്നറിഞ്ഞുപറകനീമാധവാ.
പാലുംപഴങ്ങളുംതെണ്ടുമിരക്കുന്ന.
പോലെവലുതായരാജ്യങ്ങൾയാചിച്ച്
ചാലെവരുത്തുവാനാഗ്രഹിച്ചാലതു
നീലവിലോചനാ!കയ്യിലായീടുമോ?
കേട്ടാലുമിപ്പൊഴീനാട്ടിന്നുവകാശ
മൊട്ടുമപ്പാണ്ഡവപ്പട്ടികൾക്കില്ലടോ.
ദുഷ്ടരായീടുമക്കൂട്ടരെയിന്നുഞാൻ
പെട്ടെന്നുനമ്മുടെനാട്ടിൽനിന്നൊക്കയും
ആട്ടിപ്പുറത്താക്കികാട്ടിലയച്ചതി-
ന്നൊട്ടുമേസാഹനക്കൂട്ടത്തിലല്ലടോ.
കഷ്ടംശിവശിവ!ചേട്ടകൾപണ്ടഹോ
കാട്ടിയഗോഷ്ഠികൾകേട്ടാൽസഹിക്കുമോ?
കൂട്ടംപിരിഞ്ഞവർകാട്ടിൽനടക്കുമ്പോൾ
കാട്ടാളരെപ്പോലെനാട്ടാർജ്ജനിപ്പിച്ച
കൂട്ടങ്ങളിന്നിപ്പോൾകാട്ടിൽകിടക്കുന്ന-
തൊട്ടുംവിചാരിക്കിൽകഷ്ടമല്ലേതുമേ.
വെട്ടിപ്പിടിക്കേണ്ടനാട്ടിൽപ്രഭുത്വങ്ങൾ
കൊട്ടകൊട്ടീട്ടിരന്നീടിനാൽകിട്ടുമോ.
പൊട്ടത്വമെന്തെടോപട്ടാങ്ങുപാർക്കിനാൽ
പാട്ടിലാക്കീടുവാൻകൂട്ടാക്കയില്ലഞാൻ
കഷ്ടംഭവാനുടെകാര്യമല്ലിന്നിപ്പോൾ.
അഷ്ടിക്കുപോലുംവകയുമില്ലാത്തിട്ടും
കഷ്ടമങ്ങൊട്ടൊട്ടുതട്ടിപ്പറിച്ചിട്ടും
കാട്ടിലിരുന്നിട്ടുമൊട്ടുമിരന്നിട്ടും

മാടുമേച്ചിട്ടുംനടക്കുംനിനക്കേണമോ
നാട്ടുവാഴികടെജാതിമൎയ്യാദകൾ.
മാടമ്പിമാരുടെവാൎത്തപോലുമറി-
ഞ്ഞീടുവാനിന്നിപ്പോളെത്രയുംദുൎഘടം.
മിക്കതുമിന്നിപ്പോളച്ഛന്റെരാജ്യങ്ങൾ
മക്കൾക്കടക്കിടാംസന്ദേഹമില്ലടോ.
അൎക്കപുത്രാനിലശക്രാദിരാജ്യങ്ങൾ
കയ്ക്കലാക്കീടുവാൻവെക്കംശമിക്കവിൻ.
ഏറപ്പറഞ്ഞിട്ടുകാൎയ്യമെന്തിന്നിപ്പോൾ
പൌരവന്മാരോടുചേരില്ലഞാനെടോ.
വീരരെന്നാകിലോപോരിലണഞ്ഞവർ
പാരാതെരാജ്യവുംമേടിച്ചടങ്ങിടും.
ഇച്ചെപ്പടിവിദ്യയൊന്നുംഫലിക്കില്ല
യാചിപ്പനെങ്കിലുംപാണ്ഡവന്മാൎക്കിന്നു
സൂചിപ്പഴുതിന്നുപോലുമീരാജ്യമാ-
നീചപ്പുഴുക്കൾക്കുനൽകില്ലനിൎണ്ണയം.
ദുൎയ്യോധനൻതന്റെവാക്കുകളിങ്ങിനെ
മൎയ്യാദവിട്ടുള്ളകേട്ടോരുഗോപാല-
വൎണ്ണനംകോപിച്ചുപാണ്ഡവന്മാരുടെ
വീൎയ്യങ്ങളോരോന്നുവൎണ്ണിച്ചുചൊല്ലിനാൻ.
ഭൂമിപാലാധമാ!നിന്റെമനോരഥം
താമസംകൂടാതെസാധിക്കുമിന്നിപ്പോൾ;
ഭീമപരാക്രമിയാകിയനമ്മുടെ
ഭീമനംഘ്രിപിടിച്ചിരിപ്പില്ലെങ്കിലും
അൎജ്ജുനൻതന്റെപരാക്രമമോൎക്കനീ
പ്രാജ്യങ്ങളായുള്ളബാണങ്ങൾകൊണ്ടവൻ
പൂജിക്കുമന്നേരമപ്പാണ്ഡവന്മാൎക്ക
രാജ്യാവകാശവുംതാനേലഭിച്ചിടും.
പാണ്ഡവൻതന്റെപരാക്രമമോൎക്കിലോ

ശ്രീധരകിരാതനാം ദേവനൊടിങ്ങിനെ
താഡിച്ചുതാഡിച്ചു പാശുപതാസ്ത്രവും
മേടിച്ചവീരനാമർജ്ജുനൻ നിങ്ങളെ-
പ്പാടേ ചതിച്ചാശു നിർദ്ദയം കാടതിൽ-
ച്ചാടിച്ച കശ്മലന്മാരായ നിങ്ങളെ-
പ്പേടിച്ചിടേണ്ടില്ല, എന്നല്ല സംഗരെ
ചാടിച്ചു നിങ്ങളെ കാലപുരം തന്നിൽ
ഓടിച്ചു രാജ്യവും മേടിച്ചിടും ദൃഢം.
ഉത്തമസഖിയായൊരു ഗന്ധർവ്വനം പണ്ടു
ഞങ്ങൾ കാൺകെക്കൊണ്ടാളു ബന്ധിച്ചതിനെയും
തർജ്ജനം ചെയ്തു തിരിച്ചുപോകുന്നനാൾ
അർജ്ജുനനല്ലയോ മോചിച്ചതിനെയും.
എന്തിനിതെല്ലാം പറയുന്നു നമ്മുടെ
കുന്തീകുമാരകർ തന്നോടെതിർക്കുവാൻ
കുന്നോ, ദേവന്മാരും മതിയാകയില്ലെന്നു
ഖണ്ഡിച്ചു ചൊല്ലിടാം സന്ദേഹമില്ലേതുമേ.
ആപത്തൊഴിഞ്ഞു വസിക്കേണമെങ്കിലോ
കോപത്തോടർജ്ജുനൻ പാശുപതാസ്ത്രവും
ചാപത്തിലാക്കിടും മുമ്പിലവരുടെ
ആപത്തു ചെന്നതു താണുപിടിക്കെടോ.
കന്യകാപുത്രന്റെ പുത്രന്റെ പുത്രനാം
ഇന്നു ദേവന്മാർക്കും വെന്നിടാവല്ലല്ലോ
ഇന്ദുവംശാവകാശത്തിനിന്നല്പവും
തോന്നീല ഖേദം നമുക്കു ദുര്യോധനാ!
വിഷ്ടപനാഥന്റെ വാക്കുകളിങ്ങിനെ
കേട്ടു സുയോധനൻ കോപിച്ചു കണ്ണുകൾ
വട്ടമിട്ടിട്ടു, പകത്തിനിസ്സാരവാക്കുകൾ
നിഷ്ഠുരവാക്കുകളോരോന്നു ചൊല്ലിനാൻ
പണ്ടൊരു മാമുനിശാപത്തിനാലതി-

മട്ടമാരി.

ദുർമ്മന്ത്രികളായദുശ്ശാസനാദികൾ
ദുർമ്മദനാകിയ ദുര്യോധനൻതന്റെ
ചെമ്മെസമീപത്തുചെന്നവനിങ്ങനെ
തമ്മിലോരോന്നപറഞ്ഞുതുടങ്ങിനാർ.
ദുർമ്മതിയാകുന്നള്ളതൻപറയുന്ന
നിർമ്മരിയാദങ്ങൾകേട്ടുകനപ്പിച്ചു
നമ്മുടെജ്യേഷ്ഠനിന്നൊന്നുംകലുഷമാതെ
ഉണ്മാതിരന്നതിന്നാമനതപ്പിന്തഹോ.
കാർമുകിൽവർണ്ണൻപറയുന്നവാക്കുകൾ
നിർമ്മരിയാദകളല്ലെന്നനിനക്കയോ
ദുർമ്മർഷണാദിയനങ്ങളെല്ലാമെന്നു
നമ്മുടെജ്യേഷ്ഠനിൽകുറുകുന്നിതോ.
ഗ്രീഷ്മാക്കനപ്പോലെഉഷ്ണതയേറുന്ന
ഭീഷ്മാദികൾക്കിന്നുകൂറില്ലതെല്ലുമേ.
ആഹന്തനമ്മുടെചോറുതിന്നെത്രയും
ദേഹസംരക്ഷണംചെയ്തുപലവിധം
ദ്രോഹംപറഞ്ഞുനടക്കുന്നകള്ളരെ
സംഹരിച്ചീടുവാൻസന്ദേഹമെന്തെടോ.
കൃഷ്ണൻപറയുന്നവാക്കുകൾകേട്ടപ്പോൾ
കൃഷ്ണാഭവാനംഭയപ്പെട്ടുപോയിതോ.
പാണ്ഡുതനയരെപ്പോരിൽതടുക്കുവാൻ
ദണ്ഡമിന്നൊന്നുമെടോപാർത്തുകാൺകഭവാൻ
കുശലന്മാരുടെകൗശല്യമൊക്കയും
ആശ്ശടക്കുവാൻവിശ്വത്തിലെത്രയും
വിശ്രുതനായൊരുവിശ്വാവസുസമൻ
ദുശ്ശാസനൻമതിവിശ്വസിച്ചീടുവീ.
പാഞ്ചാലിതന്നുടെചേലാഞ്ചലംപണ്ടു
ചഞ്ചലംകൂടാതെചെന്നഴിച്ചവ–

ഞ്ഞുപേർനില്ലുവേതാഢിച്ചുപോന്നഞ്ഞാൻ.
ചാഞ്ചല്യമില്ലേടോകർമ്മത്തിനൊന്നുമേ.
ഭ്രതന്നേചരത്തവാക്ഷകള്ളോരോന്ന
ചോദ്യതാവിഷാദംവെടിഞ്ഞിങ്ങുവന്നൊരു–
ചൊല്ലാരുദൂതനാംഭൂതനെബന്ധനം
ചെയ്താശുകാരാഗൃഹത്തിലാക്കീടണം.

മട്ടുമാറി.

നടപ്പിൻനല്ലപാശങ്ങ–
ളെടുപ്പിൻകള്ളകഠിനന്മാരായ്
കടിപ്പിൻമെല്ലവെചെന്നു–
ങ്ങടുപ്പിൻപള്ളയിൽനാലു
കൊടുപ്പിൻകള്ളനെകെട്ടി
എടുപ്പിൻ, കാരയിൽകൊണ്ടു–
ങ്ങടുപ്പിൻതാമസമെന്യേ.

മട്ടുമാറി.

ഇത്ഥംപലർകൂടിമന്ത്രിച്ചുമന്ത്രിച്ചു
യുദ്ധത്തിനെല്ലാരുവട്ടംതുടങ്ങിനാർ.
വർദ്ധിച്ചകോപത്തോടേറ്റുപുറപ്പെട്ടു
സത്വരമീശവിറപ്പിച്ചിതുചിലർ.
വില്ലുവലിച്ചുകുലച്ചുതുടങ്ങിനാർ
പല്ലുകടിച്ചുപൊടിച്ചുതുടങ്ങിനാർ
മെല്ലന്നൊരുമല്ലനോരോംകയർത്താരു
നല്ലൊരുവാളുംപരിശയുംകൈക്കൊണ്ടു
ചാടിത്തൊഴുതൊന്നുപിമ്പുമറിഞ്ഞുടൻ
മോടിയിൽതാണുനിന്നിങ്ങിനെ തന്നുടെ
പാടവമോരോന്നുകാട്ടുവാൻനാലഞ്ചു
ചോടുകൾവെച്ചുമലച്ചുനിന്നീടിനാൻ.
പെട്ടന്നുകന്തമെടുത്തൊരുവീരനും
വട്ടത്തിലൊന്നങ്ങുചാടിത്തൊഴുതവൻ

മേല്പോട്ടെറിഞ്ഞാശു പട്ടംതിരിഞ്ഞങ്ങു
കീഴ്പോട്ടുമാക്കിപ്പിടിച്ചു നിന്നീടിനാൻ.
ആനപ്പടകളുമേതും കുതിരയും
സേനാപതികളുമെത്തിത്തകൎത്തുകൊ-
ണ്ടന്യോന്യമാൎത്തുവിളിച്ചുപറഞ്ഞുമ-
ങ്ങാനന്ദമോടെപറഞ്ഞുതുടങ്ങിനാർ
എന്തിനായിട്ടുനാമെല്ലാവരുമിന്നു
ചന്തത്തിലായുധംകൈക്കൊണ്ടുചെല്ലുവാൻ
നമ്മുടെതമ്പുരാൻകല്പിച്ചുവെന്നതു
തോമകുറുപ്പച്ചതാനുംധരിച്ചിതോ?
'കേട്ടീലയോചോട്ടകള്ളനാംകൃഷ്ണനെ
പെട്ടെന്നുകെട്ടുവാനാണെന്നുകേട്ടുഞാൻ.'
'കഷ്ടമിതെന്തുപിഴച്ചുപിടിച്ചങ്ങു-
കെട്ടുവാനായവൻകട്ടിതോവല്ലതും!
മോഷണത്തിന്നുവിരുതുണ്ടവനെന്നു,
ഘോഷംപറകല്ലുകേൾപ്പുണ്ടതൊന്നാടം.
പണ്ടിവൻപാലുംപഴങ്ങളുംവെണ്ണയും
കണ്ടവെണ്ണക്കുടെക്കൂറയുംമോഷ്ടിക്ക
കൊണ്ടൊരുഗോപാലികമാർപിടിച്ചുപാശങ്ങളാൽ
കൊണ്ടങ്ങുലൂഖലത്തോടുബന്ധിച്ചപോൽ.
കൊള്ളാമവനിന്നുമോഷ്ടിച്ചുവെങ്കിലോ
പിള്ളയെന്നെന്നതോൻവല്ലില്ലകള്ളന്റെ
പള്ളക്കുനാലുചവിട്ടുകമപ്പോളവൻ
ഉള്ളതിന്നൊക്കയുംതുള്ളിപ്പറയുമേ.'
'കള്ളരെല്ലാരെപിടിച്ചടക്കീടുവാൻ
ഉള്ളൊരുകൌശലമേറുംനിനക്കെടോ'.
'ഉള്ളുപറഞ്ഞുഫലിപ്പിക്കയുമല്ല
ഉള്ളതുതന്നെകഥിക്കുന്നുലോകരെ.
മക്കളെത്തല്ലിവളൎക്കണമല്ലാതെ

ചൊല്പൂർണ്ണവാത്സല്യമുൾക്കൊണ്ടുലാളിക്കി-
ലിക്കണ്ടു, പമാനാകരാക്കയുംവെന്നഭ-
വിക്കമെന്നുള്ളതിന്നോർക്കിൻലോകരെ!’
‘കഷ്ടം! ശിവ: ശിവമൂഢജനങ്ങളെ!
വിഷ്ണുപരാധനം കൊണ്ടുദുഷിക്കൊലാ;
കേവലംഗോപാലബാലകനല്ലിവൻ
ദേവിവസുന്ധരാഭാരംഹരിക്കുവാൻ
ദേവകൾചെന്നുണർത്തിക്കകാരണാൽ
ദേവകീപുത്രനായ്ഭൂമൗപിറന്നൊരു
ദേവൻമഹാദേവസേവിതൻശ്രീവാസു-
ദേവനിവൻപൂർവ്വദേവകാലൻ
ദുഷ്ടസംഹാരിത്രിവിഷ്ടപനാഥന്റെ
ഇഷ്ടനാംസോദരൻ, സൃഷ്ടിയുംപുഷ്ടിയും
നഷ്ടിയുംനൽകുന്നനാരായണൻപരൻ
വിഷ്ടപനാഥനെന്നോർക്കിൻമൂഢരേ!’
‘വിഷ്ടപനാഥനെന്നാകിലവനിന്ന
മോഷ്ടിക്കയോഗ്യമോ? മോഷ്ടിച്ചതല്ലിവൻ
കാട്ടിലിരിക്കുന്നതല്ലോ സുധാർമ്മിക-
ശ്രേഷ്ഠനാംധർമ്മജതമ്പുരാൻകല്പിച്ച
വിട്ടോരുകാര്യത്തിൽകൃഷ്ണനുംചെന്നിട്ടു
പെട്ടെന്നുണർത്തിക്കകാരണാൽനമ്മുടെ
ദുഷ്ടതയേറുന്നതമ്പുരാൻകേട്ടതു-
മൊട്ടുമേസ്വീകരിയേനല്ലകൃഷ്ണനെ
കെട്ടുവാനായിട്ടുകല്പിച്ചുപോരെന്നു,
കേട്ടതാമിക്കാര്യത്തിന്നുത്തരംകഷ്ടമായ്
ഈവണ്ണമോരോവാദങ്ങളൊന്നുംതുടങ്ങേണ്ട
ചെണ്ടകൊട്ടീടുകെസന്ദേഹമില്ലെടോ.
കണ്ടതുംകേട്ടതുംമിണ്ടാതിക്കാല-
മുണ്ടാമനർത്ഥങ്ങളെന്നുബോധിക്കണം.

നാടകംതന്നിലിരിക്കേണമെങ്കിലീ
നാടകമൊന്നുംതുടങ്ങാതിരിക്കണം
കാടകംതന്നിലുംചെന്നുവസിക്കവാൻ
കൂടുകയില്ലെന്നുമോൎത്തിടവേണമേ.

തമ്പുരാന്മാരുടെ ചെമ്പിലെച്ചാറു
കമ്പിട്ടിരുന്നാളുകമ്പനിറക്കുമ്പോൾ
വൈലുംമഴകളുമെല്ലാമുപേക്ഷിച്ചു
വേലയെടുക്കണംചൊല്ലുന്നതൊക്കയും.

നല്ലതുംചീത്തയുംചൊല്ലിത്തുടങ്ങിയാൽ
വല്ലാത്തവല്ലന്തിവന്നുഭവിച്ചിടും
വല്ലിയാളുകൾചൊല്ലുന്നതൊക്കയും
നല്ലതല്ലെന്നുപറയുന്നതാരെടൊ
കല്പിച്ചതൊക്കയുംകേൾക്കണംനോക്കിപ്പോൾ,
ഉപ്പുതിന്നുന്നവൻവെള്ളംകുടിക്കുന്നു?

ഇപ്രകാരംപറഞ്ഞാരോരോടനാരു
മല്പതരമാളുതരുടെതങ്ങടെ
കാലപാശങ്ങളെക്കണ്ടോവധിച്ചുടൻ
നീലവലാഹകളത്തിനെബന്ധിപ്പാൻ
കാലാനിലൻതന്നൊത്തുലാവലിപോലെ
കോലാഹലത്തോടണഞ്ഞെത്തുടങ്ങിനാർ.

ഇത്തരമുള്ളോരുവൃത്താന്തമൊക്കയും
സത്വരംകണ്ടങ്ങിരിക്കുന്നസാത്വികി
ചിത്തചിന്താദികലന്നാളുപൃഷ
സത്വമനോടങ്ങുണൎത്തിച്ചതെല്ലുവേ.

# ഭാഗവതം ഭാഷ.

പണ്ട് സന്ധ്യോപാസനം ചെയ്യുന്ന കാശ്യപനെക്കണ്ട് കാമാൎത്തയായി ദിതി സംഭോഗത്തെ പ്രാപിച്ചകാലത്ത് അരുളിച്ചെയ്തു കാശ്യപൻ; സന്ധ്യാകാലം കൊടുതായിരിപ്പൊന്ന്; എന്നാൽ മുഹൂൎത്തകാലം പാൎക്കവേണം. എന്നു കാശ്യപൻ പല പ്രകാരവുമനുനയിച്ചെടുത്ത് കാമാൎത്തയാകയാൽ ദിതിക്കു ധൈൎയ്യമുണ്ടായില്ല. അതു കണ്ടു കാശ്യപൻ ദൈവാധീനമൊഴിക്കരുത് എന്നു കല്പിച്ച് ദിതിയോട് സംഭോഗത്തെച്ചെയ്തു ദിതിക്കു ഗൎഭമുണ്ടായി. അനന്തരം ദിതിയുടെ ഗൎഭത്താലാകൎഷിക്കപ്പെട്ട ലോകർ തേജസ്സിനെക്കണ്ട് ബ്രഹ്മനോടു ചെന്നു വിചാരിച്ച കാലത്ത് അരുളിച്ചെയ്തു ബ്രഹ്മൻ. പണ്ടു സനകാദികൾ ഭഗവാനെക്കാണ്മാനായിക്കൊണ്ട് വൈകുണ്ഠലോകത്തിങ്കൽ ചെന്ന കാലത്ത് തടുത്തുകൊണ്ടാർ ജയവിജയന്മാർ; അവരാൽ ശപിക്കപ്പെട്ട് ദിതിയുടെ ഗൎഭത്തെ പ്രവിഷ്ടരായി അവൎക്കു ഭഗവാനാൽ വധമുണ്ടെന്നിങ്ങിനെ ഉണ്ടാകയാൽ ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമവിടെയുള്ളരായി. അനന്തരം ദിഗ്വിജയത്തിന്നായ്ക്കൊണ്ട് പെരുമാറുന്ന ഹിരണ്യാക്ഷനെക്കണ്ട് നാനാജനങ്ങൾ പേടിച്ചോടിപ്പോയൊളിച്ചുവാരെ, സമുദ്രത്തിലിങ്ങിനെ പെരുമാറി, തിമിംഗലങ്ങളെത്തല്ലുന്നവൻ വരുണലോകം പ്രാപിച്ച് യുദ്ധാൎത്ഥമായി വരുണനെ വിളിക്കുന്ന കാലത്ത് ഭീതനായിച്ചൊന്നാൻ വരുണൻ. നീ പോയി വിഷ്ണുഭഗവാനുള്ളേടത്തു ചെന്ന് ഭഗവാനോടു യുദ്ധം ചെയ്തുകൊൾക. എന്നിങ്ങിനെ വരുണൻ ചൊല്ലിക്കേട്ട് ഭഗവാനുള്ളേടത്തു ചെന്ന് ഭഗവദ്വ്യാപാരം കണ്ട് ഭഗവാനും തങ്ങളിലുള്ള യുദ്ധത്തിങ്കലെ കടുപ്പം കണ്ടു ബ്രഹ്മനാൽ പ്രാൎത്ഥിതനായിരുന്ന ഭഗവാനാൽ ഹിരണ്യാക്ഷന്റെ വധം, തദനന്തരം സൃഷ്ടിവിശേഷങ്ങ

ളെ കേൾപ്പാനാഗ്രഹമുണ്ടു് അതിന്നുത്തരം:—സൃഷ്ടികൾ പിന്നെ അന്ധതാമിസ്രാദികൾ വിദ്യകളുടെയും, യക്ഷരാക്ഷസന്മാരുടെയും, വൈപരിമഹത്തുക്കളുടെയും, രാത്രിയുടെയും, ദേവകളുടെയും, അഹസ്സുകളുടെയും, സന്ധ്യയുടെയും, ഗന്ധർവ്വാപ്സരസ്സുകളുടെയും, ചന്ദ്രാദിത്യന്മാരുടെയും, ഭൂതപിശാചുക്കന്മാരുടെയും, നിദ്രാതന്ദ്രിയുടെയും, സാദ്ധ്യന്മാരുടെയും, പിതൃക്കളുടെയും, ഋഷികളുടെയും, സിദ്ധവിദ്യാധരന്മാരുടെയും, അന്തർദ്ധാനവിദ്യയുടെയും, കിന്നരകിമ്പുരുഷന്മാരുടെയും, നാഗങ്ങളുടെയും, മനുക്കളുടെയും, സർവ്വജാതികളുടെയും സർഗ്ഗനന്തരം സൃഷ്ടി. അനന്തരമവിടെ ശ്രീകപിലാവതാരം. അവിടെ നേടെ ബ്രഹ്മനാൽ പ്രജാസർഗ്ഗത്തിങ്കൽ നിയുക്തനായിരുന്ന കർദ്ദമന്റെ വിവാഹം. ദേവഹൂതിക്ക സദൃശനായിരുന്ന ഭർത്താവിനെയപേക്ഷിച്ചിരുന്ന മനു ദേവഹൂതിയേയുംകൊണ്ടു് തേരേറി കർദ്ദമാശ്രമം പ്രാപിച്ചു് ദേവഹൂതിയെ കർദ്ദമന ഭാര്യയായി കൊടുത്തു പോയനന്തരം ദേവഹൂതിയാൽ ശുശ്രൂഷകൊണ്ടു പ്രസന്നനായിരുന്ന കർദ്ദമന്റെ അനുഗ്രഹത്താൽ സകലസമ്പൽസമൃദ്ധമായിരുന്നൊരു വിമാനത്തെ ലഭിച്ചു് ദേവഹൂതി കർദ്ദമനോടുകൂടെ രമിച്ചു് നാനാദേശങ്ങളിൽ പെരുമാറിയ കാലത്തു് കർദ്ദമങ്കൽനിന്നു ദേവഹൂതിയിൽ നവകന്യകമാരുടെ ഉല്പത്തി; ശ്രീകപിലാവതാരം. നവകന്യകമാരെ മരീച്യാദികൾക്ക കൊടുത്തു് കർദ്ദമൻ നിവൃത്തനായനന്തരം ദേവഹൂതി തത്വജ്ഞാനത്തെ അറിവാനാഗ്രഹമുണ്ടു് ശ്രീകപിലനോടു വിചാരിച്ച കാലത്തു് ശ്രീകപിലൻ ദേവഹൂതിക്ക തത്വോപദേശം ചെയ്യുവാറവിടെ ബന്ധമോക്ഷഭേദം, മനസ്സമാധാനം, വിഷയാസക്തിമൂലം, ബന്ധത്തിന്നീശ്വരാദിമൂലം, മോക്ഷത്തിന്ന മനോജയം, മഹാസേവകൊണ്ടു് മനസ്സിനെ ജയിച്ചു് വൈരാഗ്യത്തെ ലഭിച്ചു് ഭക്തിതാനെ ആശ്രയമായി ബ്രഹ്മോപാസനത്തിന്ന ചെയ്തു മോക്ഷം സാധിച്ചുവെന്നുകേട്ടു് വിചാരിച്ചാൾ ദേവഹൂതി.

ങ്കജാരുണലോചനമായി പീതാംബരധാരിയായി ശ്രീവത്സ
കൌസ്തുഭമകരകുണ്ഡലവനമാലാദി വിശേഷലക്ഷണലക്ഷ്മീമ
യമായി സർവ്വാഭരണാലംകൃതമായി ഭാഗവതമനോഭിരാമമാ
യി സായുധചതുർഭുജരൂപമായിരിപ്പൊന്ന് രൂപമത്. ചുവ
ന്ന ചില തിരുനയനങ്ങളാകുന്ന രജോഗുണംകൊണ്ട് ഭാഗ
വതാനുഗ്രഹങ്ങളെ സൃഷ്ടിക്കുന്നുവെന്നു തോന്നും; ധവളമായി
രിക്കുന്ന സ്മിതമാകുന്ന സത്വഗുണംകൊണ്ടവരെ പരിപാലി
ക്കുന്നുവെന്നു തോന്നും; കറുത്തിരുന്നളകങ്ങളാകുന്ന തമോ,
ഗുണംകൊണ്ട് ഭാഗവതന്മാരുടെ പരിതാപങ്ങളെ സംഹരി
ക്കുന്നുവെന്നു തോന്നും; ഇങ്ങനത്തെ രൂപത്തിങ്കൽ മനസ്സിനെ
ധരിപ്പാൻ അംഗനേതാവുമുള്ള ധ്യാനം. പിന്നെ നടെ ശ്രീ
പദങ്ങൾ, ധ്വജങ്ങൾ, ശംഖ് ചക്രവജ്രാങ്കുശാദികരൂപിക
ളായുള്ള രേഖകളോടുകൂടി അതിമനോഹരങ്ങളായുള്ളവയവ
ങ്ങൾ; മരതകദണ്ഡസമങ്ങളായിരുന്ന കണങ്കാൽ, തിരുമുഴ
ങ്കാൽ, തുന്തുട, പീതാംബരാലംകൃതമായിരുന്ന ജഘനച
ക്രം, ലോകമയമായിരുന്ന പത്മത്തിന്നാലയമായിരുന്ന നാഭി
പ്രദേശം, ശ്രീവത്സലാഞ്ഛനമായിരുന്ന തിരുമാറിടം, കൌസ്തു
ഭാലംകൃതമായിരുന്ന തൃക്കഴുത്ത്, തിരുവായുധാലംകൃതമായി
രുന്ന തിരുബാഹുക്കൾ, ചന്ദ്രികാസമാനമായിരുന്ന മന്ദസ്മി
തംകൊണ്ട തിരുമുഖം, ഇങ്ങിനെ അംഗങ്ങളോരോന്നിലെ മ
നസ്സിനെ ഉറപ്പിച്ചുള്ളത് ധ്യാനം. തദനന്തരം സമാധിരൂ
പേണ ഉള്ളോരു സംസാരാതിക്രമം. ഇങ്ങിനെയുള്ളോരു
യോഗാഭ്യാസമനോജയമുള്ളവനെ ആവൃ—മനോജയത്തി
ന്നാശ്രയം ഭക്തി രണ്ട്. ഏന്നിട്ട ഭക്തിവിശേഷം. പിന്നെ
താമസം, രാജസം, സാത്വികം, ഗുണാതീതം നാലുജാതി ഭ
ക്തി അവിടെ ഭഗവാന്റെ മാഹാത്മ്യശ്രവണാദികളെക്കൊ
ണ്ടു സൌഭാഗ്യകനിബന്ധനായായിട്ടുണ്ടാകുന്ന മനോവൃ
ത്തി ഗുണാതീതഭക്തിയാകുന്നത് ഭാഗവതനാൽ പ്രാർത്ഥിക്ക
പ്പെടാതെയും മോക്ഷത്തെ കൊടുക്കും. ഈ ഭക്തിയോഗം നി

രപേക്ഷാധൎമ്മംകൊണ്ടെ സാധിക്കാവു. ഇങ്ങനെത്തെ ക്രിയാ
രൂപഭക്തിയുള്ള പുരുഷനോളം മഹത്വമാൎക്കുമില്ല, എന്നിങ്ങി
നെ ഭക്തിയോഗമാഹാത്മ്യം. ഭക്തിയില്ലാതവന്ന് രാഗദ്വേ
ഷാദിദോഷാസക്തിയാലുള്ള സംസാരബന്ധം അത്യന്തം ദുഃഖാ
ത്മകം സംസാരമെന്നിരിക്കിലും മായാവിലാസംകൊണ്ട് സ്വ
ൎഗ്ഗനരകാദി ലോകങ്ങളെല്ലാററിലും സുഖപ്രതീതിയുണ്ടാക
യാൽ രാഗം പോകുന്നു. എന്നിട്ട് രാഗവശാൽ പുണ്യപാ
പമായിരുന്ന കൎമ്മങ്ങളെക്കൊണ്ട് സംസാരപരിഭ്രമണം. എ
ന്നിട്ട് പാപഗതി. പിന്നെ മരണകാലത്ത് ബന്ധം, യമ
ലോകപ്രാപ്തി, നരകഗതി. ഗൎഭവാസത്തിങ്കൽ താല്ക്കാലിക
മായിരുന്ന തത്വജ്ഞാനമുദിച്ച വിവേകത്തോടുകൂടി ഉണ്ടാകു
ന്ന ഭഗവജ്ജ്ഞാനം. പിന്നെ ജാതനായുള്ളവന്നു മോഹത്തോ
ടുകൂടിയുള്ളോരു ശരീരപോഷണം. പിന്നെയും രാഗദ്വേഷാ
ദി കൎമ്മങ്ങളെച്ചെയ്യുന്ന കൎമ്മഭേദത്തിന്നു തക്കവാറ് ഗതിവി
ശേഷം. കൎമ്മമാൎഗ്ഗംകൊണ്ടു സംസാരഭ്രമമേ ഉള്ളു. എന്നി
ട്ടു ഭക്തിമാൎഗ്ഗംകൊണ്ടെ കേവലം പുരുഷാൎത്ഥം സാധിക്കേ
ണം. എന്നിങ്ങിനെ ശ്രീകപിലദേവൻ ദേവഹൂതി
ക്ക് തത്വോപദേശം ചെയ്യുന്നവാറ്. അനന്തരം ജ്ഞാനത്തെ
ലഭിച്ച ദേവഹൂതി ശ്രീകപിലനെ സ്തുതിച്ചവനാലനുജ്ഞാത
യായി ദേഹാദിപ്രപഞ്ചത്തിങ്കലെ വസ്തുബുദ്ധിയെ അശേഷ
മായിക്കളഞ്ഞ് സാക്ഷാൽ ആത്മതത്വോപാസനാപരമായി
ദേശാന്തരങ്ങളിൽ പെരുമാറി ദേഹത്യാഗംചെയ്തു പുരുഷാ
ൎത്ഥം സാധിച്ചപ്രകാരമെന്നിങ്ങനെ ശ്രീകപിലദേവൻ ദേവ
ഹൂതിക്കു ജ്ഞാനോപദേശം ചെയ്തവാറ്. എന്ന് തൃതീയസ്ക
ന്ധംകൊണ്ടു ചൊല്ലിയപ്രകാരം.

## ചതുൎത്ഥസ്കന്ധം

പിന്നെ ചതുൎത്ഥസ്കന്ധംകൊണ്ട് വിസൎഗ്ഗത്തെ ചൊല്ലു
ന്നു. വിസൎഗ്ഗം കാൎയ്യസന്തതി, ലോകവാസികളാകുന്ന ഭൂത

ങ്ങളുടെ ഉല്പത്തി, സ്വായംഭുവം മനുവിന്റെ വംശത്തെക്കൊണ്ടി വിടെ മനുകന്യകമാരുടെ വംശത്തെക്കൊണ്ടു നടേ ആകൂതി, ദേവഹൂതി, പ്രസൂതി എന്നു മൂന്നു കന്യകമാർ. ആകൂതിയെ രുചിയാകുന്ന പ്രജാപതിക്കു കൊടുത്തു; അവിടെ ഭഗവാൻ യജ്ഞനായവതരിച്ചു. യജ്ഞന്നു ദക്ഷിണയായ ഭാര്യയിൽ പന്ത്രണ്ടു (പന്തിരുവർ) തുഷിതന്മാർ, യാമന്മാർ, സ്വായംഭുവമന്വന്തരത്തിങ്കലിരുന്നവരത്. ദേവഹൂതിയെ കർദ്ദമനു കൊടുത്തു. അവിടെ ഒമ്പതു കന്യകമാർക്കുണ്ടായി. കല, അനസൂയ, ശ്രദ്ധ, ഹവി, ഭൂ, ഗതി, ക്രിയ, അരുന്ധതി, ശാന്തി ഇവരൊമ്പതിനേയും കൊടുത്തു പ്രജാപതിമാർക്കു: മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ, ഭൃഗു, അംഗിരാവ് എന്നിവർക്കു സന്തതിയുണ്ടായി. പ്രസൂതിയെ ദക്ഷനു കൊടുത്തു. അവിടെ പതിനാറു കന്യകമാരുണ്ടായി. അവിടെ പതിമൂന്നിനെ ധർമ്മദേവനു കൊടുത്തു; പിതൃക്കൾക്കു കൊടുത്തു ഒന്നിനെ; അവൾക്കു സ്വധ എന്നു പേര്. അഗ്നിഭഗവാന്നു കൊടുത്തു, അവൾക്കു സ്വാഹാ എന്നു പേര്. ശ്രീമഹാദേവനു കൊടുത്തു ഒന്നിനെ, അവൾക്കു സതി എന്നു പേര്. സതീദേവിയുടെ ചരിത്രം പിന്നെ വിസ്തരിക്കുന്നു മൈത്രേയൻ. ശ്രീമഹാദേവനും ദക്ഷപ്രജാപതിയും തങ്ങളിലുള്ള വൈരത്തിനു കാരണമെന്തെന്നു വിദുരരുടെ ചോദ്യത്തിന്നുത്തരമരുളിച്ചെയ്യുന്നു മൈത്രേയൻ. പ്രജാപതിമാരുടെ സത്രത്തിങ്കൽ ദക്ഷപ്രജാപതി ചെന്നുപുക്കകാലത്തു ശ്രീമഹാദേവൻ പ്രത്യുത്ഥാനം ചെയ്യാഞ്ഞതുമൂലം ക്രുദ്ധനായി ശപിച്ചാൻ ദക്ഷൻ: യജ്ഞത്തിങ്കലും ഹവിർഭാഗമില്ലാതെ പോക എന്ന്. ശിവഭക്തികളായിരിന്ന ബ്രാഹ്മണരെയും ശപിച്ചു ഭൃഗു ശിവഭക്തർ പാഷണ്ഡികളാകട്ടെ. അവിടെനിന്നു ദക്ഷനും ശ്രീമഹാദേവനും പോയിട്ടു പ്രജാപതിമാരുടെ സത്രവും കഴിഞ്ഞു. ഇങ്ങിനെ ശിവങ്കലെ ദ്വേഷം മുഴുപ്പിച്ചു ചെയ്യുന്നേടത്തു ബൃഹസ്പതി സവ

ന്നമാകുന്ന യാഗം ആരംഭിച്ചു ദക്ഷൻ അവിടെ. ദക്ഷയാ
ഗോത്സവത്തിങ്കൽ മഹർഷികൾ പോകുന്നതു കണ്ടു സതീദേവി
ക്കും ചെല്ലുവാനിച്ഛയുണ്ടായി. ആകയാൽ ഭഗവാനോടു
പ്രാർത്ഥിച്ചു; പിതാവിന്റെ യാഗത്തിങ്കൽ ചെല്ലുവാനും ബ
ന്ധുക്കളെക്കാണ്മാനും ആഗ്രഹിച്ചു പുറപ്പെട്ടതു കണ്ടു ഭഗ
വാനും തടുത്തുനിന്നരുളിച്ചെയ്തു. ബന്ധുക്കളുടെയവിടെ വി
ളിക്കാതെയും ചെല്വൂ ധിക്കാരിയാകുന്നു താൻ. ബന്ധുക്ക
ളും സ്നിഗ്ദ്ധന്മാരാകിലെ ബന്ധുക്കളാകയുള്ളൂ; നീ ദക്ഷന്റെ
പുത്രിമാരിൽ പ്രിയതമയായിരിപ്പോരുത്തിയാകിലും, എങ്ക
ലുംദ്വേഷംകൊണ്ടു നിന്നെ ആദരിക്കുന്നോനല്ല ദക്ഷൻ,
പോകായ്കമാറെന്റെ മതം. നീ ബലാൽ പോകിൽ നന്ന
ല്ലാതമല്ലെ എന്നതിനു ചൊല്ലാം. ബന്ധുക്കളാൽ സംഭാ
വിതരായിരിക്കുന്നവർക്കു വികാരമുണ്ടാവൂ. അതുതന്നെ മര
ണത്തിനു ഹേതുവാകുന്നതു; എന്നിങ്ങിനെയരുളിച്ചെയ്തു മി
ണ്ടാതെ ഇരുന്നരുളി ഭഗവാൻ. ഇവൾക്കു പോകയിലാഗ്ര
ഹാതിശയമുണ്ടാകയാൽ രണ്ടു ജാതിയും മരണം നിശ്ചയം.
എന്നിട്ടു ദേവി ഭഗവാന്റെ വചനവും പോകയിലെ ആഗ്ര
ഹാതിശയവും കാരണമായിട്ടു പോവാനിരിപ്പാനും മതിയാ
ഞ്ഞിട്ടു ഒട്ടു നേരം പരിഭ്രമിച്ചാൾ. അനന്തരമാഗ്രഹത്താൽ
ബലാൽകൃതയായി താനെ പുറപ്പെട്ടു പോകുന്ന ദേവിയെക്ക
ണ്ടു ഭൂതഗണങ്ങളെല്ലാം പുറപ്പെട്ടു ദേവിയെ കാളമേൽ ക
രേറിക്കൊണ്ടു പോയി. അങ്ങിനെ പോയി ചെല്ലുന്ന സതീ
ദേവിയെക്കണ്ടു ദക്ഷനാദരിയാത്തതു നിമിത്തമായി മറ്റുള്ള
ബ്രാഹ്മണരുമാദരിച്ചീല. അനന്തരം ദേവി ഈശ്വരനിമി
ത്തമായി ദക്ഷനാലാദരിയാതെയിരുന്ന ശരീരത്തിങ്കൽ വിര
ക്തയായി യോഗംകൊണ്ടു ശരീരത്യാഗംചെയ്തു. അതു കണ്ടു
ഭൂതഗണങ്ങൾ ദക്ഷവധത്തിന്നൊരുമ്പെട്ടു ചെല്ലുന്ന കാലത്തു
അഭിചാരം ചെയ്യുന്ന ഭൃഗുവാൽ സൃഷ്ടിക്കപ്പെട്ട ഋഭുക്കളാകുന്ന
ദേവകൾ ആട്ടിക്കളഞ്ഞാർ ഭൂതഗണങ്ങളെ. അപ്പോഴതെ

ല്ലാം ശ്രീനാരദവചനത്താൽ കേട്ടു കുപിതനായിരുന്ന ഭഗവാൻ പരമശിവൻ ജടകൊണ്ടു വീരഭദ്രമൂർത്തിയെ സൃഷ്ടിച്ചു് ദക്ഷവധത്തിന്നു നിയോഗിച്ചു. നിയുക്തനായ വീരഭദ്രൻ ഭൂതഗണങ്ങളോടുകൂടി ശൂലധാരിയായി ദക്ഷന്റെ യാഗശാല നോക്കി ചെല്ലുന്ന കാലത്തു് കിളർന്നു പൊങ്ങുന്ന പൊടിപ്പരപ്പു കണ്ടു ബ്രാഹ്മണരെല്ലാം വിചാരിച്ചു, എന്തു് ഇപ്പൊടിപ്പരപ്പു കാരണമാകുന്നതു്. അക്കാലം ചൊന്നാർ ബ്രാഹ്മണർ, ജഗദീശ്വരനായിരിക്കുന്ന ഭഗവാൻ വിഷയം ഏറിയോര, പരാധമെല്ലാം ചെയ്തിരിക്കുന്നതു്. അതിന്റെ ഫലമിതെന്നു പറയുന്ന കാലത്തു ഭദ്രാനുചരന്മാർ യാഗനിബദ്ധന്മാരായി പ്രാഗ്വംശം പത്നിശാല സദസ്സു് അഗ്നിധ്രശാല പാത്രങ്ങൾ ഇവയൊക്കെ തകർത്തു ചിലർ, തീക്കെടുത്തു ചിലർ, ഋഷികളെ പരിഭവിച്ചു ചിലർ, പത്നിമാരെ ഭത്സിച്ചു ചിലർ, ഓടുന്ന ഋഷികളേയും, ഋത്വിക്കുകളേയും ആട്ടിപ്പിടിക്കാമവരെ പിടിച്ചു കെട്ടി; മണിവാൻ ഭൃഗുവിനെ, വീരഭദ്രൻ ദക്ഷനെ, ചണ്ഡേശ്വരൻ പൂഷാവിനെ, നന്ദികേശ്വരൻ ഭഗവാനെ, ഇങ്ങിനെ പിടിച്ചു കെട്ടിയാർ. ശേഷിച്ചവരോടിപ്പോയിക്കളഞ്ഞു. ഭൃഗുവിന്റെ മീശപറിച്ചു ഭഗവാങ്കണ്ണും കളഞ്ഞു, പൂഷാവിന്റെ പൽകളഞ്ഞു ദക്ഷന്റെ തലമുറിച്ചു ദക്ഷിണാഗ്നിയിൽ ഹോമിച്ചു; ഇങ്ങിനെ യാഗസംഹാരാനന്തരം വിദ്രുതരായിരുന്ന ദേവകളും ഋഷികളുമൊക്കെ ബ്രഹ്മലോകം പ്രാപിച്ചു് ബ്രഹ്മനോടു വൃത്താന്തമറിയിച്ച കാലത്തു് അരുളിച്ചെയ്തു ബ്രഹ്മൻ. നിങ്ങൾ ഈശ്വരനെ നിരാസഞ്ചെയ്തു കൊണ്ടു് അനർത്ഥം വന്നു വെന്നാൽ, ഇനിയും ഈശ്വരനെ പ്രസാദിപ്പിക്ക. എന്നു ചൊല്ലി ദേവകളോടുകൂടി ശ്രീകൈലാസം നോക്കി എഴുന്നരുളി ശ്രീമഹാദേവനെക്കണ്ടു നമസ്കരിച്ചു ബ്രഹ്മൻ. അപ്പൊഴതു് ദേവകളും ഋഷികളുമൊക്കെ നമസ്കരിച്ചാർ. അപ്പൊഴതു് ആഗതനായ ബ്രഹ്മനെക്കണ്ടു് ശിവൻ പരിജനത്തോടുകൂടി എഴുനീറ്റു നമസ്കരിച്ചനന്തരം

ബ്രഹ്മൻ ശ്രീമഹാദേവനെ നാനാപ്രകാരമുള്ള സ്തുതികളെ ക്കൊണ്ട് സ്തുതിച്ചുനിന്ന് ദക്ഷന്റെ ജീവനത്തെയും യജ്ഞ സമാപ്തിയേയും, യജ്ഞശേഷത്തെ ഭാഗമാക്കി കല്പിച്ചു കൊടുത്തു. അനന്തരം പ്രസന്നനായി ദഗ്ദ്ധശിരസ്സായിരു ന്ന ദക്ഷന്റെ ശിരസ്സും അംഗഹീനരായുള്ള മഹത്തുക്കളുടെ അംഗങ്ങളും ഉപായവിശേഷങ്ങളെക്കൊണ്ടു കല്പിച്ചു ബ്രഹ്മ നോടും ഋഷികളോടും ദേവകളോടുംകൂടി യാഗഭൂമിയിലേ ക്ക് എഴുന്നരുളി ദേവകൾ ഹവനീയപശുവിന്റെ ശിരസ്സി നെ ദക്ഷനു ശിരസ്സാക്കിയാർ. അവിടെ ജീവിച്ചു ദക്ഷൻ, ഭക്തിയോടുകൂടി ഭഗവാനെ സ്തുതിച്ചാൻ. അങ്ങിനെ ശിവ നെ പ്രസാദിപ്പിച്ച്, ഋത്വിക്കുകളോടുമുപാദ്ധ്യായന്മാരോടു അ ഗ്നികളോടുംകൂടി വിച്ഛിന്നമായ യാഗത്തിന് പ്രായശ്ചി ത്തം ചെയ്യാരംഭിച്ചവിടെ പ്രായശ്ചിത്തമായിട്ടു വൈഷ്ണവമാ യിരുന്ന പുരോഡാശം നിവ്വപിച്ചേടത്ത് യജമാനനാൽ ധ്യാനം ചെയ്യപ്പെട്ട ഭഗവാൻ വിഷ്ണു മേഘശ്യാമമായി, പീ താംബരധാരിയായി സർവ്വാഭരണാലംകൃതമായി ശ്രീവത്സ കൌസ്തുഭങ്ങൾ, ശ്രീഭഗവതി, എന്നുള്ള ലക്ഷണങ്ങളാൽ ല ക്ഷിതമായി, അഷ്ടബാഹുവായി, ശംഖചക്രങ്ങൾ ഗദാപ ത്മങ്ങൾ അസിചർമ്മങ്ങൾ ശരശാർങ്ഗങ്ങൾ എന്നീ തിരുവാ യുധങ്ങളോടുകൂടി ശോഭിക്കുന്നൊരു രൂപമവലംബിച്ചു ശ്രീഗരു ഡന്മേൽ കയറിയെഴുന്നരുളിയ കാലത്ത് ദക്ഷൻ ഋത്വിക്കു കൾ, സദസ്യന്മാർ, രുദ്രൻ, ഭൃഗു, ബ്രഹ്മൻ, ഇന്ദ്രൻ, ഋഷി കൾ, സിദ്ധന്മാർ, യജമാനന്മാർ, ലോകപാലന്മാർ, യോ ഗേശ്വരന്മാർ, ഗന്ധർവ്വന്മാർ എന്നിവരെല്ലാമൊക്കെ നമസ്ക രിച്ച് ക്രമത്താലെ സ്തുതിപ്പതും ചെയ്താർ. അനന്തരം ദക്ഷ നോട് അരുളിച്ചെയ്തു ഭഗവാൻ ശ്രീനാരായണൻ. ബ്രഹ്മ നെന്നും ശിവനെന്നും ഞാനെന്നുമൊരു ഭേദമില്ല; ഒന്നത്രെ പട്ടാങ്ങിങ്കൽ; ഔപാധികങ്ങളായിരിക്കുന്ന ജഗൽസൃഷ്ട്യാദി ഹേതുവായിട്ടൊന്നിത്രെയുള്ളു എന്നാൽ ഭേദം കാണുന്നത്

മോക്ഷമത്രെ. അർത്ഥമായിക്കൊണ്ടന്നവൻ പുരുഷാർത്ഥം സാ
ധിക്കുന്നത്. എന്നിങ്ങിനെ അരുളിച്ചെയ്തു മറഞ്ഞരുളി ഭഗ
വാൻ. അനന്തരം ദക്ഷനും യാഗം ചെയ്തു മുടിച്ചവഭൃതസ്നാ
നം ചെയ്തു അനന്തരം ദക്ഷയാഗത്തിങ്കൽ ദേഹത്യാഗം ചെ
യ്തു സതീദേവി ഹിമവാന്റെ പുത്രിയായവതരിച്ചു; ഉമ എന്ന
തിരുനാമത്തോടുംകൂടി ശ്രീമഹാദേവന്റെ ഭാര്യയായി ജനിച്ചു;
എന്നിങ്ങിനെ മനുകന്യകമാരുടെ വംശം. ഇതുമുതൽ ധർമ്മ
സന്തതിയെ ചൊല്ലീട്ടനന്തരം മനുപുത്രനായിരുന്ന ഉത്താന
പാദന്റെ വംശം ചൊല്ലുന്നു. ഉത്താനപാദന്നിരിവർ ഭാ
ര്യമാരായാർ. സുനീതിയും സുരുചിയും എന്നിരിവരുടെ നാ
മം സുരുചിയുടെ പുത്രനുത്തമൻ; അവനൊരുദിവസം രാ
ജാവു മടിയിലാമ്മാറു വെച്ചുകൊണ്ടു ലാളിച്ചിരിക്കുന്ന കാല
ത്തു സുനീതിപുത്രൻ ധ്രുവൻ മടിയിൽ കരേറുവാൻ ചെല്ലുന്ന
തു കണ്ട് രാജാവറിയാത്ത കാലത്തു ചൊന്നാൾ സുരുചി.
എന്തെടാ പുത്രാ നീ രാജാവിന്റെ സിംഹാസനത്തിന്മേൽ
കരേറുവാൻ യോഗ്യനല്ല; എന്റെ ഉദരത്തിങ്കൽ ജനിക്കാ
ഞ്ഞു ഹേതുവാകുന്നത്. എന്നാൽ നിനക്കു സിംഹാസനത്തി
ന്മേലിരിക്കുവാനിച്ഛയുണ്ടെങ്കിൽ തപസ്സുകൊണ്ടു വിഷ്ണുഭഗവാ
നെ പ്രസാദിപ്പിച്ച് എന്റെ ഉദരത്തിങ്കൽനിന്നു ജനിക്ക.
എന്നിങ്ങിനെ മാതൃസപത്നിയുടെ പരുഷവചനത്തെ കേട്ടു ക്രു
ദ്ധനായി ദീർഘശ്വാസത്തോടുകൂടി നോക്കി. രാജാവിനെ
വിട്ടുകളഞ്ഞു മാതാവിന്റെ സമീപത്തെ പ്രാപിച്ചു കരഞ്ഞു
തുടിയാൻ ധ്രുവൻ. അക്കാലത്ത് കരഞ്ഞിരിക്കുന്ന ബാല
നെ മടിയിൽവെച്ചു ദുഃഖകാരണത്തെ വിചാരിച്ചാൾ സുനീ
തി. അപ്പോഴത്തെ ചൊന്നാർ പൌരന്മാർ. സുരുചിയുടെ പ
രുഷഭാഷണങ്ങളെ കേട്ടു മുറയിടുന്ന പുത്രനെന്നു കേട്ടു ദുഃഖ
ത്തോടുകൂടി വിവേകിച്ചു ചൊന്നാൾ. പട്ടാങ്ങത്രെ സുരു
ചി ചൊല്ലിയത്; എന്നെ തന്റെ ഭാര്യയെന്നു ചൊല്ലു
വാൻ നാണമാം രാജാവിന്; എത്രയും ദുർഭഗയായിരിപ്പോരു

ത്തീയല്ലാ ഞാൻ; എന്റെ പുത്രനല്ലാ നീ. അതിനാൽ നിനക്ക് ഭഗവത്സേവകൊണ്ടേങ്കിലേ സിംഹാസനമുള്ളൂ. ഭഗവത്സേവകൊണ്ടത്രെ സർവ്വലോകത്തിനുമഭിപ്രായസിദ്ധിവരുന്നു. അതിനാൽ ഭഗവാനെ തപസ്സുകൊണ്ടു സേവിക്ക നീ. എന്നു മാതാവിന്റെ വചനം കേട്ടു തപസ്സിനു കൃതനിശ്ചയനായി പുറപ്പെട്ടാൻ ധ്രുവൻ. വഴിയിൽനിന്നു ശ്രീനാരദനെക്കണ്ടു; ശ്രീനാരദനാൽ യുക്തങ്ങളായ വചനങ്ങളെക്കൊണ്ടു പരീക്ഷിക്കപ്പെട്ടു തപസ്സിങ്കലെ ഉറപ്പറിഞ്ഞനന്തരം ശ്രീനാരദമുഖത്തിൽനിന്നുപദേശത്തെ ലഭിച്ചു തപസ്സിന്നായിക്കൊണ്ടുപോയി മധുവനം പ്രാപിച്ചാൻ ധ്രുവൻ. അനന്തരം പുത്രപരിത്യാഗംകൊണ്ടു പരിതപ്തനായിരുന്ന ഉത്താനപാദൻ ശ്രീനാരദവചനം കേട്ടാശ്വസിച്ചു ധ്രുവന്റെ വരവും പാർത്തിരുന്നാൻ. ധ്രുവനും മധുവനത്തിങ്കൽനിന്നു സ്നാനം ചെയ്തു അന്നു രാത്രി ഉപവസിച്ചു തപസ്സിന്നാരംഭിച്ചാൻ. മൂന്നു ദിവസം കൂടുമ്പോളൊരിക്കൽ ഓരോ ഫലങ്ങളെ ഉപയോഗിക്കുന്നവനായി തപസ്സു ചെയ്താനൊരു മാസം; രണ്ടാം മാസത്തിങ്കൽ ആറു ദിവസം കൂടുമ്പോൾ തൃണപർണ്ണങ്ങൾ പഴുത്തു കൊഴിയുന്നവയെ. മൂന്നാംമാസത്തിൽ ഒമ്പതു ദിവസം കൂടുമ്പോൾ ജലംകൊണ്ടു നാലാംമാസത്തിൽ പന്ത്രണ്ടു ദിവസം കൂടുമ്പോൾ വായുഭക്ഷണം ചെയ്തു തപസ്സുകൊണ്ടു പ്രാണജയംചെയ്തിന്ദ്രിയങ്ങളെ ജയിച്ചു ബ്രഹ്മോപാസനപരനായിനിന്ന്, അഞ്ചാംമാസത്തിൽ സ്ഥാണുസമാനനായി നിന്നാൻ. അങ്ങിനെ ഉപാസിക്കുന്നവൻ സമസ്തത്തെയും ഭഗവന്മയമായി കണ്ടാൻ. അങ്ങിനെ ബ്രഹ്മോപാസനം ചെയ്യുന്ന ധ്രുവൻ പ്രാണവായുവിനെ അടക്കുന്ന കാലം അതുകൊണ്ടു സർവ്വഭൂതങ്ങൾക്കും ശ്വാസംതടങ്ങിയതു നിമിത്തം ദേവകൾ വിഷ്ണുഭഗവാനെക്കണ്ടു ശരണം പ്രാപിച്ചാർ. അതുകേട്ടിട്ടു ഭഗവാൻ, ഉത്താനപാദപുത്രൻ പ്രാണനിരോധം ചെയ്തു എന്നെ ഉപാസിക്കുന്നോൻ; അതു നിങ്ങളുടെ പ്രാണനിരോധ

ത്തിന്നു നിമിത്തം. എന്നാലതു ഞാനൊഴിക്കുന്നുണ്ട് എന്നു ഭഗവാനരുൾചെയ്തതു കേട്ടു പ്രസന്നന്മാരായിരുന്ന ദേവകൾ ഭഗവാനെ നമസ്കരിച്ച് യഥാഗതം പോയാർ. അനന്തരം ഭഗവാനും ഗരുഡന്മേലാമ്മാറു കരേറി മധുവനം നോക്കി എഴുന്നരുളി. അപ്പൊഴുത് ധ്രുവനും എഴുന്നരുളിയ ഭഗവാനെക്കണ്ടു ഭക്തിയോടുംകൂടി നമസ്കരിച്ചു, സ്തുതിപ്പാനറിയാത്ത കാലത്തു ഭഗവാനാൽ വാഗ്വൈഭവം പ്രാപിതമായിരുന്നിട്ടു ബഹുവിധമായിരുന്ന സ്തുതികൊണ്ടു സ്തുതിച്ചാൻ. യാവനൊരു ഭഗവാനെന്റെ ഹൃദയത്തിങ്കലകംപുക്കു വാക്കിനെ ഉണൎത്തിയത്, യാവനൊരു ഭഗവാൻ സൎവ്വലോകത്താലപരിച്ഛിന്ന മഹിമാവായിരുന്ന് സൎവ്വലോകത്തിന്നും സൎവ്വാനുഗ്രഹങ്ങളെ ചെയ്യുന്നത് അങ്ങിനത്ത ഭഗവാന്നു നമസ്കാരം. എന്നെവമാദികളെക്കൊണ്ടുള്ള സ്തുതികൊണ്ടു സ്തുതിക്കപ്പെട്ട ഭഗവാൻ പ്രസന്നനായി വരങ്ങളെ അനുഗ്രഹിച്ചു. ഇരുപത്താറായിരം വൎഷം രാജ്യം പരിപാലിക്കുമാറും സ്വധൎമ്മം ചെയ്തവസാനത്തിങ്കൽ ഈശോപാസനകൊണ്ടു ധ്രുവലോകം പ്രാപിക്കുമാറും ഭഗവാനനുഗ്രഹിച്ച് ഭഗവാനെഴുന്നരുളി. അനന്തരം ധ്രുവൻ മോക്ഷത്തെ വരിച്ചുകൊള്ളാഞ്ഞതുകൊണ്ട് പശ്ചാത്താപയുക്തനായി സ്വന്തപുരം പ്രാപിച്ചാൻ ധ്രുവൻ. അക്കാലം ഉത്താനപാദൻ തികഞ്ഞ ഹൎഷത്തോടുംകൂടി തേരിന്മേൽക്കരേറി പരിജനത്തോടുംകൂടി പുറപ്പെട്ട് എതിരുത്തുകൊണ്ടാൻ. ധ്രുവനു മുന്നമെ മാതാപിതാക്കന്മാരെക്കണ്ട് അഭിവാദ്യം ചെയ്ത് അവരുടെ അനുജ്ഞകൊണ്ടു ഗോപുരത്തിലകംപുക്കു പിതാവിനാലത്യന്തം ലാളിതനായി വൎത്തിക്കുന്നവൻ പിതാവു വനത്തിന്നു പോയനന്തരം രാജ്യം പരിപാലിച്ചാൻ. ശിംശുമാരപ്രജാപതിയുടെ പുത്രിഭ്രമിതിയെ വിവാഹം ചെയ്ത് അവളിൽ കല്പനെന്നും വത്സനെന്നും ഇരിവർ പുത്രന്മാരായി. പിന്നെ വായുവിന്റെ പുത്രിയെ വിവാഹം ചെയ്ത് അവളിൽ ഉല്ക്കലനെന്നൊരു പുത്ര

ന്നളുനായാൻ. ഉത്തമൻ വിവാഹം ചെയ്യുമ്മുന്നെ നായാട്ടി
ന്നു പോയേടത്ത് ബലാധികനായിരുന്നൊരു രാക്ഷസനോടു
യുദ്ധം ചെയ്യേടത്ത് അവനാൽ കൊല്ലപ്പെട്ടാൻ. അവ
ന്റെ മാതാവു സുരുചി നായാട്ടിന്നു പോയ പുത്രനെ കാ
ണാഞ്ഞു ദുഃഖിതയായവനെ തിരഞ്ഞു പെരുമാറുന്നവൾ
കാട്ടുതീപ്പിടിച്ചു വെന്തുപോയാൾ. അതു കേട്ടു ധ്രുവൻ തേ
രിന്മേൽ കരേറി അളകയുടെ അടുത്ത് അവിടെ നിന്നു പുറപ്പെട്ട
യക്ഷരാക്ഷസന്മാരുടെ നൂറായിരത്തിമുപ്പതിനായിരം പടയോ
ടുംകൂടി പരാക്രമിച്ചു യക്ഷരാക്ഷസന്മാരെ കൊന്നൊടുക്കി
നാൻ. അക്കാലത്ത് അവരുടെ വധം കണ്ട് ഭഗവാനും
കാരുണ്യത്തോടുകൂടെ എഴുന്നരുളി യുക്തിയുക്തങ്ങളായിരിക്കു
ന്ന നാനാവചനങ്ങളെക്കൊണ്ടു ധ്രുവന്റെ യുദ്ധമൊഴിച്ചവ
നാൽ വന്ദിതനായി യഥാഗതമെഴുന്നള്ളുകയുംചെയ്തു. അന
ന്തരം യുദ്ധനിവൃത്തനായവനെക്കണ്ടു പ്രസന്നനായിച്ചെന്നു
യുദ്ധാദിവൈരമെല്ലാം ഈശ്വരമയമത്രെ, നീയല്ല — എന്ന
രുളിച്ചെയ്ത് വരങ്ങളെ അനുഗ്രഹിപ്പുതുംചെയ്തു ധ്രുവനു ഭഗ
വാനിലുറച്ച ഭക്തിയെ വരിച്ചു തന്റെ പുരത്തെ പ്രാപിച്ച്
യാഗാദികർമ്മങ്ങളെക്കൊണ്ടു ജയിച്ച് ഇരുപത്താറായിരത്താ
ണ്ടു രാജ്യം പാലിച്ചാൻ ധ്രുവൻ. അനന്തരമുൽകലന്ന് രാജ്യ
ത്തെ കൊടുത്തു നിവൃത്തനായി വിശാലയെ പ്രാപിച്ച് അവി
ടെ ഇരുന്ന് ഭഗവാനെ ഉപാസിച്ചു സുനന്ദനന്ദന്മാരാൽ
കൊണ്ടു രക്ഷപ്പെട്ട തേർമ്മേൽകരേറി അവരാൽ മധുരസംഭാ
ഷണാദികളെക്കൊണ്ടു പൂജിതനായി മേല്പോട്ടുപോയി ത്രൈ
ലോക്യത്തെ അതിക്രമിച്ച് ജോതിശ്ചക്രത്തിന്നാധാരമായിരു
ന്ന ലോകത്തെ പ്രാപിച്ച് സകല ജനത്താലഭിവന്ദിതനായ
വിടെ വസിച്ചാൻ. ഇങ്ങിനെ ധ്രുവന്റെ ചരിതത്തെ പ്ര
ചേതാക്കളുടെ സത്രത്തിങ്കൽ ശ്രീനാരദൻ ഗാനംചെയ്തു. എ
ന്നു കേട്ടു പ്രചേതാക്കളെ ഉള്ളവണ്ണമറിവാനായിക്കൊണ്ടു വി
ചാരിച്ചാൻ വിദുരൻ. അരുളിച്ചെയ്താൻ മൈത്രേയൻ. അ

യിങ്കൽ ധ്രുവന്റെ വംശത്തിങ്കലുള്ള ചിലർ പ്രചേതാക്കളും എ
ന്നു ചൊല്ലുവാൻ ധ്രുവന്റെ വംശത്തെ ചൊല്ലുന്നു നടെ പ്ര
ജകളെല്ലാംകൂടി വത്സരനെ രാജാവാക്കി അവന്റെ പുത്രൻ
പുഷ്പാർണ്ണൻ; അവന്റെ പുത്രൻ വ്യുഷ്ടി; അവന്റെ പുത്ര
ന്മാർ രണ്ടു പേർ സർവ്വതേജാവെന്നും ചക്ഷുസ്സ് എന്നും; അ
വന്റെ പുത്രൻ വെനൻ; അവന്റെ പുത്രനംഗൻ; അശ്വ
മേധംകൊണ്ടു ജയിക്കുന്ന കാലത്തു ഹവിർഭാഗത്തിന്നു ദേവ
കൾ വരാഞ്ഞ് അതിനെ ഋത്വിക്കുകളുടെ വചനത്താൽ കേട്ടതി
ന്റെ കാരണമറിവാനായ്ക്കൊണ്ടു സദസ്യന്മാരോടു വിചാരി
ച്ച കാലത്തു ചൊന്നാർ സദസ്യന്മാർ. നിനക്കു സന്തതിയി
ല്ലായ്കകൊണ്ടു ഹവിർഭാഗം പരിഗ്രഹിയായിന്നു ദേവകളും.
എന്നാൽ നീ വിഷ്ണുഭഗവാനെ യജിച്ചു സന്തതിയെസ്സാധി
ച്ചാലുള്ള ശേഷം ദേവകളും ഹവിർഭാഗം പരിഗ്രഹിക്കുന്നോർ.
എന്നിങ്ങിനെ സദസ്യന്മാരുടെ വചനം കേട്ടംഗൻ പുത്രകാ
മേഷ്ടി ചെയ്യുന്നേടത്ത് ഒരു ദിവ്യപുരുഷൻ അഗ്നികുണ്ഡത്തിൽ
നിന്നു പുറപ്പെട്ടുവന്നു പൊന്നിൻപാത്രത്തിൽ നിറച്ച പായസ
ത്തെ കൊടുത്തു; അംഗനതിനെ വാങ്ങിക്കൊണ്ടു ഹർഷാതി
രേകംകൊണ്ടു സുനീതിയാകുന്ന ഭാര്യ കയ്യിൽ കൊടുത്താൻ.
അവളുമതിനെ വാങ്ങിക്കൊണ്ടു പ്രാശിച്ചു ഭർത്താവിങ്കൽനി
ന്നു ഗർഭത്തെ ലഭിച്ചു വെനനെന്നു പേരായിരിപ്പൊരു പുത്ര
നെ പ്രസവിച്ചാളവളും; മൃത്യുവിന്റെ ദൌഹിത്രനാകയാ
ലുതനിക്കു കാരണമായിരുന്ന ഹവിസ്സു ഗുണദോഷങ്ങളാലും
അധാർമ്മികനായി ഭവിച്ചവൻ. അവന്റെ ധർമ്മനിന്ദയാൽ
ത്തെ ഭഗൻ നാനാജാതിയായുള്ള പാപങ്ങളെക്കൊണ്ടു വ്യാപ
രിച്ചു കണ്ടുകൊണ്ടു അവനെ രാജ്യത്തിങ്കൽനിന്നു ഭ്രഷ്ടനാക്കീതിന്നാ
യിട്ടു ഋഷികളുമേൽ വൈരാഗ്യയുക്തന്മാരായി പുറപ്പെട്ടു പോയ
നന്തരം ഋഷികളെല്ലാംകൂടി വിചാരിച്ചു അരാജകമായ ഭൂ
തലത്തിങ്കൽ വെനനെ രാജാവാക്കിയവർ. ഉഗ്രശാസനനാ
യിരുന്ന വേനൻ രാജാവെന്നു കേട്ടു ഭൂമിയിലുള്ള ജനങ്ങൾക്കു

ക്ഷിച്ചു. വേനനരിമാനംകൊണ്ട് പ്രജകളെല്ലാവരും തന്നെ സേവിക്കേണമെന്നു ചൊല്ലി. ഭഗവത്സേവ ശീലിച്ച മുതലത്തിങ്കലെ ധർമ്മസ്ഥാനി നിഷ്ഠിതന്മാരായി മഹർഷികളെല്ലാരേയുംകൂടി സേവിച്ച് ധർമ്മസംസ്ഥാപനത്തിന്നാരംഭിച്ചു വേനനോട് സാമദാനഭേദദണ്ഡങ്ങളാകുന്ന ഉപായങ്ങളെക്കൊണ്ടു പറഞ്ഞുവന്നതുകൊണ്ടറിയാത്തവനെ ഹുങ്കാരംകൊണ്ടു വധിച്ചാർ. അങ്ങിനെ ഋഷികളാശ്രമം നോക്കി പോയനന്തരം മൃതനായ പുത്രന്റെ ശവശരീരംതന്നെ വിദ്യാബലംകൊണ്ടു രക്ഷിച്ചാൾ സുനീതി. അക്കാലത്ത് സരസ്വതീതീരത്ത് പീഡിതന്മാരായ ലോകരെക്കണ്ടു വിവേകിച്ച് അരാജകമായിതെന്നു മുതലത്തിങ്കൽ രാജാവിനെ ഉണ്ടാക്കുവാൻ ഇവന്റെ ശവത്തിന്മേൽ തുടകടഞ്ഞാറെ അവിടെ വിരൂപനായി കറുത്തു കറിയോരു പുരുഷനുണ്ടായാൻ. അവൻ മുനികളെത്തൊഴുത് നമസ്കരിച്ച് ഞാനെന്തു ചെയ്യേണ്ടുവതെന്നു ചോദിച്ച കാലത്ത് നിഷീദ എന്നു മുനികൾ ചൊല്ലുകയാൽ അവൻ നിഷാദനായി ഭവിച്ചാൻ.

# ചരിത്രരേഖകൾ

—*—

1048-ാമതിൽ ഏളങ്കുന്നപ്പുഴ ക്ഷേത്രം പണിവകക്കു മുറിച്ച നാലു തേക്കു തടികൾ വരാപ്പുഴ പ്രവൃത്തിയിൽനിന്നു കൊണ്ടുപോകുമ്പോൾ ഏളങ്കുന്നപ്പുഴ തറവാട്ടിൽവെച്ചു കൊച്ചിസ്സർക്കാർ കാര്യസ്ഥന്മാരായ മുണ്ടക്കോട്ടു വഴിപ്പിള്ളി മേനോൻ മുതൽ പേര് മേപ്പടി തടികളെ പിടിച്ച് ആദ്യം തന്നെ മേപ്പടി മേനോന്റെ വീട്ടിലേക്കു കൊണ്ടുപോകയും, പിന്നത്തെതിൽ അഴിക്കൽ ഡാണാവിൽകൊണ്ടു ചെന്നു വെക്കുകയും; 1008-ാമതിൽ വീണ്ടും ചില തടികൾ മേപ്പടി പ

ണിക്കായിട്ട കൊണ്ടുപോകുമ്പോൾ കൊച്ചി സൎക്കാര് ആറ
കൾ ചവുക്കയിൽ തടവു ചെയ്കയും, 1012-ാമതിൽ താവര
ത്തോട്ട വെട്ടുന്നതിന്ന് ഏഴിക്കര മാസ്സടി അയ്യപ്പനെ പറ
ഞ്ഞയച്ചപ്പോൾ ആ പ്രവൃത്തിയിലെ കണക്കെഴുത്ത് അയ്യ
പ്പമേനോൻ മുതൽ പേര് വന്നു മേപ്പടിയാനെ പിടിച്ചു തട
വിലാക്കുകയും, പിന്നത്തതിൽ വളരെ അപമാനം കഴിച്ച
തിന്റെ ശേഷം അയാളെ വിട്ടയക്കുകയും മേപ്പടി 1012-ാമ
തിൽ കണ്ടെഴുത്ത തുടങ്ങിയപ്പോൾ ഓച്ചന്തുരുത്ത് ക
ണ്ടെഴുത്തിന്നതിന്ന് ഏഴിക്കര പ്രവൃത്തിയിലേക്ക കണ
ക്കെഴുത്ത് കൃഷ്ണപിള്ള മുതൽ പേരെ നിയമിക്കയും; അതി
ന്റെ ശേഷം മീനമാസം 26-ാംനു വയ്പിൽ പ്രവൃത്തിയിലെ
പാൎവ്വത്ത്യക്കാരൻ മുതൽ പേര് മേൽപറഞ്ഞ കൃഷ്ണപിള്ള മു
തൽപേരുടെ വക്കൽനിന്ന സൎക്കാര കണക്കുകളും അളക്കുന്ന
സാമാനങ്ങളും ബലമായിട്ട എടുത്തുകൊണ്ടുപോകയും അ
വരെ തടവിലാക്കുകയും പിന്നത്തതിൽ സൎക്കാര് കണക്കുകൾ
മടങ്ങി കൊടുക്കാതെ തടവിലിട്ടവരെ മാത്രം വിട്ടയക്കുകയും
ചെയ്തിരിക്കുന്നു.

* * *

ഏഴിക്കര പ്രവൃത്തി നെടുങ്ങാട്ടിൽ 998-ാമാണ്ടിൽ പണി
യിപ്പിച്ചിട്ടുണ്ടായിരുന്ന ഒരു കാവൽപ്പുര കൊച്ചി തഹശീൽ
ദാരുടെ കല്പനപ്രകാരം പൊളിച്ചു കായലിൽ ഇടുകയും, കാ
വൽക്കാരായിരുന്ന കുഞ്ഞൻ മുതൽപേരെ പിടിച്ചു തടവിലി
ടുകയും ചെയ്തിരിക്കുന്നു. ഇത് 1018-ാമാണ്ട് മീനമാസം
26-ാംനു-യാണുണ്ടായത്. 1005-ാമാണ്ട് ധനുമാസം
6-ാംനു മേൽപറഞ്ഞ തഹശീൽദാരും മുളവുകാട്ട പാൎവ്വത്യ
ക്കാരൻകൂടി വരാപ്പുഴ മണൽപ്പുറത്തുണ്ടായിരുന്ന കാവൽപ്പുര
നശിപ്പിക്കുകയും, ആ സ്ഥലത്തുണ്ടായിരുന്ന ശിപായികളെ
യും കാവൽക്കാരെയും വളരെ കയ്യേറങ്ങൾ ചെയ്ത മുറിവു
കൾ ഏല്പിക്കയും 1008-ാമതിൽ പുകയില കുത്തകക്കാരനെ

യും അയാളുടെ വക പുകയിലയേയും ചുക്കടിക്കാട്ടു ഡ്യാണൊ മുതൽപേർ പിടിച്ചുകൊണ്ടു പോയതിന്റെ ശേഷം മേപ്പട്ടി കുത്തകക്കാരനേയും കടമങ്ങലത്തു ക്ഷൌരക്കാരൻ നാരായണനേയും കൊട്ടങ്ങല്ലൂർ മുതൽപേർ ഏറിയ ദ്രോഹങ്ങൾ ചെയ്തു തടവിൽ പാർപ്പിക്കയും അവർ അവിടെവെച്ചു മരിച്ചുപോകയും ചെയ്തിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴ ക്ഷേത്രത്തിൽ കാവലായിട്ടു നിശ്ചയിച്ചിട്ടുണ്ടായിരുന്ന മലയാംഗാട്ടു ശിപായികൾക്കു വെക്കുന്നതിനും മറ്റും ഒരു പുരപണിയിപ്പിക്കുന്നതിനുള്ള സാമാനങ്ങൾ കൊണ്ട് 1015-ാമതിൽ എഴിക്കര പ്രവൃത്തിയിലെ മാസ്സപ്പടിക്കാരൻ മുതൽപേർ മേപ്പടി ക്ഷേത്രത്തിലേക്കു പോയപ്പോൾ വഴിയിൽ പാർവ്വത്യക്കാരനും മറ്റുംകൂടി അവരെപ്പിടിച്ചു കയ്യേറങ്ങൾ ചെയ്തിരിക്കുന്നു.

* * *

എഴിക്കര പ്രവൃത്തിയിൽ താമരവട്ടം എന്നു പേരു വിളിക്കപ്പെട്ടതും പാലിയത്തു മേനോൻ അനുഭവിച്ചുവന്നിരുന്നതും ആയ ഒരു നിലംവെട്ടി പൊക്കി പറമ്പാക്കിയതിന്റെ ശേഷം പുതുവലായിട്ട് ഈ സർക്കാരിൽ ജമപതിക്കയും 1016-ാമാണ്ടു ചിത്തിരമാസത്തിൽ കൊച്ചിസർക്കാരിൽനിന്നു മേപ്പടി സ്ഥലത്തുണ്ടാക്കീട്ടുണ്ടായിരുന്ന ഒരു കാവൽപ്പുര ഈ സർക്കാരായിട്ടു പൊളിച്ചു മാറുകയും ഉടനെതന്നെ കൊച്ചിസർക്കാർ വേറെ ഒരു കാവൽപ്പുര ആ സ്ഥലത്തു പണിയിപ്പിക്കയും അതു മുതൽക്കു ചാത്തനാട്ടു ചൌക്കയിലേക്കു കൊണ്ടുപോകുന്ന ചരക്കുകളെ തടവുചെയ്തു കൊച്ചിയിലേക്കയച്ചു ചുങ്കം പിരിപ്പിച്ചു വന്നിരിക്കുന്നതുകൂടാതെ മേപ്പടി കാവൽക്കാർ നെടുങ്ങാട്ടുദേശത്തു കുടിയാന്മാൎക്കു വളരെ സുഖക്കേടു വരുത്തുകയും ചെയ്തിരിക്കുന്നു.

* * * * * * *

എഴിക്കരപ്രവൃത്തിയിൽ നെട്ടൂരാട്ടു മുതലായ ദേശങ്ങളിൽ കൂട്ടം പിരിക്കുന്നതിനും ചാരായക്കുത്തക കുപ്പണത്തിനും വീട്ടുവരത്തിയിരിക്കുന്ന കുടിയാന്മാരുടെ പുരകളിൽ ചാപസ്യം പതിക്കുന്നതിനും എഴിക്കരെ പ്രവൃത്തിയിലെ കണക്കെഴുത്തുമേനോനേയും മാസ്സുടി അയ്യപ്പൻപിള്ളയേയും വേറെ ചിലരേയും നിശ്ചയിച്ച് അവർ അതിന്നായിട്ടു ചെല്ലുന്നതിന്റെ ശേഷം വയ്പിൽ പ്രവൃത്തിയിലെ കണക്കെഴുത്ത് രാമുണ്ണിമേനോൻമുതൽപേർവന്നു മേൽപ്പറഞ്ഞ കാര്യസ്ഥന്മാരുടെ കല്പനപ്രകാരം കരം ഒടുക്കിക്കുന്നതിന്നായിട്ടു വരുത്തിനിർത്തീട്ടുണ്ടായിരുന്ന കുടിയാന്മാരെ ഓടിച്ചുകളകയും സർക്കാർവക കണക്കുകളേയും പരസ്യങ്ങളേയും ബലമായിട്ട് എടുത്തുകൊണ്ടുപോകയും പ്രവൃത്തി കണക്കെഴുത്ത് കുഞ്ഞുമേനോനേയും മാസ്സുടി അയ്യപ്പനേയും കയ്യേററം ചെയ്തു കൊച്ചി സർക്കാർവക നെട്ടൂരാട്ടുഡാണാവിൽ അടക്കുകയും മൂന്നു ദിവസം കഴിഞ്ഞതിന്റെ ശേഷം എറണാകുളത്തു ഡാണാവിൽകൊണ്ടുപോയി ഇടുകയും പിന്നതിൽ അവരെ വിട്ടയക്കുകയും ചെയ്തിരിക്കുന്നു.

* * * * * * *

അരൂർമുത്തി തർക്കം തീർക്കുന്നതിന്നായിട്ട് ഈ സർക്കാരിൽനിന്നു നിശ്ചയിച്ചിട്ടുണ്ടായിരുന്ന മേലെഴുത്ത് അനന്തപ്പിള്ള 1024-മതിൽ എളങ്കുന്നപ്പുഴ ക്ഷേത്രത്തിലെ ആറാട്ടുമഹോത്സവം കാണുന്നതിന്നായിട്ടു പോയപ്പോൾ ആ മേലെഴുത്തുപിള്ളയേയും കൂടെ ഉണ്ടായിരുന്ന ആളുകളേയും വയ്പിൻ പ്രവൃത്തിയിലെ പാർവ്വത്യക്കാരൻ മുതൽപേർ കഠിനമായ കയ്യേററങ്ങൾ ചെയ്തുകൂടാതെ മേപ്പടി മേലെഴുത്തുപിള്ള പാർത്തിരുന്ന വീട്ടിന്റെ പുരത്തിൽ ഇടിച്ചുതുറന്നു പല ഉപദ്രവങ്ങളും ചെയ്തിരിക്കുന്നു. ഈ സംഗതി ബ്രിട്ടീഷ് റസിഡണ്ട് സായ്പവർകളെ അറിയിച്ചു.

* * * * * * * *

അഴീക്കൽപള്ളി കടപ്പെടുത്തു പോയതിന്റെ ശേഷം

അവിടത്തെ കുടിയാന്മാരിൽ പ്രധാനി എളങ്കുന്നപ്പുഴ ദേവസ്വം സങ്കേതംവക ഓച്ചംതുരുത്തുദേശത്ത് വേറെ ഒരു പള്ളി പണിയിപ്പിക്കുന്നതിന്ന് ഈ സക്കാരിൽനിന്നു ചെയ്തിരിക്കുന്ന തടസ്ഥങ്ങൾ പ്രമാണിക്കാതെ കൊച്ചിസക്കാരിലെ സഹായത്താൽ 1029_ാമതിൽ ഒരു പള്ളിയും അതിന്റെ സമീപം ഒരു ബങ്കളാവും പണിപ്പിക്കയും ആ സ്ഥലത്തു ശവം കുഴിച്ചിടുകയും ചെയ്തിരിക്കുന്നു. ആ നാൾമുതൽക്ക് മേൽപ്പറഞ്ഞ ഓച്ചംതുരുത്ത് ദേശത്ത് സിവിൽ ക്രിമിനാൽ ഈ അധികാരങ്ങൾ കൊച്ചി സക്കാരിൽനിന്നുതന്നെ നടത്തിവരുന്നതിന്നു പുറമെ ആ സ്ഥലത്തുള്ള മാപ്പിളമാർ ഈ സക്കാരിലെ അധികാരത്തെ കീഴ്വഴങ്ങാതെ മേപ്പടി സക്കാരിലെ കാൎയ്യസ്ഥന്മാരെ ബുദ്ധിമുട്ടിച്ചു വരികയും ചെയ്യുന്നു.

* * * * * * *

1086_ാമതിൽ എളങ്കുന്നപ്പുഴ ആറാട്ടുദിവസമായ കാൎത്തിക 16-ാംനു കീഴ്നടപ്പിന്നു വിരോധമായിട്ട് കൊച്ചിസക്കാർവക മുന്നൂറു മലയാംശാട്ടുശിപായികൾ ആറാട്ടുസമയത്ത് എഴുന്നള്ളത്തോടുകൂടി പോവുകയും പറവൂർ ശിപായികൾ വാളൂരിക്കൊണ്ട് മേൽപ്രകാരം എഴുന്നള്ളത്തോടുകൂടി പോയാൽ അവരുടെ കയ്യിൽനിന്നു വാള് ബലമായി പിടിച്ചുപറിക്കേണമെന്നു എഴിക്കര പാൎവ്വത്യക്കാരനോട് വഴിയിൽ പ്രവൃത്തിയിൽ കണ്ടെഴുത്ത് കുഞ്ഞമേനോൻ പറകയും 1089_ാമതിൽ തിരുവിതാംകൂർ സംസ്ഥാനത്തെ ചില മലയാംശാട്ടു ശിപായികളെ കൊച്ചി സക്കാരാളുകൾ കയ്യേറം ചെയ്കയും, 1091_ാമതിൽ ഉണ്ടായ ഉത്സവത്തിന്ന് എഴുന്നള്ളിക്കുന്നസമയം അതോടുകൂടി എഴിക്കര പാൎവ്വത്യക്കാരൻ പ്രദക്ഷിണം വെക്കുന്നതിന്നു സമ്മതിക്കാതിരിക്കയും ചെയ്തിരിക്കുന്നു.

* * * * * * * *

എളങ്കുന്നപ്പുഴ ദേവസ്വംവക നെടുങ്ങാട്ടുദേശത്ത്

കോയ്മസ്ഥാനം ഏററിട്ടുണ്ടായിരുന്ന കിളിരക്കാട്ടുപണിക്കർക്ക് കൊല്ലംതോറും മേപ്പടി സ്ഥാനവകക്ക് 948 പുത്തൻവീതം പറവൂര് സ്വരൂപത്തിങ്കൽ അടച്ചുവന്നിരുന്നു. എന്നാൽ ഈ സംഖ്യ 958-ാമാണ്ട് മുതൽക്കു പറവൂര് ഖജനാവിൽ അടക്കത്തക്കവണ്ണം മേപ്പടി ആണ്ടിൽ ഒരു സർക്കാരിൽനിന്നും നിശ്ചയിച്ച് തീർച്ച് വരുത്തിയതിന്റെശേഷം 1086-ാമാണ്ടുവരെ മേപ്പടി പണിക്കർക്ക് കൊല്ലംതോറും 16 പണം വീതം ഏഴിക്കരപ്രവൃത്തിയിൽ അടച്ചുവരികയും മേപ്പടി ആണ്ടുമുതൽക്കു കൊച്ചിസർക്കാർ ഖജനാവിൽ ബലമായി അടപ്പിക്കയും ചെയ്തിരിക്കുന്നു.

* * * * * * * *

കൊല്ലംതോറും തുലാമാസത്തിൽ കൊച്ചി പെരുമ്പടപ്പു സ്വരൂപം വകയായി ഞാറക്കൽ കോവിലകത്തുവെച്ചു പട്ടത്താനം അടിയന്തരം കഴിച്ചുവന്നിരുന്ന സമയം ഓരോ കിഴി പുത്തനിൽനിന്ന് നന്നാലു പുത്തൻ സംഘംവകക്കായിട്ട് എടുത്തുവന്നിരുന്നു. അത് എളങ്കുന്നപ്പുഴ ദേവസ്വത്തിലേക്ക് ചെല്ലേണ്ടവകയാണ്. മേപ്പടി നാലുപുത്തനു തുല്യാർത്ഥമായ ഒന്നേമുക്കാണി പണം വീതം പെരുമ്പടപ്പുവകയായി ഏഴിക്കര പ്രവൃത്തിയിൽ 1037-ാമാണ്ടുവരെ ഓള്ളൂകോവിലകത്ത് തിരുപ്പാട് മുടക്കം കൂടാതെ അടച്ചുവന്നിരുന്നു; മേപ്പടിയാണ്ടു മുതൽക്ക് ആയത് മുടക്കം വരുത്തിയിരിക്കുന്നു.

# പ്രാചീനഗ്രന്ഥമാല.

# ശാസ്താങ്കം.

## IX വട്ടമിരിപ്പുകളി.

വട്ടത്തിരിയായമലയമെല്ലാമൻപഴത്തേവർക്കു നിരയായ് വട്ടമിരിപ്പുകളിയൊരത്തമിപ്പുറമായാ ചെറുനാരത്തങ്ങളൊളിച്ചുതീ കറുകിന്റത്താരംതീർത്തിവുമെകടപ്പെടയമാത്തുള്ളൊരുവമ്മൾ ഇവപലതുമെല്ലാചെയ്യേൻഗണപതിയേവണങ്ങു്.

ഏഴുവരുണ്ടേ ഭഗവതിമാ–
രേഴുവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
പഴയന്നൂർക്കാവിൽ ഭഗവതിപോൽ.
ഐവരുണ്ടേ ഭഗവതിമാ–
രൈവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
അയ്യൂർകന്നിൽ ഭഗവതിപോൽ.
മൂവരുണ്ടേ ഭഗവതിമാർ
മൂവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
കൂത്തലെ ഭഗവതിപോൽ
ഇരുവരുണ്ടേ ഭഗവതിമാ–
രിരുവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ

തിരുനെല്ലൂരെഭഗവതിപോൽ.
ഒരുവരുണ്ടേഭഗവതിമാർ
ഒരുവരിലുമഴകിയതോ?
അഴകിയതോഞാനറിവേൻ
ഉൗരകത്തെഭഗവതിപോൽ.

അന്ത്യം.

പൂവ്വാതെ മുല്ലെ മുല്ലെ, പൂവ്വാതെ മുല്ലെ നല്ല അനലി പുന്നലിവഥിയാതെ കൈതേവാപി പൂവ്വാതെ നല്ലമുല്ലെ.

വാരാനൊ മാരൻ മാരൻ വാരാനൊ മാരൻ മലരമ്പു കരിമ്പനവില്ലതുകൊണ്ടിങ്ങുവാരാനൊ നല്ല മാരൻ.

പോകാതെ പെണ്ണേ പെണ്ണേ പോകാതെ പെണ്ണേന ല്ല പൊന്നും പണങ്ങളും പുടവായും തരുവേഞാൻ പോകാതെ നല്ലപെണ്ണേ.

അഴകോടെ കാമൻ കരിമ്പുവിൽ കലച്ചിട്ട് മാനിനീമാരെയൊന്നെയ്യുകൊണ്ട് കൊങ്കസ്സുകൊണ്ടല്ലി ബാണം വള ഞ്ഞേപോയ് മാനിനീമാർക്കൊക്കെ മാൽപിണഞ്ഞു, വിരവോടെ കളിപെണ്ണേ! കറിയിട്ട മകരമേറി കാണേണ്ടയോ നല്ല ഴകിതെല്ലാം.

നിങ്ങളെല്ലാമെന്തേ പോന്നു ആരെക്കാണ്മാൻ! നിന്നെക്കാണ്മാൻ എന്തിലെന്തിരിയാത്തു പീഠം വെച്ചിരിപ്പു. അതിനെന്തിനാപീഠംവേണം തടമുലയഴകനൊരാക്കാലൻ ഇരിക്കാലൻ മുക്കാലൻ താരവൻ നാലുകാലുള്ള പീഠം വെച്ചിട്ട് അ ത്തരമുണ്ടെങ്കിൽ താനിരിപ്പു.

ആസ്യം.

ചിരിച്ചാചിരിയോടുപുഞ്ചിരിയോടും കുറത്തമില്ലാത്ത ച്ചിരിയന്താവ്വു. കോടാലച്ചിരി കൊട്ടാലച്ചിരി കടവിച്ചേലച്ചി രി കണ്ടാലച്ചിരി കേട്ടാലച്ചിരി നിരുപിച്ചാലച്ചിരി ഇഹലോകത്തച്ചിരി പരലോകത്തച്ചിരിഅച്ചിരി ഇച്ചിരി നിച്ചിരി കച്ചി

മി ഇന്നു ചിരിച്ചു കഴമ്പിച്ചിരുന്നിട്ടു നാളെ ചിരിക്കുമ്പോൾ നല്ല ചിരി നല്ല ചിരി.

തവളക്കറുകാലി കൊട്ടകാലിപ്പെണ്ണെ ചന്തമില്ലാത്തകടവയറിയേടൊ കഞ്ഞിക്കലംപോലെ കവിളുരണ്ടും, പിന്നെ തണ്ണീർക്കുടംപോലെ പള്ളയുമായി ആനത്തലയുമായ് ആരംഭം പേറ്റുമ്പോൾ ചാണ്ടിയാംപെണ്ണെ ഭൂതംപോലെയെടൊ ഭൂതം പോലെ.

അപ്പാട്ടസ്ത്രീമാരത്തിയാരെ അയ്യോ വേലിക്കലുംപൊരി തീത്താമൊ! അത് എന്താടാ! അത് ചെമ്പാടാ അതു ചെമ്പങ്ങിനെയതുകിണ്ടിപോലെ. അതിന്നുളയെങ്ങിനെയതുളുശി പോലെ. അതിൻതണ്ടെങ്ങിനെയതുകടകോൽപോലെ. അതിന്നിലയെങ്ങിനെയതുതാലിപോലെ. അതിൻവേവെങ്ങിനെയതുവെണ്ണപോലെ. അതിൻസ്വാദെങ്ങിനെയതുചൊല്ലവല്ലെന്നൊട്ടും ചൊല്ലവല്ലെ.

മറുതല തുണിചിററി പഴകത്തിയമുണ്ടുംചുച്ച് തലപ്പാള തലയിൽകെട്ടി തൊഴുത്തിൽപുക്ക് വലിയൊരുത്തുമഴിച്ചിട്ടും ചെറിയൊരുത്തുമഴിച്ചിട്ടും ഹരിഹരീ നനനനേയരികിലേകണ്ടംവിട്ടുഴറുംകൊണ്ട് മൂളിനടക്കുന്ന മൂത്തമ്മാകൊറുവിൻെറ മൂത്ത മകൾ പെററ മുവ്വരണ്ടെ മകൾ മുവ്വരണ്ടെ. അതിലെല്ലായിൽ മൂത്തവൾ അതിമന്തം കോതേച്ചി അവളുടെ അന്തജത്തി ഉണ്ണൂലി ചിരുതേവി. അവളുടെ അന്തജത്തി ഷാരസ്യാർ ചെറുചക്കി. അവളുടെ പുരുഷനാം മൂട്ടയിൽ കറുപ്പപ്പൻ. അവളുമവനുമായി കൂടിക്കിടക്കുമ്പോൾ, ഈശ്വരൻ കണ്ടിട്ടു കണ്ണുപൊട്ടിച്ച് തച്ചുതലപൊളിച്ചിട്ട് അങ്ങിനെയാകളൂറ.

കോപ്പിട്ട പെണ്ണിൻെറ കോമളം കണ്ടിട്ട് കോമയിൽ കൊള്ളുന്ന മാലോകരെ. കോട്ടകാലുണ്ടു വയറുണ്ടുകന്തളും കൊട്ടണം ചെണ്ടപ്പുറത്തുതണ്ടച്ചു വല്ലിപോലെരണ്ടുകവിളും കടങ്കയും ഉണ്ണുകണ്ണുംപിന്നെ കൊന്നമ്പല്പത്താക്രമം ക്ഷമ

സ്സട്ടു:—ഓതിക്ക നമ്പൂരി ഹോമം കഴിച്ചപ്പോഴ് ഹോമച്ചോറുണ്ണാനായ് ചെന്ന ഞാന്—സ്രുവം കൊണ്ടൊരു ഉസ്സട്ടു. അത്തുതന്നെയുള്ളവായ് തെറ്റിട്ടു.

അയ്യോ പാപമെൻറമ്മെ, അയ്യോ പാപം മകളേ. ഇനിക്കൊരു പട്ടരില്ലാഞ്ഞിട്ടു നാണക്കേടേറ്റും പൊറുക്കുന്നില്ലേ. അയ്യപ്പൻ കാവിൽ അടിപ്പേൻ തല്ലിപ്പേൻ ഞാൻ തിയ്യാട്ടം കൊട്ടിപ്പേൻ, തിരുമുറ്റും വെപ്പിപ്പേൻ, ചിറവുവെള്ളക്കം കൊളുത്തിപ്പേൻ, ആനായേറിയിപ്പേൻ, തേങ്ങായിരുത്തിപ്പേൻ, നായരെപ്പോലൊരു കോലവും വെപ്പിപ്പേൻ, പിന്നെ വിശേഷിച്ചൊരു നാഗ്ലോലം കെട്ടിപ്പേൻ, അങ്ങിനെയുണ്ടായപട്ടരീത്. അയ്യോഴ് കണ്ടാൽ സാമാന്യം അതുകൊണ്ടു ചെറുക്കിക്ക കോളല്ലം.

# അഷ്ടപദി.

## കൈകൊട്ടിക്കളിപ്പാട്ട്.

("സുന്ദരിമാർമണി"പോലെ.)

കാമവിലാസോചിതമായുള്ള
കോമളവേഷമണിഞ്ഞ്
പൂക്കൾപൊഴിഞ്ഞാടീടുന്ന
നൽകചഭാരവുമായി.
എണ്ണക്കാളേററംഗുണങ്ങളുള്ള
സുന്ദരിയാമൊരുഗോപി,
നന്ദതനൂജനോടൊത്തുസുഖ–
മാന്തരമിക്കുന്നകഷ്ടം!
നാളീകനേത്രൻറയാശ്ലേഷത്താൽ

ലാളിച്ചുതൻവികാരത്തെ
ചീർത്തകുചങ്ങളിലാടീടുന്ന
മുത്തുമാലകളണിഞ്ഞും.
എന്നെക്കാളേററം —
ചഞ്ചലിച്ചീടുമളകങ്ങളാ–
ലഞ്ചിതമാംമുഖത്തോടും
കൃഷ്ണനധരപാനത്തെച്ചെയ്യാൻ
തൃഷ്ണയാഭാവിക്കുന്നോരം
കററക്കാർവേണിയാളാകുമവ–
ളേററമെടിയോടുംകൂടി
എന്നെക്കാളേററം —

ആടുന്നകുണ്ഡലംകൊണ്ടുശോഭ–
തേടുംകപോലങ്ങളോടും.
പൊന്നാരത്താണകില്പൃങ്ങുമാറു–
ള്ളന്നനടയോടുംകൂടി
എന്നെക്കാളേററം —

നന്ദജൻനോക്കുമ്പോൾലജ്ജയോടും
മന്ദഹാസത്തോടുംകൂടി
മാകന്ദസായകകേളിതന്നിൽ
ക്കൂകുന്നശബ്ദങ്ങളോടും
എന്നെക്കാളേററം —

വിസ്തൃതമായുള്ളരോമാഞ്ചവും
ചീർത്തോരുവേപഥുവോടും
ദീർഘനിശ്വാസമരത്തുമുടൻ
ദീപിപ്പുകാമവികാരം
എന്നെക്കാളേററം —

വേർത്തജലവിന്ദുകൊണ്ടുമേറെ
ചീർത്തൊരുകാന്തികലർന്നം

കാമയുഗളൈശ്വൎയ്യമുണ്ടെന്നാലും
കാമിനിപാരതളൎന്നും
കാൎമ്മുകിൽവൎണ്ണൻതിരുമാറില-
ങ്ങാമോദത്തോടെകിടന്നും
എന്നെക്കാളേറാം —
ശ്രീജയദേവകഥിതമിദം
ശ്രീകൃഷ്ണകേളികഥനം
കാലേയപാപംകളഞ്ഞുഎല്ലാൎക്കും
കാലംവിനാസുഖംനൽകും.

("ഭോരകമന്ദിരം"പോലെ)

വിരഹപാണ്ഡുമുരാരിമുഖാംബുജ-
ദ്യുതിരയംതിരയന്നപിവേദനാം
വിധുരതീവതനോതിമനോഭുവഃ
സുഹൃദയേ!ഹൃദയേമദനവ്യഥാം.
കാമോദയത്തോടുംകൂടി
ദാമോദരൎചുംബനത്താൽ
ആടുമധരത്താൽശോഭ-
തേടുമൊരുഗോപിമുഖം
രാത്രിനാഥകളങ്കത്തെ
ചേൎത്തിടുന്നപോലെതോന്നും
ശ്യാമളകസ്തൂരികൊണ്ടു
കോമളമാംതിലകത്തെ
കാമമേറ്റംവഹിക്കയാൽ
രോമാഞ്ചിതനായ്ച്ചേൎക്കുന്നു
കാമയുഗളദയാശീലൻ

കാർമുകിൽവർണ്ണനാം കൃഷ്ണൻ
കാളിന്ദിതൻ തീരത്തിങ്കൽ
മേളമാർന്ന വനം തന്നിൽ
കേളിയാടീടുന്നീവണ്ണം
നാളികാസ്യനവനിപ്പോഴും
സുന്ദരിതന്നുടെമേലെ
സുന്ദരമായി, തരുണന്മാർ
നന്നായിതലകുലുക്കീടും
കണ്ടപ്പോൾ ദ്ര്യാനമായുള്ള
മാന്യമാം മുടിയിൽ മേലെ
മിന്നൽപോലെചകമവക
പുഷ്പം നന്നായ് ചൂടിക്കുന്നു
പുഷ്പശരതുല്യൻ കൃഷ്ണൻ.
കാമയുഗെ —

എത്രയും തെളിച്ചതായി
കസ്തൂരിയാൽ കറുത്തതായി
ഭൂഷിതമായി നഖരേഖയാൽ
യോഷാമണികുചയുഗേ
ചന്ദ്രകലയോടും മേലെ
സുന്ദരമാമാകാശത്തിൽ
നക്ഷത്രജാലത്തെപ്പോലെ
പക്ഷിധ്വജൻമുത്താഹാരം
ചേർത്തീടുന്നുവെല്ലോസഖി!
മത്തകാശിനിമാർമണെ.
കാമയുഗെ —

നാളത്തെജയിച്ചനല്ല
മേളമാർന്നതരുകളും
സാരസമുള്ളത്തെവെൽവാൻ

സാരമായകൈത്തലവും
ഏറ്റുഹേമത്തിന്റെശൈത്യം
ചേരുമൊരുകാമിനിതൻ
കൈമേൽമരതകവള
താമരയിൽവണ്ടുപോലെ
കാർമുകിൽവർണ്ണനിടുന്നു.
കാമിനിമാർമണെ സഖി!
കാമയുഗള —

കാമപത്നിഗൃഹമായി
കാമമഹാരാജൻതന്റെ
ഹേമസിംഹാസനമായി
ആമോദദ്രവ്യങ്ങളാലേ
ഗന്ധയുക്തമാകുമൊരു
ബന്ധുരാംഗിതൻജഘനെ
രാജദ്വാരതോരണത്ത
യോജിപ്പിക്കുംപോലെകൃഷ്ണൻ
രത്നമാലകളുംനല്ല-
രത്നമയമരഞ്ഞാണും
ചേർത്തീടുന്നുമോദത്തോടു-
മുത്തമമാർമണേസഖി!
കാമയുഗളേ —

"രതിഗൃഹജഘനേവിപുലാപഘനേമനസിജകനകാസനേ
മണിമയരശനാംതോരണഹസനാംചികിരതികൃതവാസനേ."

ഈ ഗാനപദത്തിന്റെ തർജ്ജമ എത്ര കോമളമായിരിക്കുന്നു; നോക്കുക. "രത്നമാല"കളും പരിഭാഷകന്റെ സ്വാതന്ത്ര്യബുദ്ധിയുടെ സന്താനമത്രെ.

ശോഭയേറീടുന്നതായി
ശോഭിതമായിനഖങ്ങളാൽ

പല്ലവതുല്യമായൊരു
പല്ലവാധരിതൻപാരം
മല്ലാരിഹൃദയെചേർത്തു
നല്ലചെമ്പത്തിതൻരസം
ചേർത്തീടുന്നിതിതുകണ്ടാൽ
മെച്ചമേറുംപെരാത്ഥത്ത
വെച്ചിടേണംമുടിയെന്നു
വെച്ചിട്ടെന്നുതോന്നും സഖി.
കാമയുതേ —

ധൂർത്തനായീടുന്നകൃഷ്ണൻ
ചീർത്തകാമത്തോടുംകൂടി
തുല്യയാംമറ്റൊരുത്തിയെ
നല്ലവണ്ണംധ്യാനിക്കുമ്പോൾ
എന്തിനിന്നിലതാഗൃഹെ
സന്തപിച്ചുചിരകാലം
ദന്തിഗാമിനീസഖിഞാൻ
ഹന്തജീവിക്കുന്നതെചൊൽക.
കാമയുതേ —

ശൃംഗാരരസപൂർണ്ണമാം
സംഗീതമിതിങ്കലിന്നു
കൃഷ്ണമാഹാത്മ്യത്തെമുറ്റും
തുഷ്ണയോടെവർണ്ണിച്ചോരു
ഭക്തനാംജയദേവനും
ഭക്തിയോടിതുകേൾക്കുന്ന
ഭക്തന്മാർക്കുംകലിപാപ
മുക്തിവന്നുസുഖംവരും.

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്.

അപ്പാരിലേക്കിനിപ്പോകേണമാശുഞാ-
നല്പംക്ഷമിക്കേണ്ടനേരമല്ലിപ്പൊഴ്
ഇത്ഥംവിചാരിച്ചുടൻമുനിവര-
നെത്രയുംവേഗേനപോവാൻപുറപ്പെട്ടു.
രുദ്രാക്ഷവുംനല്ലദണ്ഡുംജടകളും
പത്മാക്ഷമാലതുളസിഹാരങ്ങളും
വിസ്തൃതമേറുംകഷായവസ്ത്രംനല്ലൊ-
രുത്തരീയംപിന്നെയോഗപട്ടാദികൾ
കൈക്കൊണ്ടുധരിച്ചുപുറപ്പെട്ടമാമുനി
വെക്കമയോദ്ധ്യാതലേവന്നെത്തീടിനാൻ.
ആകാശമാർഗ്ഗത്തുനിന്നുടൻഭൂമിയി-
ലാശുപതിക്കുന്നനേരംമഹാമുനി
കണ്ടവർകണ്ടവരത്ഭുതത്തോടുടൻ
മണ്ടിവന്നുമഹാമുനിദർശനാൽ.
കാക്ഷപോകത്തവരെല്ലാരുമങ്ങുവന്നു
കാൽക്ഷണംകൊണ്ടുനൃപതിപുരംപുക്കു.
അപ്പോൾമുനിവരൻതന്നെനൃപതിയും
ക്ഷിപ്രംതൊഴുതുവണങ്ങിവിനീതനായ്
പാദവുംക്ഷാളിച്ചുപൂജിച്ചുപീഠത്തി-
ലാദരമോടെയിരുത്തിയഥാസുഖം,
സൽക്കാരവാക്കുകളുംപറഞ്ഞീടിനാ-
നൽക്കാമ്പിലുംമോദമോടെനൃപതിയും
‘സ്വാഗതമോർക്കേഭവാനുഭവിച്ചിതോ
ശോഭനന്തന്നെഭവിച്ചിതോമാമുനേ!

ആഗതനായോരനേരമടിയതി-
നാധികളെല്ലാമൊഴിഞ്ഞിതു തപോധന!
സൎവ്വമുനികളിലഗ്രഗണ്യൻഭവാൻ
ഗീൎവ്വാണന്മാരാലിവന്ദ്യൻദയാനിധി.
ഉൎവ്വീതലപ്രാപ്തികാരണമെന്തെന്നു-
മുൎവ്വീവരമുനേ!(1)നിശ്ചയം ചൊല്ലണം.
നിൻപാദസംസൎഗ്ഗകാരണമൽപുരം
സംപ്രീതിപൂതമായ്വന്നു ദയാനിധേ!
നമ്മുടെരാജ്യത്തിലെങ്ങാനൊരുത്തനും
സംഗതിക്കായിട്ടസത്യംപറകിലോ,
സംശയമില്ല,അവനെവധിപ്പതി-
ന്നാളുതൊന്നാങ്ങുകേട്ടിട്ടതന്നാകിലോ
അല്ലാതെയില്ലെന്നതധൎമ്മംനമുക്കട-
നിങ്ങസത്യമൊഴിഞ്ഞെന്നും ബോധിക്ക.
ഏകംധനം ഞാനൊരുത്തന്നു നല്കുകിൽ,
പാകില്ലു 'മില്ലെ'ന്നു ചൊല്ലുമാറില്ലഞാൻ
മറ്റൊന്നുമിങ്ങുവസിപ്പതില്ലെങ്കിലും,
തെറ്റെന്നസത്യംമമജീവനുള്ളനാം
രക്ഷിച്ചുകൊൾവാൻവരംതരണംനമു-
ക്കീക്ഷോണിപാലകപാല!തപോനിധേ!'
ഇങ്ങിനെരാജന്റെവാക്കുകൾകേട്ടപ്പോൾ
മങ്ങിമയങ്ങിനാൻമാമുനിമാനസം (2)
'ഞാനിവനെക്കൊണ്ടസത്യമൊരുമൊഴി
ചാലേപറയിച്ചുകൊള്ളുന്നതെങ്ങിനെ?
എങ്കിലുംവന്നൊരുകാൎയ്യംചൊല്ലുവ-
നെങ്കിലതിനിനിതാമസമെന്തിന്?'
എന്നുനിരൂപിച്ചുറച്ചുമുനിവരൻ
മന്നവൻതന്നോടുചൊന്നാൻചിരിച്ചുടൻ

(1) ഉൎവ്വീവരമുനി=രാജൎഷി.

'രാജചൂഡാമണേ! ഞാൻ പറഞ്ഞ കാരിയം
വ്യാജമൊഴിഞ്ഞു നീ കേട്ടുകൊണ്ടീടുക.
നല്ലോരു യാഗമൊന്നാരംഭമായി ഞാ-
നില്ലാ ധനം, മറ്റു കൊണ്ടുവരേണമെടോ.
സ്വർല്ലോകനാഥസഭാന്തരത്തിങ്കന്ന്
സല്ലാപമെച്ചൊല്ലുന്നതു കേട്ടു നിൻഗുണം.
സത്യവാനെന്നു ജഗൽപ്രസിദ്ധിതവ
നിത്യമായുള്ളതു ധർമ്മവ്രതമെന്നോ.
ലോകത്രയത്തിങ്കലാരറിയാത്തതു-
ലോകപതേ നിന്റെ സത്യധർമ്മങ്ങളും?
യാഗാർത്ഥമായി ഞാൻ യാചിച്ച ദ്രവ്യത്തെ
വ്യാജഹീനം തരികെന്നു ഭൂപവര!
ആനക്കഴുത്തിൽ നിന്നാശു കൈവന്നായാൽ,
ഞാനൊന്നെറിഞ്ഞു കൊണ്ടീടുവൻ മേല്പോട്ട്
ഞാനെറിഞ്ഞീടുന്ന പാഷാണമതെപ്പോ
താനെ കീഴ്പ്പോട്ടു വീഴുകയില്ലതു്.
ചെന്നൊരു ദിക്കിൽ പതിക്കുമെന്നാകിലോ,
തന്നെക്കൊള്ളുന്നതിനു തുല്യം ധനം;
എന്നാലിനിക്കതിവരം ഭൂവര
മന്ദമതുല്യമെന്നാലും മതിക്കൊലാ.
രാജാക്കളോടു മുനിവരന്മാർ വന്നു
വ്യാജഹീനമിരക്കുന്ന ധനങ്ങളെ,
പാരാതെയങ്ങു കൊടുക്കാത്തവർക്കൊക്ക
രൌരവപ്രാപ്തിയെന്നല്ലോ വിധിമതം.
എന്നു ഞാൻ ചൊന്നതിനുത്തരം ചൊല്ലാത്ത

(2) 'മാനസം' എന്ന നപുംസകനാമപദം കർത്താവായിരിക്കെ, 'മയങ്ങിനാൻ' എന്ന ക്രിയയിൽ പുല്ലിംഗപ്രത്യയം ചേർത്തിരിക്കുന്നതു നോക്കുക.

ശാന്തിവരാദിസമാന! ധരാപതേ!’
ഇത്തരം മാമുനിസത്തമൻ ചൊന്നതി-
നന്തരം ഭൂപതി ചൊല്ലിനാൻ മെല്ലവേ
‘എന്താണു വൈഷമ്യമിതിന്നു മാമുനേ!
അന്തമില്ലാത്ത ധനമുണ്ടെനിക്കെടോ.
രണ്ടുദിനം പോവാൻ മൽപുരേ വാഴ്ക
കൊണ്ടുപോയീടാം നിനച്ച ധനങ്ങളും
പണ്ടുള്ള ഭണ്ഡാരമിങ്ങു വരുത്തുവാ-
നുണ്ടു പ്രയാസം കുറെയൊന്നു മാമുനേ!
സത്യവാൻ നീതിമാനാകുന്ന നമ്മുടെ
സത്യകീർത്തി മന്ത്രിയെന്നിയെ മറ്റാരും
പണ്ടുള്ള ദ്രവ്യമിരിക്കപ്പെട്ടേടത്തെ
കണ്ടുള്ളവരാരുമില്ല മുനിവര!
എന്നതുകൊണ്ടവൻ തന്നെ വരുത്തിയാ-
നിന്നു തന്നെ ധനമാനയിച്ചീടുവൻ.
നമ്മുടെ രാജ്യത്തിലുള്ള ധനത്തിനി-
ങ്ങെന്നുമൊരു ലയമില്ല മുനിവര!
ചിന്തകളൊന്നുമേ വേണ്ടാ മുനിവര!
തന്നയപ്പേൻ ധനം ധന്യശീലാ വിഭോ!’
എന്നു പറഞ്ഞു മുനിയോടു, വൈകാതെ
തന്നുടെ മന്ത്രിയെത്തന്നെ വരുത്തിനാൻ.
ചൊന്നാൻ സചിവവരനോടു ഭൂപതി
ധന്യശീലൻ മുനി ചൊന്നോരു വൃത്താന്തം
‘ഇന്നു തന്നെ ചെന്നു നമ്മുടെ ദ്രവ്യങ്ങ-
ളിങ്ങു വരുത്തുക, വൈകരുതൊട്ടുമേ
രാജമുനി വന്നു നമ്മോടു ചൊല്ലിനാൻ
യാഗാർത്ഥമാശു ധനം തരികെന്നതും
സൂര്യവംശത്തിൽ ജനിച്ചോരവര-
വീരരെന്നുള്ളോരു കീർത്തിക്കു കാരണം

മാമുനിവൃന്ദാരതത്തപ്പൂജിക്കതാനും
എന്നതുകൊണ്ടുപുരാതനമായുള്ള
ധന്യമശേഷമെടുത്തുകളവെകാതെ.
പണ്ടുള്ള ദ്രവ്യംകൊടുക്കന്നൊരാരത്തു
കണ്ടിതമുണ്ടാക വേണ്ടാഭവാനൊടോ.
രണ്ടാണ്ടുകൊണ്ടുടനുണ്ടാക്കാവൻധന-
മുണ്ടായിരുന്നതിൻതുല്യമാമക്കോടോ:
എന്നുമേടിക്കാതെയാനയിച്ചിടുക
ഉത്തമമായുള്ളൊരു ഭണ്ഡാരജാലങ്ങൾ.'
ഇങ്ങിനെരാജന്റെവാക്കുകൾകേട്ടപ്പോൾ,
മങ്ങീമനസ്സുമന്ത്രിപ്രവരനും
'എന്തൊരു ബുദ്ധിഭ്രമംഭവിച്ചു നൃപ-
നെന്തൊരു ദുഷ്കാലമാഗതം ഭൂപന്?
മാമുനിതന്നുടെ വശ്യപ്രയോഗമോ
ഭൂപതിതന്നുടെ ബുദ്ധിഭ്രമിത്തിന്?
നല്ലൊരു ഭൂതമോ പ്രേതപിശാചിയോ
ഭൂപനെ പ്രാപിച്ചു ചിത്തം ചലിപ്പിച്ചു?
പണ്ടുള്ള ദ്രവ്യമെടുക്കയെന്നുള്ളതിൽ
രണ്ടുപക്ഷം നൃപന്മാരായതില്ലല്ലോ;
ആരാൽ കൃതമിദം ഭണ്ഡാരജാലങ്ങ-
ളാരറിഞ്ഞു പുരാ ഉള്ളതിന്നീശ്വരാ!
രാജചൂഡാമണിയോ, ടിതുവേണമെന്ന
മാണത്തിക്കുന്നിതെന്നുടെ ദൈവമേ!'
ഇത്ഥം വിചാരിച്ചു മന്ത്രിപ്രവരനും,
സത്വരം ഭൂപതിയോടങ്ങുണർത്തിച്ചു.
'പണ്ടുള്ള ദ്രവ്യമെടുത്തുകൊടുക്കവാ-
നെന്തു പ്രയാസം ധരിത്രീവര! വിഭോ!
വ്യാജേന മാമുനി യാചിച്ചതങ്ങു സാ-
രാജഭണ്ഡാരം നശിപ്പിപ്പതിന്നിഹ.

നല്ലതപോധനന്മാർക്കിന്നിതൊക്കെയൊക്കും
തെല്ലുംചുണ്ണാതിന്നദുർല്ലഭമില്ലാട്ടും
പുല്ലിട്ടത്താശ്രുജപിച്ചിരുന്നാകിലൊ,
എല്ലാംജനിക്കും; അവർമന്ത്രവൈഭവാൽ.
കല്പവൃക്ഷങ്ങളുംകാമധേനുക്കളും
സ്വല്പമവർക്കില്ലദുർല്ലഭം,മോക്ഷമെന്യേ.
മന്നിടത്തിങ്കൽധനമിരന്നീടുവാൻ
വന്നമുനിവരനെന്നതുംചെയ്തത്,
അന്യായമെന്നേപറ്റൂനിരൂപിക്കുകിൽ
നന്നായ്‌വരുന്നതുമല്ലനരപതേ!
വ്യാജംതുടങ്ങുന്നനമ്മോടുമാമുനി
വ്യാജഹീനൻഭവാനെന്നറിഞ്ഞീശ്വര!
എത്രയുംപണ്ടേകിടക്കുന്നോരന്ധര–
മന്ത്രവരത്തുവാനിങ്ങതാറെചെയ്കൊലാ.'

(തുടരും)

# ഭഗവദ്ദൂത്.

## ശീതങ്കൻതുള്ളൽ

---

നാരായണ! ഹരേ! മാധവ! കേട്ടാലും,
നേരല്ലവട്ടങ്ങൾ,വല്ലാതിരിക്കുന്നു.
തേരുംകുതിരയുംആനപ്പടകളും
പാരമിളകിത്തുടങ്ങുന്നുണ്ടിവർ
നേരെവരുന്നോരുനേരംനമുക്കിപ്പോൾ
ആരുംസഹായമില്ലെന്തൊന്നുചെയ്‌വുനാം?
മാന്യരാകുന്നോരുമാമുനിവൃന്ദവും
സന്യാസിവൃന്ദവും,നമ്പൂരിവൃന്ദവും

എന്ന്യെനമ്മക്കൊ ബന്ധുപടകളും
ഇന്നില്ലമാധവ! എന്തൊന്നു ചെയ്വൂനാം?
നമ്പൂരിമാരിവരെത്രയും സാധുക്കൾ,
ചാമ്പലും ഗോപിയും രുദ്രാക്ഷവും, ധരി-
ച്ചമ്പലം തന്നിലിരിപ്പാനും കഷ്ടിച്ചു
അമ്പലവാസികളോടു കയർത്തു കൊ-
ണ്ടമ്പോടിരിപ്പാനല്ലാതെയെത്രയും
അംഭോധിപോലെ പരന്നുകിടക്കുന്ന
ഗംഭീരമായുള്ള കൌരവന്മാരുടെ
വൻപടപാരം കടക്കുവാനിന്നിവർ
വമ്പരായീടുമോ എന്തൊന്നു ചെയ്വൂനാം?
അംഭോജലോചന! കാത്തുകൊള്ളേണമേ.
പൂണുനൂൽകൊണ്ടു തടുക്കുന്നതല്ലാതി-
ക്ഷോണീസുരന്മാരെന്തൊന്നു ചെയ്തിടും
പണ്ടെ നാമെല്ലാവരുമിന്നു നാണവും
കണ്ടുകൊണ്ടു പോകമാറായിതോ ദൈവമേ!
കട്ടിലിരിക്കുന്ന പൊന്നുകൊടുത്തു നാ-
മിട്ടവും വാങ്ങിയിരിക്കേണമിങ്ങിനെ
ഇത്ഥം വിഷാദം കലർന്നു പറയുന്ന
പാർത്ഥപ്രിയനായ സാത്യകി തന്നോടു
'വൃത്താന്തമെല്ലാമറിഞ്ഞവനാക്ഷണം
പാർത്താലുമെന്നതാം ചെയ്തു മുകുന്ദനും
ധൂർത്തമതിയായ ദുര്യോധനനോടു
ഇത്തരമൊന്നതാം ചെയ്തു സഗൌരവം.
രേ രേ സുയോധനാ! എന്തു നീയിങ്ങിനെ
നാരീജനങ്ങളെപ്പോലെ പറഞ്ഞുവ-
ന്നോരോരൊ ധാർഷ്ട്യം തുടങ്ങുന്നു? തെല്ലുമേ
ഭീരുവല്ലീ കൃഷ്ണനെന്നു ബോധിക്കണം.
മാരികണക്കിനെപ്പാർത്ഥന്റെ ബാണങ്ങൾ

മാർവ്വിൽതറക്കുന്നനേരത്തുതന്നുടെ
പാരമുഴുത്തൊരഹംഭാവമൊക്കെയും,
പാരാതെല്ലാമൊത്തുപോയിടുംനിർണ്ണയം.
പൂർണ്ണക്ഷമാപതിമോഹിച്ചിരിക്കുന്ന
പാണ്ഡവന്മാർക്കിനിപാതിക്ഷമാകൊടു-
ത്താപത്തിനോടങ്ങുചേരാതിരിക്കിലി-
ന്നാപത്തുവന്നിങ്ങുചേരുംധരിക്കനീ.
ഗോപാലവാക്കുകൾകേട്ടുസുയോധനൻ
കോപിച്ചുചാപല്യവാക്കുകൾചൊല്ലിനാൻ.
'ഭൂപാലകർക്കുപദേശമേകുവാൻ
ഗോപാലനാംനീമതിയല്ലതെല്ലുമേ.
ധൂർത്തമതേനിന്റെവൃത്താന്തമൊക്കെയും
പത്തിനുപത്തുണ്ടറിഞ്ഞിരിക്കുന്നുഞാൻ.
പൂതനായെന്നൊരുകാതരാക്ഷീമണി
ഭൂതലംതന്നിൽനടക്കുന്നകാലത്തു
ജാതനായീടവനെന്നുകേട്ടപ്പോഴേ
വീതശങ്കംനീയവളെക്കടിച്ചു
പ്രേതരാജപുരംതന്നിലയച്ചതും,
മാതുലനെക്കൊലചെയ്തുപലവിധം
കൈതവകർമ്മങ്ങളോരോന്നുചെയ്തതും
ചേതസിചിന്തിക്കിലിന്നുനീയെന്നിയേ
എത്തൊരുമാനുഷനുള്ളുമഹാഖലൻ.
എന്തിനീവർണ്ണംപറയുന്നുനീയിപ്പോൾ
ബന്ധുതാമൂലംകൊണ്ടുകുന്തീസുതന്മാർക്കു
സന്ധിക്കുവന്നിങ്ങുബന്ധിച്ചുകാരയിൽ
സന്ധിപ്പതിന്നുള്ളബന്ധംവെടിക്കമേ.'
കർണ്ണകഠോരമാംവാക്കുകളിങ്ങിനെ
വർണ്ണിച്ചുവർണ്ണിച്ചുപിന്നെയുംചൊന്നതാ-
കർണ്ണനംചെയ്തുനിൽക്കുന്നൊരുസാത്യകി

പൂണ്ടുപ്രാകാരംപോരത്തുടങ്ങിനാൻ.
'ആരെടാ! നാരായണസ്വാമിയെയിന്നു
പാരംദ്വേഷിച്ചുപോരത്തുടങ്ങുന്നോ,
ആരെങ്കിലുമിന്നു,പോരാതവനുടെ
നാരായണനാണെ നാക്കരിഞ്ഞീടുവൻ
കാലപാശങ്ങൾകൊണ്ടെത്രയുമെന്നുടെ
കാലുംകരങ്ങളുംകെട്ടികിടക്കവേ,
നീലവിലോചനൻമായാപശുപാല-
ബാലനാംകാലനെബന്ധിച്ചതെങ്ങിനെ?
പണ്ടൊരുഗോപിയിക്കൃഷ്ണനെബന്ധിക്ക-
കൊണ്ടാശ്രീമായമാത്രനനാശവും
ഉണ്ടായിതെന്നുനിനച്ചുരസിച്ചുവൈ-
കുണ്ഠനെബന്ധിപ്പതിന്നായ്ത്തുടങ്ങുന്നു.
ഉഗ്രമാംസംസാരപാശാദിബന്ധനം
മുറ്റുമൊഴിക്കുന്നലോകൈകനാഥനെ
മാററികൾനിങ്ങളിന്നെല്ലാവരുംകൂടി
തെററന്നുബന്ധനംചെയ്യുവെന്നാകിലോ
കത്തിയാളുന്നോരുകാലാനലനെയും
പൊത്തിപ്പിടിച്ചിടാംചേലാഞ്ചലംകൊണ്ടു
തത്തിക്കളിക്കുന്നബാലാനിലനെയും
സത്വരംപൊത്തിപ്പിടിച്ചുബന്ധിച്ചിടാം."
ഇത്തരമോരോന്നുഘോഷിച്ചുസാത്യകി
സത്വരംയുദ്ധസന്നദ്ധനായീടിനാൻ.
ഉദ്ധതമായോരുകൌരവസൈന്യവും
ബദ്ധപ്രാകാരംപൊരുതുതുടങ്ങിനാർ.
ഉത്തമപൂരുഷനായമുകുന്ദനും
ഉത്തമമായൊരുസിംഹാസനാഗ്രത്തിൽ
അത്യന്തഗംഭീരമോദേനവാണങ്ങുകൊ-
ണ്ടിത്തൊഴിൽകണ്ടുകല്പിച്ചീലതെല്ലുമേ

മത്തഗജങ്ങടെമസ്തകംഭേദിച്ചു
സത്വരംകത്തിത്തിളച്ചുവരുന്നോരു
രക്തംകുടിച്ചുമദിച്ചുമഹാചല-
സത്തമാധിത്യകതന്നിലിരിക്കുന്ന
സത്വാളിനാഥനൊന്നാൎത്താൽനടുങ്ങുന്ന
സത്വസമൂഹങ്ങളാംമേഷമൃഗാദികൾ
ഉത്രസ്തരായിട്ടുകണ്ണാനൊരത്ര
ചിത്തത്തിലായവന്നത്തലുണ്ടാകുമോ?
അത്ത്രാന്തമെവെന്നലിപ്പോളവെസ്ഥകൾ
വാൎത്തവതല്ലിനിപ്പാൎത്താൽഫണീന്ദ്രനും
പത്തുനൂറായിരമാദിത്യമണ്ഡലം
കത്തൊരുമിച്ചുജ്വലിച്ചുകണക്കിനെ
തൽതിരുമേനിയിൽനിന്നാരുതേജസ്സു
സത്വരംകോരായിവന്നുഭയങ്കരം.
പത്തുദിക്കുകളുംകെട്ടുംകണക്കിനെ
ചീൎത്തപ്രഭാസ്സചികന്റിൽത്തരക്കയാൽ
പേൎത്തുംവിറയ്ക്കുന്നവിശ്വജനങ്ങളാകയും
പാൎത്താലഹോചിത്രമെന്നേപറയാവൂ.
തൽസമംതന്നിൽനിന്നാപ്രപഞ്ചങ്ങളെ
ക്ഷിപ്രംവഹിച്ചുകൊണ്ടപ്രമേയാകൃതി
ചിൽപുരുഷൻപരൻസാക്ഷാൽപരബ്രഹ്മ-
മുജ്ജ്വലിച്ചീടിനാനത്ഭുതമത്ഭുതം!
സപ്ത്രിനാഥനുംവഹ്നിയുംകാലനും
കൎബ്ബുരാധീശനുമംഭോധിനാഥനും
ചൊല്ലേറീടുന്നജഗൽപ്രാണനുംതഥാ
മുപ്പുരവൈരിഗിരീശനുമിങ്ങിനെ
അഷ്ടദിക്പാലകന്മാർകളുംമറ്റുംശ്രീ-
വിഷ്ണുപദവാസികളാംസപ്തൎഷിസംഘവും
അഷ്ടവസുക്കളുമാദിത്യചന്ദ്രരും

സ്രഷ്ടാവുമശ്വിനീദേവകളുംപിന്നെ
ദേവകളുമുപദേവതാസംഘവും
കേവലംഗന്ധൎവ്വവിദ്യാധരന്മാരും
പന്നഗന്മാരും സുരാരിസമൂഹവും
കിന്നരന്മാരുംസുരസ്ത്രീസമൂഹവും
രക്ഷോഗണങ്ങളും യക്ഷോഗണങ്ങളും
പക്ഷിഷണ്ഡങ്ങളും വൃക്ഷഷണ്ഡങ്ങളും
സ്വൎഗ്ഗവുംഭൂമിയുംപാതാളലോകവും
ദുൎഗ്ഗതന്മാരായഭൂതഗണങ്ങളും
എന്നുവേണ്ടാഖിലസ്ഥാവരംജംഗമ-
മെന്നിയെരക്ഷകൊണ്ടായിതന്നിലെ.

## ഒമ്പതാളം.

കാളികളുംശൂലികളുംനവധിനല്ലകരിങ്കാളികളും
വേതാളംപൂതനാഭൂതപ്രേതപിശാചുഗണങ്ങളും
പലവിധമിങ്ങിനെയൊട്ടുവളരെയുള്ളൊരുദേവതമാരും
തെളിവൊടുപലതുകളികളുമാടിക്കളികളഘോഷത്തോടെ
എല്ലുകളുടനനവധികട്ടുകടന്നുകടിച്ചുപൊടിച്ചും
പല്ലുമിളിച്ചുമ്പൊട്ടുകാട്ടികണ്ണുമിഴിച്ചുതുറിച്ചും
ആരാരെടപോരിനേഴിന്നവരായിവിളങ്ങുന്ന
നാരായണനോടിഹപോരിന്നവനൊരുമൂൎഖന്മാരെ!
നിൽക്കടജളു!നോക്കടനമ്മുടെവിക്രമമൊക്കയുമിപ്പോൾ
ഉൾക്കടമദമൊക്കെയടക്കുവനിക്കടിലതാവുമിത്ഥം
ഗതയന്നമഥവരതാരകോപംപൂണ്ടുഗതത്തുമിളക്കി
തെരുതെരെകരമൊമ്പോടടിച്ചുഥകൊക്കമിളക്കിച്ചൊന്നാൻ.
പട്ടതനാടിച്ചോടിയട്ടുത്തവരാരെടാ!കടിലന്മാരെ! ൻ
പൊട്ടപൊടെയടിപെട്ടമാറവരുടെനെഞ്ചകിട്ടമടിച്ചുപൊളിപ്പ
ധിക്കൃതവരശക്രപരാക്രമിയായത്രിവിക്രമചക്രം

ശംഖവുമതിമാത്രഭയങ്കരഗദയുമതെന്നിയെയെല്ലാം
എന്തെടനരകാന്തകനെബ്ബന്ധിച്ചവരെവരെടവരുവിൻ.
ചിന്തവെടിഞ്ഞിഹനേരത്താരധൂൎത്തന്മാരുടെമൂൎത്തികളെല്ലാം
കൃത്തമാക്കിവെക്കത്തനാപത്തനമതിലാക്കിട്ടവനിമേനീം
പേൎത്തുകയത്താത്തങ്ങടെമിലേശപരകല്പനപാൎത്തുവസിച്ചാർ.

(തുടരും.)

# ഭാഗവതംഭാഷ.

## തുടൎച്ച.

അവന്റെ വംശം നിഷാദന്മാർ അനന്തരം മുനികൾ വേനാശവത്തിന്റെ ബാഹുകയ്യം കടയുന്ന കാലത്ത് സ്ത്രീപുരുഷന്മാരുളരായി. അതുകണ്ടതളിച്ചെയ്തു മുനികൾ; അവൻ വിഷ്ണുഭഗവാന്റെ അവതാരം; ഇവൾ ശ്രീഭഗവതി ഇവനിവിടെ രാജാക്കളുടെ യശസ്സുവരുത്തുകയാൽ പൃഥുവെന്ന പ്രസിദ്ധനായിരിക്കുന്നോൻ. ഇവളൎച്ചിസ്സ് എന്ന് പ്രസിദ്ധയായിരിക്കുമ്പോൾ. അവ്വണ്ണം ജാതനായ പൃഥുവിനെ ബ്രാഹ്മണർ പ്രശംസിച്ചാർ, ഗന്ധൎവ്വന്മാർ പാടിയാർ, പുഷ്പവൃഷ്ടിചെയ്താർ, അപ്സരസ്സുകൾ നൃത്തം ചെയ്താർ, വാദ്യങ്ങൾ മുഴക്കിയാർ. അവിടെ ദേവകൾ ഋഷികൾ പിതൃക്കളെന്നിങ്ങിനെ ഉള്ള മഹത്തുകളെല്ലാരോടുംകൂടി എഴുന്നരുളി ബ്രഹ്മൻ. ആഗതന്മാരായ മഹത്തുകൾ പൃഥുവിനെക്കണ്ട് ഭഗവദവതാരമെന്നറിഞ്ഞു രാജ്യാഭിഷേകമാരംഭിക്കുന്ന കാലത്ത് അഭിഷേകസാധനങ്ങളെ നാനാമഹത്തുക്കൾ കൊണ്ടുവന്നു. വൈശ്രവണൻ സിംഹാസനം, അരുണൻ, വെഞ്ചാമരം, ഇന്ദ്രൻ കിരീടം, യമൻ ദണ്ഡ്, ബ്രഹ്മൻ കവചം, സരസ്വതി മുത്തുപടം വിഷ്ണുഭഗവാൻ സുദൎശനം, ശ്രീഭഗവതി ഐശ്വൎയ്യം, ശ്രീമ

ഹരൻ ദശചന്ദ്രൻവാളും, ശ്രീപാർവ്വതിവാറും പലക, ചന്ദ്രൻ കുതിര, വിശ്വകർമ്മാവു തേർ, അഗ്നി കാർമ്മുകം, ആദിത്യൻ ശരം, ഭൂമിദേവി മെതിയടി, വരുണൻ ശംഖ് ഇങ്ങിനെ ദേവകളുമുപകാരങ്ങളെ യഥാശക്തി കൊടുത്താർ പൃഥുവിന്ന്. അഭിഷേകാനന്തരം സ്തുതിപ്പാൻ തുടങ്ങുന്ന സൂതാദികളോടും ചൊന്നാൻ പൃഥു. "ലോകത്തിങ്കൽ പ്രസിദ്ധഗുണനായിരിക്കുന്ന എന്നെ എന്താശ്രയമായി സ്തുതിക്കുന്നു നിങ്ങൾ. പ്രസിദ്ധന്മാരായിരിക്കുന്ന മഹത്തുകൾ പോലും തങ്ങളുടെ സ്തുതിയെ ചെയ്യിപ്പീല. എന്നാൽ ഞാൻ ഗുണപ്രസിദ്ധനായാൽ വേണം സ്തുതിപ്പാൻ." എന്നിങ്ങിനെ ചൊല്ലിയിരിക്കുന്ന പൃഥുവിനെ മുനികളാൽ പ്രേരിതരായി സ്തുതിച്ചാർ ഗായകന്മാർ. പൃഥുവിന്റെ സകലൈശ്വര്യാദിഗുണങ്ങളെ വർണ്ണിച്ച് നാനാജാതിയായുള്ള സ്തുതികളെക്കൊണ്ട് സ്തുതിച്ചിരിക്കുന്ന സൂതാദികൾക്ക് സർവ്വകാമങ്ങളേയും കൊടുത്ത്, ബ്രാഹ്മണരേയും, ക്ഷത്രിയരേയും, വൈശ്യരേയും, ശൂദ്രരേയും ഭൃത്യാദിപ്രകൃതികൾക്കെല്ലാം കൊടുത്തു പൂജിക്കാൻ. ഇങ്ങിനെ അഭിഷിക്തനായിരുന്ന പൃഥുവിനെക്കണ്ടു പ്രജകളന്നത്തെ പ്രാർത്ഥിച്ചകാലത്ത്, പൃഥു അന്നം ഭൂമിയിൽ മറയ്ക്കപ്പെട്ടുവെന്നു നിർണ്ണയിച്ചു ഭൂമിദേവി വിഷയം ക്രുദ്ധനായിട്ടു ശരം തൊടുത്തതു കണ്ടു ഭീതയായി പശുവായിച്ചമഞ്ഞു ഓടിത്തുടങ്ങിയാൾ ഭൂമിദേവി. പൃഥുവുമമ്പുതൊടുത്തു ഭൂമിദേവിയുമതിവേഗമായി ഓടുന്നകാലത്ത് എങ്ങുമൊരാശ്രയം കിട്ടാഞ്ഞ് പൃഥുവിനെത്തന്നെ ശരണം പ്രാപിച്ചു ചൊന്നാൾ. "രാജാവേ! ധർമ്മജ്ഞനായിരിപ്പോരേ! ആശ്രിതവത്സലനായിരിപ്പോരേ! ലോകപരിപാലനത്തിന്നവതീർണ്ണനായിരിക്കുന്ന ഭവാനെങ്ങിനെ നിരപരാധയായി ശോച്യയായിരിക്കുന്ന സ്ത്രീ എന്നെ വധിപ്പാൻ തോന്നുവാൻ? എന്നെ വധിച്ചാലെവിടെവെച്ച് പ്രപഞ്ചത്തെ രക്ഷിക്കുന്നു?" എന്നു ഭൂമിദേവി ചൊല്ലുകേട്ട് അരുളിച്ചെയ്തു പൃഥു. "എന്റെ ശാസനത്തെ അതിക്രമിക്കുന്ന നിന്നെ

ന്നു. പർവ്വതങ്ങൾ ഹിമവാനെക്കുട്ടി ധാതുക്കളെ കറന്നു. ഇങ്ങിനെ എല്ലാഭൂതങ്ങളും തന്റെ തന്റെ ജാതിയിൽ പ്രധാനമായതിനെ വത്സമാക്കിക്കുട്ടി തനിക്കു തനിക്കു തക്ക പാത്രങ്ങളിൽ തനിക്കു തനിക്കു വേണ്ടുമതിനെക്കറന്നാനന്തരം പൃഥു ഭൂമിയെ ഭൂമിയാക്കിക്കല്പിച്ച് വില്ലുമായി പെരുമാറുന്ന കാലത്ത് പർവ്വതങ്ങളെ വിൽക്കഴനകൊണ്ടു കുത്തിപ്പൊടിച്ച് ഭൂമണ്ഡലത്തെ മിക്കവാറും നിരത്തി നാലുവർണ്ണത്തിലെ ജനത്തിന് വെവ്വേറെ ദേശങ്ങളേയും കല്പിച്ചാൻ. അനന്തരം പൃഥു അശ്വമേധം തുടങ്ങി ദീക്ഷപൂണ്ടു യജിക്കുന്ന കാലത്തിന്ദ്രൻ യജ്ഞത്തിങ്കലെ സകല സമൃദ്ധി പൊറാഞ്ഞുവന്ന് അശ്വമേധം ചെയ്തു കൂടുകിൽ തനിക്കു പദഭ്രംശം വരുമെന്നുകല്പിച്ച് പേടിച്ച് ഒടുക്കത്തെ അശ്വമേധത്തിങ്കൽ മറഞ്ഞുവന്ന് കുതിരയെക്കട്ടു കൊണ്ടു പോകുന്നകാലത്ത് ഇന്ദ്രൻ കൊണ്ടുപോകുന്നതുകണ്ടു പൃഥുപുത്രൻ ഇന്ദ്രന്റെ വധത്തിന്നൊരുമ്പെട്ടുനിന്ന്, 'നില്ലുനില്ല് കട്ടുകൊണ്ടുപോകാതെ' എന്നു ചൊല്ലിപ്പിന്പെ ചെല്ലുന്നവൻ പാഷണ്ഡവേഷമാകുന്ന ഇന്ദ്രന്റെ നിർബ്ബന്ധാതിശയംകൊണ്ടു കുപിതനായി വില്ലെടുത്തിന്ദ്രവധത്തിന്നായൊരുമ്പെട്ട പൃഥുവിനെക്കണ്ടു മുനികൾ യജ്ഞത്തിങ്കൽ യജ്ഞപശുവിനെ ഒഴിച്ചുള്ള വധം നിഷിദ്ധമെന്നുചൊല്ലി പൃഥുവിനെ ചെറുപ്പാൻ തുടങ്ങിയകാലത്ത് അവന്റെ ക്രോധാതിശയംകൊണ്ടു തങ്ങളിന്ദ്രനെ യഗ്നിയിൽ ഹോമം ചെയ്വൂ എന്നു കല്പിച്ചുതുടങ്ങുന്ന കാലത്ത് ബ്രഹ്മനെഴുന്നരുളി ഹോമത്തെ ചെറുത്ത് "നിങ്ങളിന്ദ്രനെ വധിക്കൊല്ല, യാവനൊരു ഭഗവാനെ നിങ്ങൾ യജ്ഞംകൊണ്ടു പ്രസാദിപ്പിപ്പാൻ തുടങ്ങുന്നു അവന്തിരുവടിയുടെ രൂപമത്രെ ഇന്ദ്രൻ. അങ്ങനത്തെ ഇന്ദ്രൻ യജ്ഞമൊഴിപ്പാൻ തുടങ്ങുന്നത്. എന്നാൽ പൃഥു ഏകോനശതക്രതുവായിരുന്നാൽ പോരും. എന്നാൽ ക്രതു മുടിക്കവേണമിപ്പോൾ'. എന്നിങ്ങിനെ ബ്രഹ്മന്റെ വചനത്താൽ യജ്ഞത്തെ അവ്വണ്ണം സമാപിപ്പിച്ചിന്ദ്രനോട് സ

ധ്യത്തെയും ചെയ്തിങ്ങിനെ ജയിക്കപ്പെട്ട ദേവകളെല്ലാം പ്രസ
ന്നരായി വരങ്ങളെ കൊടുത്താർ. അനന്തരം വിഷ്ണുഭഗവാൻ
പ്രസന്നനായി പൃഥുവിനോടരുളിച്ചെയ്തു. 'നിന്റെ അശ്വ
മേധത്തിന്ന് ഭംഗം ചെയ്ത ഇന്ദ്രൻ നിന്നെ പ്രസാദിപ്പാൻ വ
രികചെയ്യുന്നത്. എന്നാൽ നീയവൻ വിഷയം ക്ഷമിക്കവേ
ണം. ശുദ്ധാത്മാവായിരിക്കുന്ന സാധുക്കൾ ഭൂതങ്ങളെ ഉപ
ദ്രവിച്ചീല; ദുഷ്ടരായുള്ള ജനം ഉപദ്രവിപ്പിത്. എന്നാലങ്ങ
നത്തെ മോഹം നിൻകണക്കെയിരിക്കുന്ന ജനത്തിന്നുണ്ടാകിൽ
സജ്ജനസേവ വെറുതെയത്രെയല്ലൊ. കാമക്രോധാദികളുമു
വാകപ്പെടുവതിന്ന്. അങ്ങനെത്തെ ദേഹമമാന്ന്യമത്രെ. ആ
ത്മാവെ നിത്യനാകുന്നത് എന്നീ അർത്ഥമറിയുന്നവൻ സംപ
ദാപത്തുകളിൽ ഹർഷശോകങ്ങളെപ്പെടുകയില്ല. എന്നാൽ
നീയും സമനായിരുന്ന് രാജ്യംപരിപാലിക്ക. രാജാവിന്ന് പ്രജാ
പാലനം ധർമ്മമാകുന്നു. ധർമ്മമാകിലുമധർമ്മമാകിലും ആറൊന്നു
ണ്ടു രാജാവിന്ന് പ്രജാകർമ്മങ്ങളിൽ. എന്നാൽ ബ്രാഹ്മണാനുശാ
സനത്തിങ്കലുറച്ചിരുന്ന് പരിപാലിക്ക നീ. ഗൃഹത്തിങ്കലാഗതരാ
യിട്ടു കാണുന്നോരു മഹത്തുക്കളെ ബഹുമാനിക്ക. എന്നാൽ
നിനക്ക വേണ്ടു വരത്തെ വരിച്ചുകൊൾക.'' എന്നിങ്ങിനെ ഭ
ഗവാനാലനുശാസിതനായ പൃഥു ആജ്ഞയെ ശിരസ്സുകൊണ്ടു
സംഗ്രഹിച്ചു അപ്പൊഴെ പാദപ്രണാമം ചെയ്യുന്ന ഇന്ദ്രനെ
ആശ്ലേഷിച്ച് ദ്വേഷത്തെ കളഞ്ഞാൻ. അനന്തരം വിഷ്ണുഭഗ
വാൻ പൃഥുവാൽ പൂജിതനായി നമസ്കരിച്ചു യാത്രാഭിമുഖനാ
യിരിക്കുന്നതാകിലും പൃഥുവിങ്കലെ സ്നേഹാതിശയം കൊണ്ടു
എഴുന്നരുളീല. ഭഗവാങ്കലേറിയിരിപ്പോരു ഭക്തിയോടുകൂടി
ച്ചൊന്നാൻ പൃഥു. 'ഭഗവാനെ! മോക്ഷപ്രദനായിരിപ്പോ
വെ! വിവേകമുള്ളവനെങ്ങിനെ നിന്തിരുവടിപക്കൽ നിന്നു ഗു
ണമയങ്ങളായിരിക്കുന്ന വരങ്ങളെ വരിപ്പൂ? അവയൊരിടത്തും
ഗുണത്തിനല്ലല്ലൊ; അവ നിന്തിരുവടിയുടെ ഭക്തിക്ക് വിഘ്ന
ങ്ങളായിരിപ്പൊന്ന്. എന്നാൽ വരിക്കുന്നേനൊന്ന്. നി

ന്തിരുവടിയുടെ ശ്രീപാദങ്ങളിലെ ഭക്തിയെ ഞാൻ വരിക്കുന്നു. യാതൊരു ശ്രീപാദം ശ്രീഭഗവതിയാൽ സേവിക്കപ്പെടുന്നു. അതിനെ ഞാനും വരിക്കുന്നതു്.' എന്നിങ്ങിനെ പൃഥുവിന്റെ വചനം കേട്ടരുളിച്ചെയ്തു വിഷ്ണുഭഗവാൻ. 'നിനക്കു് എങ്കലുള്ളൊരു ഭക്തിയുണ്ടായ്‌വന്നു യാതൊന്നു കൊണ്ടു മായയെ അതിക്രമിക്കുന്നു; എന്നാലെഴകിലു നിന്റെ അദ്ധ്യവസായം. സ്വൎഗ്ഗമോക്ഷനരകങ്ങളെ സമമായിക്കണ്ടു് സൎവ്വാശിസ്സുകളിലും നിരപേക്ഷനായി എങ്കലെ ബുദ്ധിയോടുംകൂടി ഇന്നു പ്രജമായിരുന്നാലും ഇന്ദ്രനെപ്പോലെയും കുലുങ്ങായ്കയല്ലോ നീ. ഇതു് നിനക്കു് തികഞ്ഞ പൂജയാകുന്നതു്' എന്നിങ്ങിനെ പൃഥുവിന്റെ വാക്കിനെ അനുമോദിച്ചു് അവനാൽ പൂജിതനായി അവനോടനുഗ്രഹവും ചെയ്തു് വൈകുണ്ഠലോകം നോക്കി എഴുന്നരുളി ഭഗവാൻ. രാജാവും പ്രത്യക്ഷജ്ഞനായി നമസ്കരിച്ചു തന്റെ പുരം ഗമിക്കപ്പെട്ടവൻ. സൎവ്വാലങ്കാരങ്ങളെക്കൊണ്ടു് അലങ്കൃതമായിരുന്ന പുരത്തിങ്കലെക്കു്, പൌരജനപരിജനങ്ങളാൽ പൂജിതനായി താനുമവരെയും പൂജിച്ചു രാജധൎമ്മത്തെ പരിപാലിച്ചുവൻ. അങ്ങിനെ രാജ്യം പരിപാലിച്ചിരിക്കുന്ന പൃഥുവോടൊരു്, സത്രം ദീക്ഷിച്ചു് യജിക്കുന്ന യാഗഭൂമിയിൽ നാനാജാതിയായുള്ള മഹത്തുക്കളുടെ മദ്ധ്യത്തിലെഴുന്നരുളിനിന്നു മാധുൎയ്യഗാംഭീൎയ്യാദിയുക്തമായിരുന്ന വചസ്സിനെക്കൊണ്ടു് ചൊന്നാൻ പൃഥു. 'ഇസ്സഭയിങ്കലുള്ള ജനങ്ങളെന്റെ വചനത്തെ കേൾക്കവേണമേ. ധൎമ്മത്തെ അറിയവേണ്ടുമവർ തങ്ങളുടെ മനോഗതത്തെ മഹൎഷികൾക്കറിയിച്ചീടല്ലോ ഞായം. എന്നിട്ടു എന്റെ മനോഗതത്തെ ഞാൻ ചൊല്ലുകചെയ്യുന്നിതു്. പ്രജകളുടെ രക്ഷാവിനിയോഗത്തിന്നീശ്വരനെ കല്പിച്ചു് ധൎമ്മസ്ഥിതി വരുത്തുവാനായിട്ടാകുന്നു് പ്രജകളെ! നിങ്ങളെല്ലാം സ്വധൎമ്മത്തിങ്കലുറച്ചിരുന്നു് ഈശ്വരപൂജ ചെയ്വിൻ. അതുകൊണ്ടു പുരുഷാൎത്ഥം സാധിക്കാവു. എന്നാൽ മഹത്തുക്കളേ! ഭവാന്മാരിതിന്നു് അനുമോദം ചെയ്കവേണം.' എന്നു തുടങ്ങിയുള്ള ധ

ർമ്മാനുശാസനം ചെയ്യുന്ന പൃഥുവിനെ ദേവകളും ഋഷികളും ആദരിക്കുന്ന കാലത്ത് സനകാദികളെഴുന്നെള്ളി. അപ്പൊഴത് ആഗതരായ മുനികളെക്കണ്ടു സദസ്യന്മാരോടും ഋത്വിക്കുകളോടും കൂടി പ്രത്യുത്ഥാനം ചെയ്തു വന്ദിച്ചു പാദ്യാദികളെക്കൊണ്ട് പൂജിച്ച് സിംഹാസനസ്ഥന്മാരായിരുന്ന സനകാദികളെ നോക്കി ഭക്തിയോടും കൂടി ചൊന്നാൻ പൃഥു. 'എന്തു പണ്ടെ ഞാനൊരു പുണ്യം ചെയ്തത്? ഭവാന്മാരെക്കാണ്മാനായിട്ടുവന്നതെല്ലാം ഇന്നിസ്സ്. സാക്ഷാൽ ജ്ഞാനികൾക്കുപോലും ദുർദ്ദശ്യന്മാരായിരിക്കുന്ന ഭവാന്മാർ പ്രത്യക്ഷരായപ്പൊഴെ കന്നില്ല നമുക്ക സാധിക്കേണ്ടതായിന്നത്.' എന്നിങ്ങിനെ പലപ്രകാരവും സനകാദികളെ സ്തുതിച്ചു വിചാരിച്ചാൻ പൃഥു 'എന്തൊന്നുകൊണ്ടു സംസാരദുഃഖങ്ങളെ എളുതായി പരിഹരിക്കാവൂ?' എന്നിങ്ങിനെ പൃഥു വിചാരിച്ച കാലത്ത് അതിനുത്തരമരുളിച്ചെയ്തു സനൽകുമാരൻ. 'അഴകിനോടെ നീ വിചാരിച്ചുവല്ലൊ. പുരുഷാർത്ഥമറിഞ്ഞിരിക്കിലും ലോകാനുഗ്രഹാർത്ഥമായിട്ട് നീ വിചാരിച്ചിതിങ്ങിനെ. പൃഥുവിനെ ആദരിച്ച് പുരുഷാർത്ഥസാധനങ്ങളെ അരുളിച്ചെയ്തു. സനൽകുമാരൻ. ഭാഗവതധർമ്മങ്ങളിലെ ശ്രദ്ധ, യോഗേശ്വരോപാസന, ഭഗവൽകഥാരതി, സംഗിസംഗവിവർജ്ജനം, വിവിക്തരുചി, അഹിംസ, ഭഗവൽസ്മരണം, യമനിയമങ്ങൾ, എന്നിവയെക്കൊണ്ടു ഭക്തിയെ സാധിച്ചു ഗുരൂപദേശത്താൽ ജ്ഞാനം ലഭിച്ച് ഭക്തിജ്ഞാനങ്ങളോടുംകൂടിയുള്ള ബ്രഹ്മോപാസനംകൊണ്ടു കർമ്മാശയത്തെ ഭേദിച്ച് * പുരുഷാർത്ഥം സാധിപ്പൂ.' ഇങ്ങിനെ സനൽക്കുമാരൻപക്കൽനിന്ന് ബ്രഹ്മോപദേശം ലഭിച്ച് സനകാദികളെ സ്തുതിച്ചു പൂജിച്ചു പൃഥു. ജ്ഞാനസർവ്വസ്വമവങ്കൽ സമർപ്പിച്ചു സനകാദികളെഴുന്നെള്ളി.

(തുടരും.)

* കർമ്മാശയത്തെ ഭേദിക്കുക-പ്രവൃത്തി വിച്ഛിന്നമാവുക.
കർമ്മവാസനയെ ഭേദിച്ച് എന്ന പാഠാന്തരം.

# ചരിത്രരേഖകൾ.

1040-ാമാണ്ട് തുലാമാസത്തിൽ എളങ്കുന്നപ്പുഴ ദേവസ്വം കണക്കെഴുത്ത് ഗോവിന്ദപിള്ളയേയും ചില മാസ്പടിക്കാരേയും വല്ലിൽ പ്രവൃത്തിയിൽ പിള്ള കുഞ്ഞികൃഷ്ണമേനോൻ മുതൽപേര് കയ്യേറ്റം ചെയ്തു പിടിച്ചു കൊച്ചിയിലേക്കു കൊണ്ടുപോയി തടവിൽ പാർപ്പിച്ചിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴയിൽ ആണ്ടുതോറും ഉത്സവം തുടങ്ങി ആറാം ദിവസം കഴിക്കുന്ന അറഹസ്സ് എന്ന അടിയന്തരം എറിയകാലമായിട്ട് ഓച്ചന്തുരുത്തുദേശത്ത് പല്ലമ്പലാശ്ശേൽ കയ്മളാണ് നടത്തിവന്നിരുന്നത്. എന്നാൽ മേൽപറഞ്ഞ അടിയന്തരം കൊച്ചിസർക്കാരിൽനിന്നു നടത്തിക്കുന്നതിന്നായിട്ടു 1041-ാമതിൽ മേപ്പടി കയ്മളോട് ഒരു സമ്മതകച്ചീട്ട് എഴുതി വാങ്ങിട്ടും അതുകൂടാതെ എറിയ ശ്രമങ്ങൾ ചെയ്കയും ചെയ്തിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴ ക്ഷേത്രത്തിലെ ഭണ്ഡാരത്തിന്ന് ഉറപ്പു പോരാ എന്നു കണ്ടതിന്റെ ശേഷം അതിന്റെ രക്ഷയ്ക്ക് കാവൽ നിശ്ചയിക്കുന്നതിന്നു ഉത്തരവായ ഉടനെ കൊച്ചി തഹശീൽദാർ ചെന്നു ഭണ്ഡാരത്തിന്മേൽ സർക്കാര് മുദ്ര വെക്കുകയും ഈ സർക്കാരിൽനിന്നു അവിടെ കാവലിന്നായി നിശ്ചയിച്ചിരുന്ന മലയാംപട്ടശിപ്പായികളെ അസഭ്യവാക്കുകൾ പറകയും മേപ്പടി ദേശത്തെ തിരുമുഖം കണക്കെഴുത്തു കുമാരപിള്ളയെ അല്പനേരം തടവിലാക്കുകയും ചെയ്തിരിക്കുന്നു.

* * *

നെടുങ്ങാട്ടുദേശത്തും എളങ്കുന്നപ്പുഴ ദേവസ്വംവക ദേശങ്ങളിലും ആധാരങ്ങൾ റെജിസ്ത്ര് ചെയ്യുന്നതിന്ന് ഈ സർക്കാ

മിൽനിന്ന് ഉൗക്കണാകഴുത്ത് പണിയിൽ നിശ്ചയിച്ചിട്ടുണ്ടാ
യിരുന്ന നമ്പൂരവീട്ടിൽ പിള്ളയെ ഏല്പിച്ചിട്ടുണ്ടായിരുന്നു. എ
ന്നാൽ ഈ ദേശങ്ങളിൽ ക്രിമിനാൽപോല്ലീസ്സധികാരങ്ങൾ
കൊച്ചിസ്സൎക്കാരിൽ നിന്നു നടത്തിത്തുടങ്ങിയതിന്റെ ശേഷം ആ
ധാരങ്ങൾ എഴുതികൊടുക്കുന്ന കാൎയ്യത്തിൽ കൊച്ചിസംസ്ഥാ
നത്തു നടപ്പുള്ള ചട്ടങ്ങളെ നടത്തുകയും ആ സൎക്കാരിലെ മു
ദ്രോലകളെ ഉപയോഗിക്കയും ചെയ്തിരിക്കുന്നു.

* * *

പുളിയാഴത്തു മൂത്തേടത്തിനേയും പുല്പമ്പലാസ്സൽ കൎത്താ
ക്കളേയും ഏറിയകാലം മുമ്പെ എളങ്കുന്നപ്പുഴെ ദേവസ്വം വക
ഓച്ചന്തുരുത്ത് ദേശത്ത് പ്രമാണികളായിട്ടു നിശ്ചയിച്ചിട്ടു
ണ്ടായിരുന്നു. ഇങ്ങിനെ പ്രമാണികളായിട്ട് അവൎക്കു ചില
അനുഭവങ്ങൾ സിദ്ധിച്ചുവരുന്നതുകൂടാതെ ഉത്സവത്തിൽ 6-ാംദിവ
സം ചില അടിയന്തരങ്ങൾ നടത്തുന്നതിനുംകൂടി അധികാ
രമുണ്ടായിരുന്നു. എന്നാൽ മേൽപറഞ്ഞ കൎത്താൾ തന്റെ
സ്ഥാനം ഒഴിഞ്ഞുകൊടുക്കണമെന്നു കൊച്ചിസൎക്കാരിൽനിന്നു
നിൎബ്ബന്ധിച്ചിരിക്കുന്നു.

* * *

1042-കന്നി 10-ാംനു കൊച്ചി ചെറിയതമ്പുരാൻ സമു
ദ്രസ്നാനത്തിനായിട്ട് എളങ്കുന്നപ്പുഴയ്ക്ക് എഴുന്നള്ളിയപ്പോൾ
അവിടെ ഉള്ള ക്ഷേത്രത്തിൽ മേപ്പടി തമ്പുരാന്റെ വകയാ
യിട്ട് ഒരു വഴിപാടുകഴിച്ചു. ഇങ്ങിനെ വഴിപാടു കഴിക്കു
മ്പോൾ നിവേദിച്ചിരിക്കുന്ന സാധനങ്ങളിൽ ഏതാനും ഭാഗം
ദേവസ്വത്തിലേക്ക് സാധാരണയായി എടുക്കമാറുണ്ട്. എ
ന്നാൽ മേപ്പടി ചനവേദ്യത്തിനുള്ളത് ഹാജരാക്കിയ വസ്സിൽ
പാൎവ്വത്ത്യക്കാരൻ മേൽപറഞ്ഞ ചട്ടപ്രകാരം നടത്തിക്കുന്നതി
നു വിരോധം പറകയാൽ എഴിക്കര പ്രവൃത്തിയിൽ കണക്കെ
ഴുത്ത് ശങ്കരപിള്ള ആക്ഷേപിച്ചു. അതു ഹേതുവാൽ അയാ
ളെ മേപ്പടി പാൎവ്വത്ത്യക്കാരൻ പിടിച്ചു കയ്യേറങ്ങൾ ചെയ്തു

ത് മങ്ങാട്ടു കച്ചേരിയിൽ കൊണ്ടുപോയി തടവിലാക്കുകയാൽ ഈ സംഗതിയെപ്പറ്റി മേപ്പടി ആണ്ടത്തെ 42_ാംനമ്പ്രായി പൊല്ലീസ്സിൽ ഒരു അന്യായം ചെയ്തിട്ടുണ്ടു.

* * *

കൊല്ലംതോറും ഉത്സവത്തിന്നു എളങ്കുന്നപ്പുഴ ക്ഷേത്രത്തിന്റെ കിഴക്കെഭാഗത്ത് കൊണ്ടുവന്നിരിക്കുന്ന കച്ചവടസാമാനങ്ങൾക്ക് കൊച്ചി സർക്കാരിൽനിന്നു 968_ാമാണ്ടുമുതൽക്ക് തീരുവവാങ്ങിച്ചുവന്നിരുന്നുവെന്ന് 981_ാമതിൽ ഉടമ്പടി ചെയ്തപ്പോൾ മേപ്പടി സർക്കാരിൽനിന്നു പ്രസ്താവിക്കയാൽ ഈ കാര്യം അന്വേഷിച്ച് നിജം അറിഞ്ഞതിന്റെ ശേഷം തീർച്ച വരുത്തിക്കൊടുക്കാമെന്ന് തിരുവിതാംകൂർ സർക്കാരിൽനിന്നു മറുവടി പറഞ്ഞപ്രകാരം ഒരു തീർച്ച ഉണ്ടാവുന്നതിന്നു മുമ്പ് 982_ാമാണ്ടുമുതൽക്കുതന്നെ കൊച്ചി സർക്കാരിലെ ചവുക്കേക്കാര് വന്നു മേപ്പടി തീരുവാങ്ങുവാൻ തുടങ്ങിയിരിക്കുന്നു.

* * *

ഇരിങ്ങാലക്കുട ക്ഷേത്രത്തിലെ കൂത്തമ്പലത്തിന്റെ പണി അവസാനിച്ച ഉടനെ മേപ്പടി ക്ഷേത്രത്തിൽ കലശം എന്നു അടിയന്തരം കഴിക്കുന്നതിന്നുവേണ്ടി പറവൂരനിന്നു കൊടുത്തയച്ച 1050 പണം വിലയ്ക്കുള്ള വിറകു മുതലായ സാമാനങ്ങളെ കൊച്ചി സംസ്ഥാനത്ത് മുകുന്ദപുരം കോവിലകത്തുംവാതുക്കൽ ചേന്ന പാർവത്യക്കാരൻ ബലാൽക്കാരമായി എടുത്തു കൊണ്ടുപോയിരിക്കുന്നു.

കാലത്തിളച്ചിത്തുവിതച്ചപ്പോഠം ഞാടസ്സുകൊച്ചു
തൊണ്ടീയറുത്തപ്പോഠം അമ്മൂരംനിറയെമാങ്ങ
തോലുകളഞ്ഞപ്പോഠം പത്തൊത്തുരൂപാക്കികപ്പൽ
കപ്പൽവലിച്ചല്ലൊ(തലമാലാ)ശ്ശകളിൽകെട്ടി
കാരങ്ങളത്തല്ലൊകട്ടവാഴുംപുലിയുംപൊറു
പത്തുപതിനഞ്ചുംപണംചിററചെറുനാരങ്ങ
കൊമ്പൊന്നാങ്ങാരെത്തെറുത്തെൻമടിയിൽവെച്ചു
കൊച്ചിക്കിടത്തേളുംവലത്തെപ്പഴിയുംകേട്ട്
കൊണ്ടോയ്ക്കൊട്ടത്തെൻഞാൻകൊള്ളരുതെചെറുശക്കിക്ക്
അല്ലാചെറുപെണ്ണിന്ന്
ധിണ്ടൻധിടീനെന്നാകിണാറ്റിൽപോയ്മറിഞ്ഞാൻപൊ
പൊണ്ണൻകമാരനെകണ്ടകൊഴ്ച്ചാൻകരുപ്പംചെമ്പ (ണ്ണൻ
ധിണ്ടംധിള്ളക്കിട്ടകറുപ്പേനികാരപോരസ്സിൽ
എങ്കിൽകിണാറ്റിൽനീകിടന്നിട്ടഭഗത്സംബന്ധം.
ർ–റ–ട്ട പുളിങ്ങുരി ർ–റ–ട്ട പുളിങ്ങുരി
ഢിം, ഢീം, ഞീം കലമ്പാം, ഢി ഢ ഢി ഢിം കലമ്പാം.
അപ്പംകൊണ്ടെറിയുന്നു, അയിൽവാരിച്ചൊരീയുന്നു
പാക്കത്തെവികടിക്കുന്നു, പറിയമല്ലാംരെറിങ്ങുന്നു
നമ്പൂരി കഞ്ഞമ്പൂരി എന്നാരവിളിക്കുന്നു(പോരൽ)
ആരാക്കൊടീക്കിനെന്നലൊ ഞാനൊരമധ്യമക്കട്ടൻ.
എന്തക്കൊടീയിന്നെലൊ? ചന്തംപെകലരുപ്പാൻ.
ചന്തംപെകലരുന്നതാൻ? താഴത്തിറങ്ങുന്നില്ല്യാം,
താഴത്തിറങ്ങുകിലൊ? തച്ചുതലപൊളിപ്പേൻ,
കൊന്നുകുഴകൊററിപ്പേൻ!

---

## ആട്ടം *

കൊട്ടാർക്കരമാലിന്മേൽനിന്നൊരന്താലി–
പ്പുണച്ചഎന്നൊടപൂവിൽപഴക്കൊണ്ട

പൂവ്വുകണ്ടേൻനല്ലപൂനലുകണ്ടേൻനല്ല
ഏന്നുകണ്ടേൻ, ഏന്നൊട്ടുമിനിക്കതുപോകണം
ഏന്നെക്കൊണ്ടായിക്കടത്തേണമിനിക്കെന്നെ
ചെഴിക്കോട്ടുകുറുപ്പുംചീട്ടിൽ.
ബാലനാട്ടുള്ളോരുബാലചെറുചേകോൻ
വാളുവലിച്ചുരണ്ടോന്നുവെട്ടി
ഓന്നുമുറിഞ്ഞില്ലവാളുവളഞ്ഞുപോയ്
ഒന്താൻമാർക്കൊരുക്കമുഖംകറുത്തു
നെറ്റീന്മേൽചൂട്ടുള്ളൊരൊന്തൻവന്നാൻപിന്നെ
ഏന്റെകണക്കിൽനിന്നാകപ്പോന്ന
അണ്ടീകരണ്ടരണ്ണാറപ്പൊണ്ണൻപോയ്
വേലിപ്പടമേറിഅങ്കംകണ്ടാൻഅവനങ്കംകണ്ടാൻ.

## ആസ്യം

ഏന്തെപോയ്ക്കൂക്കിവിളി
അവിടെ, ഏന്തെപോയ്ക്കൂക്കിവിളി
നമ്മുടെ, ചെറിനാടകന്നെചെറുശക്കിപ്പെണ്ണിന്റെ
നായർകിടന്നവൻ, നാട്ടിൽനടന്നുളജിപ്പാരം
തെണ്ടിവിശന്നുവന്നോരം
ഏണ്ണാവടിയന്നംകൂട്ടിയൊതമിച്ച്
കണ്ണുമെഴുതികഴുത്തിൽവരച്ചിട്ട
വെററിലയുംതിന്നവാതലിൽപാതിയും
കാൽകൊണ്ടചാരീട്ടുകട്ടിൽകരേറിവിനോലിക്കുംനേ
കണ്ടവൻകോപിച്ചുമിശാപിമിച്ചിട്ട് (രത്ത്
കണ്ണുംതുറിച്ചിട്ട് കയ്യുംപൊത്തിട്ട്
പാഞ്ഞുകവൃക്കീട്ടുരണ്ടിനേയുംകൂടെ
പൊത്തിപിടിപ്പെട്ടുതമ്മിച്ചതച്ചിട്ട്
കത്തികടുക്കയിൽആക്കന്നോരത്ത

അയ്യയ്യോ പാപം മൂരാമൂരാച്ഛ-
ന്റേമ്പത്തുരുവിളികലമ്പുംനേരം
അപ്പാട്ടെ ആച്ചിയും ഇപ്പാട്ടെ ആച്ചിയും
മാതേവീകോതേവീമലയിൽപൂരാട്ടിയും
അത്തറയിലുള്ള ലോകരെല്ലാംകൂടി
പോരുംപോരുമെന്നും പോരാപോരായെന്നും
പിന്നെയും ചെന്നിട്ടങ്ങിനേയുംകൂടെ
പൊത്തിപിടിപ്പെട്ടതല്ല ചതച്ചിട്ട
മണ്ടേടത്താക്കി ചമക്കുംനേരം
കേട്ടോനീ കുക്കിവിളി, അവിടെ
യെന്തേപോയിതാ കമൂരാ.

മാച്ചാനെ മാച്ചാനെ എട മാപാപി
മാച്ചാനെ മാച്ചാൻ വരുകില്ലേ
ഇനി മറ്റൊരു വേഷം മാച്ചാനെ
ഒതകണ്ണും കാണാമെയെടാ
കന്നരക്കണ്ണും മീണ്ടാമെയെടാ
തലപോയാലാളാമെയെടാ
തമ്പിയെക്കൊന്നപൊഴുതുളതെ
വാഴപ്പിള്ളിയാമച്ചാനെടാ
വാളുമിടുത്തുവിളയാമോ
പൊന്നുള്ള തെങ്ങുമ്മേൽകേറാമെയെടാ
ധിണ്ഡംധിമിക്കനെവീഴാമോ
കെട്ടുംവിറകും തലേലിരിക്കെ
കാലിച്ചിലമ്പും ചെറുഞ്ഞിലയന്നാടി
മുത്തച്ചീമുളതലച്ചീയെടീ
കറിയകിടാങ്ങളും മക്കളുമായ്-
മാച്ചാനെ മാച്ചാനെ മാപാപി മാച്ചാനെ.

വട്ടമിരിപ്പു സമാപ്തം.

## വയ്മുറിച്ചോട്ട കളി

കാരണമുണ്ടു കളിപ്പതിനായ്
കാരിയമൊന്നും നിനക്കും വേണ്ടാ
പൂരണവന്ന നിറത്തുള്ള പന്തലിൽ
പൂരണസേവകൾ ഞാനല്ലേ ഭോഷാ.
മംഗലികലൻ പഴയന്നൂക്കാവിൽ ശ്രീ
ഭദ്രകാളീ തുണക്കേണമിനിക്കിപ്പോൾ
ഇന്നലെ തുള്ളിയ തുള്ളക്കളത്തിൽ
ഞാനൊരു മായത്തനെ തുള്ളിക്കുന്നുണ്ട്.
മുത്തനിനിയ്ക്കൊട്ടു—രിയാട്ടം നല്ല—
മുത്തിയിനിയ്ക്കൊത്ത—രിയാട്ടം വേണ്ടാ.

---

പിടിയനിറങ്ങുന്ന പിണ്ടിമാലയെ
കണ്ടിട്ടിനാഥന്റെ മാനസകലയും
ഞാൻ കണ്ട മാനിന്നാടയാളമുണ്ട്
പുള്ളിപലതും കൊമ്പരണ്ടുണ്ട്
കൊമ്പരണ്ടിന്ന് കൊളുമ്പനാലുണ്ട്
കാട്ടമയമ്പോൾ ചാടിപ്പിടിപ്പതുമുണ്ട്
മണ്ടിത്തിരത്തവൻ നോക്കുന്നതുണ്ട്
വള്ളിപ്പടലീലൊളിക്കുന്നതുണ്ട്
അക്കരമല്ലമേലൊലികമത്തെ
ഇക്കരെ നല്ല വഴിപോരടി കോതെ,
പോരടി പോരടി കോതെ
പോരമ്പ്ലിൽ നിന്നെ ഞാൻ തല്ലുവേൻ കോതെ
തല്ലേടാ തല്ലേടാ തല്ലേടാ മെല്ലെ
എല്ലുനുറുങ്ങവേ തല്ലുതും വേണം
നാരകവടി വെട്ടി തല്ലുതും വേണം

നാലർമിനകെട്ടുതല്ലുന്നുംവേണം
ഇടകെട്ടിനാലെക്കെട്ടിതിരുകിക്കൊള്ളുവെൻ
നാലെട്ടുരാച്ചെല്ലുംകോതാവരുമ്പോൾ
കോതയെന്നെന്നെവിളിക്കയുംവേണ്ട
കോതക്കരിയധിവെക്കയുംവേണ്ട
ഹരിനമോനമോനാരായണനമോ
ഗുരുനാഥൻതൈവത്തുണസ്സൂണമിനിക്ക്
ഗുരുവെന്ന്യെമറാരുമില്ലിനിക്ക്
ഗുരുവിനെഞാനിതാകൈതൊഴുന്നേൻ.
വരിനെല്ലിന്റെവിൻപൊരിചെന്തുംതേങ്ങാ
നന്നായിതന്നെത്തുടമുള്ളിളന്നീര്
ഇള്ളംവരമാറുപൂജിക്കുന്നേന്
ഗണപതിയപ്പനെപ്പൂജിക്കുന്നേന്
നന്നായിനെയ്യപ്പംവെപ്പിക്കുന്നേന്
ഗണപതിയപ്പൻതുണക്കേണമിനിക്ക്.

വന്നേരീനാട്ടിൽവടക്കുതലക്കൽ
പാഴായ്ക്കിടക്കുന്നപാൽപാമ്പത്ത്
പാപികളെപത്തുതൈവെച്ചുകൊൾവിൻ
പാടമെപോകുന്നപെതങ്ങണ്ണിയാരെ
തൈവെപ്പാൻമുഹൂർത്തംവിധിച്ചല്ലേപോന്നു
മറന്നാളച്ചക്കമകരവുംരാശി
തൈവെച്ചാലുള്ളഫലങ്ങളെചൊല്ലാം:—
രാജാവുപോകുമ്പോൾതണ്ടെളചാരാം
വേശ്യമാർപോകുമ്പോൾകാതോലചീന്താം
ചെറുമികൾപോകുമ്പോൾച്ചൂലത്തുചീന്താം
ഏറാംവെലിക്കുന്നൂറനെകെട്ടാം,
മടലിട്ടുംമൂന്നുകലവരംപൈതങ്ങ്
മണ്ണിലതിന്നാമിളന്നീർകുടിക്കാം
മടലിടെചോറുണ്ണാംപിന്നെക്കുമോക്ഷം.

കണ്ണനമ്മണ്ടൊരമതിസ്തുതിപ്പെണ്ണ്
കണ്ണുമെഴുതിവരക്കുറിയിട്ട്
താമെനകടവിൽപ്പുറങ്ങുന്നിപ്പെണ്ണ്
നാലുകരയിലുംവിളങ്ങുന്നിപ്പെണ്ണ്
ആരെല്ലാംനീവീട്ടിൽഉള്ളതുപെണ്ണ്
കാളിനായുണ്ടെല്ലാംഎന്നുടെവീട്ടിൽ
കാളിനായുള്ളതെല്ലാംവീട്ടുകളുണ്ട്.
(മറ്റെല്ലാംകൂടിട്ടതിന്നാനംവേറില)

സമാപ്തം.

---

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്

ഇത്തരംമന്ത്രിപറഞ്ഞൊരുനേരത്തു
സത്യസന്ധൻനൃപനത്തരംചൊല്ലിനാൻ.
'തന്നെഞാനെന്നുണന്തിച്ചേൻമുനിയോട്
ഇന്നതിനില്ലവിചാരമറികനീ
ഒന്നുകൊടുത്തുഞാനേകനമാനസാ-
ലെന്നാലതിന്നില്ലകിംബഹുനീക്കവും
പണ്ടുള്ളദ്രവ്യംകൊടുത്താൽനമുക്കിനി-
യുണ്ടാകവാനെന്തുമെണ്ടധംകഥിക്കനീ
യാചിച്ചവൎക്കുകൊടുക്കാതരുപതി-
ക്കാധിയുംവ്യാധിയുമേന്നുമെവിച്ചിടും
ബോധിച്ചുകൊള്ളുകമന്ത്രിവരാനിനി-
വേഗംവരുത്തുകപണ്ടുള്ളദ്രവ്യവും'
പിന്നെയുംമന്ത്രിപറഞ്ഞിതെച്ചൊല്ലിനാൻ-

ന്നൊന്നുംധരാപതിക്കേററതില്ലുൾക്കാമ്പിൽ.
പിന്നെവിചാരിച്ചുസത്യകീർത്തിയവൻ
ചെന്നുടൻചന്ദ്രമതിയോടുചൊല്ലിനാൻ.
'ഇന്ദിരാദേവിക്കുതുല്യയായുള്ളൊരു
ചന്ദ്രമുഖി!മുഗ്ദ്ധചന്ദ്രമതിശുഭേ
സുന്ദരിമാർവന്നടിപണിയുന്നനീ-
യ്യെന്നുടെവാക്കുകളാകേട്ടുകൊള്ളീടുക.
തമ്പുരാൻതന്റെമനസ്സോതമാമുനി
സമ്പ്രതിവഞ്ചിച്ചുവ്യാജവാക്യത്തിനാൽ;
മുന്നമേനമ്മുടെരാജശ്രീയായൊരു
ധന്യഭണ്ഡാരമശേഷമെടുത്തവൻ
മന്നവനിന്നുതനിയ്യനായ്ദൈവമേ!
എന്നാലതെത്രയുമെപ്പുമാരത്താളവും,
എണ്ണിവിടെന്നൃപമന്ദിരമുണ്ടായി
എണ്ണിവിടെധനഭണ്ഡാരമുണ്ടായി
ഇന്നുള്ളവരാരെന്നതിൻമൂലവും
ധന്യശീലേ!ധരിച്ചീടുന്നവരില്ല
ആരുമതിനുള്ളതെല്ലാംനൃപതിയി-
ലാവിർഭവിക്കുന്നരാജകാരണത്താലേ!'
ശോണിതാക്ഷാഖ്യനാംപുത്രനോടുംപിന്നെ
ക്ഷോണിപവീരന്റെമന്ത്രിചൊല്ലീടിനാൻ.
'രാജേന്ദ്രനന്ദന!രാജീവലോചന,
രാജചൂഡാമണിതാനതാമെച്ചമിദം
പണ്ടുള്ളദ്രവ്യമശേഷമിടുത്തിതു
കൊണ്ടുവന്നീടുവാനെന്നോടരുളുന്നു.
സൂര്യാന്വയത്തിൽജനിച്ചോരവര-
വീരരാലാർജ്ജിതമാകുന്നതിപ്പൊഴേ,
ഏകൻമുനിവരൻചോദിച്ചനേരത്ത്
വെക്കമെടുത്തുകൊടുക്കെന്നുകല്പിച്ചു'.

ഏവം പറയുന്ന മന്ത്രിവരനോടു
രാകേന്ദുബിംബമുഖിയും തനയനും
ഏതും പറയാതെ രാജനെച്ചെന്നുക-
ണ്ടേറിയവസ്തുക്കളൊക്കെപ്പറഞ്ഞവർ,
രാകാശശാങ്കമുഖിയാം തനയനും
ആകുന്നതൊക്കെപ്പറഞ്ഞു നൃപനോടു്
'എന്തെന്റെ വല്ലഭ! താത! വിഭോ! തവ
സന്താപമുണ്ടാക്കുവാൻ തുനിയുന്നിതോ
സന്തോഷശീലൻ ഹരിശ്ചന്ദ്രനെന്നല്ലോ
സന്തതം വിഷ്ടപം മൂന്നിലും ചൊല്ലുന്നു
സന്തതമിന്നു മുനിതന്റെ വാക്കിനാൽ
ചിന്തകൂടാതെ പറയുന്നതിത്തരം.
നമ്മുടെ രാജ്യങ്ങളൊക്കെയെടുക്കുകിൽ
നമ്മുടെ നാശമെന്നത്രെ ജനമതം
മന്ത്രികൾക്കില്ലാ മനസ്സു മഹീപതേ!
എന്തിനിതു മതിചെയ്യുന്നു സംഭ്രമം?'
നന്ദനകാന്തതൻ വാക്കുകൾ കേട്ടപ്പോൾ
മന്നവനേവം പറഞ്ഞവർതന്നോടും
മുന്നം മുനിവരനെന്നോടു ചോദിച്ചു
തന്നതൊന്നവർതന്നോടു ചൊല്ലിനേൻ
പിന്നെയതില്ലെന്നു ചൊല്ലുകയില്ല ഞാൻ
എല്ലാം വിധിനമുക്കിന്നു വിശ്വവും.
അല്ലവിലോചനേ! ഖേദിക്കരുതേടോ
നല്ലോരു സത്യവാന്മാർക്കുള്ളൊരു ഫലം
മുന്നം പുരാരി വിരിഞ്ചനും വിഷ്ണുവും
ധന്യമുനികളുമിന്ദ്രാദികളും
പുണ്യമഹാതപം ചെയ്തതിനാലുണ്ടു
പുണ്യജാലങ്ങളുണ്ടാക്കിയനേരത്തു,
സത്യമധികമായ്ത്തീരുമെന്നുള്ളതു

മത്തേഭഗാമിനി! നീ ധരിച്ചീടുക.
ദ്രവ്യവും നീയും മമ സുതനും സുഖ-
മവ്യാജമല്ലിഹ ലോകത്തിലാകുന്നു.
സത്യവും ധർമ്മവും ദാനങ്ങളും പുന-
രെത്തും പരലോകകാലത്തറികെടോ.
എന്നതുകൊണ്ടു നീ മന്ദിരം തന്നിലേ
ധന്യശീലേ സുഖമാസ്സിച്ചീടുക
നന്ദന! നിത്യമിന്നമ്മയോടൊന്നിച്ചു
മന്ദിരം തന്നിൽ വസിച്ചുകൊൾക കുളം.'
ഏവം പറഞ്ഞങ്ങയച്ചുടൻ, മന്ത്രിയെ
കേവലം ശാസിച്ചു ദ്രവ്യം വഴങ്ങിനാൻ.
അപ്പോൾ ജനങ്ങളതുകേട്ടു ദുഃഖിച്ചു
ക്ഷിപ്രം പറഞ്ഞുതുടങ്ങി പലതരം
'എന്തു നൃപതിക്കു ചിത്തം ചലിച്ചതി
ചിന്തയില്ലാതെന്തു ചെയ്യുന്നതിത്തരം.
ഭണ്ഡാരമാകെയെടുത്തു നാമവര-
നൊന്നൊഴിയാതുള്ള ധനങ്ങളശേഷവും
പണ്ടൊരു ഭണ്ഡാരമുണ്ടു കിടക്കുന്നു
കണ്ടവരില്ലതും കൊണ്ടുപോന്നൂ നൃപൻ
രണ്ടില്ല പക്ഷം, മിടക്കയെന്നുള്ളതും
വേണ്ടിവരുമിന്നിതു ചെയ്കിലീശ്വര!'
ഇങ്ങിനെ സർവ്വരും ചൊല്ലും ദശാന്തരേ
അങ്ങു മുനിവരൻ തന്നോടു ഭൂപതി
തിങ്ങിന മോദേന ചെന്നു ചൊല്ലീടിനാൻ.
'സർവ്വം നമുക്കുള്ള ദ്രവ്യങ്ങളീവക
ഉർവ്വീധരം പോലെ വന്നു കിടക്കുന്നു
ആയാതമുന്നതമാശു ഗണിക്കുക
ആനക്കഴുത്തിലൊന്നാകിലും മാമുനേ!'
രാജാവു ചൊന്നതു കേട്ടു മഹാമുനി

വാരണത്തിന്മേൽകരേറിവിരവോടെ
പാഷാണമൊന്നെറിഞ്ഞാശുമുനിവരൻ
വൃഷാന്തമണ്ഡലെന്നത്തിവിരവോടെ
പുഷ്പഗന്ധംജലംകൊണ്ടുപോന്നാദരാൽ
അപ്പോൾനൃപതികൊടുത്തിതുദാനവും
ദാനവുംവാങ്ങിമുനിവരൻവേഗേന
ജ്ഞാനിയാംഭൂപതിയോടുചൊല്ലീടിനാൻ
തന്നധനങ്ങളിനിക്കകാരെകതന്നെ
ഉന്നമൽപാഷാണതുല്യമാക്കീടുക.
ഏവംമുനിവാക്കുകേട്ടനരവരൻ
വേഗംസുവൎണ്ണഗിരിയുംചമച്ചിത
വന്നധനങ്ങളശേഷംചൊരിഞ്ഞിട്ടും
ചെന്നപാഷാണത്തൊടൊത്തുനൃപവരൻ
പിന്നെയുംതന്നുടെനിത്യഭണ്ഡാരവു-
മന്യമായുള്ളൊരുദ്രവ്യമശേഷവും
തന്നുടെകാന്തയുംപുത്രനുംതാനുമ-
ങ്ങന്നണിയുന്നഭൂഷണജാലവും
കൈക്കൊടുത്തിട്ടുമൊപ്പംവരായ്കയാൽ
ക്ഷിപ്രംനിജരാജ്യവാസികൾക്കുള്ളൊരു
ദ്രവ്യമശേഷംവെച്ചിതുനൃപതിയും,
'അയ്യോശിവശിവ!' എന്നവർചൊല്ലിനാർ.
'എന്തൊരപരാധമീരാജ്യവാസികൾ
ദന്തിരിപുസമനാകുംനൃപനോടും
പന്തണികൊങ്കയാൾ ചന്ദ്രമതിയോടും
മന്ത്രിയോടുംചെയ്തതെന്നുള്ളതേതുമെ
ചിന്തിക്കിലന്തരംഗേധരിച്ചീലഹോ.
എന്തിന്നിങ്ങടെദ്രവ്യമെടുപ്പതും
രക്ഷിച്ചുമേവുംഹരിശ്ചന്ദ്രനിന്നുടൻ
ശിക്ഷിപ്പതിന്നുതുനികയോചെയ്യുന്നു.

വല്ലതുംതമ്പുരാനല്ലാതെയാതുള്ള
കൊല്ലക്കൊലത്തിനൊന്നുള്ളസങ്കടം
തമ്പുരാനെല്ലാംധനംവേണമിപ്പോഴ്,
വമ്പനൊന്നാലുംവരുംചിലകാലത്ത്
രാജാക്കന്മാരെന്നുടെമുത്തിരിതിരിപ്പാൻ
രാജ്യവാസിജനമെന്നുചൊല്ലില്ലയോ
പണ്ടൊരുകോയിക്കൽചെന്നുസേവിച്ചുഞാൻ
ഉണ്ടാക്കിവെണ്ടുംമുതലുകളൊക്കവെ
കൊണ്ടുപോയീടുകിലൊന്നുതാകണ്ണിതം
രണ്ടുംവരുമൊരുസേവകന്നിർണ്ണയം.'
മറ്റൊരുത്തൻപുനരപ്പോൾപറയുന്നു
'കുറ്റമെന്തെന്നുഞാൻ ചെയ്വതിന്നീശ്വരാ!
പണ്ടാരവകയ്ക്കുംകൊടുക്കുന്നതിൽപ്പുറം
രണ്ടുകാശെന്നുടെവീട്ടിൽകിടപ്പില്ല
ആണ്ടുതോറുംകരംകൊണ്ടുകൊടുത്തുഞാൻ
കൊണ്ടുവന്നാശുഭുജിച്ചിരുന്നീടുകൾ'
മറ്റൊരുത്തൻപറഞ്ഞാനതന്നേരത്ത്
'കുറ്റമെന്താണെന്നറിഞ്ഞില്ലടോ,
പുള്ളിവില്ലുണ്ടാക്കിപൂത്തൻനാരാനെൻകയ്യി-
ലുള്ളവനല്ലഞാനെന്നുധരിക്കണം'
ഞായംനടത്തുവാനായിമഹീപതി-
നായിജനിക്കുന്നതെന്നുവരുത്തണം
പണ്ടുഞാനീവകതമ്പുരാൻ ചെയ്തിട്ടു
കണ്ടിട്ടുമില്ലതുകേട്ടിട്ടുമില്ലഞാൻ.'
ഇങ്ങിനെസർവ്വരുംചൊല്ലുന്നനേരത്ത്
സത്യവ്രതിയവരോടുപറഞ്ഞിതു.

(തുടരും)

# ഭഗവദ്ദൂത്

## തുള്ളൽ.

(തുടൎച്ച).

നാലാംതാളം.

ഇത്ഥംപലരുടെയാത്രാകളകളഘോഷം
എത്രയുമതിമാനുഷഭീഷണവേഷം,
നിസ്തുലമതിലകതജനത്തിനശേഷം,
ശക്തിയുമുളവായിതുസഹസന്തോഷം,
സത്വരമഥഭൂഭുജന്മാരശേഷം
ധാത്രിയിൽമോഹിച്ചുപതിച്ചുവിശേഷം,
വരപുരുഷോത്തമനുടെമായാവേഷം,
പറവതിനാലിഹപടയിന്നുവിശേഷം.

(ലക്ഷ്മീതാളം)

വില്ലന്മാർവീഴുന്നു
പല്ലുംതലയുംപൊടിഞ്ഞുതകരുന്നു
മല്ലന്മാർമെല്ലെന്ന്
കല്ലുംമലയുംതകൎന്നുവീഴുന്നു
പൊയ്യല്ലീയെല്ലന്മാർ
കയ്യുംകാലുംതളൎന്നുവീഴുന്നു
ഉടലുമുടൻപൊടിപെട്ടമാർ
കിട്ടകിടെഞെട്ടികിടന്നുപിടയുന്നു
ഉടനുടനേപടപടഘം
പടുരവമോടങ്ങടിച്ചുസുരനികരം
സുരനാരീ നികരങ്ങൾ
സുരതരുസുമമഴപുത്തുചൊരിയുന്നു

സരസമഹാസ്യമുനിമാർ
സരസിരുഹേക്ഷണനെവണങ്ങിപരമസുഖം.

---

വിശ്വൈകനാഥന്റെവിശ്വംനിറഞ്ഞോരു
വിശ്വരൂപംപാരംകശ്മലന്മാരായ
ദുശ്ശാസനാദികളാരുമറിഞ്ഞീല
കാശ്മല്യകാരണാൽ വിസ്മയംവിസ്മയം
എത്രയുമേകതാരാംഭീഷ്മാദികളൊക്കെ
ഭക്തികലർന്നാത്മസാത്വതശ്രേഷ്ഠരായ്
ഭക്തപ്രിയൻതന്റെമുക്തിപ്രദങ്ങളാം
സ്തോത്രങ്ങൾ ചൊല്ലിസ്തുതിച്ചുതുടങ്ങിനാർ
നാരായണാനന്ദഗോവിന്ദമാധവ
നാരായണാനന്ദസൽഗുണവാരിധേ
നാരായണാനന്തശായിൻജഗൽപതേ
വിശ്വൈകനാഥനമസ്തേനമോസ്തുതേ.
മോദേനനല്ലൊരുമീനായ്പിറന്നഹോ
വേദങ്ങൾനാലുംവഹിച്ചീലയോഭവാൻ.
മന്ദരധാരണക്കൂർമ്മമായീലയോ
വിശ്വൈകനാഥനമസ്തേനമോസ്തുതേ
വാരാഹരൂപംധരിച്ചീലയോഭവാൻ,
കോമളമായോരുനാരസിംഹാകൃതി
പാരാതെപണ്ടുധരിച്ചീലയോഭവാൻ
വിശ്വൈകനാഥനമസ്തേനമോസ്തുതേ.
വാമനാകാരംധരിച്ചീലയോഭവാൻ,
ഭാർഗ്ഗവാകാരംധരിച്ചീലയോഭവാൻ,
രാഘവാകാരംധരിച്ചീലയോഭവാൻ
വിശ്വൈകനാഥനമസ്തേനമോസ്തുതേ.
കാമപാലാംശംധരിച്ചീലയോഭവാൻ,
കോമളന്മാരായയാദവന്മാരുടെ

കൈതമാരമാവ്യംകളത്തിലയോധവാൻ,
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ഇക്കലിമൂക്കുമ്പോൾദുഷ്ടന്മാരായ
മൂർഖജനങ്ങളെസ്സംഹരിച്ചീടുവാൻ
ഖഡ്ഗിസ്വരൂപംധരിക്കുംഭവാനഹോ
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ദുര്യോധനാദികളിക്കാലമീയാനമെ
പൊയ്യല്ലെള്ളുംധരിച്ചീലയെന്നല്ല,
മെയ്യുംതളർന്നാശുമണ്ണിൽകിടക്കുന്ന
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
വിരപാഠങ്ങളോരോതരംചൊന്നവൻ
നേരെവരുന്നോരുപോരാളിവീരനും
ചോരയുംതെറ്റിച്ചുപാരംകിടക്കുന്ന
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
താൽകതരായുള്ളതെന്താക്കപ്പോലുമി–
ന്നിപ്രഭാപൂരംസഹിക്കാവതല്ലഹോ.
ക്ഷിപ്രമൊതുക്കനീ, വിശ്വരൂപംവിഭോ.
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ഇത്തരമീശ്വരാദികൾലോകങ്ങടെ
സ്തോത്രങ്ങൾകേട്ടുപ്രസാദിച്ചുമാധവൻ
സപ്പഫണത്തെച്ചുരുക്കംകണക്കിനെ
സവ്വേശ്വരൻവിശ്വരൂപമൊളിച്ചുതേ.
ബാലാനിലപ്രഭാജാലംപെണിയുന്ന
പീലിത്തിരുമുടികെട്ടിയതിൽചില
മാലാവലികളുംചാർത്തിപ്പലതരം
ബാലേന്ദുതുല്യമാംഫാലേവിലസിടും
മാലേയഗോപിയുംചില്ലിവില്ലാട്ടവും,
നീലാരവിന്ദങ്ങൾപോലെവിളങ്ങുന്ന
ലോലങ്ങളായുള്ളലീലാകടാക്ഷവും

തൈലപ്രസൂനത്തിനാലോകനത്തിന്
തോലിയുംനൽകിടുമെന്നുള്ള, പാരമ-
ങ്ങാലസ്യവുംകൊടുത്തിടുന്നനാസയും
തൊണ്ടിപ്പഴത്തിനെനാണമാലടിച്ചുള്ള
മണ്ടിക്കമാറുള്ള ചുണ്ടിന്റെഭംഗിയും
മുല്ലമുകുളത്തിനല്ലൽവളർക്കുന്ന
നല്ലപല്ലും, നല്ലമന്ദഹാസങ്ങളും
ഗണ്ഡസ്ഥലങ്ങളിൽമണ്ഡിതമാകുമൊരാ-
ഖണ്ഡലാകാരമാംകുണ്ഡലംരണ്ടുമാം
ശംഖിന്നശങ്കവളർക്കുംഗളാന്തരേ
പങ്കജമാലയുംകൌസ്തുഭരത്നവും
ലോലംബമാലകൾക്കാലംബമുത്തമാ-
മാലോലമാംവന്യമാലാവലികളും
താരാഗണത്തിന്റെ ചാരുതവെല്ലുന്ന
സാരങ്ങളായുള്ളഹാരമാലകളും
കൈവണങ്ങുന്നോർക്കാവാനനുകൂലമാം
കൈവല്യമേകുന്നശ്രീവത്സലക്ഷ്മിയും
ലക്ഷ്മീഭഗവതീവക്ഷോജകുങ്കുമാ-
ലക്ഷിതമായോരുവക്ഷഃപ്രദേശവും
അംഗദംനല്ലകടകങ്ങൾ, കങ്കണാ-
മംഗുലീയങ്ങളുമെന്നിവകൊണ്ടതി
ശോഭിതമാകുന്നതൃക്കൈകൾരണ്ടിലും
ശ്രീപാഞ്ചജന്യവുംമോടക്കുഴലതും
ശ്വേതാതപത്രത്തിനൊത്തോരുദരവും
വിശ്രുതത്രൈലോക്യമാകുംത്രിവലിയും
ചഞ്ചലാക്ഷികടെനെഞ്ചകമൊക്കെയും
വഞ്ചനംചെയ്തൊത്തുസഞ്ചയിച്ചീടുന്ന
കാഞ്ചീഗുണങ്ങളാലഞ്ചിതമായുള്ള
പൂഞ്ചേലകൊണ്ടതിശോഭിതമാകുന്ന

മദ്ധ്യപ്രദേശവും മംഗാഗ്രണത്തിന്റെ
ഡംഭംകെടുക്കുന്ന ചാരുബന്ധങ്ങളാ–
ർന്നൂരുതലങ്ങളും ജാനുയുഗ്മങ്ങളും
ജംഘാദ്വയങ്ങളും മംഗലനാഥന്റെ
പാദസേവാബ്ജമംഗലമെന്നപാ–
ദ്വയം കണ്ണാക്കിനെമഞ്ജുളമാരയോരു
മന്ദിരായുധശായം മേദഹാന്ന്ര്വതന്നിൽ
മുങ്ങിക്കിടക്കുന്ന മാനവന്മാരുടെ
മാനസമാകുന്ന മന്ദരപർവ്വതം
മെല്ലെയെടുക്കുവാൻ നന്നായ് ഭവിച്ചോരു
കാളമേഘം പോലെ ശ്യാമളമായതി–
കോമളമാകും കളേബരം കണ്ണോരു
നാളീകലോചനൻ ഭക്താളിമാനസം
നീളെത്തെളുപ്പിച്ചു നിന്നരുളീടിനാൻ.
ഏത്രയും ഭക്തരാം ഭീഷ്മാദികളോടു
യാത്രയും ചൊല്ലിപ്പുറപ്പെട്ടു പാർത്ഥനെ
കണ്ടുതാനുണ്ടായ വാർത്തകളൊക്കയും
പാണ്ഡവന്മാരോടു ചൊല്ലിനാനപ്പൊഴെ.
കല്ലിതന്മാരായ പാണ്ഡവന്മാർക്കുള്ളി–
ലുണ്ടായ സന്തോഷമെന്തു ചൊല്ലാവതും.
കുന്തീസുതന്മാർ മനസ്സിനാൽ മികത്തും
ചിന്തിച്ച കാര്യങ്ങളൊക്കയും സാധിച്ചു,
ചെന്താമരാക്ഷനെച്ചിന്തിച്ചു സന്തതം
സന്തോഷമോടെ സുഖിച്ചു വസിച്ചുതേ.

സമാപ്തം.

# ഭാഗവതം ഭാഷ

(തുടൎച്ച)

അനന്തരം പൃഥുവാക പിന്നെ സവ്വകമ്മങ്ങളേയും ബ്ര
ഹ്മാപ്പണബുദ്ധ്യാ ചെയ്തു സ്വധമവിശേഷങ്ങളെ അസക്തനായ
നുഭവിച്ചുനിന്നു രാജ്യത്തെ ധമ്മേണ പരിപാലിച്ചിരുന്ന
വാറ് ലോകപാലന്മാരുടെ ഗുണങ്ങളെല്ലാം തനിക്കുള്ളവനാ
യി. ഇങ്ങിനെ സവ്വലോകാശ്രയനായിരുന്ന പൃഥു യൌവന
ത്തിങ്കൽ പരിപാലനാദി കമ്മങ്ങളെ ചെയ്ത് വാദ്ധക്യത്തെ
പ്രാപിച്ചുവാറ് തന്റെ പുത്രനെ രാജാവാക്കി അഭിഷേകം
ചെയ്ത് ഭാര്യയോടുകൂടെ വനത്തെ പ്രാപിച്ചു തപസ്സു ചെ
യ്താൻ. ചിലനാൾ കായും കിഴങ്ങും, ചിലനാൾ പഴുത്തുകൊ
ഴിയുന്നിലയും പുല്ലും, ചിലനാൾ ജലമാത്രം ചിലനാൾ വായു
മാത്രം എന്നിങ്ങിനെ ഉപയോഗിച്ച് ഗ്രീഷ്മകാലത്ത് പഞ്ചാ
ഗ്നിമദ്ധ്യത്തിങ്കൽ വഷകാലത്ത് വഷധാരകളേറ്റ് കുളിർ
കാലത്തു നീരിൽനിന്ന് ഇങ്ങിനെ ഋതുവിശേഷങ്ങൾക്ക തക്കവാ
റുള്ള നിയമങ്ങളോടുകൂടി കാമക്രോധാദിദോഷങ്ങളെ ജയി
ച്ച് ഭഗവൽപ്രസാദമൊന്നിങ്കലെ ഇച്ഛയോടുകൂടി തപസ്സു
ചെയ്യുന്ന ഭഗവാങ്കലുറച്ച ഭക്തിവിഷയം വൈരാഗ്യം വന്നു;
എന്നിങ്ങിനെ സവ്വഗുണങ്ങളോടുകൂടിയിരിക്കുന്ന പൃഥു പിന്നെ
ദൃഢാസനനായി നിവൎന്ന ശരീരത്തോടുകൂടി ഇരുന്ന് പ്രാണ
വായുവിനെ മൂലാധാരാദ്യുപാസനയാ സ്ഥാനങ്ങളിൽ ക്രമ
ത്താലെ വായുവിനെക്കരേറ്റിച്ചു ഉവ്വിംശതിതത്വാത്മകമാ
യിരുന്ന ശരീരത്തെ തത്വങ്ങളിൽ സംഹരിച്ച് കമ്മങ്ങളെ
കരളിൽ സംഹരിച്ച് സകല കാരണഭൂതമായി മായാമയമാ
യിരുന്ന പ്രാണനെ ലയിപ്പിച്ചാൻ. അപ്പൊഴത്ത് പൃഥുവി
ന്റെ ഭാര്യയാകുന്ന അച്ചിസ്സ്,— ഭത്താവിനെ ശുശ്രൂഷിക്ക
ക്കൊണ്ടവൾ,— ഭത്താവ് ബ്രഹ്മത്തിൽ ലയിച്ചതു കണ്ട് പ്രാണ
വിയുക്തമായിരുന്ന ശരീരത്തെ എടുത്ത് സംസ്കരിച്ച് അട

ത്തക്രിയകളെ ചെയ്തു് താനുമഗ്നിപ്രവേശം ചെയ്താൾ. അൎച്ചി
സ്സിന്റെ ധൎമ്മതാല്പൎയ്യം കണ്ടു് മഹൎഷികൾ പെരികെ ആദ
രിച്ചു. ഇങ്ങിനെ ചൊല്ലി പൃഥുവിന്റെ ചരിതം. പിന്നെ
യവന്റെ പുത്രൻ ജിതാശ്വൻ ഭൂമണ്ഡലാധിപതിയായി; അ
വൻ ഹൎയ്യക്ഷൻ, ധൂമ്രകേശൻ, വൃകൻ, ദ്രവിണൻ എന്ന
നാൽവരനുജന്മാൎക്കും പൂൎവ്വാദി ദിക്കുകൾ നാലും കൊടുത്താൻ.
വിജിതാശ്വന്റെ പുത്രൻ ഹവിൎദ്ധാനൻ; അവന്റെ പുത്രൻ
പ്രാചീനബൎഹിസ്സ്. അവൻ പ്രാചീനാഗ്രങ്ങളായിരിക്കുന്ന ദ
ൎഭകളെക്കൊണ്ടു പരത്തപ്പെട്ട യജ്ഞഭൂമിയായി ചമച്ചു കെട്ടൊഴി
യാതെയുള്ള ഭൂമണ്ഡലത്തെ കെട്ടൊഴിയാതെ, അതുകൊ
ണ്ടു് പ്രാചീന ബൎഹിസ്സെന്നു പേരായി. അവൻ ബ്ര
ഹ്മനിയോഗത്താൽ സമുദ്രപുത്രിയായിരുന്ന ശതദ്രുതിയെ
വിവാഹം ചെയ്തു് അവളിൽ പ്രചേതസ്സിന്നു പത്തു പു
ത്രരെ ജനിപ്പിച്ചാൻ. അവർ പിതാവിനാൽ പ്രജാസൎഗ്ഗ
ത്തിങ്കൽ നിയുക്തരായി. തദൎത്ഥമായി തപസ്സു ചെയ്വു എ
ന്നു കല്പിച്ചു് പടിഞ്ഞാറെ ദിക്കുനോക്കി പോകുന്നവർ അത്യ
ന്തം തെളിഞ്ഞ നീരൊട്ടുകൂടി താമര തുടങ്ങിയുള്ള പുഷ്പങ്ങ
ളാൽ നിറയപ്പെട്ടിരിക്കുന്ന (പൊയ്കയിന്നതളുന്ന) പൊയ്കയു
ടെ തീരത്തുന്നു്, അവിടെ ഗാന്ധൎവ്വം കേട്ടു് വിസ്മിതന്മാരായിരി
ക്കുന്നവർ, പൊയ്കയിൽനിന്നു കരേറി എഴുന്നെള്ളുന്ന ശ്രീരുദ്ര
നെ കണ്ടാർ, നമസ്കരിച്ചാർ. അനന്തരം ഭഗവാൻ പ്രസ
ന്നനായി നിന്നരുളിച്ചെയ്തു. പ്രാചീനബൎഹിസ്സിന്റെ പുത്രര
ല്ലൊ നിങ്ങൾ, ഭാഗവതപ്രധാനരാകയുമുണ്ടു്. നിങ്ങളുടെ
അദ്ധ്യവസായമറിഞ്ഞു് നിങ്ങളെ അനുഗ്രഹിപ്പാനായ്ക്കൊണ്ടു്
വന്നു. ഭാഗവതന്മാർ നിങ്ങൾ; നമുക്കു ഭാഗവതരെക്കാൾ
പ്രിയരായിട്ടാരുമില്ല. എന്നാൽ ശുദ്ധമായി ജപിക്കവേണ്ടു
വൊരു മന്ത്രമതിനെ കേൾക്ക. രുദ്രഗീതമെന്നു പ്രസിദ്ധമായി
രിപ്പോരു സ്തോത്രത്തെ അരുളിച്ചെയ്തു പ്രചേതാക്കൾക്കു ശ്രീ
രുദ്രനരുളിചെയ്തു തപസ്സിന്നു പോയനന്തരം ശ്രീനാരദൻ

പ്രാചീനബർഹിസ്സിന്റെ രാജധാനിയെ പ്രാപിച്ചു കർമ്മനി
രാസങ്ങളായ വചനങ്ങളെ കൊണ്ട് പ്രാചീന ബർഹി
സ്സിന്ന് വിവേകം വരുത്തി; ആ കാലം വിവേകയുക്ത
നായിരുന്ന പ്രാചീനബർഹിസ്സ് തത്വജ്ഞാനത്തിലിച്ഛയോടു
കൂടി വിചാരിച്ച കാലത്തരുളിച്ചെയ്തു ശ്രീനാരദമഹർഷി. എ
ന്തെടൊ രാജാവെ യജ്ഞത്തിങ്കൽ ഭവാനാൽ ഹതങ്ങളായ
പശുക്കൾ ഭവാനെയിപ്പൊഴു പാർത്തിരിക്കുന്നു ഭവാനെ ഹിം
സിപ്പാനായ്ക്കൊണ്ട് പരലോകത്തിന്ന്. എന്നതിന്ന് ഒരിതി
ഹാസം ചൊല്ലാം. പുരഞ്ജനചരിതമിതിനെക്കേൾ(പ്പോ)തൊ
ക രാജാവെ. പുരഞ്ജനനായിരിക്കുന്ന രാജാവ് അവിജ്ഞാ
തനാകുന്ന സഖിയെ വിട്ടുകളഞ്ഞ് തനിക്കൊരു രാജധാനി
ആരാഞ്ഞ് പരമാറുന്നവൻ ഹിമവാന്റെ തെക്കെ താഴ്വര
യിങ്കൽ ഒമ്പതു ഗോപുരങ്ങളോടുംകൂടി മറ്റൊരു രാജധാനിക്കു
വേണ്ടും ലക്ഷണങ്ങളെല്ലാററൊടുംകൂടി അതിമനോഹരമായി
രിക്കുന്ന രാജധാനിയെക്കണ്ടാൻ. അതിന്റെ പുറത്തുദ്യാ
നത്തിലിരിക്കുന്നവൻ ബഹുവിധങ്ങളായിട്ടുള്ള പുഷ്പസമൃദ്ധി
തുടങ്ങിയുള്ള ഗുണങ്ങളെക്കൊണ്ട് കാമോദ്ദീപനമായിരിക്കു
ന്ന ദേശത്തെ ഓരോരുത്തനെ നൂറുനൂറു ജനത്തിന്നു നായക
ന്മാരായിരിപ്പോർ ചിലർ സഖി നായകനായിരിപ്പൊരുത്ത
നോടുംകൂടി പഞ്ചഫണനായിരിപ്പൊരു നാഗത്തോടുംകൂടി രൂ
പാദിഗുണസമഗ്രയായി ഭർത്താവിനെ അന്വേഷിച്ച് പരമാ
റുന്ന സ്ത്രീ പ്രമദോത്തമയെക്കണ്ടാൻ. കണ്ടനേരം കാമപര
വശനായി വിചാരിപ്പൂതും ചെയ്താൻ.

"എന്തെടൊ സുന്ദരി നീയാരുടെ പുത്രി, എവിടെ നി
ന്നിവിടേക്കു വന്നു. എന്തു കാര്യമായിട്ടിവിടെ പരമാറുന്നു?
നിനക്കു ഭൃത്യരായിരിക്കുന്ന യോദ്ധാക്കളാര്? സ്ത്രീകളാകില്വ
മാർ? നിനക്കു മുമ്പിൽ നടക്കുന്ന നാഗത്താനെന്തു പേർ? നീ
തന്നെ ഭുവനേശ്വരിയൊ ശ്രീപാർവ്വതിയൊ ശ്രീഭഗവതിയൊ
ഇവരാരുമല്ല, നിലമെ നടക്കുന്നുവെന്നാൽ. നി വീരനായിരി

ക്കുന്ന എന്നോടുകൂടി ഇപ്പുരിയെ അലങ്കരിപ്പാനർഹിക്കുന്നാ യോ. ശ്രീഭഗവതിയുണ്ടല്ലൊ ഭഗവാനോടുകൂടി ശ്രീവൈകു ണ്ഠമലങ്കരിക്കുന്നു. എന്നപോലെ നീയെന്നെ വെച്ചുകൊ ണ്ട് കാമപീഡയൊഴിച്ചു വസിക്കാം. എന്നാൽ ശോഭനേ സർവ്വാംഗമനോഹരയായുള്ളവളെ വ്രീളകൊണ്ടവനതമായിരി ക്കുന്ന മുഖത്തെ നിവൃത്തിക്കാട്ടേണം.” അങ്ങിനെ ചൊല്ലുന്ന പുരഞ്ജനനെ ആദരിച്ച് അവനെ നോക്കി ചൊന്നാൾ പുര ഞ്ജനി “പുരുഷശ്രേഷ്ഠനായിരിപ്പോരു രാജാവെ! ഞാനെന്റെ ഉ ല്പാദകനായിരിക്കുന്ന പിതാവിനെയറിയുന്നതേയില്ല, ഇങ്ങിനെ ഇവിടെ വസിപ്പോരുത്തി ഞാൻ. സ്ത്രീകളെല്ലാമെന്റെ സ ഖിമാർ, പുരുഷരെല്ലാമെന്റെ സഖികളും. ഞാനുറങ്ങുമ്പോ ഴെന്നിപ്പുരിയെ രക്ഷിപ്പാനുള്ളൊന്നീനാഗത്താൻ, എന്നി ങ്ങറിയിച്ചു ചൊന്നാൾ, പുരഞ്ജനി. പെരികയഴകിത്, രാജാ വെ നിനക്കു തോന്നിയവാറ് ഗ്രാമ്യങ്ങളായുള്ള വിഷയങ്ങ ളെ ഇച്ഛിക്കുന്നയല്ലൊ. ഞാനുമെന്റെ ബന്ധുക്കളായുള്ള ജനവുംകൂടി ഭോഗോപാദികളാണ്. എന്നാൽ ഭോഗങ്ങ ളെ അനുഭവിച്ചെന്നോടുകൂടി ഇപ്പുരിയിൽ നൂറാണ്ട് വസിക്ക വേണം. ഭോഗമെ നിനക്ക് സ്വർഗ്ഗമായിരിക്കുന്ന ധർമ്മാർത്ഥകാ മങ്ങൾ, സന്തതി, ആനന്ദം, മോക്ഷം, യശസ്സിവയെല്ലാമു ള്ള ഇവിടെ ഗൃഹസ്ഥാശ്രമത്തെ ദേവകൾക്കും ഋഷികൾക്കും മനുഷ്യർക്കും ഭൂതങ്ങൾക്കും തനിക്കുമാശ്രയമായിച്ചൊല്ലുന്നു. എന്നാലതിനു ഭോഗനെ ഞാൻ വരിക്കുന്നു. വീര്യം സൌ ന്ദര്യം ത്യാഗം ശക്തി എന്നവമാദി ഗുണങ്ങളോടുകൂടിയിരി ക്കുന്ന ഭോഗനെ എവർക്കു തോന്നാത്തൂ.” എന്നിങ്ങിനെ പറഞ്ഞു പുരഞ്ജനനും പുരഞ്ജനിയുംകൂടി ദമ്പതിമാരായി പുരിയില കംപൂക്കു നൂറു സംവത്സരം സുഖമേ വസിച്ചാർ. അപ്പുരിക്കു ഏ ഴു ദ്വാരങ്ങളുള്ളവയാൻ അവ രണ്ടു താഴ്ന്നവ. അവ വെവ്വേറെ രാജ്യങ്ങളിൽ പോവാനുള്ള വഴി. അവറ്റുടെ പുറപ്പെടുന്ന പു രഞ്ജനനുമാത്യകളും വെവ്വേറെ. അഞ്ചു ദ്വാരങ്ങൾ, കിഴക്കും

തെക്കും വടക്കും ഓരോന്ന് പടിഞ്ഞാറ് രണ്ട്. ഖദ്യോതയെന്നും ആവിൎമ്മുഖിയെന്നും രണ്ടു വാതിൽ കിഴക്ക്. പുരഞ്ജനനവരുടെ ദ്യുമാനോടുകൂടി പുറപ്പെട്ടു വിഭ്രാജകമാകുന്ന രാജ്യമടക്കുന്നു. അവറ്റിന്നടുത്ത് നളിനിയെന്നും, നാളിനിയെന്നും രണ്ടു വാതിൽ. അവറ്റൂടെ പുറപ്പെട്ട് അവധൂതൻ സഖിയായി സൌരഭം രാജ്യമടക്കുന്നു. അവറ്റിന്നടുത്ത് മുഖ്യ എന്നൊരു വാതിൽ; അതിന്റെ പുറപ്പെട്ടു രസജ്ഞനോടും വിപണനെന്നിവരമാത്യകളോടുകൂടി പുറപ്പെട്ടു ബഹൂദനമാപണമെന്നുള്ള രാജ്യങ്ങളെയുമടക്കുന്നു. പിതൃഹൂവെന്നു തെക്കേ വാതിൽ, ദേവഹൂവെന്നു വടക്കേ വാതിൽ അവറ്റൂടെ പുറപ്പെട്ട ശ്രുതിധരനാകുന്ന അമാത്യനോടുംകൂടി ദക്ഷിണപാഞ്ചാലവുമുത്തരപാഞ്ചാലവു മടക്കുന്നു. ആസുരിയെന്നു പടിഞ്ഞാറെ വാതിൽ അതിന്റെ പുറപ്പെട്ട് ദുൎമ്മദനോടുകൂടി ഗ്രാമ്യകമാകുന്ന രാജ്യമടക്കുന്നു. നിരൃതിയെന്നും, പിന്നെയതിന്റെ പുറപ്പെട്ടു ലുബ്ധകനോടുകൂടി വൈശസമാകുന്ന രാജ്യമടക്കുന്നു. നിൎവ്വാക്കെന്നു ഖിരിയർ പൌരന്മാരോടുകൂടി പുരഞ്ജനൻ നിത്യാനുഷ്ഠാനങ്ങളെ ചെയ്യുന്ന ക്രിയകളേയും. യാതൊരിക്കൽ പുരഞ്ജനനന്തഃപുരഗതനായിരിക്കുന്നു. അപ്പോൾ വിചീനോടുകൂടി ഭാൎയ്യാപുത്രാദ്യങ്ങളായിരുന്ന ഹൎഷശോകങ്ങളെ മോഹമെന്നിവറ്റെ പ്രാപിക്കുന്നു. ഇങ്ങിനെയിരുന്ന പുരഞ്ജനൻ കാമാത്മാവായി പുരഞ്ജനിയുടെ വശത്തെ പ്രാപിച്ച് യാതൊന്നവർ ചെയ്യുന്നത് അതെല്ലാം താൻ കൂടെ ചെയ്ത് സുഖിച്ചിരുന്ന പുരഞ്ജനൻ, ഒരുനാൾ പഞ്ചാശ്വമായി ദ്വീപചക്രമായി മൂന്നു കൊടിമരങ്ങളോടും അഞ്ചു ബന്ധുരങ്ങളോടും ഒരു വാസ്സയരോടും ഒരു സാരഥിയോടും ഒരു തൊട്ടിലോടും രണ്ടു കൂബരങ്ങളോടും അഞ്ചായുധങ്ങളോടും ഏഴു വരൂഥങ്ങളോടും കൂടി പൊൻകൊണ്ടലംകൃതമായിരിപ്പോരു തേർമേൽ കരേറി കവചവും പൂണ്ടാവനാഴിക ധരിച്ച് പതിനൊന്നക്ഷൌഹിണി പടയോടുംകൂടി പഞ്ചപ്രസ്ഥമാകു

ന്നു വനത്തെ പ്രാപിച്ചു നായാട്ടു തുടങ്ങിയാൻ. ഇങ്ങിനെ ഭാ
ൎയ്യയേയും വിട്ടുകളഞ്ഞു് വനത്തിൽ പലമാറുന്നവൻ നായാട്ടു
കൊണ്ടു ശ്രാന്തനായി ഗൃഹത്തെ പ്രാപിച്ചു സ്നാനഭോജനാദി
കളെച്ചെയ്തു് സൎവ്വാലങ്കരണങ്ങളെക്കൊണ്ടു് അലങ്കരിച്ചു കൃ
തകൃത്യനായിരിക്കുന്നവൻ പുരഞ്ജനിയെ കാണാഞ്ഞന്തഃപുര
ത്തിങ്കലെ സ്ത്രീകളോടു് വിചാരിച്ചാൻ. "എന്തെടൊ നി
ങ്ങൾക്കെല്ലാം കുശലമല്ലീ. നമ്മുടെ ഗൃഹങ്ങൾ പുരഞ്ജനി
യോടു കൂടാഞ്ഞയാൽ ശോഭിക്കുന്നുവല്ല; എന്നാലവളെന്തു
ചെയ്യുന്നു"എന്നു്. രാജാവിന്റെ ചോദ്യത്തിനുത്തരം ചൊ
ന്നാർ സ്ത്രീകൾ "കേൾപ്പൂതാക രാജാവെ! ഞങ്ങളൊ ദേവിയു
ടെ നിനവെന്തെന്നറിഞ്ഞില്ല, വെറുനിലത്തു കിടക്കുന്നു."
എന്നിങ്ങിനെയവർ ചൊല്ലു കേട്ടു് പുരഞ്ജനനവർ ചൊന്ന
പോലെ കിടക്കുന്ന പുരഞ്ജനിയെ പ്രസാദിപ്പിച്ചാൻ. പുര
ഞ്ജനിയുമേവമാദി വിഭ്രമങ്ങളെക്കൊണ്ടു പുരഞ്ജനനെ വശത്താ
ക്കി രമിച്ചാൾ. പുരഞ്ജനനും സ്നാനാലങ്കാരങ്ങളെ ചെയ്തു്
ഭോജനവും ചെയ്തു് പ്രസന്നയായി വന്ന പുരഞ്ജനിയെക്കണ്ടു്
വളുടെ ആലിംഗനാദികളെക്കൊണ്ടു് അപഹൃത മനസ്സനാ
യി രമിക്കുന്നവർ രാവും പകലും തിരിച്ചറിഞ്ഞു. അങ്ങിനെ
രമിക്കുന്ന പുരഞ്ജനൻ പുരഞ്ജനിയിലായിരത്തൊരു നൂ
റു പുത്രരേയും നൂററിപ്പത്തു കന്യകമാരേയും ജനിപ്പിച്ചാൻ.
അപ്പൊഴുതു് യൌവന വയസ്സു കഴിഞ്ഞ പാഞ്ചാലാധിപ
തി പുരഞ്ജനൻ പുത്രരെ ഭാൎയ്യമാരോടുംകൂടി പുത്രിമാരെ ഭ
ൎത്താക്കന്മാരോടും യോജിപ്പിച്ചാർ. അവൎക്കു സന്തതിയുണ്ടാവുത്തു
ണ്ടെച്ചു. അവ്വണ്ണമെ പുരഞ്ജനൻ നാനാജാതിയായുള്ള ക്രതു
ക്കളെക്കൊണ്ടു യജിച്ചുതും ചെയ്താർ. അങ്ങിനെ രമിച്ചിരിക്കു
ന്ന പുരഞ്ജനനു് ആപത്തു കാലം വന്നടുത്തു. പ്രചണ്ഡ
വേഗനാകുന്ന ഗന്ധൎവ്വൻ പെരുത്തിരിക്കുന്നോർചില മുന്നൂറ
റുപത്തു ഗന്ധൎവ്വന്മാരോടുംകൂടി വന്നു് പുരഞ്ജനന്റെ പുരത്തെ
ചെറുക്കുന്നതു കണ്ടു് പ്രജാഗരനാകുന്ന നാഗരാജൻ തന്നൊ

ട്ടുകൂടിയുള്ള പട ഏഴുനൂററിരുപതിനോടുംകൂടി മുറുത്ത് നൂറു സംവത്സരം യുദ്ധം ചെയ്താൻ. അതിനെയിരിക്കുന്ന കാലത്ത് തന്റെ ബലക്ഷയം നിമിത്തമായി വിഷാദത്തെ പ്രാപിച്ചുതുടങ്ങിയാൻ പുരഞ്ജനൻ. പുരഞ്ജനിയിലെ പാരവശ്യംകൊണ്ട് ഇതേതുമറിഞ്ഞീലവിടെ പിന്നെയും തുണയുണ്ടായി. ഗന്ധർവ്വന്മാരെക്കാലദേവന്റെ പുത്രി ഭർത്താവിനെയാരാഞ്ഞ് ലോകങ്ങളിൽ പെരുമാറുന്ന കാലത്ത് അവളുടെ ദൌർഭാഗ്യം നിമിത്തമായാരുമാദരിച്ചീല.

അവൾ പൂരുവാൻ ചിലനാൾ ധരിക്കപ്പെട്ടവന്ന് വരത്തെ കൊടുത്താൾ. അവളൊരുനാൾ ബ്രഹ്മലോകത്തുന്ന് ഭൂതലത്തെ പ്രാപിച്ച് എന്നെക്കണ്ടു വരിച്ച കാലത്ത് ഞാൻ ബ്രഹ്മചര്യപരനാകയാൽ പരിഗ്രഹിച്ചീല. അനന്തരം അവൾ കുപിതയായി എന്നെ സ്ഥലത്തിങ്കൽ ഉറച്ചിരിക്കുന്നതായുമാറ് ശപിച്ചു. പിന്നെയവൾ എന്റെ വചനത്താൽ ഭയനാമാവായ ഭർത്താവിനെ വരിച്ചാൾ. വീരനായി ഇരിപ്പോരു യവനാധിപതി ഭയനെ ഭർത്താവാക്കി വരിക്കെന്നേൻ ഞാൻ. ലോകവൃത്തികൊണ്ടും ശാസ്ത്രംകൊണ്ടും നിഷിദ്ധമല്ലാത്തതിനെ കൊടുക്കയും കൊൾകയും വേണം. ഭദ്രേ സേവിക്കുന്നോ കാരുണ്യത്തോടുകൂടി കയ്ക്കൊൾക. എന്നിങ്ങനെ കാലകന്യകയുടെ വചനത്തെ കേട്ട് ദേവരഹസ്യം സാധിക്കയിലെ ഇച്ഛയോടുകൂടി ചിരിച്ചുനിന്നു ചൊന്നാൻ യവനേശ്വരൻ. ഞാൻ നിനക്കു ഭർത്താവിനെ കല്പിച്ചിരിക്കുന്നു. നീ ദുർഗയാകയാൽ ലോകർനിന്നെ ആദരിക്കുന്നുവല്ല. എന്നാൽ നീ മനുഷ്യലോകത്തെ പ്രാപിച്ചു മറഞ്ഞുനിന്നനുഭവിക്ക. നിനക്കു പ്രജ്വാരൻ തുണ. ഇനിക്കു പ്രജ്വാരൻ ഭ്രാതാവ്, നീ ഭഗിനി. നിങ്ങളിരുവർക്കും തുണയായി ഞാനും ഭയങ്കരമായി പടയോടുംകൂടി നടക്കുന്നേൻ. എന്ന ഭയവചനാനന്തരം അവന്റെ സൈനികന്മാർ പ്രജ്വാരനോടും കാലകന്യകയോടുംകൂടി ഭൂതലത്തിങ്കൽ പെരുമാറുന്നവൻ പുരഞ്ജനപുരത്തെ ചെറുത്താൻ. അവി

വടക്കേക്കര പ്രവൃത്തിയിൽ കഴഞ്ഞപറമ്പിൽ ഈഴവൻ കണ്ടൻ എന്നവനെ ൧൦൧൩_മാണ്ട് കന്നിമാസത്തിൽ വള്ളിൽ പാൎവ്വത്ത്യക്കാരൻ പിടിച്ചു തടവിലാക്കുകയും, അവന്റെ വക ൭ ചാരായഭരണികളും വിൽക്കുന്നതിന്നു അവൻ വെച്ചിരുന്ന നെല്ലും ചാരായവും എടുത്തുകൊണ്ടുപോകുകയും ചെയ്തിരിക്കുന്ന കാൎയ്യമായിത്.

* * *

999_മതിലെ ഉടമ്പടിയിൽ പെട്ടതും തീൎച്ചവരാതെ കിടപ്പുള്ളതും ആയ തൎക്കം താഴെ ചേൎത്തിരിക്കുന്നു__

അട്ടുഗ്രാമത്തിൽ സമ്പ്രാണം പുകയില വിറ്റുവരുന്നതു മേപ്പടി ഗ്രാമത്തിലെ കുടിയാന്മാൎക്ക സങ്കടമാണെന്ന് അവർ ആവലാധിപ്പെടുകയാൽ മേൽപറഞ്ഞ പുകയിലക്കപകരം കോയമ്പത്തൂര് പുകയില വരുത്തിക്കൊടുക്കുകയും അതു വിൽക്കുന്നതിന്നായിട്ടു പാലിയത്തു മേനവനെ ഏല്പിക്കുകയും ചെയ്തതിന്റെ ശേഷം ഈ കച്ചവടം കൊച്ചിസൎക്കാരിൽനിന്നു ബലാൽക്കാരമായി നടത്തുകയും ഉടനെതന്നെ ഈ കാൎയ്യത്തെപ്പററി ഒരു തീരുമാനം വരുത്തുന്നതിന്നായി രണ്ടു സൎക്കാരിൽനിന്നും നിയമിച്ചിട്ടുണ്ടായിരുന്ന ഏജണ്ടന്മാരെ, 21_ാം നമ്പ്രിൽ മേൽപറഞ്ഞ സംഗതികൾ ബോധിപ്പിക്കയും, എന്നാൽ ഈ കാൎയ്യം സംഘത്തിൽ ചേൎന്നിട്ടുള്ളതാകകൊണ്ടു റസിഡണ്ടു സായ്പവർകൾ വിസ്തരിച്ചു തീൎച്ചപ്പെടുത്തേണ്ടതാണെന്ന് അവർ അഭിപ്രായപ്പെടുകയും നാളിതെ ഈ കാൎയ്യം തീൎച്ചപ്പെടുത്താതെ വെക്കുകയും ചെയ്തിരിക്കുന്നു.

* * *

999_മതിലെ ഉടമ്പടിയാൽ തീൎച്ചപ്പെടുത്തിയതും ആ തീൎച്ചപ്രകാരം ഒന്നുംതന്നെ നടത്തീട്ടില്ലാത്തതും ആയ കാൎയ്യമായിത്__

നായത്തോട്ട ക്ഷേത്രത്തിലെ കോയ്മസ്ഥാനത്തിന്നു രണ്ടു സൎക്കാരിൽനിന്നും ആളുകളെ നിയമിക്കുന്നതിന്നു കൊച്ചിസ

ൎക്കാരിൽനിന്നു 981_ാമതിലെ ഉടമ്പടിയുടെ 6_ാം വകുപ്പി
ന്നു വിരോധമായി തടസ്ഥംചെയ്കയും 999_ാമതിലെ ഉടമ്പ
ടിയിൽ ഈ കാൎയ്യം തീൎച്ചപ്പെടുത്തുകയും ഈ തീൎച്ചക്കനു
സരണമായിട്ടു മേപ്പടി സ്ഥാനത്തിൽ പരമേശ്വരനെന്നാളി
യെ 1008_ാമതിൽ ഈ സൎക്കാരിൽനിന്നു നിയമിക്കയും കൊ
ച്ചിസൎക്കാരിൽനിന്നു അവരുടെ ആളായിട്ടു ആ സ്ഥാനത്തിൽ
യാതൊരുത്തനെയും നിശ്ചയിക്കാതിരുന്നതുകൂടാതെ ഈ സ
ൎക്കാരിൽനിന്നു നിയമിച്ചാളെക്കൊണ്ടു പണിനടത്തിക്കാതിരി
ക്കുകയും ചെയ്തിരിക്കുന്നു.

* * *

വയ്ത്തല ചെന്നൂര് ഈ സ്ഥലങ്ങളിലെ കുടിയാനവ
ന്മാരെക്കൊണ്ടു അന്യായമായിട്ടു പെരുമ്പടപ്പ സ്വരൂപത്തി
ങ്കൽ കരം കെട്ടിച്ചിരിക്കുന്നു എന്നു് കേസുകളെ പ്രവൃത്തി
യിൽ അടുഗ്രാമത്തിലെ കുടിയാന്മാരെക്കൊണ്ടു കരം കെട്ടി
ച്ച കാൎയ്യത്തോടുകൂടി സംബന്ധമായിട്ടു ഈ സൎക്കാരിൽനിന്നു
കൊച്ചിസൎക്കാരിലെ മേൽ ആവലാധി ബോധിപ്പിച്ചിരിക്കു
ന്നു. ഇതു് ഉടമ്പടിയാൽ തീൎച്ചപ്പെടുത്തിയിരിക്കുന്ന അംശങ്ങളി
ലെ 86_ാംഅംശത്തിൽ അടങ്ങിയിരിക്കുന്ന സംഗതിയാകുന്നു.
എങ്കിലും സങ്കേതത്തിങ്കൽ ചേൎന്ന വിലങ്ങാറുകളുടെ കരത്തി
ന്മേൽ സൎക്കാരിലേക്കു യാതൊരു അവകാശവുമില്ലെന്നു സമ്മ
തിച്ചതിന്റെശേഷം ഉടമ്പടിപ്രകാരം നടക്കാതെ ഇതുവരെ
കരം കെട്ടിച്ചുവന്നിരിക്കുന്നു.

* * *

മലയാററൂര് മുതലായ സ്ഥലങ്ങളെ തിരുവിതാംകൂറു സ
ൎക്കാരിലേക്കു കൊച്ചിസൎക്കാരിൽനിന്നു മടങ്ങിക്കൊടുത്തതിന്റെ
ശേഷം ക്രിസ്ത്യാനികളുടെ അമ്പതുനോമ്പു് കഴിഞ്ഞ ഉടനെ
വരുന്ന പുതിയ ഞായറാഴ്ച ദിവസം കൊല്ലംതോറും കൊ
ച്ചിസൎക്കാരിൽനിന്നു മേപ്പടി മലയാററൂര് കുരിശുമുട്ടിൽനിന്നു
കുടിപ്പണം ഇതുവരെ പിരിച്ചുവന്നിരിക്കുന്നു.

യാനവന്മാരെ നിൎബ്ബന്ധിച്ച് ഊഴിയവേല ചെയ്യിപ്പിക്കയും ചെയ്തിരിക്കുന്നതിനു പുറമെ സിവിൽ, പൊല്ലീസ്സ് ഈ അധികാരങ്ങളുംകൂടി കൊച്ചിസൎക്കാരിൽനിന്നു നടത്തിയിരിക്കുന്നു.

* * *

പുത്തൻവേലിക്കര പ്രവൃത്തി വെളുത്താറുംപുറം കരയിലെ അതൃത്തിക്കകത്തും ചെറിയ കുണ്ണുകോട്ടുക്ക വടക്കെ ഭാഗത്തും വലിയ കുണ്ണുകോട്ടുക്ക തെക്കെ ഭാഗത്തും ഉള്ള പുഴയിൽ 40 പറക്കു നിലം ഏറിയകാലം കഴിഞ്ഞതിന്റെ ശേഷം നെൽകൃഷി ചെയ്യുന്നതിനുതക്ക നിലമായിട്ടു തീരുകയാൽ ആ നിലം കരിയാപ്പിള്ളി വക്കീലുടെ പേരിൽ പതിച്ചുകൊടുക്കുകയും അവൻ നടന്നു അനുഭവിച്ചു വരുമ്പോൾ ആ നിലം കൊച്ചിസംസ്ഥാനത്തു ചേൎന്നതാണെന്നു പറഞ്ഞ് 1008-ാമാണ്ടിൽ മേപ്പടിയാന്റെ പക്കൽനിന്നു താഴ്ക്കാട്ടു പാൎവ്വത്യക്കാരൻ മുഖാന്തരം കൈവശപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

* * *

1011-ൽ കോതകുളങ്ങര പ്രവൃത്തി അട്ടുഗ്രാമത്തിൽ എരയാംകുടികരയിലും കല്ലൂർ എന്നോ സ്ഥലത്ത് ഒരു കച്ചേരിയും ഒരു ഠാണാവും കൊച്ചിസൎക്കാരിൽനിന്നു കീഴ്ക്കടെ നടപ്പിനും മുൻപറഞ്ഞിരിക്കുന്ന ഉടമ്പടിക്കു വിരോധമായിട്ടു പണിയിപ്പിക്കുകയും അതിൽപിന്നെ ഈ സ്ഥലങ്ങളിൽ ആ സൎക്കാരിലെ അധികാരങ്ങളെ നടത്തുകയും പലപ്പോഴും അന്യായമായിട്ടു കുടിയാനവന്മാരെ പിടിച്ചു മേൽപറഞ്ഞ ഠാണാവിലിട്ടു ബുദ്ധിമുട്ടിക്കയും ചെയ്തിരിക്കുന്നു.

* * *

തിരുവിതാംകൂറു സംസ്ഥാനത്തു കോതകുളങ്ങര പ്രവൃത്തി അട്ടുഗ്രാമത്തിൽ ഇരിക്കും കല്ലൂർ കാരോക്കാട്ടു നമ്പൂരിയുടെ വകയായിട്ടു കൊരട്ടി പ്രവൃത്തി ചെറുവാളൂര് മുറിയിൽ ഒരു ഇല്ലവും ഏതാനും വസ്തുക്കളും ഉണ്ടായിരുന്നു. ഈ വകകൾ 985-ാമാണ്ടിൽ കൊച്ചിസൎക്കാരിൽനിന്നും

മേൽപറഞ്ഞ നമ്പൂരിയുടെ കൈവശത്തിൽനിന്നു ബലാൽക്കാരമായി എടുക്കുകയാൽ മേപ്പടി നിലത്തിനു് ഈ സൎക്കാരിലേക്കു ചെല്ലേണ്ടതായ രക്ഷാഭോഗം വകക്കുള്ള നെല്ലു മേൽപ്രകാരം പ്രവൃത്തിപ്പുനാറ്റം മുതൽക്കു നിന്നുപോയിരിക്കുന്നു. എങ്കിലും 1006_മാണ്ടിൽ മേൽപറഞ്ഞ രക്ഷാഭോഗം വക നെല്ലിന്നു കൊച്ചിസൎക്കാരിൽനിന്നു് അവകാശപ്പെട്ടതിന്റെ ശേഷം മേപ്പടി നമ്പൂരിയെ പിടിച്ചു തടവിലാക്കുകയും ആ നമ്പൂരിയെക്കൊണ്ടു കൊടുപ്പിക്കയും ചെയ്തിരിക്കുന്നു.

* * *

1023_മാണ്ടു വൃശ്ചികമാസം 19_ാംനു- അട്ടുഗ്രാമത്തിൽ കല്ലൂർക്കരയിൽ മംപ്രാമ്പിള്ളി നമ്പൂരിയുടെ ഇല്ലത്തു് ഒരു അടിയന്തരം ഉണ്ടായി. ആ അടിയന്തരം കഴിക്കുന്ന സമയത്തു കൊച്ചിസൎക്കാർ എസ്ത്രോ പൊല്ലീസ്സാഫീസ്സർ അവിടെ ചെന്നു യാതൊരു വക കളിയും ആ സ്ഥലത്തു പാടില്ലെന്നു പറഞ്ഞു് അവിടെ കൂടീട്ടുണ്ടായിരുന്ന ആളുകളെ ഓടിച്ചുകളഞ്ഞിരിക്കുന്നു.

* * *

അഞ്ചിക്കൈമൾ ജില്ലാക്കോർട്ടിൽനിന്നു കൊച്ചിസംസ്ഥാനത്തു കൊരട്ടിപ്രവൃത്തി മംമ്പ്രമുറിയിൽ ഇരിക്കും നടുവത്തു വീട്ടിൽ രാവുണ്ണിക്കുറുപ്പു എന്നാൾക്കു എഴുതിയ ഒരു സമൻസു കല്പന അട്ടുഗ്രാമത്തിൽ ഏരയാംകുടികരയിൽ ഇരിക്കും രാവുണ്ണികുറുപ്പു് എന്നാൾക്കു തെററായിട്ടയക്കുകയും ടി ആയാളുടെ വീട്ടിന്റെ ചുമരിന്മേൽ പതിക്കുകയും ചെയ്തതിൽ പിന്നെ അന്യായപ്പെട്ട സംഖ്യ 15 ദിവസത്തിനകം കൊടുത്തുതീൎക്കുകവേണ്ടും മേപ്പടി കോർട്ടിൽനിന്നു് ഒരു വിധി കല്പിച്ചു. ഈ സംഗതിയെപ്പററി ആവലാധി ബോധിപ്പിച്ചു. അതിന്നു് ഇതുവരെ യാതൊരു തീൎച്ചയും ഉണ്ടായിട്ടില്ല.

* * *

# സുന്ദരകാണ്ഡം*

## പതിനാലുവൃത്തം.

തദനുപവനാത്മജൻജാനകീവല്ലഭം
നിജമനസിചേർത്തുതൊഴുതിതാശുഗോമഹാൻ
കപിവരരെമെല്ലെനോക്കിപ്പുഞ്ചിരിച്ചാദരാൽ
ഉപരിബതപൊങ്ങിനാൻനൌമിനാരായണം. 1

പെരിയചിലവിക്രമോപക്രമത്തിന്നവൻ
കരുതിദിശിദക്ഷിണാമാഗമിക്കുംവിധൌ
സുരപടലമതിവിസ്മയപ്പെട്ടുവന്നെത്രയും
നറുമലരതൂകിനാൻനൌമിനാരായണം. 2

വലരിപുഭയേനപണ്ടാഴിയിൽത്താണടൻ
അലസധൃതിവാണമൈനാകമാംപർവ്വതം
ഖലദമനവിശ്രമത്തിന്നുപൊങ്ങീടിനാൻ
ജലനിധിഗിരാദരാൽനൌമിനാരായണം. 3

പെരുകിനനിജോരസാതട്ടുകൊണ്ടദ്രിസാ_
ഗരലവണവാരിധിയിങ്ങ്ന്നാപിവീഴുംവിധൌ

---

* വിഷയവിവരത്തിൽ 2-ാം നമ്പ്രായി ചേർത്തിരുന്ന അഷ്ടപദി കൈകൊട്ടിക്കളിപ്പാട്ട് ഗ്രന്ഥാരംഭത്തിൽ സൂചിപ്പിച്ചിട്ടുള്ളപോലെ എട്ടു പൃഷ്ഠിക്കാരൻ ഒരു നമ്പ്യാർ ഉണ്ടാക്കിട്ടുള്ളതും, പണ്ടെങ്ങാണ്ട് എവിടെയോ അച്ചടിപ്പിച്ചിട്ടുള്ളതും ആണെന്ന് ശുചീന്ദ്രത്തുനിന്ന് അറിവു കിട്ടിയിരിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ ഒരു വീണ്ടുംവന്ന പ്രതി ഞങ്ങടെ കാണ്മാനും ഉണ്ടായി. അതിൽനിന്ന് മൂലാലയത്തിന്റേയോ ഗ്രന്ഥകാരന്റേയോ വിവരങ്ങൾ മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല; അതു വഴിയെ അന്വേഷിച്ചറിഞ്ഞ് പ്രസിദ്ധം ചെയ്യുന്നതാണ്. ഗ്രന്ഥം അച്ചടിച്ചിട്ടുള്ളതാകകൊണ്ട് 'ഗ്രന്ഥമാല'യിലെ പ്രസിദ്ധീകരണം തൽക്കാലം നിർത്തിവെച്ചിരിക്കുന്നു. ഈ പതിനാലുവൃത്തം അതിനു പകരമാണ് ചേർത്തിട്ടുള്ളത്.

ഗ്രന്ഥപരിശോധകൻ.

# പ്രാചീനഗ്രന്ഥമാല.

## ശാസ്ത്രാങ്കം

### XI. കന്ന്യമാരുടെ പുറപ്പാട്. *

കവിടിപൊരുതപല്ലുംവട്ടമൊത്തോരുകണ്ണും
കരമതിലൊരുഖഡ്ഗംമത്സ്യപാത്രംശിരസ്സിൽ
പുനരപിനിജകണ്ഠേകന്ന്യമാർകെട്ടിമെന്നേൽ
മദനസദൃശനാകുംകന്ന്യമാരെതൊഴേണം.

(ചോദ്യോത്തരം കഴിഞ്ഞാൽ)

---

വാരാന്നീയിന്നുകിട്ടീയിവിട്ട്
കാരീയതായയോരമത്തിച്ചെറുക്കൻ
ക്കുരാച്ചിയായയോരുകന്നെനാഥന്മാ
മാരാരിലോകംഗമനാജ്ഞകാര.

കണ്ടുകൊറ്റകകരംതന്നിൽ
രണ്ടുമീനണ്ടവറ്റിന്നെ-
ക്കൊണ്ടുഞാനൊന്നുചൊല്ലുന്നു
ശബ്ദക്കൂടത്തവം.

---

* ആയുധമെടുപ്പ് കഴിഞ്ഞതിന്നുശേഷം മുൻകഴിഞ്ഞിട്ടുള്ള പുകഴ്ചമാലയും കേശാദിപാദവും ആവർത്തിക്കണം. ഇപ്രകാരമാണ പതിനൊന്നും പാട്ടുതാളും സംഘങ്ങളുള്ളതിൽ വെള്ളാനിമംഗലത്തിന്റെ പ്രധാനമായ കണ്ടർമേനോൻ സംഘത്തിലെ ചിട്ട.

മാല്യവാനു പടിഞ്ഞാറേതു് കേതുമാലം; നടുവിലേതു് ഇളാവൃതം. പർവ്വതങ്ങൾ എട്ടും പതിനായിരം യോജന ഉയരം, രണ്ടായിരം യോജന വണ്ണം, വർഷങ്ങളൊമ്പതും ഒമ്പതിനായിരം യോജന ഇടം. മഹാമേരുവിന്നൂന്നായിട്ടു് നാലു ദിക്കിലുമുള്ള പർവ്വതങ്ങൾ മന്ദരം, മേരുമന്ദരം, സുപാർശ്വം, കുമുദം; അവ പതിനായിരം യോജന പരപ്പു്. അവററിന്മേലോരോ മരങ്ങളും തേന്മാവും, ഞാവലും, കടമ്പും, പേരാലും: അവററിന്റെ ഉയരം ആയിരത്തൊരുനൂറു യോജന ശാഖകളുടെ പരപ്പു മത്രു ചുവട്ടം നൂറു യോജന ചുററു നാലു പർവ്വതങ്ങൾ മേലും ആശ്രയങ്ങളായിരിപ്പോരു ചില പൊയ്കകളുമുളവു്. പാലും, തേനും, ശർക്കരയും, ശുദ്ധജലവും, അവററിലെ വിഭാവ്യന്നതു്. അവയെ സേവിച്ചു ഗന്ധർവ്വാദികൾക്കു യോഗങ്ങൾ ഉളവാകുന്നു. നാലു പർവ്വതങ്ങളിന്മേലുമോരോ ഉദ്യാനങ്ങളുമുളവു്. നന്ദനവും ചൈത്രരഥവും വൈഭ്രാജകവും സർവ്വതോഭദ്രവും; അവററിൽ ദേവകൾ ക്രീഡിച്ചു് ഓയം. മന്ദരമൂർദ്ധാവിങ്കൽ തേന്മാവിന്റെ മുകളിൽനിന്നു പർവ്വത തുല്യങ്ങളായിരിക്കുന്ന മാമ്പഴങ്ങൾ വീണു തകർന്നവററിന്റെ രസംകൊണ്ടു് അരുണോദയമെന്നു് കിഴക്കു നോക്കിയൊഴുകുന്നു. അതിലെ നീർകൊണ്ടുപസേവിക്കയാൽ ശ്രീപാർവ്വതിയുടെ അനുചരികൾക്കതിശയിപ്പോരു സൌരഭ്യമുണ്ടാകുന്നു. അവ്വണ്ണമേ മേരുമന്ദര മൂർദ്ധാവിങ്കൽനിന്നു വീണു തകർന്ന ഞാവൽ പഴങ്ങളുടെ രസംകൊണ്ടു് ജംബൂനദി തെക്കു നോക്കി ഒഴുകുന്നു. അവിടെയിരിക്കയുമുള്ള മണ്ണും നീരുടെ രസവും കൂടിയുണങ്ങിട്ടു് ജാംബൂനദമാകുന്ന പൊന്നുണ്ടാകുന്നു. അതു ദേവകൾക്കാഭരണം. സുപാർശ്വത്തിന്മേൽ നിൽക്കുന്ന കടമ്പിന്മേൽനിന്നുള്ളഞ്ചു ചുററുള്ള ചില മധുധാരകൾ വീണു പടിഞ്ഞാറോട്ടൊഴുകുന്നു. അവററെയുപയോഗിക്കുന്നവരുടെ മുഖസൌരഭ്യം നൂറു യോജന പരക്കുന്നു. അവ്വണ്ണംതന്നെ കുമുദത്തിന്മേൽ നിൽക്കുന്ന പേരാലുടെ സ്കന്ധങ്ങളിൽനിന്നും പയോദധിഘൃതാ

ന്നാദ്രുംബരശ്യ്സ്സാസനാദ്യോമരണാദികഠം വീണ ചില നദിക
ളായി വടക്കോട്ടൊഴുകുന്നവയൊക്കൊണ്ട് ആനന്ദിപ്പിക്കുന്നതായ
വർ ചിലർ. അവക്കു നരച്ച്, വിറപ്പിഴ, ആധിവ്യാധികഠം,
ജരാനരകഠം അപമൃത്യു എന്നിവയെല്ലാമില്ല. ഇന്ന ഭൂമ
ണ്ഡലകമലത്തിന് കർണ്ണികയായിരുന്ന മഹാമേരുവിന്റെ
ചുഴലവും കേസരസ്ഥാനങ്ങളായനേകം പർവ്വതങ്ങളുണ്ട്. മഹാ
മേരുവാരന്നരികെ പരിസ്തരണമായിട്ടെട്ടു പർവ്വതങ്ങളുണ്ട്.
രണ്ടായിരം ചെയ്യു യോജന ഇടവും ഉയരവും പതിനെണ്ണാ
യിരം ചെയ്യു യോജന നീളവും. ജഠരദേവകൂടങ്ങഠം കിഴക്കു,
കൈലാസകരവീരങ്ങഠം തെക്കു, പചനപാരിയാത്രങ്ങഠം പ
ടിഞ്ഞാറു, ശൃംഗമകരങ്ങഠം വടക്കു; മഹാമേരുമൂർദ്ധാവിക
ലൊമ്പതു രാജധാനികഠം. നടുവിലേതു ബ്രഹ്മന്റെ. അതു സ
മചതുരശ്രം. മറ്റേവ എട്ടും ഇന്ദ്രാദി ലോകപാലന്മാക്കു ത
ന്റെ തന്റെ ദിക്കിലേവ. ഭഗവാൻ പണ്ടു ത്രൈവിക്രമം
ചെയ്യുന്ന കാലം മേല്പട്ടുയർന്ന തൃക്കാൽ നഖം തട്ടി പിളർന്നോ
രു ബ്രഹ്മാണ്ഡത്തൂടെ അകം പൂക്കായ ബാഹ്യജലധാര, ഗം
ഗ എന്നു പ്രസിദ്ധയായി ബ്രഹ്മപുണ്ഡരീകത്തിങ്കൽ വീണു
അവിടെ നിന്നു നാലു കൈവഴിയായൊഴുകി നാലു നാമങ്ങ
ളോടും കൂടി നാലു ദിക്കിലും സമുദ്രത്തെ പ്രാപിക്കുന്നു. അ
വിടെ കിഴക്കു നോക്കി ഒഴുകുന്ന സീത ഇന്ദ്രന്റെ രാജധാ
നിയൂടെ പോയി ഗന്ധമാദനമൂർദ്ധാവികൽ വീണു ഭദ്രാശ്വം
വർഷത്തൂടെ പോയി കിഴക്കെ സമുദ്രത്തിൽ കൂടുന്നു. അവ്വണ്ണ
മേ തെക്കോട്ടൊഴുകുന്ന അളകനന്ദ യമരാജധാനിയൂടെ പോ
യി നിഷധഹേമകൂടങ്ങളെ കടന്ന് ഹിമവാനേൽ വീണ്
ഭാരതവർഷത്തൂടെ തെക്കേ സമുദ്രത്തിൽ കൂടുന്നു. പിന്നെ പ
ടിഞ്ഞാറോട്ടൊഴുകുന്ന ചക്ഷുസ്സ് വരുണരാജധാനിയൂടെ പോ
യി മാല്യവാനേൽ വീണ് കേതുമാലം വർഷത്തൂടെ പടിഞ്ഞാ
റോട്ടൊഴുകുന്നു. വടക്കോട്ടൊഴുകുന്ന ഭദ്ര സോമരാജധാനി
യൂടെ പോയി നീലശ്വേതങ്ങളെ കടന്ന് ശൃംഗവാനേൽ വീ

ണ് കുരുവർഷത്തൂടെ പോയി വടക്കെ സമുദ്രത്തിൽ കൂടുന്നു. ഈ ജംബുദ്വീപിങ്കൽ ഭാരതവർഷമേ കർമ്മക്ഷേത്രമായുള്ളൂ. മറ്റേവ എട്ടുവർഷങ്ങളും സ്വർഗ്ഗമനുഭവിച്ചവർ പുണ്യശേഷമനുഭവിപ്പാനുള്ളൂ. അവയിൽ പ്രജകൾക്ക് പതിനായിരം സംവത്സരം ആയുസ്സും പതിനായിരം ആനക്കുബലം വജ്രത്തോളം ശരീരകാഠിന്യം സ്ത്രീപുരുഷന്മാർ കൂടി ജനിപ്പൂ. ആയുസ്സിന്റെ അവസാനത്തിങ്കൽ ഒന്നു ഗർഭം ധരിപ്പൂ. ത്രേതായുഗസമം കാലം എല്ലാനാളും ഒമ്പതുവർഷങ്ങളിലും ഭഗവാൻ വിഷ്ണുമൂർത്തികളെ അവലംബിച്ച് ഭാഗവതന്മാരാൽ പൂജിക്കപ്പെടുന്നു. ഇളാവൃതത്തിങ്കൽ ശ്രീമഹാദേവനേ പുരുഷനുള്ളൂ. മറ്റു പുരുഷന്മാരിൽ ചെൽവീല ശ്രീപാർവ്വതിയുടെ ശാപനിമിത്തമായി. അവിടെച്ചെന്നാൽ സ്ത്രീയായിപ്പോകും എന്ന് പേടിച്ചതിന്റെ നിമിത്തം നവമത്തിൽ ചൊല്ലുന്നു. അവിടെ ശ്രീപാർവ്വതി തുടങ്ങിയുള്ള സ്ത്രീഗണങ്ങളാൽ പരിവൃതനായിരിക്കുന്ന ശ്രീമഹാദേവൻ സങ്കർഷണമൂർത്തിയെ ഭജിക്കുന്നു. ഭദ്രാശ്വവർഷത്തിങ്കൽ ധർമ്മദേവന്റെ പുത്രൻ ഭദ്രശ്രവാവ് ഹയഗ്രീവമൂർത്തിയെ ഭജിക്കുന്നു. ഹരിവർഷത്തിങ്കൽ ശ്രീപ്രഹ്ലാദൻ നരസിംഹമൂർത്തിയെ ഭജിക്കുന്നു. കേതുമാലം വർഷത്തിങ്കൽ കാമദേവസ്വരൂപനായിരുന്ന ഭഗവാനെ ശ്രീഭഗവതി ഭജിക്കുന്നു. പ്രജാപതി പുത്രന്മാരോടുകൂടി മുപ്പത്താറായിരം ചെല്ലു സംഖ്യ രാവു പകലും. അവർ ഗർഭങ്ങൾ സുദർശനതേജസ്സുകൊണ്ടു നടുങ്ങുകയാൽ പ്രാണഹീനങ്ങളായി വീണുപോകുന്നു.

(തുടരും)

# പ്രാചീനഗ്രന്ഥമാല

## ഭഗവദ്ദൂത്.

ഓട്ടംതുള്ളൽ

(തുടർച്ച)

ഇങ്ങിനെയുള്ളവരോ-
ടെങ്ങിനെ ചെന്നുമേലിൽ
മംഗലംവരാനുള്ള
സംഗതികഥിക്കേണ്ടു?

നല്ലഗുണവാന്മാരോ-
ടല്ലാതെഗുണദോഷം
ചൊല്ലിയാലൊരുഫല-
മില്ലെന്നല്ലാപത്തുണ്ടാം.

ഏന്നുകൊണ്ടവരോ-
നിന്നുനല്ലൊരുഗുണം
ചെമ്മേഭവിപ്പാനുള്ളോ-
രെന്നൊഴികേൾക്കേണമേ.

ചേട്ടകളോടുകൂടി-
ച്ചേർന്നുവസിച്ചീടുവാൻ
ശ്രേഷ്ഠനാംഭവാനൊത്താ-
മൊട്ടും യോഗ്യതയില്ല.

സന്ന്യസിക്കുക ഗൃഹസ്ഥരാം പാർത്താൽ
യോഗ്യമല്ലതറിയുമുള്ളമഹാജന-
താഗ്രഗണ്യനറിയാഞ്ഞതുമെന്തേ?
ഭോഗലോലുപനതാകിയ ഭീമ-
നഗ്രജം കിമപിയില്ലസഹ്യം
പൊരുകിന്ന കപടങ്ങളിതെല്ലാം
വൈരവഹ്നി വിരവോടു പുകഞ്ഞിഹ
നീറിടുന്ന കുരുകാടു ദഹിപ്പാ-
നേരെത്തില്ലയിനി താമസമറിയുക
താതനായ കുരുപുംഗവനോടിതു
വീതശങ്കമറിയിക്കിന്നു സൂത!''
ജാതകോപമഗ്രജമിതേവമ-
ജാതവൈരിയുരചെയ്തളവായാം
ലോകനായകലലാടനഭോവി
ഭീഷണഭ്രുകുടിജാലമിഷാൽകുരു-
ലോകവംശഭയസൂചകമാകിയ
കേതുപംക്തികളുദിച്ചിതിനന്നു
ഉഗ്രകോപമെഴുന്നോരു വസിച്ച ഗ-
മഗ്രജൻ നൃപതി തൻമൊഴികേൾപ്പാ-
നാഗ്രഹിച്ചു കുരുവൃന്ദമഹാജന-
മാഗസീമനി സ സഞ്ജയമേചേ.

(കട്ടമാറി.)

''എന്തിതഹ, ഹഹ. ഹഹ. ഹഹ. സഞ്ജയ
ഹന്ത! മഹീപതി തന്റെനിയോഗം
കുന്തീസുതരിവർ ചന്തമിയന്നിഹ
കാന്താരത്തിൽ വസിക്കുകയെന്നോ?
ഹന്ത! മഹീപതി തന്നുടെ കൃപയിതു
ചിന്തിച്ചാലതിവിസ്മയമത്രേ!

ഗുണദോഷങ്ങൾ പറഞ്ഞുകൊടുപ്പാൻ
ഗുണമുള്ളവനിവനെത്രയുമുചിതൻ
കരടന്മാരുടെ കണ്ണുകൾ രണ്ടും
കരടിട്ടുമിവരുടെ ദൌർഗ്ഗ്യംതന്നെ.
കണ്ണുകൾ രണ്ടിവരുടെങ്ങന്നാകിൽ
വിണ്ണവർനാടുമടക്കി വസിക്കും.
ഫലമില്ലാതെതാരു വാക്കുകളെന്തിനു
പലവിധമിങ്ങിനെയുരചെയ്യുന്നു?
കരിപൊരികാലക്കേടില്ലാതെ
കരവും ഫലവും പാത്രവുമിന്നിവ
കരിപൊരിമുപ്പം ചുങ്കാദികളും
ശരിവരെയൊക്കെയടച്ചു പിരിച്ചിഹ
കരപതിഭാവം പൂണ്ടവനാഴകൊടു
കരിവരതുരഗാദി നിറഞ്ഞൊരു
സുരവരപുരിയോടു സദൃശമതാകിയ
കരപുരിതന്നിൽ വസിച്ചിടുകയും.
കരിനിര കരടികൾ ചെന്നായ്ക്കളും
കിരി നരി കേസരി കടുവായ്ക്കളും
പെരുകിന കാനനസീമനിയിന്നിവർ
പരിതാപത്തൊടു വാണീടുകയും
വൃഷ്ണികലത്തിൽ ജനിച്ചു വളർന്നൊരു
കൃഷ്ണനിരിക്കെ വരുന്നതുമല്ലേ.
നിക്ഷയകൈതവമാനസനാകും
ആ ക്ഷിതിപതിയോടറിയിച്ചാലും.
കുടിലതയൊക്കെ വെടിഞ്ഞു മനസ്സിൽ
കുശലതയോടു വസിച്ചാലും നീ
കുമതികളാകിയ നിങ്ങടെ പലവക
കുസൃതികളൊന്നുമറിഞ്ഞില്ലിപ്പോൾ
ചിറ്റിയടക്കം പറഞ്ഞിൻവിഷമമു

ചോററിലൊഴിച്ചുകുഴച്ചൊരു കബളം
തീററിയുമധികം കഷ്ടം കല്പം
ചുററിവരിഞ്ഞു മൂർഖികയർകൊ-
ണ്ടാററിലെറിഞ്ഞുമരക്കില്ലത്തിൽ
കോറിയിരുത്തിയെരിച്ചു കളഞ്ഞു-
മീററപ്പാമ്പുകൾകൊണ്ടു കടിപ്പി-
ച്ചേററം നിഷ്ഠുരമിങ്ങിനെയുള്ള പ-
യററൂ പയററിയതൊന്നും പരിചൊടു-
പററാഞ്ഞുടനെ പാർഷതിതന്നുടെ
കാറൊത്തലമുടി ചെന്നു പിടിച്ചും
ഊററത്തിട്ടു വലിച്ചുമിഴച്ചും
ചുററിയ പുടവ വലിച്ചു തൊഴിച്ചും
മററും പലവക ചിന്തിച്ചാലി-
ന്നാററം കൂടാതിങ്ങിനെയുള്ളൊരു
കുററം മനസി സഹിക്കാഞ്ഞുടനെ
കൂററനതാകിയ കാററിന്മകന-
ങ്ങേററം പരുഷമൊടേററു പുറപ്പെ-
ട്ടൂററക്കാരാം നൂററുവരോടവ-
നേററുകരാന്തം ചുററിപ്പരിചൊടു
മാററിയിടാതിടി പാററിക്കുമ്പോൾ
തെററന്നവരും തോററു രണത്തിൽ
തെററിയ നിലയൊടു കാററത്തുഴറിയ
പാററകൾപോലെ പറന്നു തിരിക്കും.
ചീർത്തകോപമൊടു പാർത്ഥനുമമ്പൊടു
കൂർത്തു മൂർത്തൊരു പത്രികളാലിഹ
ധാർത്തരാഷ്ട്രരുടെ വാർത്തകൾ പോലും
തീർത്തിടും സപദി തീർത്തുരചെയ്യാം.
കഷ്ടമിന്നതിനു താമസമില്ലൊരു
എട്ടുപത്തു ദിവസത്തിനകത്തിഹ

കരനെ വണങ്ങിച്ചൊന്നാൻ.
"നാരായണ ജയ! നരകാന്തക ജയ!
നരകഭയഹര! ശൌരെ!
പങ്കജലോചന പാപവിമോചന!
വാമനചരിത്ര! ശൌരെ!
ദുഷ്ടരതാകിയ കങ്കിടന്മാര്
പടവെട്ടുകയെന്നു വരുമ്പോൾ
ഒട്ടല്ലനവധി മോഹികൾ ശിവ! ശിവ!
നഷ്ടരതാണ്ടുകളല്ലോ
വെട്ടുന്നതിന്നുടെ പാപംമടിയന,
തൊട്ടുംസംശയമില്ല.
ദുഷ്ടരതെങ്കിലും പ്രാണിവധം ബഹു-
കഷ്ടമതല്ലോപാർത്താൽ
ജ്യേഷ്ഠാനുജന്മാർ തമ്മിലടിപ്പതു
കഷ്ടംശ്രേഷ്ഠതയല്ലല്ലോ.
ചേട്ടകളുള്ളവർകേട്ടാൽ കംഭിച്ച്
കൊട്ടിച്ചിരിച്ചു നടക്കും.
വല്ലപ്രകാരം സന്ധികഴിപ്പിന
വല്ലോരുമിക്കിലിരിപ്പാൻ
ഫുല്ലവിലോചന നിന്നുടെ കരുണ
തെല്ലുതരേണം നാഥാ.
നിന്തിരുവടിതന്നെയൊരുന്നാളിനി-
ദന്തിപുരമെഴുന്നള്ളി
ഹന്ത! സുയോധനനോടു പറഞ്ഞിഹ
സന്ധികഴിക്കണമല്ലോ
പ്രാജ്യമതാകിയ രാജ്യം പാതി ത-
രേണമതെന്നതുമില്ല.
അജ്ഞജനത്തിനിതെന്നു തൊഴുതാ-
നന്ദപ്രമദം പോരും

അത്ര പ്രദേശമതില്ലെന്നാകിലു-
തൃത്രഗ്രഹങ്ങളും പോരും
അത്രജനത്തിനു കൂടിട്ടൊരുഗ്രഹ-
മെങ്കിലതും മതി നാഥാ.
ഇങ്ങിനെ ചില മൊഴികളിച്ചെയ്തവ-
നിംഗിതമറിയണമിപ്പോൾ
മംഗലമൂർത്തേ! യെല്ലാവർക്കും
മംഗളമാണിതു നാഥാ".
ശ്രുതമാകിയ ധർമ്മാത്മജനുടെ
യുക്തികളാകെ മുകുന്ദൻ
സത്വരമതിനുടെ തത്വമറിഞ്ഞതി-
നുത്തരമിത്തരമോതി

(കട്ടമാരി.)

"നരവരശിഖാമണേ! നിന്നുടെ കാമിതം
നലമൊടുസ്വൈരായധനൻതന്നോടു ചൊല്ലിടാം
കുരുപതിസമാന്തരെ വിരവൊടുകടന്നു ഞാൻ
കാര്യങ്ങളൊക്കെയും ചൊല്ലുന്നനേരത്തു
പെരുകിയൊരു വൈരമാം തികഞ്ഞുകൊണ്ടായ
ഒരുഫലമതില്ലെടോ കണ്ടുകൊൾക ഭവാൻ
കുമതികളൊടിത്തരം താനെ പറഞ്ഞാലവ-
ക്കമിതമൊഴിയുന്നതത്രേ ഫലംവരൂ.
മടി പുനരതല്ലയോ ഭൂതതിന്നതുമെ
തടവുമതുമല്ലിതു നന്മയെന്നാകിലോ,
വിരവൊടവനോടിതിന്നെല്ലാം പറഞ്ഞവൻ
വിധമതുമറിഞ്ഞു ഞാൻ നിന്നോടു ചൊല്ലിടാം"
അതു പൊഴുതു ഭീമനും ചൊല്ലിനാൻ. "മാധവാ!
അതിമധുരവാക്യങ്ങളെത്തും കുറക്കൊലാ,
ഇതു മതി നമുക്കെന്നൊരുത്തരും സമ്മതം

മതിവരനേ! യുദ്ധമെന്നാകിലോ ദുർഘടം
അനവധി വയോധികന്മാരും മരിച്ചിടും
അതിനുടയ പാപമിന്നൊരുത്തർക്കും ദുസ്സഹം
അതിപരുഷവാക്കുകളുരപ്പാനരുതഹോ
അവനുടയമാനസേ കോപമുണ്ടാകൊലാ
കുമതിയവനെങ്കിലും താനുരചൊല്ലീടിനാൻ
കുലകമൊട്ടുരാജ്യവും പാതി തന്നീടുമെ,
കഴുതയുടെ കാലതും താണു പിടിക്കണം
കനിവൊടൊരു കാര്യം സാധിക്കണമെങ്കിലോ"
പവനസുതവാക്കുകളിങ്ങിനെ കേട്ടഹോ!
പരമപുരുഷൻ തദാ നന്ദിച്ചു ചൊല്ലിനാൻ.

(മട്ടുമാറി)

മാരുതനന്ദന! നമ്മുടെയാരട
മാനമകന്നൊരു വാക്കുകളിപ്പോൾ
മാനിനിമാരുടെ വാക്കുകളോടുസ-
മാനമതായി ഭവിച്ചതുമുചിതം
വീരനതെന്നു നടിച്ചുപറഞ്ഞൊരു
പൌരുഷമിപ്പോളെങ്ങു ഗമിച്ചു?
സമരമടുത്തൊരു സമയത്തിങ്കൽ
സമയം ചെയ്തതുമൊക്കെ മറന്നോ?
ധൂർത്തന്മാരാകിയ ദുശ്ശാസനരുടെ
മൂർത്തിയടിച്ചുപിളർന്നു പിളർന്നു തി-
ളച്ചു തിളച്ചു വരുന്നൊരു ചോരകു-
ടിച്ചു കുടിച്ചും ചോര പിരണ്ടൊരു
കരതലയുഗളം കൊണ്ടിഹ നമ്മുടെ
തരുണീമണിയാം ദ്രൗപദിതന്നുടെ
തരളമതാകിയ തലമുടി വടിവൊടു
തരസാ കെട്ടിത്തീർക്കുവനെന്നും,
പടയുടെ നടുവിൽ ചാടിപ്പുലമ്പുക

പടുത നടിച്ചു നടക്കുവനൊന്നും,
മത്തഗജത്തെക്കയ്യിലെടുത്തിഹ
സത്വരമമ്മാനാട്ടുവനൊന്നും
ഇത്തരമോരോ ദുഷ്കരമാകിയ
സത്യം ചെയ്യുന്നോരുപറഞ്ഞു?
ചോരകുടിപ്പാൻ മോഹംകൊണ്ടോ,
വീരനതെന്നു നടിക്കുകകൊണ്ടോ,
ഓരോ സത്യം ചെയ്തു ഭവാനിഹ
ഭീരുകൾക്കു ചേരുകയില്ലേ!
പൌരുഷവാക്കു പറഞ്ഞു നടക്കും
പൂരുഷനന്തസ്സാരമതില്ലാ.
പല്ലുമിളിച്ചു കരഞ്ഞു നടക്കും
പട്ടികളുണ്ടോ കടിക്കുന്നു?

ആണെന്നാലും പെണ്ണെന്നാലും
നാണം വേണം മാനം വേണം
ആണുങ്ങൾക്കു പ്രധാനമതായി-
ട്ടാണെന്നുള്ളൊരു നാണയമല്ലോ
ആണും പെണ്ണും കെട്ടവനെന്നാൽ
നാണയമില്ലാ നാണവുമില്ല.
ഊണുകഴിപ്പാൻ കാലമതായാൽ-
കോണിൽച്ചെന്നു മലച്ചു കിടക്കും
പൊണ്ണന്മാരെത്തിന്നാനല്ലാ-
തൊന്നിനു കൊള്ളരുതെന്നു പ്രസിദ്ധം.
പടയെന്നുള്ളതു കേൾക്കുന്നേരം
തുടയും കിടുകിടെ ഞെട്ടിവിറക്കും
വള്ളേലുണ്ടൊരുഭിക്കിൽമുളച്ചുവ-
ളർന്നുവരുന്നൊരു വാഴകണക്കെ
പൊണ്ണൻ വന്നു വശായിട്ടു കണ്ടാൽ
പെണ്ണിനു സദൃശമതെന്നേ വേണ്ടൂ.

തിന്നുവതിന്നിന്നാരത്രെ സമൎത്ഥൻ?
തിന്നാലിവനൊരു തൃപ്തിയുമില്ല.
കുന്നു കണക്കെ വിളമ്പും ചോറതു
തിന്നുവതിന്നൊരു താമസമില്ല
കരസമ്പുടം കണ്ടാൽ പിന്നെ
കരു വററിലയിൽ കാണുകയില്ല.
മിഹിരൻതന്നുടെ കരസമ്പുടം
മഹിതമതാമൊരു മന്നു കണക്കെ
ധൎമ്മാത്മജനുടെ ഭാഗ്യത്താലെ
നിൎമ്മലമാകിയൊരക്ഷയപാത്രം
കിട്ടിയമൂലം പട്ടിണിയില്ലിവ-
നഷ്ടിയ്ക്കൊട്ടുമരിഷ്ടവുമില്ലം

(മട്ടുമാറി.)

പരിപ്പു പപ്പടി തണുത്ത കിച്ചടി
എരിച്ച നാൽക്കറി പുളിച്ച മോറതു-
മൊഴിച്ച നല്ലൊരു കൊഴുത്ത കാളൻ
കുറുത്ത കാളൻ പുളിഞ്ചി നല്ലൊരു
നാരങ്ങാക്കറി ഇഞ്ചിത്തൈരതും
വറുത്ത കൂട്ടം മാങ്ങാക്കറിയും
പിരട്ടുമാങ്ങാ പീരക്കറിയും
വരട്ടുതേങ്ങാ ചക്കച്ചുളയും
പുരട്ടി വൎത്തിട്ടുമുപ്പേരികളും
എരട്ടി പപ്പടമപ്പം വടയും
തടിച്ചു നീണ്ടൊരു നേന്ത്രപ്പഴവും
തനിച്ചുനല്ലൊരു മേനിപ്പഴവും
ഇളുത്ത പൂവൻകദളിപ്പഴവും
കളുത്ത വെണ്ണ കണ്ണൻപഴവും
വെളുത്ത ചോറും പാൽപ്പായസവും
തിളച്ച പാലും പഞ്ചാരയതും

മനോജ്ഞമൂണിന വട്ടമിതിങ്ങിനെ.
ഇങ്ങിനെയുള്ള പദാൎത്ഥമതെല്ലാം
കണ്ണൊഴിയാതെ വിളമ്പിച്ചധികം
തിങ്ങി ഞെരുങ്ങിത്തിന്നുനിറച്ചും-
ഒന്നു ഞെളിഞ്ഞുപിരിഞ്ഞു തുടങ്ങും
പള്ളനിറഞ്ഞും കൊതിനിവൃത്തും
വല്ലാത്തുള്ളൊരു മോദത്തോടെ
പാഞ്ചാലിയുടെ നേരെ നോക്കി
പുഞ്ചിരി പൂണ്ടിവനൊന്നുരചെയ്യും
നാമൻവാഴപ്പിണ്ടിയെടുത്തിഹ
നാരുകളഞ്ഞുനുറുക്കെ നുറുക്കി
പാരമിടിച്ചു ചതച്ചതിനുടെ
ചാറുപിഴിഞ്ഞു കളഞ്ഞഥ കഴുകി
ചോരാതുള്ളൊരു ചട്ടിയിലാക്കി
ചേരും മുളകും മഞ്ഞളുമെല്ലാം
നീരുമൊഴിച്ചാ നളനരപാലനെ
നേരെ മനസ്സിൽ നിരൂപിച്ചുടനെ
സ്വൈരമടുപ്പത്താക്കീട്ടതിനുടെ
ചാരെ തന്നെ വസിച്ചുടനെ
നേരെ തീയും കത്തിച്ചതിനുടെ
നീരു തിളച്ചു വളച്ചഥ പൊന്നു-
നുമുഴുന്നു പരിപ്പും പയറും
കാറാതുള്ള വെളിച്ചെണ്ണയതിൽ
ചോരനിറത്തിൽ വറുത്തഥനാളി-
കേരമുടച്ചു ചിരകീട്ടല്പം
നേരമിളക്കിച്ചേൎത്തുടനിങ്ങിനെ
ചാരുചമച്ചുളവാക്കിയ നല്ലൊരു
സാരമതാകിയൊരുണ്ണിപ്പിണ്ടി

ത്തോരനസാരം കിട്ടുകിലെന്നോരു-
നാരയം ചോറിങ്ങു ഭുജിപ്പാൻ
നാരീമണിയെ! മതതടവില്ല.
നേരമ്പോക്കല്ലിതു പരമാൎത്ഥം
പാരാതിവിടെക്കൊണ്ടെന്നാലും
തടിയനിതിങ്ങിനെ പറയുന്നേരം
മടികൂടാതവളപ്പോൾ തന്നെ
അടികൂട്ടീടും എന്നു ഭയപ്പെ-
ട്ടടനെ തന്നോ കൊണ്ടുകൊടുക്കും
അന്നതശേഷം തിന്നുതടിച്ചോരു
പന്നി കണക്കിവനവശനായി
ശിക്ഷയിലിങ്ങനെ ഭക്ഷണമങ്ങുക-
ഴിച്ചു സുഖിച്ചു വസിച്ചീടുമ്പോൾ
സമരമതില്ലിനിയെന്നോൎത്തിവനും
സമയം ചെയ്യാൻ പലവിധമപ്പോൾ
സംഗരമുണ്ടെന്നു കേട്ടപ്പോൾ
ചങ്ങാതിക്കതി സങ്കടമായി
ദുഃഖംവേണ്ടാ വല്ലപ്രകാരം
സന്ധികഴിച്ചാൽ ഭോജനമിതെന്നും
പിഴയും ചെയ്യാം കാൎയ്യം തോറും
കിഴിയും വെച്ചുവണങ്ങാമെന്നും
പിടിയാത്തുള്ളോര വാക്കുകൾ പോരെ:
പഴുതേ പറവാൻ നാണമതില്ലേ?
വല്ലതുമൊന്നിഹ പോയി വരാം ഞാൻ".

(തുടരും)

# ഭാഗവതം ഭാഷ

(തുടൎച്ച)

അവിടെ രാത്രികളിൽ സ്ത്രീകളോടും അഹസ്സുകളിൽ പുരുഷന്മാരോടുംകൂടി ശ്രീഭഗവതി ഉപാസിക്കുന്നു. രമ്യകവൎഷത്തിങ്കൽ വൈവസ്വതമനു മത്സ്യമൂൎത്തിയെ ആരാധിക്കുന്നു. ഹിരണ്മയവൎഷത്തിങ്കൽ പിതൃഗണാധിപതിയായിരുന്ന അൎയ്യമാവു കൂൎമ്മമൂൎത്തിയെ സേവിക്കുന്നു. ഉത്തരകുരുക്കളിൽ ശ്രീവരാഹമൂൎത്തിയെ ഭൂമിദേവി സേവിക്കുന്നു. കിംപുരുഷവൎഷത്തിങ്കൽ ശ്രീഹനുമാൻ ശ്രീരാമനെ സേവിക്കുന്നു. ഭാരതവൎഷത്തിങ്കൽ ലോകാനുഗ്രഹാൎത്ഥമായി തപസ്സു ചെയ്യുന്ന നരനാരായണന്മാരെ സാവൎണ്ണിക്കു ജ്ഞാനോപദേശം ചെയ്യാൻ തുടങ്ങുന്ന ശ്രീനാരദൻ ഭജിക്കുന്നു. ഈ ഭാരതവൎഷത്തിൽ പുണ്യമായിരിക്കുന്ന പൎവ്വതങ്ങളും നദികളും അനേകമുള്ളതിങ്കൽ ജനിക്കുന്ന പുരുഷന്മാൎക്കു നാനാജാതിയായുള്ള ഗതിവിശേഷങ്ങളേയും മോക്ഷത്തേയും സാധിക്കാവൂ.

ഈ ജംബൂദ്വീപിനെ ചുററിയിരിക്കുന്ന ലവണസമുദ്രം നൂറായിരം യോജനയിടം. ഇതിനെ ചുററിയിരിക്കുന്ന പ്ലക്ഷദ്വീപം രണ്ടു ലക്ഷം യോജനയിടം. അവിടെ ലക്ഷം യോജന ഉയരമായി പൊന്മയമായിരിപ്പോരു പ്ലാശുണ്ട്. അതുകൊണ്ടു പ്ലക്ഷദ്വീപായി. അതിന്നധിപതിയായിരിക്കുന്ന പ്രിയവ്രതാത്മജൻ ഇധ്മജിഹ്വൻ തന്റെ ദ്വീപിനെ ഏഴു വൎഷമായി പകുത്തു പുത്രൎക്കു കൊടുത്താൻ. ശിവം, യശസ്യം, സുഭദ്രം, ശാന്തം, ക്ഷേമം, അമൃതം, അഭയം എന്നു വൎഷങ്ങൾക്കും അധിപതികൾക്കും പേർ. അവിടെ മൎയ്യാദാപൎവ്വതങ്ങളും നദികളും ഏഴേഴ്. മണിക്കൂടം, ശതശൃംഗം, ഇന്ദ്രസേനം, ജ്യോതിഷ്മാൻ, സുവൎണ്ണം, ഹിരണ്യഗ്രീവം, മേഘ

നാളും ഇവ പൎവ്വതങ്ങൾ; അരുണ, നൃമ്ണ, ആംഗിരസി, സാവിത്രി, സുപ്രഭ, ഋതംഭര, സത്യംഭര ഇവ നദികൾ; ഇ നദികളിലെ സ്നാനാചമനാദികളെക്കൊണ്ടു ശുദ്ധങ്ങളായിരിക്കുന്ന നാലു വൎണ്ണങ്ങൾ ഹംസന്മാർ, പതംഗന്മാർ, ഊൎദ്ധ്വായനന്മാർ, സത്യാംഗന്മാർ എന്നിവരായിരം സംവത്സരമായുസ്സോടെ ദേവതുല്യന്മാരായിരിക്കുന്ന രൂപാദിഗുണങ്ങളോടും കൂടി ഇരിക്കുന്നവർ സൂൎയ്യാത്മകനായിരിക്കുന്ന ഭഗവാനെ സേവിക്കുന്നോർ. വൎഷങ്ങളുടെ സംഖ്യയും പുരുഷരുടെ ഗുണങ്ങളും ആയുസ്സുമൊക്കും.

പ്ലക്ഷദ്വീപിന്നു പുറമെ, ഇക്ഷുസമുദ്രം രണ്ടു ലക്ഷം യോജനയിടം. അതിന്നു പുറമെ ശാന്മലിദ്വീപ് നാലു ലക്ഷം യോജനയിടം. അവിടെ ലക്ഷം യോജനയുയൎന്ന ശ്രീഗരുഡന്നധിവാസമായിരിപ്പോരു എലവു മരമുണ്ട്. അതുകൊണ്ടു ശാന്മലിദ്വീപായി. അതിന്നധിപതിയായിരുന്ന പ്രിയവ്രതാത്മജൻ യജ്ഞബാഹു തന്റെ ദ്വീപിനെ തന്റെ പുത്രൎക്കു പകുത്തു കൊടുത്താൻ. സുരോചനൻ, സൌമനസ്യൻ, രമണകൻ, ദേവബൎഹണൻ, പാരിഭദ്രൻ, ആപ്യായനൻ, അഭിജ്ഞാതൻ എന്നു വൎഷങ്ങൾക്കു പേർ. സ്വരസം, ശതശൃംഗം, വാമദേവം, കുന്ദം, മുകുന്ദം, പുഷ്പവൎഷം, സഹസ്രശ്രുതി എന്നു പൎവ്വതങ്ങൾ. അനുമതി, സിനീവാലി, സരസ്വതി, രജനി, നന്ദ, കുഹൂ, രാകാ എന്നു നദികൾ. ശ്രുതിധരന്മാർ, വീൎയ്യധരന്മാർ വസുന്ധരന്മാർ, ഇഷന്ധരന്മാർ എന്നു വൎണ്ണങ്ങൾ സോമാത്മകനായിരിക്കുന്ന ഭഗവാനെ ഉപാസിക്കുന്നു.

ശാന്മലിദ്വീപിന്നു പുറമെ സുരാസമുദ്രം. അതു നാലു ലക്ഷം. അതിന്നു പുറമെ കുശദ്വീപു എട്ടു ലക്ഷം. അവിടെയുള്ളോരു കുശസ്തംബം അഗ്നിസമാനമായിരിപ്പൊന്ന്. അതിന്റെ തേജസ്സുകൊണ്ടു ദിക്കൊക്കെ വിളങ്ങുന്നതുകൊണ്ടു കുശദ്വീപായി. അതിന്നധിപതിയായി പ്രിയവ്രതാത്മജൻ

ഹിരണ്യരോമാവ് തന്റെ ദ്വീപിനെ പുത്രർക്കു പകുത്തു കൊടുത്താൻ. വസുദം, ദൃഢം, കവിനാഭി, ഗുപ്തം, സത്യവ്രതം, വിപ്രം, വാമദേവം എന്നു വർഷങ്ങൾക്കു പേർ. ചക്രം, ശതമന്ത്രം, മാല ഇവ നദികൾ. കുശലന്മാർ, ഗോവിന്ദന്മാർ, അഭിയുക്തന്മാർ, കുലകന്മാർ ഈ വർണ്ണങ്ങൾ അഗ്നിസ്വരൂപനാകുന്ന ഭഗവാനെ യജിക്കുന്നു.

കുശദ്വീപിനു പുറമെ ഘൃതസമുദ്രം. അതെട്ടു ലക്ഷം. അതിനു പുറമെ ക്രൗഞ്ചദ്വീപായിരം ലക്ഷം. അവിടെ ക്രൗഞ്ചമെന്നൊരു പർവ്വതമുണ്ട്. സുബ്രഹ്മണ്യന്റെ തീവ്രായുധമേറ്റു പീഡിതമായിരിക്കുന്നു എങ്കിലും ക്ഷീരസമുദ്രത്തിലെ ജലംകൊണ്ടു നനയ്ക്കപ്പെട്ടു വരുന്നതാൽ രക്ഷിതമായി പേടിയാകാതെയിരിക്കുന്നു. അതുകൊണ്ടു ക്രൗഞ്ചദ്വീപായി. അതിന്റെ അധിപതിയാകുന്ന പ്രിയവ്രതാത്മജൻ ഘൃതപൃഷ്ഠൻ തന്റെ ദ്വീപിനെ പുത്രർക്കു പകുത്തു കൊടുത്താൻ. ആമം, മധുവഹം, മേഘപൃഷ്ഠം, ഭ്രാജിഷ്ഠം, ലോഹിതാർണ്ണം, വനസ്പതി, ഇവ വർഷങ്ങൾ. അഭയ, അമൃതൗഘ, ആര്യക, തീർത്ഥവതി, രൂപവതി, പവിത്ര, ശുക്ല ഇവ നദികൾ. ശുക്രന്മാർ, ഋഷഭന്മാർ, ദ്രവിണന്മാർ ഇവ വർണ്ണങ്ങൾ. ജലമയനായിരിക്കുന്ന ഭഗവാനെ ഉപാസിക്കുന്നു.

ക്രൗഞ്ചദ്വീപിനു പുറമെ ക്ഷീരസമുദ്രം. പതിനാറു ലക്ഷം. അതിനു പുറമെ ശാകദ്വീപം. മുപ്പത്തിരണ്ടു ലക്ഷം. അവിടെ ശാകം ദ്വീപിനു മുഴുവൻ സൌരഭ്യം വരുത്തി നില്ക്കുന്നതുകൊണ്ടു ശാകദ്വീപായി. അതിന്റെ അധിപതി പ്രിയവ്രതാത്മജൻ മേധാതിഥി തന്റെ ദ്വീപിനെ പകുത്തു പുത്രർക്കു കൊടുത്താൻ. പുരോജവൻ, വേപമാനൻ, ധൂമ്രനാസൻ, ചിത്രരഥൻ, ബഹുരൂപൻ, വിശ്വസാരൻ എന്നു രാജാക്കളുടേയും വർഷങ്ങളുടേയും പേർ. ഈശാനം, ഉരുശൃംഗം, ബലഭദ്രം, ശതകേസരം, സഹസ്രസ്രോതാവു, ദേവപാലൻ, മഹാനസൻ ഇവ പർവ്വതങ്ങൾ. അനഘ, ആ

ഷ്ടി, ഉഭയസ്പൃഷ്ടി, അപരാജ, പഞ്ചപദി, സഹസ്രശ്രുതി, വിധൃതി ഇവ നദികൾ. ഋതവ്രതന്മാർ, സത്യവ്രതന്മാർ, ദാനവ്രതന്മാർ, അനുവ്രതന്മാർ എന്നിവ വൎണ്ണങ്ങൾ. വായ്വാത്മാവായിരിക്കുന്ന ഭഗവാനെ സേവിക്കുന്നു.

ശാകദ്വീപിന്നു പുറമെ ദധിസമുദ്രം. മുപ്പത്തിരണ്ടു ലക്ഷം ഇടം. അതിന്റെ പുറമെ പുഷ്കരദ്വീപ് അറുപത്തിനാലു ലക്ഷം. അഗ്നിസമാനങ്ങളായി പൊന്മയങ്ങളായിരിക്കുന്ന പതിനായിരമിതളുള്ളോരു താമരപ്പൂവുണ്ട്. അതുകൊണ്ടു പുഷ്കരദ്വീപായി. ആ ദ്വീപിന്നു നടുവിലുണ്ടൊരു മൎയ്യാദാപൎവ്വതം മാനസോത്തരമെന്നു പേരായി ചുറ്റും കൂടിയിരിപ്പൊന്ന്. പതിനായിരം യോജന ഉയരം. അത്ര പരപ്പും. അതിന്റെ മുകളിൽ ലോകപാലന്മാൎക്കു നാൽവൎക്കും ഓരോ രാജധാനിയുണ്ട്. തന്റെ തന്റെ ദിക്കുകളിൽ, ഇമ്മാനസോത്തരത്തിന്മേൽ ആദിത്യരഥത്തിന്റെ ചക്രം പെരുമാറുന്നു. ഈ ദ്വീപിന്റെ അധിപതി പ്രിയവ്രതാത്മജൻ വീതിഹോത്രന്റെ പുത്രനായിരുന്ന രമണകനും ധാതുകനും കൊടുത്തുമാൻ. രണ്ടു വൎഷങ്ങളിലെയും ബ്രഹ്മാത്മകനായിരിക്കുന്ന ഭഗവാനെ മുക്തിസാധനമായിരിക്കുന്ന കൎമ്മംകൊണ്ടു ഭജിക്കുന്നോർ.

പുഷ്കരദ്വീപിന്റെ പുറമെ ശുദ്ധജലസമുദ്രം. അതറുപത്തിനാലു ലക്ഷം. അതിന്നു പുറത്തു ലോകാലോകപൎവ്വതത്തോളമൊക്കെ കാഞ്ചനഭൂമി. ആദിത്യനോടും ധ്രുവനോടുമുള്ള ജ്യോതിസ്സുകളെല്ലാററിന്റെ രശ്മികളും അപ്പൎവ്വതത്തിന്നകത്തെയുമത്രെ. അവ്വണ്ണമുയൎന്നു വട്ടം കൂടിയിരിപ്പൊന്ന് ലോകാലോകപൎവ്വതം. അമ്പതു കോടി യോജന ഉള്ളിടമുള്ള ഭൂമണ്ഡലത്തിൽ നാലിലൊന്നുണ്ട് ലോകാലോകത്തിന്നകം. അങ്ങിനെയിരിക്കുന്ന ലോകാലോകത്തിന്റെ മുകളിൽ ബ്രഹ്മനിയോഗത്താൽ നാലു ദിക്കുകളിലും ദിഗ്ഗജങ്ങൾ നില്ക്കുന്നു.

ഋഷഭൻ, പുഷ്കരൻ, വാമനൻ, അപരാജിതൻ എന്നു ഗജ
ങ്ങൾക്കു പേർ.

ഇങ്ങിനെ ലോകവിസ്താരം ചൊല്ലി. ഈ ഭൂമണ്ഡ
ലത്തോളം സ്വർഗ്ഗത്തിന്റെ വിസ്താരം. രണ്ടിന്നുമിടയിലുള്ളെ
ടം അന്തരിക്ഷം. അന്തരിക്ഷമദ്ധ്യത്തിങ്കലാദിത്യന്റെ ഗ
തി ഉത്തരായണമെന്നും ദക്ഷിണായനമെന്നും പേരായി. മ
ന്ദമായും ശീഘ്രമായും ഉള്ള ഗതികളെക്കൊണ്ടാദിത്യൻ അ
ഹോരാത്രങ്ങളെ ദീൎഘങ്ങളും ഹ്രസ്വങ്ങളും സമാനങ്ങളുമാക്കു
ന്നു. അവിടെ മേഷതുലാദികളിൽ വൎത്തിക്കുന്ന നാൾ അ
ഹോരാത്രങ്ങൾ സമാനങ്ങൾ. ഋഷഭാദികളിൽ വൎത്തിക്കുന്ന
നാൾ അഹസ്സുകൾ വൎദ്ധിക്കുന്നു. വൃശ്ചികാദികളിൽ വൎത്തി
ക്കുന്ന നാൾ രാത്രി വൎദ്ധിക്കുന്നു. ഇങ്ങിനെ ഉദയാസ്തമന
ങ്ങൾ ചെയ്യുന്നാദിത്യൻ മാനസോത്തരത്തിന്മേലെ പെരുമാ
റുന്നു. അമ്മാനസോത്തരത്തിന്റെ വട്ടം ഒമ്പതു കോടിയും
അമ്പത്തൊന്നു ലക്ഷവും യോജനയുണ്ടു്. അമ്മാനസോത്ത
രത്തിന്റെ മുകളിൽ മഹാമേരുവിന്നു തെല്ലു കിഴക്കു ഇന്ദ്ര
ന്റെ രാജധാനി ദേവധാനിയെന്നതിന്നു പേർ. തെക്കു യ
മന്റേതു സംയമനി. പടിഞ്ഞാറു വരുണന്റേതു നിമ്ലോച
നി. വടക്കു സോമന്റേതു വിഭാവരി. അവ നാലിലും ഭൂത
ങ്ങൾക്കു പ്രവൃത്തിനിമിത്തങ്ങളായിരിക്കുന്ന ഉദയമദ്ധ്യാഹ്നാ
സ്തമയാൎദ്ധരാത്രങ്ങൾ ആദിത്യഗതിക്കു തക്കവാറു പകൎന്നു പ
കൎന്നു രാശി ചക്രത്തിന്നു വേഗമേറുകയാൽ വലത്തൂടായിട്ടു വ
രുന്നു. യാതൊരേടത്തുദയം, അതിന്നു നേരെ മറുപുറത്തു
അസ്തമയം. യാതൊരേടത്തു മദ്ധ്യാഹ്നം, അതിന്റെ മറു
പുറത്തൎദ്ധരാത്രം. ഇന്ദ്രന്റെ പുരിയിൽനിന്നാദിത്യൻ യമ
പുരിക്കു ചെല്ലുന്നു പതിനഞ്ചു നാഴികകൊണ്ടു്. അവ്വഴി രണ്ടു
കോടിയും മുപ്പത്തേഴു ലക്ഷവും എഴുപത്തയ്യായിരവും യോജ
നയുണ്ടു്. ഇവ്വണ്ണമേ അവിടെ നിന്നു വരുണപുരിക്കും, അ
വിടെ നിന്നു സോമപുരിക്കും അവിടെ നിന്നിന്ദ്രപുരിക്കും. ഇ

ച്ചുന്നും മററു ചന്ദ്രാദി ഗ്രഹങ്ങളും നക്ഷത്രങ്ങളും ജ്യോതിശ്ച ക്രത്തിന്മേലെ ഉദയാസ്തമയങ്ങളെച്ചെയ്യുന്നു. സംവത്സരാത്മകമായിരിക്കുന്ന ചക്രമൊന്നാദിത്യരഥത്തിന്നു ചക്രമാകുന്നത്. അതിന്റെ അച്ചുതണ്ടു മഹാമേരുമൂൎദ്ധാവിങ്കലും നേമി മാനസോത്തരത്തിന്മേലും. ആദിത്യന്നു അരുണൻ സാരഥി. ബാലഖില്യന്മാർ സൂക്തവാക്യങ്ങളെക്കൊണ്ടു സ്തുതിക്കുന്നോർ. അവ്വണ്ണമെ മററുഋഷികൾ, ഗന്ധൎവ്വന്മാർ, അപ്സരസ്സുകൾ, നാഗസ്ത്രീകൾ, ഗ്രാമണികൾ, യാതുധാനന്മാർ, ദേവകൾ ഇവരേഴുവകയും വെവ്വേറെ മാസന്തോറും ആദിത്യനെ സേവിക്കുന്നോർ.

മഹാമേരുവിനെയും ധ്രുവനെയും കൂടി പ്രദക്ഷിണം ചെയ്യുന്ന ആദിത്യന്നു രാശികളെ എതിരിട്ടു ഗതി എന്നുള്ളതിന്നെങ്ങിനെ നാമറിയുമിപ്പോൾ? എന്ന പരീക്ഷിത്തിന്റെ ചോദ്യത്തിന്നുത്തരം കുലാലചക്രത്തോടുകൂടി തിരിയുന്ന പിപീലികാദികൾക്കു ഗതി വേറെ കാണപ്പെടുന്നു. പ്രദേശാന്തരത്തിങ്കൽ കാണുകയാൽ അവ്വണ്ണമെ മേരുവിനെയും ധ്രുവനെയും കൂടി പ്രദക്ഷിണം ചെയ്യുന്ന രാശിചക്രത്തോടെ തിരിയുന്ന ആദിത്യാദി ഗ്രഹങ്ങളുടെ ഗതിയും വേറെ കാണാം. നക്ഷത്രാന്തരത്തിങ്കലും രാശ്യന്തരത്തിങ്കലും കാണുകയാൽ ഇങ്ങിനെ ആദിത്യ രൂപനായിരുന്ന ഭഗവാന്റെ ഗതിവിശേഷങ്ങളെക്കൊണ്ടു അഹോരാത്രാദി കാലവിശേഷങ്ങളെല്ലാം. ഏവംഭൂതനായിരിക്കുന്ന ആദിത്യമണ്ഡലത്തിങ്കൽനിന്നു ലക്ഷം യോജന ഉയരത്തു ചന്ദ്രൻ ആദിത്യന്റെ സംവത്സരഗതിയെ മാസംകൊണ്ടു സാധിക്കുന്നോൻ. പൂൎവ്വപരപക്ഷങ്ങളെക്കൊണ്ടു പിതൃക്കൾക്കഹോരാത്രമുണ്ടാക്കുന്നോൻ. അവിടെ നിന്നു ലക്ഷം യോജന ഉയരത്തു നക്ഷത്രമാൎഗ്ഗം. അവിടെ നിന്നു രണ്ടു ലക്ഷം യോജന ഉയരത്തു ശുക്രൻ. അവിടെ നിന്നു രണ്ടു ലക്ഷം യോജന ഉയരത്തു ബുധൻ. അവരിരുവൎക്കും ആദിത്യനോടൊക്കും ഗതി. ബുധങ്കൽനിന്നു ല

ക്ഷം യോജന ഉയരത്തു ചൊവ്വാ. അവൻ മൂന്നു പക്ഷങ്ങ
ളെക്കൊണ്ടു രാശിയിൽ നടക്കുന്നു. വക്രഗതി ഇല്ലാത്ത നാൾ
ചൊവ്വ നില്ക്കുന്നതിന്നു രണ്ടു ലക്ഷം രണ്ടു യോജന ഉയരത്തു
ബൃഹസ്പതി. സംവത്സരംകൊണ്ടു രാശിയിൽ നടക്കുന്നു. വീ
ണ്ടും രണ്ടു ലക്ഷം യോജന ഉയരത്തു ശനി. അവൻ മുപ്പതു
മാസങ്ങൾകൊണ്ടു രാശിയിൽ നടക്കുന്നു. അവററിന്റെ
പതിനൊന്നു യോജന ഉയരത്തു സപ്തർഷികൾ. അവിടെ നി
ന്നു പതിമൂന്നു യോജന ഉയരത്തു ധ്രുവൻ. അവന്റെ ലോ
കം ജ്യോതിർഗ്ഗണങ്ങളെല്ലാററിന്നും ആശ്രയമാകുന്നത്. യ
ഥാധാന്യങ്ങളെത്തിരിക്കുന്ന പശുക്കൾക്കു തിരിക്കുററി ആശ്രയ
മായിരിക്കുന്നു എന്ന പോലെ ജ്യോതിശ്ചക്രമെല്ലാം ഭഗവാ
ന്റെ യോഗധാരണാത്മകമായിരിക്കുന്ന സംസാര ശരീരത്തി
ങ്കലും എന്നുണ്ടു ചിലർ പറയുന്നു. അവിടെ ശിംശുമാരന്റെ
പുച്ഛാഗ്രത്തിങ്കലും ധ്രുവൻ, പ്രജാപതി, അഗ്നി, ഇന്ദ്രൻ, ധ
ർമ്മദേവൻ ഇവർ ക്രമത്താലെ. ധാതാവും വിധാതാവും പുച്ഛ
മൂലത്തിങ്കൽ, അരപ്രദേശത്തിങ്കൽ സപ്തർഷികൾ, രണ്ടു വശ
ത്തും നക്ഷത്രങ്ങൾ, ആകാശഗംഗ വയററിൽ, ഉത്തരോഷ്ഠ
ത്തിങ്കലഗസ്ത്യൻ, അധരോഷ്ഠത്തിങ്കൽ യമൻ, മുഖത്തിങ്കല
നംഗൻ, ഉപസ്ഥത്തിങ്കൽ ശനി, കഴുത്തിൽ ബൃഹസ്പതി, മാറ
ത്താദിത്യൻ, ഹൃദയത്തിങ്കൽ വിഷ്ണു, മനസ്സിൽ ചന്ദ്രൻ, നാ
ഭിയിങ്കൽ ശുക്രൻ, കരങ്ങളിലശ്വിനിദേവകൾ, പ്രാണങ്കൽ
ബുധൻ, കഴുത്തിൽ രാഹു, സർവ്വാംഗങ്ങളിലും കേതുക്കൾ, മ
ററുള്ള ജ്യോതിസ്സുകൾ രോമങ്ങളിൽ. ഇച്ചൊന്ന സംസ്ഥാനം
ഭഗവാന്റെ സർവ്വദേവതാമയമാകുന്ന രൂപമുപാസിച്ചാൽ
പാപക്ഷയകരമായിരിപ്പൊന്ന്.

ആദിത്യ മണ്ഡലത്തിങ്കൽനിന്നു പതിനായിരം യോജ
ന താഴത്തു രാഹു. അവിടെ നിന്നു പതിനായിരം യോജ
ന താഴത്തു സിദ്ധവിദ്യാധരാദികളുടെ ലോകം. അതിന്നു
താഴത്ത മേഘമാർഗ്ഗത്തോളമുള്ളതു രാക്ഷസപിശാചാദികളു

ടെ ലോകം. മേലമാറ്റത്തിങ്കൽനിന്നായിരം യോജന താഴത്തു ഭൂമണ്ഡലം. ഭൂമിക്കു താഴത്തേഴ വിവരങ്ങൾ ക്രമത്താലെ ഒന്നിൽനിന്നു ഒമ്പതിനായിരം യോജന വഴി താഴത്തെല്ലാം അതലം, വിതലം, സുതലം, തലാതലം, മഹാതലം, പാതാളം എന്നിവററിന്നു പേർ. സ്വർഗ്ഗത്തെക്കാൾ സുഖതരങ്ങളായിരിക്കുന്ന ഇവററിൽ അസുരകളും നാഗങ്ങളുമിരിപ്പുണ്ടു. അതലത്തിൽ മയപുത്രബലനാകുന്ന അസുരനിരിപ്പിതു്. വിതലത്തിൽ ശ്രീമഹാദേവൻ ഹാടകേശ്വരനെന്ന തിരുനാമമുടയവനായി ശ്രീപാർവ്വതിയോടുകൂടി മൈഥുനത്തെ ആചരിച്ചു വസിക്കുന്നു. ഭഗവാന്റെയും ഭഗവതിയുടേയും വീർയ്യത്തിങ്കൽനിന്നാകുന്നു ഹാടകിയാകുന്ന നദി അഗ്നിയാൽ ദഹിക്കപ്പെട്ടുണ്ടാകുന്നതു്. ഹാടകമാകുന്ന സ്വർണ്ണം അസുരകൾക്കാഭരണമാകുന്നതു്. സുതലത്തിൽ മഹാബലിയിരിക്കുന്നു. ഭാഗവതോത്തമനായിരിക്കുന്ന അവന്റെ മാഹാത്മ്യം അഷ്ടമത്തിൽ ചൊല്ലുന്നു. തലാതലത്തിൽ യമനാകുന്ന സുരൻ ശ്രീമഹാദേവനാൽ രക്ഷിക്കപ്പെട്ടു നിർഭയനായി വസിക്കുന്നോൻ. മഹാതലത്തിൽ ക്രോധവശമാകുന്ന സർപ്പഗണമിരിക്കുന്നു. രസാതലത്തിൽ ബഹുവിധമായിരിക്കുന്ന സുരകളോടുകൂടി നിവാതകവചന്മാരിരിപ്പതു്. പാതാളത്തിൽ വാസുകിപ്രഭൃതി നാഗങ്ങളിരിപ്പതു്. അവിടെ നിന്നു മുപ്പതിനായിരം യോജന താഴത്തു അന്തകന്റെ സ്ഥിതി.

ഇങ്ങിനെ ലോകസംസ്ഥാനം കേട്ടു വിചാരിച്ചാൻ പരീക്ഷിത്തു്. നരകങ്ങളെന്നു ചില ദേശവിശേഷങ്ങളോ അല്ലയോ? ദേശവിശേഷങ്ങളാകിലെവിടെ? എന്നുള്ള ചോദ്യത്തിന് ഉത്തരം ത്രൈലോക്യത്തിന്നകത്തു ഭൂമിക്കുതാഴത്തുബ്രഹ്മാണ്ഡകടാഹത്തിലകത്തിരിപ്പതാണെന്നു ചിലർ; ഇരിപ്പതെട്ടെന്നു ചിലർ. താമിസ്രം, അന്ധതാമിസ്രം, രൌരവം, മഹാരൌരവം, കുംഭീപാകം, കാലസൂത്രം, അസിപത്രവനം, സൂ

ചീമുഖം, സാരമേയാദനം, അവീചി, അയോരതപാനം, ഇങ്ങിനെ ഇരുപത്തെട്ടും നാനാജാതിയായുള്ള ദണ്ഡത്തിന്നു സ്ഥാനങ്ങൾ. അവിടെ ഇങ്ങിനെ വിശേഷം:—

പരദ്രവ്യങ്ങളെ അപഹരിക്കുന്നവന്നു താമിസ്രനരകത്തിൽ അനശനാദി ദണ്ഡങ്ങൾ. കൊന്നു തട്ടിപ്പറിക്കുന്നവന്ന് അന്ധതാമിസ്രാദികളായിരിക്കുന്ന ദണ്ഡങ്ങൾ. ലോകോപദ്രവംകൊണ്ടു കുടുംബമേ ഭരിക്കുന്നവന്നു രൌരവത്തിൽ രുരുക്കളാൽ ദണ്ഡം. പശുപക്ഷികളുടെ പ്രാണനിരോധത്തെ ചെയ്യുന്നവൻ കുംഭീപാകത്തിൽ തിളക്കുന്നൊരെണ്ണയിൽ ദണ്ഡമനുഭവിക്കും. ഗുരുജനത്തേയും ബ്രാഹ്മണരേയും ഉപദ്രവിക്കുന്നവന്നു പഴുക്കെച്ചുട്ട ചെമ്പുകൊണ്ടു തപിപ്പിച്ചിരിക്കുന്ന കാലസൂത്രത്തിൽ ആദിത്യാദികളെക്കൊണ്ടു താപം. സ്വധർമ്മം കളഞ്ഞു അപമാർഗ്ഗം കൊള്ളുന്നവന്ന് അസിപത്രവനത്തിൽ വാറുകൊണ്ടടിപെടുന്നു. രാജാവാകിലും രാജഭൃത്യനാകിലും അദണ്ഡ്യദണ്ഡംതാൻ, ബ്രാഹ്മണന്നു ശരീരദണ്ഡംതാൻ ചെയ്യുന്നവൻ സൂകരമുഖത്തിൽ പന്നികളാൽ ദണ്ഡിക്കുന്നോൻ. പരവ്യഥയെ അറിയാതെയിരിക്കുന്ന ജന്തുക്കൾക്കു താനറിഞ്ഞിരുന്നു വ്യഥയെ വധിക്കുന്നവൻ അന്ധകൂപത്തിൽ നാനാജന്തുക്കളാൽ നാനാപ്രകാരം ദണ്ഡിക്കപ്പെടുന്നോൻ. ആർക്കുമേതുംകൊടാതെ താനെ ഭുജിക്കുന്നവൻ കൃമിഭോജനത്തിങ്കൽ കൃമികളാൽ ഭുജിക്കപ്പെടുന്നോൻ. ഹിരണ്യരജതാദി കക്കുന്നവനെ സന്ദംശത്തിൽ പഴുക്കെ ചുട്ടു വലിക്കുന്നോർ. അഗമ്യഗമനം ചെയ്യുന്ന സ്ത്രീകളേയും പുരുഷരേയും പഴുക്കെച്ചുട്ട ഇരിമ്പുദണ്ഡുംകൊണ്ടു ദണ്ഡം. അമര്യാദശീലരായി സർവ്വ വർണ്ണങ്ങളേയും പ്രാപിക്കുന്നവരെ വജ്രംകൊണ്ടു ദണ്ഡിക്കുന്നോർ. രാജാവാകിലും രാജഭൃത്യനാകിലും രാജ്യത്തിങ്കലേ മര്യാദ കളയുന്നവൻ വൈതരിണിയാകുന്ന നദിയിലെ ജലസത്വങ്ങളാൽ കടിക്കപ്പെടുന്നോൻ. ശൂദ്രസ്ത്രീക്കു ഭർത്താവായി തന്റെ നിയമങ്ങളെക്കള

ന്നു വൎത്തിക്കുന്ന ബ്രാഹ്മണൻ പൂയോദത്തിൽ നീണാൾ കി
ടക്കപ്പെടുന്നോൻ. കുതിര മേയ്ക്കുന്ന വൈശ്യനേയും നായാടു
ന്ന ബ്രാഹ്മണരെയും പ്രാണരോധത്തിൽ യമപുരുഷന്മാർ ലാക്കാ
യിവെച്ചെയ്യുന്നോർ. ധൎമ്മബുദ്ധികൂടാതെ ഡംഭുകൊണ്ടു യ
ജ്ഞപശുക്കളെ ഹിംസിക്കുന്നവർ വിശസനത്തിലായുധങ്ങ
ളെക്കൊണ്ടു ഖണ്ഡിക്കപ്പെടുന്നോർ. വിഷംകൊടുത്തു കൊ
ന്നും കക്കയും ചതിക്കയും ചെയ്യുന്നവർ സാരമേയാദന
ത്തിൽ ശ്വാക്കളെക്കൊണ്ടു കടിപ്പിക്കപ്പെടുന്നോർ. ദ്രവ്യമിട
യിട്ടു സാക്ഷിയായിരിക്കുന്നവർ പൊളി പറഞ്ഞാൽ അവർ
അവീചിയാകുന്ന വൃക്ഷത്തിന്മേൽനിന്നു കല്ലിന്മേൽ വീണു ത
ല ചിതറുന്നോർ. അഗ്നിഹോത്രി താൻ ഗൃഹസ്ഥൻതാൻ സു
രാപാനം ചെയ്താലവരെ നരകത്തിലിട്ടു ഇരുമ്പുരുക്കി വായിൽ
വീഴ്ത്തുന്നോർ. സ്വഭാൎയ്യയുടെ രേതസ്സിനെ പാനം ചെയ്യു
ന്നോർ രേതഃകുല്യയിൽ വീണു രേതസ്സിനെ പാനം ചെയ്യു
ന്നോർ. വൎണ്ണാശ്രമാദികളെക്കൊണ്ടുതന്നെ കാലം പോക്കു
ന്നവരെ ക്ഷാരകൂടത്തിൽ തല കീഴ്പാടാക്കി മുക്കുന്നോർ. പു
രുഷമേധം ചെയ്യുന്നവരെ രാക്ഷസരായുധംകൊണ്ടു ഖണ്ഡി
ച്ചു രുധിരപാനം ചെയ്തു ദണ്ഡിക്കുന്നോർ. ജന്തുക്കളെ വി
ശ്വസിപ്പിച്ചു ശൂലാദികളിൽ ദണ്ഡിക്കുന്നവർ ശൂലപ്രോതത്തിൽ
ദണ്ഡിക്കപ്പെടുന്നോർ. ജന്തുക്കൾക്കു നടുക്കം വരുത്തുന്നവർ ദന്ദ
ശൂകങ്ങളാൽ ഭക്ഷിക്കപ്പെടുന്നോർ. ഭൂതങ്ങളെ ഗുഹകളിലി
ട്ടടക്കുന്നവൎക്കു അവടനിരോധത്താൽ വിഷാഗ്നിയാൽ ദണ്ഡം.
ഗൃഹാഗതന്മാരായിരിക്കുന്ന അതിഥികളെ ക്രൂരമായി നോക്കു
ന്നവരെ പൎയ്യാവൎത്തനമാകുന്ന നരകത്തിൽ ഗൃദ്ധ്രാദികൾ ക
ണ്ണുകൊത്തീട്ടു ദണ്ഡം. അതിലോഭംകൊണ്ടു പരവശബുദ്ധി
യായി അൎത്ഥത്തെ ധൎമ്മത്തിങ്കൽ വിനിയോഗിക്കാതെ രക്ഷി
ക്കുന്നവരെ സൂചീമുഖനരകത്തിൽ യമദൂതന്മാർ സൎവ്വാംഗ
ങ്ങളിലും സൂചികൊണ്ടു തുളച്ചു ചരടിട്ടു ദണ്ഡിക്കുന്നോർ. ഇ
ങ്ങിനെ ചെയ്യുന്ന നരകങ്ങളോരോ വകയെ അനേകം ജാതി

യായുള്ള പാപിഷ്ഠന്മാൎക്കായി വക തിരിക്കുന്നു. സ്വൎഗ്ഗലോകങ്ങൾ പുണ്യവിഷയങ്ങൾ ഇവ രണ്ടിന്നും മാൎജ്ജനസ്ഥാനം ഭാരതഖണ്ഡം. തുല്യങ്ങളായിരിക്കുന്ന പുണ്യപാപങ്ങളെക്കൊണ്ടിവിടെ ജനിക്കുന്നതു നിവൃത്തിമാൎഗ്ഗം. മഹൎല്ലോകാദി വിശിഷ്ടമാകുന്നത് എന്നതാദിയിൽ ചൊല്ലി. പതിന്നാലു ലോകവും കൂടിയതു ബ്രഹ്മാണ്ഡം. എന്നിതെല്ലാം പഞ്ചമസ്കന്ധംകൊണ്ടു ചൊല്ലിയത്.

ശ്രീനാരായണായനമഃ

## ഇനി ഷഷ്ഠസ്കന്ധം.

ഷഷ്ഠസ്കന്ധംകൊണ്ടു പോഷണത്തെ ചൊല്ലുന്നു. പോഷണമെന്നാൽ ഭഗവദനുഗ്രഹം. ഇച്ചൊന്ന നരകങ്ങളെ പ്രാപിയായ്വാൻ എന്തുപായമെന്നു പരീക്ഷിത്തു വിചാരിച്ച കാലത്ത് അതിന്നുത്തരമായരുളിച്ചെയ്തു ശ്രീശുകൻ:—

ഭഗവദനുഗ്രഹത്തെ അജാമിളചരിതാദികളെക്കൊണ്ടു ചൊല്ലുന്നു. പാപത്തിന്നു പ്രായശ്ചിത്തമായിരുന്നു നരകങ്ങൾ, അവററിലൊന്നും ഭക്തിമാൎഗ്ഗത്തിന്നൊത്തിട്ടില്ല. നാമസങ്കീൎത്തനാദി ലക്ഷണയായിരുന്ന ഭക്തിയെക്കൊണ്ടു സകല പാപങ്ങൾക്കുമത്യന്തം പരിഹാരം വരും. എന്നതിനെ സാധിപ്പാൻ അജാമിളചരിതം— കന്യാകുബ്ജത്തിലജാമിളനെന്നു പ്രസിദ്ധനായിരിക്കുന്നവൻ ശൂദ്രസ്ത്രീക്കു ഭൎത്താവായി; സദാചാരങ്ങളെക്കളഞ്ഞു ദ്യൂതകൈതവചൌൎയ്യാദികളെക്കൊണ്ടാൎജ്ജിതമായിരുന്ന അൎത്ഥംകൊണ്ടു ശൂദ്രകുഡുംബം ഭരിച്ചു ജീവിക്കുന്നോരു ബ്രാഹ്മണൻ വൃദ്ധനായി മരിപ്പാൻ തുടങ്ങുന്ന കാലത്തു യമദൂതന്മാരെക്കണ്ടു പേടിച്ച് "നാരായണ"നെന്നു പേരാകുന്ന വേശ്യാപുത്രനെ വിളിക്കുന്ന കാലത്തു

മരിപ്പാൻ തുടങ്ങുന്നവൻെറ വായിൽനിന്നു പുറപ്പെട്ട ഭഗവാൻെറ നാമത്തെക്കേട്ടു വിഷ്ണുദൂതന്മാർ വന്നു യമദൂതന്മാരെ തടുത്തു കയറു മുറിച്ചാർ. "ഇന്നു ഞങ്ങളെ തടുക്കുന്നു ഭഗവാന്മാർ. ആദരിക്കവേണ്ടുവോർ ഞങ്ങൾ; എന്തു ഹേതുവായി ഞങ്ങളെത്തടുക്കുന്നു?" എന്നു യമദൂതന്മാർ ചൊല്ലി കേട്ടു ചൊന്നാർ വിഷ്ണുദൂതന്മാർ. "നിങ്ങൾ ധർമ്മരാജാവിൻെറ ദൂതന്മാരെന്നിരിക്കുന്നതാകിൽ ധർമ്മാധർമ്മങ്ങളുടെ ലക്ഷണവും ദണ്ഡപ്രകാരവും അതിൻെറ സ്ഥാനവും ചൊല്ലുവിനെന്നു വിഷ്ണുദൂതന്മാർ ചൊല്ലി കേട്ടു ചൊന്നാർ യമദൂതന്മാർ. "വേദവിഹിതകർമ്മം ധർമ്മം; സാക്ഷിഭൂതന്മാരായിരിക്കുന്ന സൂര്യാദികളാൽ കാണപ്പെടുന്ന അധർമ്മങ്ങൾ ദണ്ഡത്തിനു സ്ഥാനം; സകല ശരീരികൾക്കും അതു ഗുണാധീനങ്ങളായിട്ടുണ്ടാകയാൽ ദണ്ഡം പലർക്കുമുണ്ടു; കർമ്മബന്ധത്തിൻെറ നാശം ജന്മദുഃഖവിമോചനം; ഭഗവതുപാസകൊണ്ടു മോക്ഷം ലഭിക്കാവൂന്നു." എന്നിങ്ങിനെ സാമാന്യം ധർമ്മങ്ങളെച്ചൊല്ലി അജാമിളൻെറ ദൌഷ്ട്യതയെ ചൊന്നാർ. "ഇവൻ അഭിജാതനായി ശീലവൃത്താദിഗുണങ്ങളോടുകൂടി ബ്രാഹ്മണോത്തമനായിരുന്നവനൊരുനാൾ പിതൃനിയോഗത്താൽ സമിൽകുശാദികളെക്കൊണ്ടുവരുവാൻ വനത്തിൽ പോയേടത്തു പലരും ശൂദ്രസ്ത്രീയും കൂടി മദ്യപാനം ചെയ്തു ഉന്മത്തരായി ക്രീഡിക്കുന്നവരെക്കണ്ടു കാമമോഹിതനായി അജാമിളനും കർമ്മത്തെയും ധർമ്മത്തെയും കളഞ്ഞു ശൂദ്രസ്ത്രീയെ പരിഗ്രഹിച്ച് അവളുടെ പ്രസാദം വരുത്തുവാൻ വ്യാപരിച്ചാൻ വളരെക്കാലം — പിതാവിനുണ്ടായിരുന്ന ദ്രവ്യമൊടുങ്ങിയ ശേഷം ചൂതു പൊരുകയും കക്കയും ചെയ്തു തുടങ്ങിനാൻ. ഇവിധം വിക്രിയകളെക്കൊണ്ടു അർത്ഥമാപാദിച്ചവളുമവളുടെ കുഡുംബത്തെയും ഭരിക്കുന്നവനു എണ്പത്തെട്ടു വയസ്സു കഴിഞ്ഞു. അക്കാലം മുഴുവൻ പാപമെ ചെയ്തിട്ടുള്ളൂ. ഇവനെ ദണ്ഡിപ്പിപ്പാൻ ധർമ്മദേവൻ നിയോഗത്താൽ ഞങ്ങൾ കൊണ്ടുപോ

കന്നു"" എന്നിങ്ങിനെ യമദൂതന്മാരുടെ വചനത്തെകേട്ടു ചൊന്നാർ വിഷ്ണുദൂതന്മാർ. "എന്നെ! കഷ്ടമെ! ധർമ്മപാലന്മാരായിരിക്കുന്ന നിങ്ങളുടെ ധർമ്മസഭയിൽ എന്തിങ്ങിനെ അധർമ്മമുളായ വാറ്? ഒരു നുറുങ്ങു പാപമില്ലാത്ത ഇവനെ ദണ്ഡിപ്പിപ്പാനെല്ലൊ നിങ്ങൾ തുടങ്ങുന്നു. സർവ്വലോകത്തിനും ആശ്രയനായിരുന്ന ധർമ്മദേവൻ ധർമ്മങ്ങളെ അറിയാഞ്ഞാൽ എന്തു ലോകങ്ങൾക്കാശ്രയമാകുന്നത്? ഇവനിജ്ജന്മംകൊണ്ടെയല്ല, മുജ്ജന്മങ്ങളെല്ലാംകൊണ്ടും ചെയ്ത പാപങ്ങളെല്ലാററിനും ചതുരക്ഷരമായിരുന്ന "നാരായണ" പദംകൊണ്ടു പ്രായശ്ചിത്തം ചെയ്തിരിക്കുന്ന ഇവനെ ബന്ധത്തിന്നു കൊണ്ടുപോകരുത്. നാനാപ്രകാരേണ പാപഹാരിയെന്നു ചൊല്ലപ്പെടുന്ന ഭഗവന്നാമം സർവ്വപാപങ്ങൾക്കും പ്രായശ്ചിത്തം. അവിടെ സംശയമുണ്ടാകിൽ നിങ്ങളുടെ സ്വാമി പക്കൽ കേട്ടുകൊൾവിൻ." എന്നിങ്ങിനെ ചൊല്ലിത്തടുക്കപ്പെട്ടു യമദൂതന്മാർ യമരാജധാനിയെ പ്രാപിച്ച് ധർമ്മരാജാവിനോടു വൃത്താന്തമറിയിച്ചാർ. വിഷ്ണു ദൂതന്മാരാൽ രക്ഷിതനായ ബ്രാഹ്മണൻ ഭഗവച്ചരിതം അവരോടു പറവാൻ തുടങ്ങുമ്പോൾ മറഞ്ഞു കൊണ്ടാർ വിഷ്ണുദൂതന്മാർ. അനന്തരമജാമിളൻ വിഷ്ണു ദൂതർ പക്കൽനിന്നു ഭഗവതധർമ്മം കേട്ടു വേറെ ഭഗവാങ്കൽ ഭക്തിയോടും വിവേകവൈരാഗ്യങ്ങളോടുംകൂടി ഭഗവദുപാസനം ചെയ്തു പുരുഷാർത്ഥം സാധിപ്പു എന്നു നിശ്ചയിച്ചു ഗംഗാതീരം പ്രാപിച്ച് അവിടെ തീർത്ഥസ്നാനംകൊണ്ടു ശുദ്ധശരീരനായി ഇന്ദ്രിയങ്ങളെ ജയിച്ച് ഭഗവാനെ ഉപാസിക്കുന്ന കാലത്തു മുന്നം രക്ഷിച്ച വിഷ്ണുദൂതന്മാർ വന്നു അജാമിളനെ വിമാനത്തിന്മേൽ കരേററി വിഷ്ണുലോകത്തിന്നു കൊണ്ടു പോയാർ.

ഇങ്ങിനെ അതിശയിച്ചോരു പാപംകൊണ്ടു നരകത്തിൽ വീഴുവാൻ തുടങ്ങിയ അജാമിളൻ നിരുനാമത്താലെ രക്ഷിതനായി. എന്നാലിതിനോടൊത്തോരു പുണ്യമില്ല.

തടുക്കപ്പെട്ട യമഭൃത്യന്മാർ യമനൊടു ചൊന്നാർ. പുണ്യ
പാപങ്ങളെച്ചെയ്യുന്നലോകങ്ങൾക്ക നിയന്താക്കളായും പലരു
ണ്ടൊ ഭഗവാനേ! നിന്തിരുവടി ഒരുത്തനല്ലൊ ഇത്ര നാളും
ദണ്ഡത്തെ വിനിയോഗിച്ചത്. അങ്ങിനത്തെ ഭഗവാന്റെ
കല്പനക്ക തടവേറവു. നിയോഗത്താലെ ഞങ്ങളൊരു പാ
പി യാതനാഗൃഹത്തിൽ പോയിരുന്നൊരു കാലത്തു "നാ
രായണ" എന്ന കരഞ്ഞവനെ നാൽവർ സിദ്ധന്മാർ "പേ
ടിയാതെ" എന്ന ചൊല്ലി, പാശത്തെ അറുത്തു പറിച്ചുകൊ
ണ്ടു പോയാർ. അവരാരെന്ന ചൊല്ലുവേണം ഞങ്ങൾക്ക്.
അതു കേട്ടു ധർമ്മരാജാവ് ഭഗവാനെ വന്ദിച്ചു നിന്നരുളിച്ചെ
യ്തു:— ഞാനൊന്നിയെ ഉണ്ടു ഈശ്വരൻ ജഗത്തിന്നു; നാമുമ
തെയാളതുകൊണ്ടത്രെ വ്യാപാരങ്ങളെച്ചെയ്യുന്നു; ഭഗവാ
ന്റെ ആജ്ഞയിലടങ്ങാത്തവരാരുമില്ല; തന്തിരുവടിയുടെ തി
രുനാമങ്ങളെല്ലാററിനും പ്രായശ്ചിത്തങ്ങൾ. അവററെ ഉച്ച
രിക്കയും തന്തിരുവടി സേവിക്കയും ചെയ്യുന്നവരെ നാമുക്ക ദ
ണ്ഡിപ്പിക്കരുത്. അങ്ങിനത്തെ ഭഗവാന്റെ പരിജനം ഭ
ക്താനുഗ്രഹത്തിന്ന ലോകങ്ങളിൽ പെരുമാറുന്നു ഞായം.
അവിടമൊഴിത്തു വേണം നിങ്ങൾ പെരുമാറുവാൻ. അറിയാ
തെ ചെയ്ത പിഴ ക്ഷമിച്ചു തന്തിരുവടിക്ക നമസ്കാരം— എ
ന്നിങ്ങിനെ യമന്റെ വചനത്തെക്കേട്ടു അന്നു തുടങ്ങി ഭാഗ
വതന്മാരെ ശങ്കിച്ചു പെരുമാറുന്നു യമഭൃത്യന്മാർ.

ഇങ്ങിനെ അജാമിളന്റെ അനുഗ്രഹത്തെച്ചൊല്ലീട്ട് ഇ
ന്ദ്രാനുഗ്രഹത്തെച്ചൊല്ലുവാൻ തുടങ്ങുന്നിടത്തു മുമ്പിൽ സൃഷ്ടി
ചൊല്ലുന്നു.

ലബ്ധവരന്മാരായി സമുദ്രത്തിൽനിന്ന കരേറിയ പ്രചേ
താക്കളാൽ . . . ങ്ങളെക്കണ്ടു ചന്ദ്രനാവരെ അനുനയിച്ച് പ്ര
സാദിപ്പിച്ച് വൃക്ഷങ്ങളുടെ അനർത്ഥം തീർത്തുക . . . ർയ്യയാക്കി
ക്കൊടുത്തു. പ്രചേതാക്കൾ പത്തുപേരൊക്കെ അവളെ വിവാ
ഹം ചെയ്തു ദക്ഷ . . . ദക്ഷൻ മനസ്സുകൊണ്ടു അനേകം പ്രജ

കളെ സൃഷ്ടിച്ചതുകൊണ്ടു പോരാഞ്ഞു വിന്ധ്യൻ പർവ്വതത്തി
ന്മേൽ നിന്നു . . . ന്നഹംസഗുഹ്യകംകൊണ്ടു വിഷ്ണുഭഗവാനെ
സ്തുതിച്ചതുകൊണ്ടു പ്രസന്നനായി പ്രത്യക്ഷനായ ഭഗവാനെ
കണ്ടു വന്ദിച്ചു തന്തിരുവടിയാൽ ദത്തയായ അസിക്നിയായ
കന്യകയെ വിവാഹം ചെയ്തു അവളിൽ ഹര്യശ്വന്മാരെന്ന
പതിനായിരം പുത്രരെ ജനിപ്പിച്ചു. അവർകൾ, പിതൃയോ
ഗത്താൽ പ്രജാസർഗ്ഗത്തിന്നു തപസ്സു ചെയ്യുന്നവർ, ശ്രീനാര
ദൻെറ നിയോഗത്താൽ സന്ന്യസിച്ചാർ. ദക്ഷൻ പിന്നെ
ബ്രഹ്മയോഗത്താൽ ശക്തിയിൽ ശബലാശ്വന്മാരെ സൃഷ്ടിച്ചു.
അവരായിരവും ഹര്യശ്വന്മാരെപ്പോലെ ശ്രീനാരദാനുശാസ
നത്താൽ സന്ന്യസിച്ചാർ. അനന്തരം ദക്ഷൻ കുപിതനായി
ശ്രീനാരദനെ ശപിച്ചാൻ. പിന്നെയും ബ്രഹ്മനാലനുനീത
നായി സ്വശക്തിയിലറുപതു കന്യകമാരെ . . . ഭർത്താക്കൾക്ക
കൊടുപ്പതും ചെയ്താൻ. ധർമ്മദേവന്നു കൊടുത്തതു പത്ത്.
കശ്യപന്നു കൊടുത്തതു പത്ത്. ഇന്ദുന്നു കൊടുത്തതു ഇരുപത്തേ
ഴ്. ഭൂതന്നും അംഗിരാവിന്നും കൃശാശ്വന്നും കൊടുത്തതു . . .
മറ്റവർ നാൽവരെയും താർക്ഷ്യന്ന്. അവിടെ വിശ്വദേവകളും
സാദ്ധ്യന്മാരും വസുക്കളും അർയ്യമാവും മരുന്മാരും ഇവരെല്ലാം
ധർമ്മദേവൻെറ പുത്രർ. അദിതി, ദിതി, ദനു, കാഷ്ഠ, അ
രിഷ്ട, സുരസ, ഇള, മുനി, ക്രോധവശ, താമ്ര, സുരഭി, സര
മതി ഇവർ കാശ്യപൻെറ ഭാര്യമാർ. ഇവരുടെ സന്തതികൊ
ണ്ടു ത്രൈലോക്യം നിറഞ്ഞു. തിമിയുടെ സന്തതികൊണ്ടു ജ
ലസത്വങ്ങൾ. സരമാസന്തതികൊണ്ടു ശ്വാപദങ്ങൾ. സുര
ഭിസന്തതി പശുപ്രഭൃതികൾ. താമ്രസന്തതികൾ പക്ഷി
കൾ. മുനിസന്തതി അപ്സരസ്സുകൾ. ക്രോധവശാസന്തതി
കൾ സർപ്പാദികൾ. ഇളാസന്തതി സ്ഥാവരങ്ങൾ. സുരസാസ
ന്തതി രാക്ഷസർ. അരിഷ്ടാസന്തതി ഗന്ധർവ്വന്മാർ. കാഷ്ഠാ
സന്തതി അശ്വാദികൾ. ദനുസന്തതി അസുരകൾ. അത
നേകമുണ്ട്. അദിതിക്കു പന്തിരുവർ പുത്രർ. വിവസ്വാൻ,

അൎയ്യമാവ്, പൂഷാവ്, ത്വഷ്ടാവ്, സവിതാവ്, ഭഗൻ, ധാ
താവ്, വരുണൻ, മിത്രൻ, ഇന്ദ്രൻ, വിഷ്ണു എന്നിവർ. ശ്രാ
ദ്ധദേവനും മനുവും യമുനയും അശ്വിനീദേവകളും ശനിയും
സാവൎണ്ണിയും പതിയും ഇവർ . . . ന്റെ പുത്രർ. അൎയ്യമാ
വിന്നു ചൎഷണികൾ എന്ന ചില പുത്രരുളരായി. പൂഷാവി
ന്നു സന്തതിയി . . . ദിതിവംശത്തിലുള്ളോരുള്ളവർ. അവ
ളിൽ ത്വഷ്ടാവിന്നിരിവർ . . . . . നും വിശ്വരൂപനും, വിശ്വ
രൂപനെ ബൃഹസ്പതിയാൽ കളയപ്പെട്ട ദേവകൾ പുരോഹി
തനാക്കിവെച്ചു. ശത്രുക്കളുടെ ദൌഹിത്രനായിട്ടിരിക്കിലും
എന്നൊട്ടു വിചാരിച്ചാൻ. രാജാവ് പരീക്ഷിത്തു ബൃഹസ്പ
തി എന്തിനു കളഞ്ഞു എന്നതിന്നുത്തരമായരുളിച്ചെയ്തു. സമ
ഗ്രൈശ്വൎയ്യനായി സകല ദേവകളാൽ സേവിതനായിരിക്കു
ന്നൊ ഇന്ദ്രൻ ബൃഹസ്പതിയെ ആദരിയാത്ത കാലം ഗൎവ്വം
നോക്കി എഴുന്നരുളി ബൃഹസ്പതി. അനന്തരമിന്ദ്രൻ പരിതാ
പവിവേകങ്ങളോടുംകൂടി പ്രസാദിപ്പിപ്പാൻ തുടങ്ങുന്ന കാല
ത്തെങ്ങും ബൃഹസ്പതിയെക്കണ്ടീല. അനന്തരമതു കേട്ട്, ആ
ശ്രയിച്ചു ചെന്നു പരാക്രമിക്കുന്ന അസുരകളാൽ പരാജിതന്മാ
രായ ദേവകൾ ബ്രഹ്മനൊടുച്ചെന്നാശ്രയിച്ച് ബ്രഹ്മനിയോഗ
ത്താൽ വിശ്വരൂപനെ പുരോഹിതനാക്കി വരിച്ചുർ. വരി
ക്കപ്പെട്ട വിശ്വരൂപൻ ഇന്ദ്രന്നു സകല ഭയങ്ങളിൽനിന്നും ര
ക്ഷാകരമായി സകലപാപനിവാരണമായി സാക്ഷാൽ പുരു
ഷാൎത്ഥസാധനമായിരിക്കുന്ന ശ്രീനാരായണ കവചത്തെ ഉ
പദേശിച്ചു കൊടുത്തു. അതിനാൽ രക്ഷിതനായിട്ടു വിശ്വ
രൂപന്റെ നയമാശ്രയമായിട്ടും ഇന്ദ്രൻ അസുരകളെ അശേ
ഷം ജയിച്ച് ലോകാധിപത്യം സാധിച്ചു. വിശ്വരൂപന്നു മൂന്നു
മുഖങ്ങൾ: അവ സോമപാനത്തിന്നും സുരാപാനത്തിന്നും അ
ന്നപാനത്തിന്നും ഉള്ളവ. അങ്ങിനത്തെ വിശ്വരൂപൻ ഹവിൎഭാഗ
ത്തെ ദേവകൾക്കു വെളിച്ചമേയുംഅസുരകൾക്കൊളിച്ചും കൊ
ടുത്താൻ. അക്കാലം കുപിതനായ ഇന്ദ്രൻ വിശ്വരൂപന്റെ ത

ല മൂന്നും വജ്രംകൊണ്ടു ഖണ്ഡിച്ചാൻ. അക്കാലം മൂന്നും ചില പക്ഷികളായി അനന്തരം വിശ്വരൂപവധംകൊണ്ടുണ്ടായ ബ്രഹ്മഹത്യയെ നാലംശമാക്കി പകുത്തു ഭൂമിക്കും ജലത്തിന്നും വൃക്ഷങ്ങൾക്കും സ്ത്രീകൾക്കും കൊടുത്തു. ഇന്ദ്രൻ ശുദ്ധനായി. ഹതപുത്രനായ ത്വഷ്ടാവ് ഇന്ദ്രനു ശത്രുവുണ്ടാവാൻ ഹോമം ചെയ്യുന്ന കാലം അഗ്നിയിൽനിന്നു ഭയങ്കരനായിട്ടൊരു പുത്രനുളനായാൻ. അപ്പോഴത്തെ വൃത്രനെക്കണ്ടു സകല ഭൂതങ്ങളും പേടിച്ചോടുന്നതു കണ്ടു ദേവകളൊക്കെച്ചെന്നു നാനാജാതിയുള്ളായുധങ്ങളെക്കൊണ്ടു വർത്തിക്കുന്ന കാലത്തു അവരെയൊക്കെത്തിന്നൊടുക്കിയാൻ വൃത്രൻ. അനന്തരമതു കണ്ടു വിസ്മിതരായിരുന്ന ദേവകൾ നാനാജാതിയായുള്ള സ്തുതികളെക്കൊണ്ടു വിഷ്ണുഭഗവാന്റെ പ്രസാദം വരുത്തി. പ്രസന്നനായ ഭഗവാന്റെ നിയോഗത്താൽ ദധീശനാകുന്ന മഹാമുനിയുടെ അസ്ഥികളെ ഇരന്നുകൊണ്ടു അവറ്റെക്കൊണ്ടു വജ്രായുധമുണ്ടാക്കി. വജ്രപാണിയായി ഇന്ദ്രൻ സകല ദേവകളോടും കൂടി വൃത്രനെ എതിർത്തു. ചെല്ലുന്ന ഇന്ദ്രനെ വൃത്രൻ അസുരകളോടുകൂടി എതിർത്തു. പ്രവൃത്തമായ ദേവാസുരയുദ്ധത്തിങ്കൽ അസുരകളുടെ ആയുധങ്ങളെ ദേവകൾ ഖണ്ഡിച്ചു കളഞ്ഞാർ. അങ്ങിനെ ക്ഷീണായുധന്മാരായ അസുരകൾ ശിലാവൃക്ഷാദികളെക്കൊണ്ടു യുദ്ധം ചെയ്തു പരാക്രമിച്ചു. അവിടെയും പൊറാഞ്ഞു തോറ്റോടുന്ന അസുരകളെക്കണ്ടു വൃത്രാസുരൻ ധർമ്മയുക്തങ്ങളായ വചനങ്ങളെക്കൊണ്ടു പലതും പറഞ്ഞാൻ. അസുരകൾക്ക തടപൊറാഞ്ഞു. അസുരകളെ വധിച്ചു ചെല്ലുന്ന ദേവളെക്കണ്ടു ചൊന്നാൻ വൃത്രൻ. "എടോ! ദേവകളേ! നിങ്ങളെക്കണ്ടു പേടിച്ചോടുന്ന അസുരകളെക്കൊണ്ടെന്തു വേണ്ടിയത്? യുദ്ധത്തിന്ന് അപേക്ഷയെങ്കിൽ എന്നോടെതിർത്തു യുദ്ധം ചെയ്വിൻ." എന്നിങ്ങിനെ ചൊല്ലി ദേവകളോടു യുദ്ധം ചെയ്യുന്ന വൃത്രനും കുപിതനായി ചെല്ലുന്ന ഇന്ദ്രനും തങ്ങളിൽ പരുഷവചനങ്ങ

ളെക്കൊണ്ടു പിടിച്ചു നിന്നു ബഹുവിധമായി പരാക്രമിച്ചാർ. അവിടെ വൃത്രനാൽ പ്രയുക്തമായ ശൂലത്തെ ഇന്ദ്രൻ തന്റെ ശൂലത്തെ പ്രയോഗിച്ചു തടുത്താൻ. കയ്യും കൂടെ വജ്രംകൊണ്ടു ഖണ്ഡിച്ചനന്തരം മറെറക്കൈകൊണ്ടിരിപ്പുഴക പ്രയോഗിച്ചാൻ. അതോറിന്ദ്രന്റെ കൈയിലിരുന്ന വജ്രം വീണു പോയി. അനന്തരം സകല ജനത്തിനും പരാധീനതയെ തോന്നിച്ചു ഭക്തിപ്രധാനങ്ങളായ വൃത്രവചനങ്ങളെക്കേട്ടിന്ദ്രൻ വജ്രമെടുത്തു. പരാക്രമിക്കെന്നടുത്തു വൃത്രൻ. പിന്നെയുമിരിപ്പുഴക ഓടിച്ചെന്നെടുത്തു. ഇരിപ്പുഴകയും വൃത്രന്റെ കൈയും വജ്രംകൊണ്ടു ഖണ്ഡിച്ചു. രണ്ടു കൈയും പോയനന്തരം വൃത്രൻ ഐരാവതത്തേയും ഇന്ദ്രനേയും കൂടി വിഴുങ്ങി. വിഴുങ്ങപ്പെട്ട ഇന്ദ്രൻ വിഷ്ണുകവചത്താൽ രക്ഷിതനായി വജ്രംകൊണ്ടു വൃത്രന്റെ വയറു പിളന്നു ഐരാവതത്തോടുകൂടി പുറപ്പെട്ടു. വജ്രംകൊണ്ടു തന്നെ വൃത്രന്റെ തല മുറിച്ചു വീഴ്ത്തിയാൻ. നടെ ബ്രഹ്മഹത്യ പേടിച്ചിന്ദ്രൻ ബ്രഹ്മഹത്യക്കു പ്രായശ്ചിത്തമശ്വമേധമുണ്ടെന്നു കേട്ടു ചൊല്ലി. മുനികളുടെ നിയോഗത്താൽ വൃത്രനെ വധിച്ചു. വൃത്രവധാനന്തരം മൂർത്തിമതിയായ ബ്രഹ്മഹത്യയെക്കണ്ടു പേടിച്ചോടുന്ന ഇന്ദ്രൻ പ്രപഞ്ചത്തിങ്കലെങ്ങുമൊരാശ്രയം കിട്ടാഞ്ഞു മാനസസരസ്സിങ്കൽ പോയി മുഴകി. അവിടേയും പേടികൊണ്ടിരിക്കുന്നതാഞ്ഞു നാനാവിധങ്ങളായ താമരവളയത്തിൽ പെരുമാറി. അവിടെ നിന്നു ഭഗവാനെ ഉപാസിച്ചു കഴിച്ചാൻ ആയിരം സംവത്സരങ്ങൾ. അക്കാലത്തു നഹുഷൻ ചില നാൾ ഇന്ദ്രപദമുപേക്ഷിച്ച് ഐശ്വര്യാദി മദംകൊണ്ടു പെരുമ്പാമ്പായിപ്പോയി. അനന്തരമിന്ദ്രൻ ഭഗവദുപാസനംകൊണ്ടു ശുദ്ധനായി മുനികളാലാഹൂതനായി വന്നു അശ്വമേധംകൊണ്ടു യജിച്ച് ബ്രഹ്മഹത്യയെപ്പോക്കി.

വൃത്രൻ ഭാഗവതനെന്നു തോന്നി, അവന്റെ വധത്തി

ന്റെ ഹേതുക്കൾ ചൊൽവാൻ പരീക്ഷിത്തിന്റെ ചോദ്യം രജസ്തമസ്സ്വഭാവനായിരിക്കുന്ന വൃത്രനെങ്ങിനെ ഭഗവാങ്കൽ ഭക്തിയുണ്ടായി എന്നു ചോദിച്ച പരീക്ഷിത്തിനോട് ഉത്തരമായരുളിച്ചെയ്തു ശ്രീശുകൻ. ചിത്രകേതുവിന്റെ ചരിതത്തെ അരുളിച്ചെയ്യുന്നു

പണ്ടു ശൂരസേനവിഷയത്തിങ്കൽ ഉളനായി ചിത്രകേതുവെന്നു പേരായി സാർവ്വഭൌമനായിരിപ്പോരു രാജാവ്. അവൻ സന്തതിയില്ലാഞ്ഞു വിവേകിക്കുന്ന കാലം ആഗതനായ അംഗിരാവിനെക്കണ്ടു പൂജിച്ചു സന്തതിയെ പ്രാർത്ഥിച്ച കാലത്തു അംഗിരാവിനാൽ യജിക്കപ്പെട്ട ത്വഷ്ടാവിന്റെ അനുഗ്രഹത്താൽ ചിത്രകേതുവിന്നൊരു പുത്രനുളനായി. അനന്തരമവന്നനേകം ഭാര്യമാരുടെ ഇടയിൽ ഒരു ഭാര്യക്കു പുത്രനുണ്ടായകാലത്തു മറ്റുള്ള ഭാര്യമാരതിന്നു പൊറാഞ്ഞു പക കൊണ്ടു ബാലനെ വിഷം കൊടുത്തു കൊന്നാർ. അനന്തരം മൃതനായ ബാലനെ കണ്ടു മാതാവാകുന്ന കൃതദ്യുതിയും ചിത്രകേതുവും അതിദുഃഖിതരായി പ്രലാപിക്കുന്ന കാലത്തു അംഗിരാവും ശ്രീനാരദനും കൂടി എഴുന്നരുളി. ചിത്രകേതുവിന്റെ ദുഃഖം പോക്കുവാൻ യുക്തികളെക്കൊണ്ടു പറയുന്ന കാലത്തു ചിത്രകേതു സ്വല്പമാശ്വസിച്ചു കണ്ണീർ തുടച്ചു വിചാരിച്ചാൻ. ആകിലോ ഭവാന്മാരിരുവരും സാക്ഷാൽ ജ്ഞാനികളെന്നു തോന്നുന്നു. ഭാഗവതന്മാർ ലോകാനുഗ്രഹാർത്ഥമായി പെരുമാറി ഞായം. എന്നാലവധൂതവേഷന്മാരായിരിക്കുന്ന ഭവാന്മാർ മൂഢനായിരിക്കുന്ന എനിക്കു ജ്ഞാനത്തെ ഉപദേശിച്ചനുഗ്രഹിക്ക വേണം. എന്ന വചനത്തിന്നുത്തരമായരുളിച്ചെയ്തു അംഗിരാവ്. (തുടരും)

# ആത്മപോഷിണി

| പുസ്തകം ൫. | ൧൦൮൭ കർക്കടകം | ലക്കം ൧൨. |
|---|---|---|


## മംഗളം.

മന്ദമഹീനമിതഭാഷിണി, ലോക-
ക്കാത്മബോധമുളവാക്കുവതിന്നായ്
ആത്മപോഷിണി, നിനക്കു ഗുണാഢ്യേ,
പത്മനാഭനരുളും വരമെന്നും!

—എൻ. വേലുപ്പിള്ള.

## * ചെറുശ്ശേരിഭാരതം.

ഈ പുസ്തകത്തെപ്പററിയുള്ള എന്റെ ആദ്യത്തെ ലേഖനം (കൈരളിക്കയച്ചതു്), പ്രസാധകന്റെ അവതാരികയിൽ കൊടുത്തിട്ടുള്ള തെളിവുകൊണ്ടു് ഈ ഗ്രന്ഥം ഉണ്ടാക്കിയതു കൃഷ്ണഗാഥാകർത്താവാണെന്നു തെളിഞ്ഞിട്ടില്ലെന്നു മാത്രം കാണിപ്പാനുള്ള ഉദ്ദേശത്തോടു കൂടിയാണു് എഴുതിത്തുടങ്ങിയതെങ്കിലും, അതിൽ കാണിച്ച സംഗതികൾ കൊണ്ടു രണ്ടു ഗ്രന്ഥത്തിന്റെയും കർത്താവു രണ്ടാളാണെന്നു

---

* പ്രസാധകൻ ചിറയ്ക്കൽ കോവിലകത്തു് രാമവൎമ്മ ഇളയരാജാ. കേരളകല്പദ്രുമം പ്രസ്സ്. 1087. വില 1-8-0

തെളിഞ്ഞതായി തോന്നുകയാൽ അതിന്നായി ഇനി അധി
കത്തെളിവു കൊടുക്കേണ്ടാവശ്യം കാണുന്നില്ലെന്നു പറ
ഞ്ഞാണ് അവസാനിപ്പിച്ചിട്ടുള്ളത്. തുഞ്ചത്തെഴുത്തച്ഛ
ന്റെ കവിതകൾക്ക് 50 കൊല്ലത്തോളം പിമ്പാണ് ചെ
റുശ്ശേരിഭാരതം എന്ന് അവതാരികയിൽ പറഞ്ഞ സംഗ
തികൾകൊണ്ടും, അതിന്നു അത്രയെങ്കിലും കാലം മുമ്പാണ്
കൃഷ്ണഗാഥ ഉണ്ടായിട്ടുള്ളതെന്ന് എം. ആർ. രാജരാജവർമ്മ
കോയിത്തമ്പുരാൻ തിരുമനസ്സിലെ അഭിപ്രായം മുതലായ
സംഗതികൾകൊണ്ടും വിശ്വസിക്കാവുന്നതായിരിക്കുന്നു
ണ്ടെന്നാണ് ആ തെളിവ്. എന്നാൽ എഴുത്തച്ഛൻ ഉപ
യോഗിക്കാത്തതായി കൃഷ്ണഗാഥയിൽ കാണുന്ന പല പദ
ങ്ങളും പ്രയോഗങ്ങളും ചെറുശ്ശേരിഭാരതത്തിലും ഉണ്ടെ
ന്നുള്ള സംഗതി ചേർക്കാത്ത തെളിവിന്റെ വിശ്വാസ
യോഗ്യതയ്ക്കു ബലം കുറയ്ക്കുന്നതാണെന്ന് ഒരു സ്നേഹിതൻ
എന്നോടു പറകയാൽ, അനാവശ്യമായി എന്നു ചില
സാഹിത്യരസികന്മാർ പറവാനിടയുണ്ടെന്നറിഞ്ഞിട്ടും, ര
ണ്ടു ഗ്രന്ഥങ്ങളുടെയും ഉള്ളിൽ കടന്നൊന്നു പരിശോധി
ച്ചു കവി രണ്ടാളെന്നുള്ള സംഗതിയ്ക്കു അധികത്തെളിവു
കൊടുപ്പാൻ ഞാൻ പുറപ്പെടുന്നതാണ്.

'ചെറുശ്ശേരിഭാരതം' ഉണ്ടാക്കിയതു കൃഷ്ണഗാഥാക
ർത്താവു തന്നെയാണെന്നു സാധിപ്പാനായി, പ്രസിദ്ധ
വിമർശകനായ മിസ്റ്റർ പി. കെ. നാരായണപിള്ള, പരിഷ്ക്ക
രിച്ച കൃഷ്ണഗാഥയുടെ അതിദീർഘമായ അവതാരികയിൽ
എട്ടിലൊരു ഭാഗത്തിലധികം ഉപയോഗിച്ചിട്ടുണ്ട്. ആ
ഭാഗം ഭാരതഗാഥയുടെ അവതാരികയെക്കാൾ വളരെ വലു
തും, കവി രണ്ടല്ലെന്നു പറയുന്നവരുടെ വാദങ്ങളെ എതി
ർത്തെഴുതീട്ടുള്ളതും ആകയാൽ അതിൽ പുറപ്പെടുവിച്ചിരിക്കു
ന്ന വാദങ്ങൾ ശരിയല്ലെന്നു കാണിച്ചാൽ എന്റെ ഉദ്ദേശം
സാധിക്കുമെന്നാണ് തോന്നുന്നത്. "ഈ കൃതിയുടെ ആ

വിദ്യാവകാലത്തുതന്നെ കൃഷ്ണഗാഥാകൎത്താവും ചെറുശ്ശേരിഭാരതകൎത്താവും ഒരാളാവാൻ ഒരിക്കലും തരമില്ലെന്നു പ്രതിവാദികളും, ആ പക്ഷത്തിൽ പെടുന്ന ഉത്തരവാദന്മാരും വേണ്ടതിലധികം വ്യക്തമായി എതിർവാദം ചെയ്തിട്ടുണ്ടെന്നു് ആദ്യമായി മിസ്റ്റർ പിള്ള പറയുന്ന സംഗതികൊണ്ടു്, ഈ അഭിപ്രായത്തിൽ എനിക്കു കൂട്ടുകാരുണ്ടെന്നു കാണുന്നതു സന്തോഷകരമാണു്; എന്നാൽ, അതു പറഞ്ഞ ഉടനേതന്നെ, "ചെറുശ്ശേരിഭാരതവും കൃഷ്ണഗാഥയും ഒരേ കവിയുടെ കൃതികൾ തന്നെയെന്നു ഭാരതഗാഥാപ്രസാധകന്മാരും, പൊതുജനങ്ങളുടെ ദൃഷ്ടിക്കു വിഷയമല്ലാതെ അദ്ദേഹം ഈ വിഷയത്തിൽ സന്ദേഹനിവൃത്തി വരുത്തുവാൻ ആശ്രയിച്ചിട്ടുള്ളതായി പറയുന്ന പണ്ഡിതശിരോരത്നമായ രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, ഹൃദയാലുവും ദയാലുവും ആയ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും അഭിപ്രായപ്പെട്ടിട്ടുള്ളതായി കാണുന്നു" എന്നു പറഞ്ഞിട്ടുള്ളതു വളരെ ബുദ്ധിക്ഷയത്തിന്നും ഇടയാക്കുന്നുണ്ടു്. പണ്ഡിതശിരോമണികളായ ആ തിരുമേനികളുടെ അഭിപ്രായം പൊതുജനങ്ങൾ വേദവാക്യംപോലെ സ്വീകരിക്കുന്നതാകയാൽ, അവർ ഇങ്ങിനെ ഒരഭിപ്രായം കൊടുത്തു കൃഷ്ണഗാഥാകൎത്താവിനെ അതികലശലായി അവമാനിച്ചതു വളരെ കഷ്ടമായി എന്നു മാത്രമേ ഞാൻ അതിനെപ്പറ്റി ഇപ്പോൾ പറയുന്നുള്ളൂ.

"ചെറുശ്ശേരിഭാരതം വേറെ ഒരു കവിയുടെ കൃതിയാണെന്നു് എതിർകക്ഷി വാദിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ചെറുശ്ശേരിഭാരതം ആരുടെ കൃതി എന്നുള്ള വിചാരത്തിൽ ഒരു കവിയെ എങ്കിലും ചൂണ്ടിക്കാണിപ്പാൻ എതിർകക്ഷികൾ ഭാവവുമില്ല. ചെറുശ്ശേരിഭാരതത്തെ സാഹിതീനളിനിയിൽ ഉടമസ്ഥനില്ലാതെ ഒഴുകുന്ന തടിപോലെ ഗണിച്ചുകൊള്ളുമെന്നു വിചാരിച്ചാൽ അതു് അന്വേഷണശക്തിയുടെ ഉന്മേഷശൂന്യതയെ സമ്മതിക്കുന്നു എ

ന്നല്ലാതെ വരികയുമില്ല" എന്നാണ് മിസ്റ്റർ പിള്ള പിന്നെ പറയുന്നത്. ഈ ബുദ്ധിമുട്ട സ്വകക്ഷിയിൽ പെട്ട ഒരാൾതന്നെ തീൎത്തു തന്നിട്ടുണ്ടെന്ന്, അദ്ദേഹം കുറച്ചുകൂടി ആലോചിച്ചാൽ കാണുമായിരുന്നു. ചെറുശ്ശേരിഭാരതത്തെ സംബന്ധിച്ചേടത്തോളം പ്രസാധകൻ ഹാജരാക്കിയിരിക്കുന്ന തെളിവിനു പറയത്തക്ക ന്യൂനത ഒന്നും ഉണ്ടെന്നു തോന്നുന്നില്ല. ആ തെളിവു കൃഷ്ണഗാഥയെക്കൂടി ബാധിക്കുമെന്നു വിചാരിച്ചതിലേ ആ തിരുമേനിക്കു തെറ്റിപ്പോയിട്ടുള്ളു. അദ്ദേഹം ഏതു കോടതിക്കും വിശ്വസിക്കാവുന്ന ഒരു യോഗ്യനാണ്. അദ്ദേഹം പരിശോധിച്ചു എന്നു പറയുന്ന റിക്കാർട്ടുകൾ വളരെ പഴക്കമുള്ളതും, അദ്ദേഹത്തിന്റെ പഴയ കോവിലകത്തു സൂക്ഷിച്ചിരുന്നതുമാണ്. ആ റിക്കാർട്ടുകളും ഏതു കോടതിയും വിശ്വസിക്കേണ്ടതുതന്നെയോ വിചാരിപ്പാൻ തരമുള്ളു. ആ റിക്കാർട്ടുകളിൽനിന്ന് അദ്ദേഹത്തിന്നറിവു കിട്ടി എന്നു പറയുന്നതു കണ്ടുപിടിപ്പാൻ വളരെ പ്രയാസമുള്ള സംഗതിയൊന്നുമല്ല. "250- സംവത്സരങ്ങൾക്കു മുമ്പു ചിറക്കൽകോവിലകത്ത് ഉദയവൎമ്മനെന്നു പേരോടുകൂടി ഒരു രാജാവുണ്ടായിരുന്നു എന്നും, അവിടത്തെ പ്രധാനസേവകൻ വിദ്വാനായ ഒരു നമ്പൂതിരിക്കവിയായിരുന്നുവെന്നും ആ നമ്പൂതിരിക്കു വിലപിടിച്ച പല സമ്മാനങ്ങളും അവിടുന്നു കൊടുത്തിരുന്നുഎന്നു"മാണ് ലക്ഷ്യപ്പെട്ടതായി ആ അവതാരികയിൽ പറഞ്ഞുകാണുന്നത്. പ്രസാധകന്റെ യോഗ്യത വിചാരിക്കുമ്പോൾ, ഇതിൽ അദ്ദേഹത്തിന് ഒരു തെറ്റു പറ്റി എന്നു വിചാരിപ്പാൻ നമുക്കെന്താണ് ന്യായമുള്ളത്! ഈ തെളിവുകൊണ്ടു, മറ്റൊന്നും കാണാത്ത ചെറുശ്ശേരിഭാരതം കൂടെ ഭിക്കിൽ, അതിൽ കാണുന്നപ്രകാരം ഒരുദയവൎമ്മരാജാവുണ്ടായിരുന്നു, അദ്ദേഹത്തിന്റെ സേവനായി ഒരു

നമ്പൂരികവി ഉണ്ടായിരുന്നു എന്നും തെളിയുന്നുണ്ട്.
ചെറുശ്ശേരിഭാരതകർത്താവ് ഒരു നമ്പൂരിയാവണമെന്നു മി
സ്റ്റർ പിള്ളതന്നെ അതിൽ ചില ഭാഗങ്ങൾ തെളിവായി
എടുത്തു കാണിച്ചു പറയുന്നുണ്ട്. കലിസംഖ്യ പദ്യത്തു
പത്തിലാക്കിത്തുടങ്ങിയതു മേല്പത്തൂർ ഭട്ടതിരിപ്പാട്ടിലെ കാ
ലം മുതൽക്കാണെന്നുള്ള വാദവും ഇതിനെ ബാധിക്കുന്നത
ല്ല. ഭട്ടതിരിപ്പാട്ടിലെ കാലം കഴിഞ്ഞിട്ടു 300- ൽ ചില്വാ
നം കൊല്ലമായെന്നു മിസ്റ്റർ പിള്ളയും സമ്മതിക്കുന്ന
സംഗതിയാണ്. ഭാരതഗാഥയിലെ കലിദിനസംഖ്യയാ
യി ഉദ്ദേശിച്ചിരിക്കുന്ന അക്ഷരങ്ങൾ ഗ്രന്ഥം അവസാനി
ക്കുന്ന അക്ഷരങ്ങളാണ്; കലേഃ എന്ന പദം അതിനു മു
മ്പുണ്ട്; അതുകൊണ്ടു കാണുന്ന കാലത്തു കോലസ്വരൂ
പത്തിൽ ഉദയവർമ്മരാജാവുണ്ടായിരുന്നു എന്നു തെളി
വുണ്ട്; ഉദയവർമ്മരാജാവിന്റെ ആജ്ഞപ്രകാരമാണ്
ഭാരതഗാഥ ഉണ്ടാക്കിയതെന്ന്, അതിൽ തന്നെ പറ
ഞ്ഞിട്ടുണ്ട്; അദ്ദേഹത്തിന്റെ സേവനായി ഒരു നമ്പൂ
രിക്കവിയുണ്ടായിരുന്നു എന്നു, കോവിലകത്തു സൂക്ഷിച്ചിട്ടു
ള്ള പഴയ റിക്കാർട്ടുകളാൽ തെളിഞ്ഞിട്ടുണ്ട്; ചെറുശ്ശേ
രിഭാരതകർത്താവ് ഒരു നമ്പൂരിയാവണമെന്നുള്ള കാര്യ
ത്തിൽ മിസ്റ്റർ പിള്ളയ്ക്കു സംശയവുമില്ല; ഇതെല്ലാംകൂടി
നോക്കുമ്പോൾ ഭാരതഗാഥയിലെ ഒടുവിലെ അക്ഷരങ്ങൾ
കലിദിനസംഖ്യയായിട്ടാണ് കവി ഉദ്ദേശിച്ചിട്ടുള്ളതെ
ന്നു വിചാരിപ്പാൻ ധാരാളം വഴിയുണ്ടെന്നാണെനിക്കു
തോന്നുന്നത്. ഈ അക്ഷരങ്ങൾ അർത്ഥമുള്ള പദമോ പ
ദങ്ങളോ ആയാൽ അധികം നന്നായിരുന്നു. അതില്ലാ
ത്തതു, കവിയുടെ അറിവുകേടുകൊണ്ടോ വാസനക്കുറവു
കൊണ്ടോ ആയിരിക്കണം. ഇത്രയും തെളിവുകൾകൊ
ണ്ട് 250 കൊല്ലം മുമ്പുണ്ടായിരുന്നു, എന്നു വിശ്വാസ
നീയങ്ങളായ പഴയ റിക്കാർട്ടുകൾകൊണ്ടു കാണുന്ന ഉദയ

വൎമ്മരാജാവിന്റെ ആജ്ഞമൂലം, അദ്ദേഹത്തിന്റെ സേവനായി അവിടെ ഉണ്ടായിരുന്നു എന്നു കാണുന്ന നമ്പൂരിക്കവിയാണ് ചെറുശ്ശേരിഭാരതം ഉണ്ടാക്കിയത് എന്നു വിശ്വസിക്കുന്നതിൽ വലിയ സാഹസം ഉണ്ടെന്നെനിക്കു തോന്നുന്നില്ല.

"ചെറുശ്ശേരിഭാരതം" എന്നു പാടിയിരിക്കുന്നതുകൊണ്ട് ഇതു കൃഷ്ണഗാഥാകൎത്താവുണ്ടാക്കിയതേ ആവാൻ പാടുള്ളു എന്നൊരു വിശ്വാസം പ്രസാധകന്നെന്ന പോലെ മിസ്റ്റർ പിള്ളക്കും ഉണ്ടായിട്ടുണ്ടെന്നാണ് തോന്നുന്നത്. രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലേയും അപ്പൻതമ്പുരാൻ തിരുമനസ്സിലേയും അഭിപ്രായംകൂടി അറിഞ്ഞപ്പോൾ ഈ വിശ്വാസം വളരെ ബലപ്പെട്ടിരിക്കണമെന്നും വിചാരിക്കാവുന്നതാണ്. എന്നാൽ കൃഷ്ണഗാഥയുടെ കാലത്തെപ്പറ്റി ശരിയായി അദ്ദേഹം നടത്തിയ അന്വേഷണത്തിൽ, അതു പ്രസാധകൻ പറയുന്ന കാലത്തിന്നു 100-ൽ ചില്വാനം കൊല്ലങ്ങൾക്കു മുമ്പാവണമെന്നു കണ്ടു. ഇതു രണ്ടും തമ്മിൽ യോജിപ്പിപ്പാൻ നിവൃത്തിയില്ലാതായപ്പോൾ പ്രസാധകൻതിരുമനസ്സിലെ തെളിവു വിശ്വാസയോഗ്യമാവാൻതരമില്ലെന്നു തീൎച്ചയാക്കിമറ്റൊന്നും ആലോചിക്കാതെ തള്ളിക്കളഞ്ഞു. ഇങ്ങിനെയായിരിക്കണം മിസ്റ്റർ പിള്ള ഈ കാൎയ്യത്തിൽ ചെയ്തിട്ടുള്ളത്. വക്കീലിന്റെ നിലയിൽ ഒരു ഭാഗം പിടിച്ചു വാദിക്കുന്നതിന്നു പകരം, ഒരു ജഡ്ജിയുടെ മാതിരി, ഹാജരാക്കിയ തെളിവിന്നു ന്യായ്യമായ വില കൊടുത്ത് ഒരു തീൎപ്പുചെയ്കയാണ് അദ്ദേഹം ചെയ്യേണ്ടിയിരുന്നത്. അങ്ങിനെ ചെയ്തിരുന്നു എങ്കിൽ, അദ്ദേഹത്തിന്നു ചെറുശ്ശേരിഭാരതത്തെ ഉടമസ്ഥനില്ലാത്ത തടിപോലെ സാഹിതീനദിയിൽ മറ്റുള്ളവർ ഒഴുക്കിക്കളയുന്നുവെന്ന് ആവലാധിപ്പെടുവാൻ ഇടവരികയില്ലായിരുന്നു. രണ്ടു കൃതികളും നല്ലവണ്ണം വായി

നോക്കുമ്പോൾ കൃഷ്ണഗാഥയ്ക്കധികം പഴക്കം തോന്നുന്നില്ലേ? അതിൽ ഇപ്പോൾ നടപ്പില്ലാത്ത പദങ്ങളും മറ്റും ഭാരതഗാഥയിലുള്ളതിനെക്കാൾ വളരെയധികമില്ലേ? അതിലുള്ള പദങ്ങളും പദാംശങ്ങളും ഭാരതഗാഥയിൽ ഇടയ്ക്കിടയ്ക്കു ചേർത്തുകാണുന്നതിന് എന്താണ് സമാധാനം? കവിതയുടെ ഭംഗിയിൽ ഗണ്യമായ വ്യത്യാസം കാണുന്ന സ്ഥിതിക്ക് ഇതിനു പ്രസാധകൻ പറയുന്ന സമാധാനം തൃപ്തികരമാവുമോ? ഈവക സംഗതികൾ മിസ്റ്റർപിള്ള വേണ്ടുംവണ്ണം ആലോചിച്ചിരുന്നു എങ്കിൽ, ഭാരതഗാഥ തെളിവുകൊണ്ടു വിശ്വസിക്കാവുന്നതായി കാണുന്നപ്രകാരം സേവൻനമ്പൂരി കൊണ്ടുപോകട്ടേ എന്നും, കൃഷ്ണഗാഥ ഇങ്ങിനെ ഒരു സഹോദരിയെക്കൊണ്ടുണ്ടാവുന്ന അവമാനമേല്ക്കാതെ പണ്ടത്തെ സ്ഥിതിയിൽ നിന്നോട്ടേ എന്നും നിസ്സംശയം അഭിപ്രായപ്പെടുമായിരുന്നുവെന്നാണ് ഇപ്പോഴും എന്റെ വിശ്വാസം.

ഇനി, രണ്ടു ഗ്രന്ഥങ്ങളും ഒരു കവിയുടേ എന്നു സ്ഥാപിപ്പാനായി അദ്ദേഹം ചെയ്യുന്ന വാദങ്ങളെ ഓരോന്നായി നമുക്കു പരിശോധിച്ചു നോക്കാം.

“ചെറുശ്ശേരിഭാരതം കൃഷ്ണഗാഥാകർത്താവിന്റേതല്ലാ എന്നു വാദിക്കുന്നവരുടെ മുഖ്യ ആക്ഷേപം, കൃഷ്ണഗാഥയിൽനിന്ന് എത്രയോ താഴ്ന്നു ചെറുശ്ശേരിഭാരതം കാവ്യഗുണവിഷയത്തിൽ നില്ക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കുന്നു. ഒരു കവിയുടെ കൃതികൾ എല്ലാം തുല്യഗുണങ്ങളായിരിക്കും എന്നുള്ള വാദം എത്രമാത്രം അസ്ഥാനത്തിൽ ആണെന്നുള്ളതു സാഹിത്യചരിത്രം പരിചയിച്ചിട്ടുള്ളവരോടു വിശേഷിച്ചു പറയേണ്ടതില്ല. * * * അതുകൊണ്ടു ഗുണവിഷയമായ താരതമ്യം പ്രസ്തുതങ്ങളായ ചെറുശ്ശേരിഭാരതത്തിലും കൃഷ്ണഗാഥയിലും ഉണ്ടെന്നു വാദത്തിനു വേണ്ടി സമ്മതിക്കുന്ന പക്ഷവും, മേല്പടി കൃതി

കൾ രണ്ടുകവികളുടേതായിത്തന്നെ ഇരിക്കേണമെന്നില്ല" എന്നാണ് അദ്ദേഹത്തിന്റെ അതുല്യമായ വാദം. (കീഴ്വര ഞാനിട്ടതാണ്.)

ഈ വാദത്തിൽനിന്നു, മിസ്റ്റർ പിള്ള എതിർകക്ഷികളുടെ വാദത്തെ കുറച്ചു തെറ്റിദ്ധരിച്ചിട്ടുള്ളതായി കാണുന്നുണ്ട്. എത്രയും താഴ്ന്ന എന്ന് എതിർഭാഗക്കാർ പറയുന്നതിനു തുല്യഗുണങ്ങളില്ലാത്ത എന്നു മാത്രമേ അദ്ദേഹം അർത്ഥമെടുത്തിട്ടുള്ളു എന്നു തോന്നുന്നു. ഗുണവിഷയമായ താരതമ്യം എന്നുമാത്രം 3-ാം വാചകത്തിൽ പറഞ്ഞിരിക്കുന്നതും ഈ ഊഹത്തെ ദൃഢീകരിക്കുന്നുണ്ട്. ഈ തെറ്റിദ്ധാരണകൊണ്ട് എതിർഭാഗക്കാരുടെ വാദത്തിനു വരുന്ന ദോഷം ഞാൻ ഒരുദാഹരണംകൊണ്ടു വ്യക്തമാക്കാൻ നോക്കാം. കാക്കകൾ രണ്ടു വിധമുണ്ട്: ഒന്നിനു, കഴുത്തു മറ്റുഭാഗങ്ങൾപോലെ തന്നെ കറുത്തിരിക്കും; മറ്റതിനു, കഴുത്തു കുറച്ചൊരു വെളുപ്പുനിറത്തിലായിരിക്കും. ഈ സ്ഥിതിക്ക് ഇവ തീരെ തുല്യഗുണങ്ങളല്ലാ; ഗുണവിഷയമായ താരതമ്യം ഉണ്ട്. എന്നാലും ഇവ രണ്ടും കാക്കയാണ് എന്നു കുട്ടികൾകൂടി സംശയംകൂടാതെ തീർച്ചപ്പെടുത്തുന്നുണ്ട്. ഇനി നമുക്കു അവയുടെ അടുക്കൽ ഒരു കൊററിയെ കൊണ്ടുവന്നു നോക്കുക; അതിന്നും ചിറകു, കൊക്കു മുതലായി പലതിലും കാക്കകളോടു സാമ്യം ഉണ്ടെങ്കിലും നിറം മുതലായവയിൽ വലുതായ വ്യത്യാസം ഉള്ളതുകൊണ്ട്, അതു കാക്കയുടെ വർഗ്ഗത്തിൽപെട്ടതല്ല, കൊററിയാണ് എന്നു സംശയംകൂടാതെ ആരും പറയും. ഇതിലെ കൊററിയെ എത്രയും താഴ്ന്ന എന്ന സ്ഥാനത്തും, 2 കാക്കകളേയും തുല്യഗുണങ്ങളല്ലാത്ത എന്ന സ്ഥാനത്തും ചേർത്തു നോക്കിയാൽ, മിസ്റ്റർ പിള്ളയുടെ തെറ്റിദ്ധാരണയുടെ ഗൌരവം

നല്ലവണ്ണം അറിയാം. ഗുണവിഷയമായ താരതമ്യം എത്ര തന്നെ ഉണ്ടായിരുന്നാലും അതുകൊണ്ടു രണ്ടു കൃതികളും ഒരു കവിയുടെയാണോ അല്ലയോ എന്നു തീച്ചപ്പെടുത്തുവാൻ ആക്കും സാധിക്കയില്ലെന്നാണോ മിസ്റ്റർ പിള്ളയുടെ വാദം? അല്ലാ എങ്കിൽ, എതിർഭാഗത്തെ വാദത്തിനു് ഇതൊരു സമാധാനമാവുമോ? അതേ എങ്കിൽ കേരളകാളിദാസപ്രഭൃതികളായ മഹാകവികളിൽ ആരുടെയെങ്കിലും ഒരു കവിതയും, ഇയ്യിടെ കവിത ഉണ്ടാക്കി ശീലിച്ചു തുടങ്ങുന്ന ഏതെങ്കിലും ഒരാളുടെ ഒരു കൃതിയും കൂടി നോക്കിയാൽ ഗുണവിഷയമായ താരതമ്യംകൊണ്ടു കവി രണ്ടാണെന്നു് ആക്കും പറവാൻ സാധിക്കില്ലെന്നാണോ അദ്ദേഹത്തിന്റെ അഭിപ്രായം? അതിനെയാവുമെന്നു വിചാരിപ്പാൻ തരമില്ലാത്തതിനാൽ, ഇതു മിസ്റ്റർ പിള്ളയുടെ ഒരു തെററിദ്ധാരണയിൽനിന്നുണ്ടായ വാദമാണെന്നു നമുക്കു സമാധാനിക്കുക. എതിർഭാഗത്തെ വാദത്തിന്നു സഹായമായി, കാളിദാസന്റേതാക്കി അച്ചടിച്ചു വരുന്ന, മേഘസന്ദേശത്തിലെ ചില ശ്ലോകങ്ങളും, കുമാരസംഭവത്തിലെ പല സർഗ്ഗങ്ങളും കാളിദാസന്റേതല്ലെന്നു പല യോഗ്യരും അഭിപ്രായപ്പെട്ടിരുന്ന സംഗതിയും മററും പറവാനുണ്ടെന്നുകൂടി ഇവിടെ പ്രസ്താവിച്ചു് ഇനിയത്തെ വാദത്തിലേക്കു കടക്കാം. (തുടരും)

തൃശ്ശിവപേരൂർ. — കണ്ടൂർ നാരായണമേനോൻ.

# ബന്ധനസ്ഥയായിരുന്ന രഷ്യ.

## II

ഈ പരിശ്രമങ്ങളെല്ലാം രാജ്യഭരണക്കാർ കണ്ടുകൊണ്ടിരുന്നുവെന്നു വിശ്വസിക്കരുത്. അവർ കഴിയുന്നത്ര അവയെ അമൎച്ച ചെയ്‌വാൻ ശ്രമിച്ചു; പലരേയും സൈബീരിയയിലേയ്ക്കു നാടുകടത്തി. പണ്ടെപ്പോലെയുള്ള ചിട്ട ഇതായിരുന്നു. ഗവൎമ്മെണ്ടിനു സംശയം തോന്നിയവരെ ബന്ധനസ്ഥരാക്കി, അവരുടെ കുറ്റം എന്താണെന്നറിവാൻ പൊതുജനങ്ങൾക്കു കഴിവുവരാത്തവണ്ണം, ഗൂഢമായിട്ട് ഒരു വിസ്താരം കഴിച്ചു സൈബീരിയയിലയച്ചു പൊല്ലീസ്സുകാരുടെ ദൃഷ്ടിയിൻകീഴിൽ കാലയാപനം ചെയ്യുവാൻ നിൎബ്ബന്ധിക്കയാണ് പതിവ്. അവരുടെ പേരിലുള്ള കുറ്റത്തെപ്പറ്റിയുള്ള വിസ്താരം പ്രസിദ്ധപ്പെടുത്തുവാൻ പാടില്ലായിരുന്നു; കുറ്റം സ്ഥാപിതമെന്നായാൽ, മേൽകോടതിയിലേയ്ക്ക് അപ്പീൽ കൊടുപ്പാനും അവർ അനുവദിക്കപ്പെട്ടിരുന്നില്ല. എന്നാൽ ഇവരുടെ കുറ്റമെന്തായിരുന്നു? മിക്ക സംഗതികളിലും, അജ്ഞാനാന്ധകാരത്തിൽ കിടന്നു മുങ്ങിപ്പൊങ്ങുന്നവൎക്കു വിദ്യാദാനം ചെയ്‌വാൻ ശ്രമിച്ചിട്ടുള്ളവരായിരുന്നു ശിക്ഷാൎഹന്മാരായിത്തീൎന്നത്. അതായിരുന്നു കുറ്റം! ജനതതിയെ അജ്ഞാനാന്ധകാരത്തിൽ വെച്ചുകൊണ്ടിരുന്നാലേ ഉദ്ദേശങ്ങൾ സാധിക്കയുള്ളു എന്നായിരുന്നു ഗവൎമ്മെണ്ടിന്റെ വിശ്വാസം. എന്നാൽ പലരേയും ശിക്ഷിക്കയുണ്ടായെങ്കിലും ഗവൎമ്മെണ്ടിന്റെ ഉദ്ദേശം സാധിച്ചില്ല. വിദ്യാഭ്യാസം രാജ്യത്തിലെങ്ങും ക്ഷണേന വ്യാപിച്ചു. വിദ്യാവിഹീനന്മാരുടെ നിലയനമായ സൈബേ

പ്രകാരം ചെയ്താൽ പിന്നെ വേണ്ട ശ്രേയസ്സെല്ലാം കാലക്രമംകൊണ്ടു വന്നുകൊള്ളും. സ്വാർത്ഥതൽപരന്മാരും, ക്ഷണഭംഗുരവും വാസ്തവത്തിൽ ഫലലേശം പോലുമില്ലാത്തതുമായ പ്രസിദ്ധിക്കു മാത്രമായി വല്ലതും കാട്ടിക്കൂട്ടുന്നവരും ആയ സമുദായനേതാക്കന്മാരെക്കൊണ്ടു ജനവർഗ്ഗത്തിന്റെ ഉയർച്ചയ്ക്കായി ഒന്നും തന്നെ ചെയ്വാൻ സാധിക്കുന്നതല്ല. അവരിൽ ജനവർഗ്ഗത്തിനു വിശ്വാസമുണ്ടാകുന്നതുമല്ല.

എറണാകുളം. — അമ്പാടി നാരായണമേനോൻ.

## ഭൂമിയും ഇതരഗോളങ്ങളും.

### I

ഭൂമിയുടെ ആകൃതിയേയും ഇതരഗോളങ്ങൾക്കിടയിൽ അതിന്റെ സ്ഥാനത്തേയും കുറിച്ചുള്ള നമ്മുടെ അറിവു പൂർവികന്മാരുടേതിൽനിന്നു വളരെ വ്യത്യാസപ്പെട്ടതാണ്. ഭൂമി ഉരുണ്ടതാണെന്നും, അതു ധ്രുവങ്ങളിൽ കൂടി കടക്കുന്ന ഒരച്ചുതണ്ടിന്മേൽ വലിയ വേഗത്തിൽ തിരിഞ്ഞുകൊണ്ടിരിക്കുന്നുവെന്നും മറ്റുമുള്ള സിദ്ധാന്തങ്ങൾ നമ്മുടെ ഇടയിൽ സർവ്വസമ്മതങ്ങളാണല്ലോ. ഏതാനും ശതവർഷങ്ങൾക്കു മുമ്പാണെങ്കിൽ, ഈ പ്രകാരമുള്ള അഭിപ്രായങ്ങൾ ജനങ്ങളിൽ വലിയ ക്ഷോഭം ജനിപ്പിക്കുമായിരുന്നു. നാം ചെറുപ്രായത്തിൽ വിചാരിച്ചിരുന്നതുപോലെ തന്നെ പരന്നു, വളരെ വിസ്താരമുള്ള ഒരു മൈതാനമായിട്ടാണ് അന്നുള്ളവർ ഭൂമിയെ വിചാരിച്ചുപോന്നത്. ഭൂമിയുടെ ചുററിലും അറുതിയില്ലാത്ത അതിവിസ്താരത്തിൽ ഒരു സമുദ്രമുണ്ടായിരുന്നതിൽ അതു പൊന്തിക്കിടക്കുകയുമായിരുന്നു.

സൂൎയ്യൻ വളരെ ഔദാൎയ്യശീലനായ ഒരു ദേവനായിരുന്നു. ഭൂമിയിൽ അത്യന്താപേക്ഷിതമായ തന്റെ ചൂടും വെളിച്ചവും നൽകുന്നതിനായി, താൻ ദിവസേന ആകാശമണ്ഡലത്തിലൂടെ തന്റെ തേരിനെ കിഴക്കുനിന്നു പടിഞ്ഞാട്ടു് ഓടിച്ചിരുന്നുവത്രെ. പശ്ചിമസമുദ്രത്തിൽ അസ്തമിച്ച സൂൎയ്യനെ വീണ്ടും പ്രഭാതത്തിൽ കിഴക്കു കാണുന്നതിനും എളുപ്പത്തിൽ അവർ കാരണം സങ്കല്പിച്ചു. രാത്രികാലത്തു ജീവികളെല്ലാം നിദ്രയിലാകുമ്പോൾ ആരും അറിയാതെ സൂൎയ്യൻ കിഴക്കോട്ടു് അനുദിനം പോയ്ക്കൊണ്ടിരുന്നുവെന്നും മറ്റും പ്രഥമദൃഷ്ട്യാ വിശ്വാസയോഗ്യങ്ങളല്ലാത്ത കാരണങ്ങൾ പ്രസ്താവിച്ചു തങ്ങളുടെ സങ്കല്പങ്ങൾക്കു പ്രചാരക്കുറവു വരുത്താതിരിപ്പാൻ അവർ ജാഗരൂകന്മാരായിരുന്നു. ഭൂമിയുടെ ഏറ്റവും വടക്കേഭാഗത്തായി, വളരെ ഉയരമുള്ള ഒരു പൎവ്വതപംക്തിയുണ്ടത്രേ! അസ്തമിച്ച ഉടൻതന്നെ പിറ്റേന്നത്തെ പ്രഭാതത്തിന്നായി പൎവ്വതപംക്തിക്കു പിമ്പിലുള്ള (വടക്കുള്ള) കടലിലൂടെ ഒരു തോണിയിൽ സൂൎയ്യൻ കിഴക്കോട്ടു യാത്രയാരംഭിക്കും. പൎവ്വതപംക്തിമൂലം തന്റെ ചൂടാവട്ടെ, വെളിച്ചമാവട്ടെ, ഭൂമിയിലേക്കു കടന്നിരുന്നില്ല.

രാത്രിയിൽ സൂൎയ്യന്റെ യാത്ര




ഇപ്രകാരമാണു് പണ്ടത്തെ ഗ്രീക്കുകാർ ഭൂമിയെപ്പറ്റി ആദ്യമായി ധരിച്ചിരുന്നതു്. ഈ ധാരണകൾക്കു വേണ്ടിവന്നാൽ കാലോചിതങ്ങളായ അല്പാല്പവ്യത്യാസങ്ങൾ

വരുത്തുന്നതിനും അവൎക്കു വിരോധമുണ്ടായിരുന്നില്ല. അതു
കൊണ്ട് ഓരോ സന്ദൎഭങ്ങളിൽ ആവശ്യങ്ങളെന്നു തോന്നി
യ അനവധി വ്യത്യാസങ്ങളും പരിഷ്കാരങ്ങളും കാലക്രമ
ത്തിൽ ഈ സങ്കല്പങ്ങൾക്കു സിദ്ധിച്ചു. ഒടുവിൽ അസ്തമയാ
നന്തരം ഭൂമിക്കടിയിലൂടെയാണ് സൂൎയ്യൻ ഉദയസ്ഥലത്തി
ലേക്കു പോയ്ക്കൊണ്ടിരുന്നതെന്ന് ഒരു ഘട്ടത്തിൽ സങ്കല്പി
ക്കേണ്ടി വന്നപ്പോൾ ഭൂമി കടലിൽ പൊന്തിക്കിടക്കുകയാ
ണെന്നുള്ള അഭിപ്രായം, അതു വലിയ തൂണുകളിന്മേലോ
വേരുകളിന്മേലോ ഉറച്ചു നില്ക്കുന്നുവെന്നും വായുവിനാൽ
ചുറ്റപ്പെട്ടിരിക്കുന്നുവെന്നുമായി വ്യത്യാസപ്പെടുത്തി. ഗ്രീ
ക്കുകാരുടെ ഈ അഭിപ്രായവും, ആമയുടെ പുറത്തു നില്ക്കു
ന്ന അഷ്ടദിഗ്ഗജങ്ങളാണ് ഭൂമിയെ വഹിക്കുന്നതെന്നു ഹി
ന്ദുപുരാണങ്ങളിൽ കാണുന്നതുമായി വളരെ സാദൃശ്യമുണ്ട്.

ഭൂമിയുടെ ആകൃതി ഉരുണ്ടതാണെന്നു ആദ്യമായി നാം
കേൾക്കുന്നതു, ക്രിസ്ത്വബ്ദത്തിനു ൩൮൪-വൎഷം മുമ്പു ജീവി
ച്ചിരുന്ന മഹാനായ അരിസ്റ്റോട്ടിലിൽ [Aristotle] നിന്നാ
ണ്. നാം സാധാരണ ഭൂമിശാസ്ത്രപുസ്തകങ്ങളിൽ കാണുന്ന
കാരണങ്ങളെ ആസ്പദമാക്കി, ഭൂമി ഉരുണ്ടതാണെന്ന് അദ്ദേ
ഹം പഠിപ്പിച്ചു. എന്നാൽ അദ്ദേഹത്തോടു യോജിക്കുവാ
നോ, അദ്ദേഹത്തെ പിന്തുടരുവാനോ, വളരെ ചുരുക്കം
പേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതിൽ അത്ഭുതപ്പെടു
വാനില്ല. ഭൂമി ഉരുണ്ടതാണെങ്കിൽ നേരെ എതിർവശത്തു
ള്ള പ്രദേശങ്ങളിലെ ജന-ധന-സസ്യ-വൃക്ഷാദികളെല്ലാം
തല കീഴ്പോട്ടായി നില്ക്കണമെന്നത് അരിസ്റ്റോട്ടലിനെ
പ്പോലെ ബുദ്ധിസാമൎത്ഥ്യമില്ലാത്ത സാധാരണന്മാൎക്കു അ
ക്കാലങ്ങളിൽ ഊഹഗോചരം കൂടിയായിരുന്നില്ലെന്നു മാത്ര
മല്ല, തീരെ അബദ്ധമെന്നു തോന്നുന്നതുമായിരുന്നു.

കാലക്രമംകൊണ്ടു ഭൂമി ഉരുണ്ടതാണെന്നുള്ള അഭി

പ്രായം പൊതുവിൽ സ്വീകാര്യമായിരുന്നു. സൂര്യനും ചന്ദ്രനും ഭൂമിയെ അനുദിനം ചുററിക്കൊണ്ടിരിക്കുന്ന അഗ്നിഗോളങ്ങളാണ്. എന്നാൽ നക്ഷത്രങ്ങളുടെ ചലനം കാരണസഹിതം വിവരിക്കുന്നത് അത്ര എളുപ്പമല്ലായിരുന്നു. ആകാശത്തിൽ കാണുന്ന അനേകായിരം നക്ഷത്രങ്ങളിൽ ഓരോന്നും പ്രത്യേകം പ്രത്യേകമായി ഭൂമിയെ ചുററിക്കൊണ്ടിരിക്കുന്നുവെന്നു പറഞ്ഞാൽ അതു വാസ്തവമായിരിക്കുമെന്ന് അവൎക്കുതന്നെ തോന്നിയില്ല. അതുകൊണ്ടു നക്ഷത്രങ്ങളുടെ ചലനം വിവരിപ്പാൻ അവർ ഒരു പുതിയ സൂത്രം കണ്ടുപിടിച്ചു. ആദ്യമായി അകം പൊള്ളയായി, ബൃഹത്തായ, ഒരു ഗോളമുണ്ടെന്ന് അവർ സങ്കല്പിച്ചു. ഇതിന്റെ മദ്ധ്യസ്ഥാനം ഭൂമിയാണ്. നാം കാണുന്ന നക്ഷത്രങ്ങളെല്ലാം ഈ പൊള്ളയായ മഹാഗോളത്തിന്റെ അന്തൎഭാഗത്തു പതിച്ചിരിക്കുകയാണ്. നക്ഷത്രഗോളമെന്നു വിളിക്കാവുന്ന ഈ ഗോളം അതിന്റെ മദ്ധ്യസ്ഥാനമായ ഭൂമിയുടെ മദ്ധ്യത്തിൽക്കൂടി കടക്കുന്ന ഒരു അച്ചുതണ്ടിന്മേൽ നക്ഷത്രങ്ങളുടെ വേഗത്തോടുകൂടി തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഇതു പരസ്പരസ്ഥാനത്തിന്നന്തരം വരുത്താതെ അനുക്രമവേഗത്തോടെ ഭൂമിയേയോ ധ്രുവങ്ങളിൽക്കൂടിയുള്ള അതിന്റെ അച്ചുതണ്ടിനേയോ ചുററിക്കൊണ്ടിരിക്കുന്ന അചരനക്ഷത്രങ്ങളുടെ ചലനത്തിന്നു മതിയായ കാരണമായി തീരുന്നുണ്ട്.

നക്ഷത്രഗോളം




പടം ൨

അചരനക്ഷത്രങ്ങൾതന്നെ രണ്ടു വകയുണ്ട്. ചിലവ സൂര്യചന്ദ്രന്മാരെപ്പോലെതന്നെ കിഴക്കുദിച്ചു പടിഞ്ഞാറസ്തമിക്കയും മററും ചിലവ ഉദയാസ്തമയങ്ങൾകൂടാതെ വെ

ളും വൃത്തങ്ങളിലായി ചരിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. മുൻവിവരിച്ച സങ്കല്പങ്ങൾ തന്നെ രണ്ടാംതരം നക്ഷത്രങ്ങളുടെ വൃത്തസഞ്ചാരത്തിനും കാരണമാവുന്നുണ്ടു്. കച ട എന്ന വൃത്തം ധ്രുവന്തായ നക്ഷത്രഗോളത്തെ കുറിക്കട്ടെ. അതനുസരിച്ച വലിപ്പത്തിൽ ഏററവും ഇളപ്പമായ ഭൂമി,യുടെ മദ്ധ്യത്തിലൂടെയുള്ള അരിന്റെ തച എന്ന അച്ചുതണ്ടു ഗ, ജ, എന്ന സ്ഥാനങ്ങളിൽ ഭൂമിയുടെ ഉപരിഭാഗത്തെ കടക്കുന്നു എന്നു വിചാരിക്കുക. ക ച ട, ച ത-



പടം ൩.

യിന്മേൽ തിരിയുമ്പോൾ ച-യും, ത-യും സമീപമായി ഗോളത്തിന്മേൽ പതിച്ചിരിക്കുന്ന നക്ഷത്രങ്ങളെ ഭൂമിയിൽ ഗ-യും, ജ-യും അടുത്തുള്ളവർക്കു് എല്ലായ്പോഴും കാണ്മാൻ കഴിയും. എന്നുമാത്രമല്ല, അവ, ഉദയമോ അസ്തമയമോ ഇല്ലാതെ, സമ വൃത്തങ്ങളിൽ ചരിച്ചുകൊണ്ടിരിക്കുന്നതായി കൂടി തോന്നും.

എന്തെങ്കിലും ഒരു നിയമമാവട്ടെ, രീതിയാവട്ടെ ഇല്ലാതെ ചരിച്ചുകൊണ്ടിരിക്കുന്ന വേറൊരുതരം ആകാശഗോളങ്ങൾകൂടി അവരുടെ അറിവിൽപ്പെട്ടിട്ടുണ്ടായിരുന്നു. ഇവയ്ക്കു് അവർ അലഞ്ഞുനടക്കുന്നവ, എന്നർത്ഥമാകുന്ന പ്ലാനെറ്റ്സ് (Planets) ഗ്രഹങ്ങൾ എന്ന പേർകൊടുത്തു. അവരുടെ ഊഹപ്രകാരം, ഭൂമിയോടുള്ള അടുപ്പം അനുസരിച്ചു് അവ ചന്ദ്രൻ, ബുധൻ, ശുക്രൻ, സൂര്യൻ, ചൊവ്വാ, വ്യാഴം, ശനി എന്നിവയാകുന്നു. എന്തെങ്കിലും ഒരു ചരനക്ഷത്രവും ഒരു ഗ്രഹവും തമ്മിലുള്ള ദൂരം സൂക്ഷിക്കുന്ന പക്ഷം, അതു സാധാരണമായി ക്രമേണ വർദ്ധിച്ചുവരുന്നതായി നാം കാണുന്നു. എന്നാൽ ചിലപ്പോൾ ആ ദൂരം

വ്യത്യാസപ്പെടാതെ സ്ഥിരമായി നിൽക്കുകയും മററു ചിലപ്പോൾ കുറഞ്ഞുവരികയും കൂടി ചെയ്യുന്നുണ്ട്. അതുകൊണ്ട് അനുക്രമവേഗത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന അചരനക്ഷത്രങ്ങളെ സംബന്ധിച്ച ഗ്രഹങ്ങൾക്കു നിശ്ചലതയും (Stations) പിൻഗതിയും (Retrogression) കൂടിയുണ്ട്.

ഇവയെല്ലാം തൃപ്തികരമാംവണ്ണം ആദ്യമായി കാരണസഹിതം നാം വിവരിച്ചുകാണുന്നതു ടോളമിക്കസിസ്റ്റ (Ptolemaic system)ത്തിലാണ്. ഈ സിസ്റ്റത്തിന്റെ കാരണഭൂതൻ പൂർവ്വകാലങ്ങളിലെ പ്രസിദ്ധനക്ഷത്രശാസ്ത്രജ്ഞനായിരുന്ന ഹിപ്പാർക്കസ് (Hipparchus) ആയിരുന്നെങ്കിലും, ജനങ്ങളുടെ ഇടയിൽ ഇതു പ്രസ്താവിച്ചതും ഇതിനെപ്പററി പ്രസംഗിച്ചതുമെല്ലാം ടോളമി (Ptolemy) ആയിരുന്നതിനാൽ ടോളമിക്കസിസ്റ്റം എന്നാണിതിനെ വിളിച്ചുവരുന്നതു.

ഗ്രഹങ്ങൾക്ക് അചരനക്ഷത്രങ്ങളെ സംബന്ധിച്ചു ചലനമുള്ളതുകൊണ്ടു നാം ആദ്യമായി സങ്കല്പിച്ച നക്ഷത്രഗോളത്തിൽ അവയ്ക്കു ഒരു സ്ഥാനം കൊടുത്തുകൂടാ. ടോളമിക്കസിസ്റ്റത്തിൽ ഗ്രഹങ്ങളുടെ ചലനം വിവരിപ്പാൻ ഒരു പുതിയ സങ്കല്പം കൂടിയുണ്ടാക്കി. നക്ഷത്രഗോളത്തിന്റെ ഉള്ളിലായി, അതിനും ഭൂമിക്കും മദ്ധ്യേ വേറെ ഏഴു സ്ഫടികഗോളങ്ങൾ കൂടിയുണ്ടെന്നും അവയിൽ ഓരോന്നിന്മേലും ഓരോ ഗ്രഹം സ്ഥിതിചെയ്യുന്നുണ്ടെന്നുമായിരുന്നു ഈ സങ്കല്പം. ഇവയ്ക്കു ഗ്രഹഗോളങ്ങൾ എന്നു പേർ കൊടുക്കാം. ഗ്രഹഗോളങ്ങളുടെ പൊതുമദ്ധ്യം നക്ഷത്രഗോളത്തിന്റെ മദ്ധ്യമായ ഭൂമിയാണെന്നുതന്നെയല്ല, ഭൂമിയിൽകൂടിയുള്ള നക്ഷത്രഗോളത്തിന്റെ 'അച്ചുതണ്ടി'ന്മേൽതന്നെ ഇവയിലോരോന്നും അതാതിന്മേലുള്ള ഗ്രഹത്തിന്റെ വേഗത്തോടേ ക്രമത്തിൽ തിരിഞ്ഞുകൊണ്ടുമിരിക്കുന്നു. ഓരോ

ഗ്രഹഗോളത്തിലേയ്ക്കും ഭൂമിയിൽനിന്നുള്ള അകലം അതി
ന്മേലുള്ള ഗ്രഹത്തിന്റെ ഭൂമിയിൽനിന്നുള്ള ദൂരമാകയാൽ,
ഗ്രഹഗോളങ്ങൾ വലിപ്പത്തിൽ വളരെ വ്യത്യാസപ്പെട്ടവ
യെന്നു നാം ധരിക്കണം. ഈ ഏഴു സ്ഫടികഗോളങ്ങളിലൂ
ടെ നമുക്കു കാണാവുന്നതും, ഇവയെല്ലാററിനും പുറമേയു
ള്ളതുമായ നക്ഷത്രഗോളമാണ് ഗ്രഹഗോളങ്ങൾക്കു ചല
നം കൊടുക്കുന്നതെന്നു ഗ്രഹിച്ചിരുന്നതുകൊണ്ട്, അതിനു
പ്രൈമംമോബയിൽ (Primum mobile) എന്നു പേർ കൊ
ടുത്തു.

നക്ഷത്രഗോളത്തിന്മേൽ നക്ഷത്രങ്ങൾ പതിച്ചിരി
ക്കുന്നതുപോലെ, ഗ്രഹഗോളങ്ങളിന്മേൽ അതാതു ഗ്രഹ
ങ്ങൾ *പതിച്ചിരിക്കയാണെന്നായിരുന്നു അവരുടെ ആദ്യ
ത്തെ ഊഹം. ഗോളങ്ങൾ അവയുടെ പൊതു അച്ചുതണ്ടി
ന്മേൽ ക്രമത്തിൽ തിരിയുമ്പോൾ, ഗ്രഹങ്ങൾ അനുക്രമ
വേഗത്തോടെ ആകാശത്തിൽ സഞ്ചരിക്കുന്നതായും, ഏ
തെങ്കിലും ഒരു ഗോളത്തിന്റെ വേഗം പ്രൈമംമോബയി
ലിന്റേതിനേക്കാൾ കൂടുന്നപക്ഷം, ആ ഗോളത്തിലെ ഗ്ര
ഹത്തിന് അചരനക്ഷത്രങ്ങളെ സംബന്ധിച്ച് എപ്പോഴു
ം മുൻഗതിയുള്ളതായും നമുക്കു തോന്നും. എന്നല്ലാതെ
ഇത് അതേഗ്രഹത്തിന്റെ നിശ്ചലതയും പിൻഗതിയും
വിവരിക്കുന്നില്ല.

ഗ്രഹങ്ങളുടെ നിശ്ചലതയും പിൻഗതിയും പല പ്ര
കൃതിശാസ്ത്രജ്ഞന്മാരുടേയും ഗാഢാലോചനക്കു സദാ പാ
ത്രീഭവിച്ചിരുന്നുവെങ്കിലും, ഹിപ്പാർക്കസ് (Hippiarchus)നും
റോളമി(Ptolemy)ക്കും മാത്രമേ അവയെ തൃപ്തികരമാംവ
ണ്ണം വിവരിപ്പാൻ സാധിച്ചുള്ളു. ഗ്രഹഗോളങ്ങളിന്മേലു
ള്ള, ഗ്രഹങ്ങളുടെ സ്ഥിതിയെപ്പററി ചില വ്യത്യാസങ്ങൾ
അവർ ആദ്യമായി വരുത്തി. ഓരോ ഗ്രഹഗോളത്തി
ന്മേലും ഓരോ അച്ചുതണ്ടുറപ്പിച്ചിട്ടുണ്ടെന്നും, ഈ അച്ചുത

ങ്ങിന്മേൽ തിരിയുന്നതായി ഓരോ ഉപഗോളമുണ്ടെന്നും, ഈ ഉപഗോളത്തിന്മേലാണ് ഗ്രഹം നില്ക്കുന്നതെന്നുമായിരുന്നു അവർ പ്രസ്താവിച്ചത്. ഗ്രഹഗോളവും ഉപഗോളവും വ്യത്യസ്തവേഗങ്ങളോടെ അതാതിന്റെ അച്ചുതണ്ടിന്മേൽ തിരിഞ്ഞുകൊണ്ടിരിക്കയുമാണ്.

ഒരു വണ്ടിച്ചക്രം ഒരു നേർവരയിലൂടെ അനുക്രമവേഗത്തിൽ ഉരുളുന്നുവെന്നു വിചാരിക്ക. അതിന്റെ അച്ചുതണ്ടിന് ഒരു നേർവരയിലൂടെ ഒരു ക്രമവേഗം ഉണ്ടായിരിക്കുന്നതിനു പുറമേ, ചക്രംതന്നെ അതിന്റെ അച്ചുതണ്ടിന്മേൽ തിരിഞ്ഞുകൊണ്ടുമിരിക്കും. ഇപ്രകാരം ഒരു വൃത്തമോ, ഒരു ഉരുണ്ട വസ്തുവോ അതിന്റെ മദ്ധ്യത്തിൽക്കൂടിയുള്ള ഒരച്ചുതണ്ടിന്മേൽ ക്രമത്തിൽ തിരിയുമ്പോഴും, ആ അച്ചുതണ്ടിനുതന്നെ ഒരു നേർവരയിൽക്കൂടി ഒരു ക്രമവേഗമുണ്ടെങ്കിൽ, വൃത്തത്തിലോ, ഉരുണ്ടവസ്തുവിലോ, അച്ചുതണ്ടിലൊഴികെയുള്ള മറ്റോരോ സ്ഥാനങ്ങളുടേയും പഥതിക്കു സൈക്ലോയിഡ് (Cycloid) എന്നു പറയും. ഓരോ സൈക്ലോയിഡിന്റെയും ആകൃതി, ആ സൈക്ലോയിഡിലൂടെ സഞ്ചരിക്കുന്ന സ്ഥാനത്തിന്റെ അച്ചുതണ്ടിൽനിന്നുള്ള അകലം, അച്ചുതണ്ടിന്റെ വേഗം, അച്ചുതണ്ടിന്മേൽ തിരിയുന്ന വേഗം ഇവയെ അനുസരിച്ചിരിക്കും.

മംഗലാപുരം. —വി. ജെ. ജോസഫ്.

## കൂട്ടിലെ കിളി.

1 ആയുസ്സുകൊണ്ടുള്ളൊരു കൂട്ടിലൊന്നായും—
പ്രിയം വെടിഞ്ഞൊളു കളിട്ടപ്പെട്ടിനാൽ

# ആത്മപോഷിണി

| പുസ്തകം ൩. | ൧൦൯൦ ചിങ്ങം | ലക്കം ൧. |
|---|---|---|

## മംഗളം.

ഇരുണ്ടുപോയ്പ്പോലെയാകിയ വിളക്കിനെക്കൊണ്ടു മൂടിക്കിടക്കു-
ന്നൊരാത്മപ്രാന്തങ്ങളിലോരോന്നും പരമളിനയുഗം വെച്ചുകൊണ്ടിച്ച പോലെ,
ത്വന്മൃദുപദ്ദി നിർമ്മിച്ചതിയ പുതുവിണ്ണായ നാടൊന്നു കാണ്മാൻ
ക്ഷേമത്തോടാഗതൻ 'മാഷേപി' തരിക സമുല്ലംഗമാം മംഗളത്തെ!

—വള്ളത്തോൾ നാരായണമേനോൻ.

## ചെറുശ്ശേരിഭാരതം.

(തുടർച്ച)

“ചെറുശ്ശേരിഭാരതം അത്ര സൂക്ഷ്മമായിട്ടല്ലെങ്കിലും സാമാന്യമായി ഞാൻ വായിച്ചുനോക്കിയതിൽ കൃഷ്ണഗാഥയിലുള്ള ഗ്രന്ഥസ്ഫുരണം ചെറുശ്ശേരിഭാരതത്തിൽ ഒരു ദിക്കിലും കാണുന്നില്ലെന്നുള്ള അപവാദത്തിന് അടിസ്ഥാനമില്ലെന്ന് എനിക്കു തോന്നിയ സംഗതിയും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഉദാഹരണമായി ചെറുശ്ശേരിഭാരതം കീചകവധഘട്ടത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ഭാഗങ്ങളും നോക്കുക:—

അഞ്ചമ്പൻതന്നുടെ ബാണങ്ങളാകിയ
പഞ്ചപിശാചുകൾ പീഡിക്കയാൽ
മാലുററു മേവുന്ന മന്നവവീരൻ താൻ

കാലം പുലൎന്നു കണ്ട നേരം
കാമ്യങ്ങളായുള്ള ഭൂഷണജാലങ്ങളും
മേന്മേലെ വെച്ചു വണങ്ങിച്ചൊന്നാൻ:-
"ഓരാതെ ചെയ്യേണ്ടൊരു കാൎയ്യമെല്ലാമേ
നേരേ പൊറുത്തിനിത്തമ്പുരാട്ടി!
ആൎത്തി തീൎത്തമ്പോടു പാലിച്ചുകൊള്ളണം
കാൎത്താരിൽ അമ്പിട്ടു കൈതൊഴുന്നേൻ"
ഇത്ഥമായുള്ളൊരു നാരി താനന്നേരം
കാൎയ്യമായുള്ളതു സാധിപ്പാനായ്
പ്രേമമിയന്നൊരു ഭാവവും പൂണ്ടങ്ങു
ഈഷദ്ധാസവും തൂകിത്തൂകി
താൎത്തേനെ വെല്ലുന്ന വാസ്സുവരീതികൾ
ആസ്ഥയിൽ നിന്നു പറഞ്ഞുപിന്നെ
ചൊല്ലിനിന്നീടിനാൾ മല്ലവിലോചന
കല്യനായുള്ളവൻ തന്നെ നോക്കി:-
'മുന്നമേ തന്നെ കൊതിച്ചു ഞാൻ പോരുന്നു
നിന്നുടെ പൂമേനി പൂണ്ടുകൊൾവാൻ:
ചാലേ വന്നെന്നുടെ കാമുകന്മാരായ
കാലന്മാർ താഡിക്കുമെന്നു നണ്ണി,
മാരൻതന്നമ്പിന്നു ലാക്കായി നിന്നല്ലോ
പോരുന്നു ഞാനിന്നു ഭൂമിപാല!

* * *

ആരുമേ കാണാതെ ദീപവും കൂടാതെ
മാരനും കാലനും ചങ്ങാതമായ്
വാരുറ്റു മേവുന്ന നാടകശാലയിൽ
പാരാതെ പൂകിനാൻ കീചകനും
കോമളയായൊരു സൈരന്ധ്രിയെന്നിട്ടു
ഭീമനെച്ചെന്നങ്ങണഞ്ഞു നേരേ
'എന്നുടെ ജീവനം നിന്നുടെ കയ്യിലു'-

മെന്നതു ചൊല്ലിപ്പുണന്നു നേരേ
കൊങ്കകൾ കാണാഞ്ഞിട്ടെന്തിതെന്നിങ്ങിനെ
ശങ്കിച്ചുനിന്നു താനൊക്ഷണാന്തരം
ചീർത്തുനിന്നീടുന്ന രോമഫലംകൊണ്ടു
ചെത്തു തെരിച്ചൊരു പിണ്ഡമാക്കി
വാത്സ്യവും താളിവും കൂടാതെ നല്ലൊരു
കുത്തു് കഴിച്ചാനപ്പാചകൻ താൻ.

ഈ ഭാഗത്തിനു കൃഷ്ണഗാഥയിൽ ഏതു ഭാഗത്തിനോടും കിടനില്ക്കത്തക്ക യോഗ്യതയുണ്ടെന്നു നിർമ്മത്സരബുദ്ധികൾ വിശ്വസിക്കുന്നു.”

ഇതാണ് മിസ്റ്റർ പിള്ളയുടെ രണ്ടാമത്തെ വാദം. ഇതിൽ ആദ്യത്തെ വാദത്തിൽ പറഞ്ഞവിധം ഗൌരവമുള്ള ഒരു തെററിദ്ധാരണ പററീട്ടില്ല. താൻ “സൂക്ഷ്മമായി വായിച്ചിട്ടില്ല”ന്നു സമ്മതിക്കുന്ന ചെറുശ്ശേരിഭാരതത്തിൽപ്പെട്ട ഈ ഭാഗവും അദ്ദേഹം സൂക്ഷ്മമായി വായിച്ചിട്ടില്ലെന്നേ ഇതുകൊണ്ടു വെളിപ്പെടുന്നുള്ളു. ഏതായാലും ഭാരതഗാഥക്കിടയിൽ കടന്നു മിസ്റ്റർ പിള്ളക്കു കിട്ടിയിട്ടുള്ള അമൃതകണത്തെ ഒന്നു പരിശോധിച്ചുനോക്കേണ്ടതാണല്ലോ. അതു കഴിച്ചിട്ട്, ഇതായി താരതമ്യപ്പെടുത്തിനോക്കാൻ കൃഷ്ണഗാഥയിൽനിന്ന് ഒരു ഭാഗം ഉദ്ധരിക്കേണ്ടതിന്നാണ് എനിക്കു വലിയ ഭയമുണ്ടായിരുന്നത്. ഏതു ഭാഗവും ഇതിൽ മേലെയായിരിക്കുന്ന കൃഷ്ണഗാഥയിൽനിന്നു പ്രത്യേകിച്ചൊരു ഭാഗം എടുത്തു കാണിച്ചതു കൃഷ്ണഗാഥാകർത്താവിന്നവമാനമല്ലേ എന്നൊരാൾ ചോദിച്ചാൽ എനിക്കൊരു സമാധാനവും പറവാനുണ്ടാവില്ല. ഇതിന്നും ഒരു നിവൃത്തി ഈ അവതാരികയിൽ മിസ്റ്റർ പിള്ള കാണിച്ചു തന്നിട്ടുള്ളത് എനിക്കു വലിയ ഉപകാരമായിട്ടുണ്ട്. അദ്ദേഹം സൂക്ഷ്മമായി വായിച്ചിട്ടുള്ള കൃഷ്ണഗാഥയിൽ അവസാനഘട്ടങ്ങളിൽ ചില ഭാഗം “വിശേഷമായ ഒരു കവിതാഗുണവും” ഇല്ലാത്തതായി കണ്ടിട്ടുണ്ട്. അതിൽനിന്നു പുറ

തെല്ലു പോവാതെ, ഇത്രയോ ഇതിലധികമോ വരികൾ
ഇതായി താരതമ്യപ്പെടുത്തുന്നതിന്നായി ഉദ്ധരിപ്പാനാണ്
ഞാൻ വിചാരിക്കുന്നത്. അതു കവിതാഗുണത്തിൽ ഇ
തിലും വളരെ മേലെയാണെന്നു ബോധപ്പെട്ടപ്പോൾ, മി
സ്റ്റർ പിള്ളയ്ക്കു ചെറുശ്ശേരിഭാരതത്തെക്കുറിച്ചുള്ള ഈ തെറ്റാ
യ അഭിപ്രായം മാറുമെന്നു വിശ്വസിക്കുന്നു.

ഇനി നമുക്ക മിസ്റ്റർ പിള്ള പ്രശംസിക്കുന്ന ഭാഗ
ത്തിന്റെ ഗുണദോഷവിചാരണയിൽ പ്രവേശിക്കുക. അ
തിന്റെ തുടക്കത്തിൽ തന്നെ കുറെ പിശാചുക്കളെ പ്രവേ
ശിപ്പിച്ചിട്ടുള്ളതിന്ന് എന്തു ഭംഗിയാണ് മിസ്റ്റർ പിള്ള കാ
ണുന്നതെന്നു മനസ്സിലാവുന്നില്ല. ഇതിന്നു വല്ല ചമൽക്കാ
രവും ഉണ്ടാവണമെങ്കിൽ പിശാചബാധയിൽ ഉണ്ടാകാ
വുന്ന വല്ല പ്രത്യേകസംഗതിയും കാമബാധകൊണ്ടു കീച
കനിൽ കണ്ടു എന്നു പറയണ്ടേ? ഇതിന്റെ ഭംഗിക്കുറവു
വെളിപ്പെടുത്താൻ കൃഷ്ണഗാഥയിൽനിന്നു മൂന്നു നാലു വരി
എടുത്തു കാണിക്കാം:—

"ശീതത്തെത്തൂകുന്ന ഹേമന്തകാലമാം
ഭൂതത്തിൻ കോലമെന്നപോലെ
ഭൂതലംതന്നിലെ മാലോകരെല്ലാരും
ചാലെ വിറച്ചുതുടങ്ങീതപ്പോൾ
ദന്തങ്ങളെക്കൊണ്ടു താളം പിടിച്ചിട്ടു
സന്ധ്യയെ വന്ദിച്ചാരാരണരും.

ഇതിൽ ഹേമന്തത്തെ ഭൂതമാക്കിയതുകൊണ്ടു വന്നിട്ടു
ള്ള ചമൽക്കാരം വ്യക്തമാണല്ലോ. ഭാരതഗാഥാകർത്താവു
ശൃംഗാരരസം വേണ്ടതായ പ്രസ്തുതഘട്ടത്തിൽ അനാവശ്യ
മായി ഇങ്ങിനെ ചില ബീഭത്സപിശാചുക്കളെ പ്രവേ
ശിപ്പിച്ചതു നന്നായില്ലെന്നു മിസ്റ്റർ പിള്ളയും സമ്മതിക്കു
മെന്നു വിശ്വസിക്കുന്നു. പിന്നെ അഞ്ചെമ്പൻ എന്നാ

ത്ര്യം ഉള്ള സ്ഥിതിക്കു പഞ്ചപിശാചുക്കൾ എന്നു പറഞ്ഞിട്ടെന്താണാവശ്യം? സപ്തർഷികൾ, ചതുശ്ശിതൃന്മാർ, എന്നവിധം പ്രസിദ്ധമായിട്ടു ഒരു പഞ്ചപിശാചുക്കളുണ്ടെങ്കിൽ കുറേ ഭേദമുണ്ട്; അതും ഉദ്ധൃതമായി അറിവില്ല. ഈ ജാതി പ്രയോഗം ഭാരതഗാഥകാരനു വളരെ ഇഷ്ടമായി കാണുന്നുണ്ട്. സമുദാഹരണത്തിലേ— "എണ്ണാക്ഷിതന്നുടെ നന്മിഴി കണ്ടപ്പോളുണ്ണാതെ നേത്രങ്ങളെന്നു തോന്നും" എന്നതു മറ്റും നോക്കുക. ഇനി, മൂന്നാം പാദത്തിലെ മാനവവീരൻ എന്ന പദത്തിനും 24-ാം പാദത്തിലെ ഭൂമിപാലാ! എന്ന സംബോധനയ്ക്കും എന്താണർത്ഥം? സൂതനും വിരാടന്റെ സേനാപതിയുമായ കീചകൻ മന്നവനോ ഭൂമിപാലനോ ആയതെങ്ങിനെയാണ്? ഇതങ്ങിനെയാവട്ടെ എന്നു വെച്ചാൽ പിന്നെയും ഒരു ദുർഘടം! ഇങ്ങിനെ രാജാവാക്കപ്പെട്ട കീചകൻ, തന്റെ സോദരിയുടെ വേലക്കാരത്തിയെ ഉടനെതന്നെ 'തമ്പുരാട്ടി!' എന്നു വിളിക്കുന്നതായി 8-ാം പാദത്തിൽ കാണുന്നു. ഇതൊക്കെ എങ്ങിനെയാണ് സംയോജിക്കുക? ഇതിലത്തെ 4-ം 5-ം 6-ം) പാദങ്ങൾ ഇതിലധികം നേരമ്പോക്കുള്ളവയാണ്. സൈരന്ധ്രി ഭീമനെ കണ്ടു പറഞ്ഞു കീചകവധത്തിനു വഴി ആലോചിച്ച് അന്തഃപുരത്തിലുള്ള തന്റെ ഗൃഹത്തിൽ പോയി കിടന്നുറങ്ങി എന്നു പറഞ്ഞതിനു ശേഷമാണ്, നമ്മൾ പരിശോധിക്കുന്ന ഈ ഭാഗം ആരംഭിച്ചത്. കീചകന്റെ ഭവനം രാജാന്തഃപുരത്തിനു വളരെ അടുത്തായിട്ടില്ലെന്നൂഹിപ്പാൻ അധികം പ്രയാസമുണ്ടെന്നു തോന്നുന്നില്ല. അവിടെ കാമപീഡിതനായ് കീചകൻ കിടന്നുറങ്ങി പിറ്റേദിവസം "കാലം പുലർന്നളു കണ്ട നേരം കാര്യങ്ങളായുള്ള ഭൂഷണജാലങ്ങൾ മെയ്മേലേ വെച്ചു വണങ്ങിച്ചൊന്നാൻ" എന്നു പറഞ്ഞാൽ അതിന്, അയാൾ കുറച്ചുകലെയുള്ള അന്തഃപുരത്തിൽ

പോയി, സൈരന്ധ്രിയെക്കണ്ട്, അവളുടെ മുമ്പിൽ ആഭരണങ്ങൾ വെച്ച്, അവളോടു താഴെ പറയും പ്രകാരം പറഞ്ഞു — എന്ന അൎത്ഥം ഉണ്ടാകാൻ ഏതു ശാസ്ത്രത്തിലെ ഏതു സൂത്രമാണനുവദിക്കുന്നത്? വേണ്ടുംവണ്ണം പറയാൻ അറിഞ്ഞുകൂടാ എന്നതിന്ന് ഇതിലും നന്നായിട്ടൊരുദാഹരണം വേണമോ? പിന്നത്തെ 4- പാദങ്ങൾ (7 മുതൽ 10- വരെ) കീചകൻ പറയുന്ന വാക്കുകളാണ്. അതിലെ 'തമ്പുരാട്ടി'യുടെ അനൌചിത്യത്തെപ്പറ്റി മുമ്പു പറഞ്ഞുവല്ലോ. ഇനി, പറഞ്ഞിട്ടുള്ള 'സംഗതികൾ നോക്കുമ്പോൾ, അതും അതിലധികവും വിരോധമൊന്നുമില്ലാത്ത കാലത്തു കീചകൻ സൈരന്ധ്രിയോടു പറഞ്ഞിട്ടുള്ളതായിക്കാണും. പിന്നെ, തലേദിവസം തലമുടി പിടിച്ചിഴക്കപ്പെട്ടവളോട് അതു തന്നെ പറഞ്ഞാൽ ഫലമുണ്ടാവുമെന്നു വിചാരിപ്പാൻ കീചകനു വല്ല ന്യായവുമുണ്ടോ? ഇല്ലെങ്കിൽ പറയേണ്ടതു പറഞ്ഞിട്ടില്ല എന്ന ദോഷം ഈ 4- പാദങ്ങൾക്കില്ലേ? എന്താണിവിടെ പറയേണ്ടത് എന്നു കാണിപ്പാനായി, മഹാഭാരതം തൎജ്ജമയിലെ ഈ ഘട്ടത്തിലുള്ള ഏതാനും ശ്ലോകങ്ങൾ താഴെ ചേൎക്കാം:-

"അ രാത്രി തീൎന്നതിൽപ്പിന്നെക്കാലത്തേററിട്ടു കീചകൻ
രാജധാനിയിലുൾപ്പുക്ക കൃഷ്ണയോടേവമോതിനാൻ:-
"സഭയിൽ ഭൂമിപൻ കാണ്കെ വീഴ്ത്തിക്കാൽകൊണ്ടു തട്ടിനേൻ
ബലവാൻ പിടിപെട്ടോരു നീ രക്ഷപ്പെട്ടതില്ലരിൽ. (ൻ
പേരിന്നു മാത്രം മാത്സ്യൎക്കു രാജാവെന്നൊരു സമ്മതം
മാത്സ്യന്മാൎക്കൊരു രാജാവു ഞാൻ താൻ സേനാധിപേശ്വരൻ
സുഖമെന്നെ സ്വീകരിയ്ക്കു ഭീരു! നിൻദാസനാകുവൻ."

ഇനിയത്തെ 8- പാദങ്ങൾ, 'പ്രേമം നടിച്ചു ചിരിച്ചു സൈരന്ധ്രി കീചകനോടിങ്ങിനെ പറഞ്ഞു' എന്നുള്ള കവിവാക്കാണ്. ഇതിൽ അൎത്ഥചാരുത്വത്തെപ്പറ്റി വി

ശേഷിച്ചെന്നും പറവാൻ വകയില്ല. ശല്ല്യമംഗിയുടെ കാൎയ്യം ഒടുവിൽ ആകെക്കൂടി ഒന്നു പരിശോധിക്കാം. എന്നാൽ 15-ം 16-ം പാദങ്ങൾക്കു വല്ല അൎത്ഥവുമുണ്ടെങ്കിൽ അതു് അസംബന്ധമാണെന്നൊന്നു പറവാനുണ്ടു്. “താൻതന്നെ വെല്ലുന്ന വാസ്തവരീതികൾ പറഞ്ഞു” എന്നുള്ളതിന്നു് എന്താണൎത്ഥം? താൻതന്നെ ജയിപ്പാനുള്ള ശരിയായ വഴികൾ പറഞ്ഞു എന്നോ? അല്ലാതെ രീതി എന്നുള്ളതിന്നു വൃത്താന്തം എന്നൎത്ഥമുണ്ടോ? ഉണ്ടെങ്കിൽതന്നെ വാസ്തവമായ വൃത്താന്തം സൈരന്ധ്രി പറഞ്ഞിട്ടുണ്ടോ? പറയുമോ?

പിന്നത്തെ 6- പാദങ്ങൾ സൈരന്ധ്രി പറയുന്ന വാക്കുകളാണു്. ഇതിൽ പറവാൻ വളരെ ആലോചിക്കേണ്ട സംഗതിയൊന്നുമില്ല. എനിക്കങ്ങയുടെ പേരിൽ അനുരാഗമുണ്ടു്; എന്റെ ഭൎത്താക്കന്മാരായ ഗന്ധൎവ്വന്മാർ അറിഞ്ഞാൽ അങ്ങയെ കൊല്ലും എന്നു പേടിച്ചു ഞാൻ വിരോധം പറഞ്ഞതാണു് എന്നേ പറവാനുള്ളൂ. ഇതും വേണ്ടുംവണ്ണം പറവാൻ ഈ കവിയെക്കൊണ്ടു സാധിച്ചിട്ടില്ല. “ചാലേ വന്നെന്നുടെ കാമുകന്മാരായ കാലന്മാർ താഡിയ്ക്കുമെന്നു നണ്ണി” എന്നുള്ളതിന്നു്, “എന്റെ ഭൎത്താക്കന്മാരറിഞ്ഞാൽ എന്നെ തല്ലും” എന്ന അൎത്ഥം വിചാരിപ്പാനാണധികം വഴിയുള്ളതു്. താഡിയ്ക്കുകയാണു് ചെയ്യുകയെങ്കിൽ അതിന്നു കാലന്മാർ എന്നുപറഞ്ഞിട്ടാവശ്യമില്ല. കാലന്മാർ എന്ന പദം ഉപയോഗിയ്ക്കണമെങ്കിൽ— ‘കാമുകന്മാർ നിന്റെ കാലന്മാരായിടുമെന്നു നണ്ണി’— എന്നോ മറ്റോ ആവേണ്ടതുമായിരുന്നു. വിചാരിച്ച അൎത്ഥം വ്യക്തമാക്കി പറവാൻ ത്രാണിയില്ലായ്ക ഇവിടെയും സ്പഷ്ടം.

ഇനി, 6 പാദങ്ങൾ വെറും കഥ പറഞ്ഞു പോവൽ മാത്രമാണു്. ഇവയിൽ ‘മരണം കാലനും ചങ്ങാത

മായ്— എന്ന ഒരു പാദത്തിൽ തെല്ലൊരു ചമൽക്കാരമില്ലായ്കയില്ല. പക്ഷെ, അതു സ്വന്തമല്ല, പൂർവന്മാർ സമ്പാദിച്ചതാണ്!

ഇതു കഴിഞ്ഞിട്ടുള്ള — 'എന്നുടെ ജീവനം നിന്നുടെ കയ്യിലും' — എന്നുള്ള ഒരു പാദം, കീചകൻ ഭീമനെന്നറിയാതെ ഭീമനോടു പറയുന്ന വാക്കാണ്. ഇതിൽ, ഭീമനാണ് കീചകനെക്കൊല്ലാൻ എന്നൊരർത്ഥം വരുത്തീട്ടുള്ളതിനാൽ കുറച്ചൊരു ചമൽക്കാരമുണ്ട്. പക്ഷെ, കീചകൻ ആ സമയത്ത് ഇങ്ങിനെ പറയുന്നതു സ്വാഭാവികമല്ല എന്ന് അറിഞ്ഞൊരു ദോഷവുമുണ്ട്. ഇതിനു കീചകൻ വിചാരിച്ച അർത്ഥം, 'നീ ദയ കാണിക്കാഞ്ഞാൽ ഞാൻ മരിക്കും' എന്നാവണമല്ലോ. ഇതു സൈരന്ധ്രി അനുകൂലയാണെന്നറിയുന്നതിനു മുമ്പ് അവളോടു ചെയ്ത അപേക്ഷയുടെ കൂട്ടത്തിൽ പറകയാണെങ്കിൽ സ്വാഭാവികമായേനെ. 'നിന്നിൽ എനിക്ക് അധികമായ അനുരാഗമുണ്ടെ'ന്നു നേരിട്ടു പറഞ്ഞ ഏറ്റവും അനുകൂലയായ ഒരു നായികയുടെ അടുക്കൽ ഒരു നായകൻ ചെല്ലുമ്പോൾ ഇങ്ങിനെ പറയേണ്ട ആവശ്യമില്ലായ്ക, പറയുന്നത് ഒട്ടും സ്വാഭാവികവുമാവില്ല.

പിന്നത്തെ 3 പാദങ്ങളും വെറും കഥ പറയലാണ്. അവയ്ക്കു വിശേഷിച്ച് ഒരു ഗുണമോ ദോഷമോ പറവാനില്ല. ഇതിലെ കടവിലെ പാദത്തിലെ രാക്ഷ്ണോരം എന്ന പദം, പുസ്തകത്തിലുള്ള കാഞ്ചനോരം എന്ന പദം യുക്തമല്ലെന്നു കണ്ടിട്ടോ മറ്റോ മിസ്റ്റർ പിള്ള മാറ്റിയിട്ടുള്ളതാണെന്നേ ഇതിലൊരു വിശേഷമുള്ളൂ.

കടവിലെ 4- പാദങ്ങളുടെ ഉത്തരാർദ്ധത്തിലെ 'ക്രുദ്ധനു കഴിഞ്ഞു' നൽ കൊള്ളാം. എന്നാൽ, യഥാർത്ഥസ്ഥിതിയെ തെറ്റിദ്ധരിപ്പിക്കുക എന്നൊരു ദോഷം ഈ 4- പാദങ്ങളിൽ ധാരാളമായി പറ്റിയിട്ടുണ്ട്. കീചകൻ അതി

ബലശാലിയായ ഒരു യോദ്ധാവാണ്. വിരാടനുംകൂടി തന്നെപ്പേടിയാണെന്നു കീചകൻതന്നെ ഭാരതഗാഥയിൽ പറയുന്നു- "ചത്തു കീചകനെങ്കിലോ മാരുതപുത്രനത്രെ കൊല ചെയ്തതു നിർണ്ണയം" എന്നാണല്ലോ എഴുത്തച്ഛന്റെ ഭാരതത്തിൽ ഭീഷ്മർ അഭിപ്രായപ്പെട്ടത്. ഇങ്ങിനെയുള്ള കീചകനെ, ഒരു പ്രയാസമോ താമസമോ കൂടാതെ, കൊതുവിനെയോ മറ്റോ കൊല്ലുന്ന മാതിരി, "മാംസഫലംകൊണ്ടു ചേർത്തു തീർത്തൊരു പിണ്ഡമാക്കി", അല്ലേ വാദ്യവും താളിയും (എന്നുവെച്ചാൽ ആട്ടവും അനക്കവും) കൂടാത്ത ഒരു കൂത്തുപോലെ കഴിഞ്ഞു എന്നു വർണ്ണിച്ചിട്ടുള്ളതു പ്രസ്തുത ഘട്ടത്തിലെ നായകന് അപകർഷകരംകൂടിയാണെന്നു പറയേണ്ടിയിരിക്കുന്നു. ശ്രീമഹാഭാരതത്തിൽ 30-ൽ ചില്വാനം ശ്ലോകങ്ങൾകൊണ്ടാണ് ഭീമകീചകന്മാരുടെ ദ്വന്ദ്വയുദ്ധം വർണ്ണിച്ചിരിക്കുന്നത്.

ഇത്രവളരെ ദോഷങ്ങളുള്ള ഈ ഭാഗത്തെ മിസ്റ്റർ പിള്ള ഇങ്ങിനെ കൊണ്ടാടുന്നത്, ഇദ്ദേഹം സൂക്ഷ്മമായി വായിച്ചിട്ടില്ലാത്തതുകൊണ്ടുതന്നെയായിരിക്കാം. ഓടിച്ചുകൊണ്ടു വായിക്കുമ്പോൾ ആളുകളെ കരച്ചു രസിപ്പിക്കത്തക്ക ഒരു പകിട്ട് ഈ ഭാഗത്തിനുണ്ടെന്നു ഞാനും സമ്മതിയ്ക്കാം. പക്ഷെ, ഈ പകിട്ടിനുള്ള കാരണം മുഴുവനും ഗ്രന്ഥകർത്താവിന്റെ കവിതാവാസനയല്ലെന്നേ എനിക്കു വാദമുള്ളു. "ഛായാമപഹരതി കവിഃ പദമേകം പാദമേകമഖിലം വാ" എന്നുള്ളത്, ഈ കവി ഭാരതഗാഥയിൽ ആദിമുതൽ അവസാനംവരെ, പാട്ടുകളിലൊക്കെ പാലിച്ചിട്ടുണ്ടെന്നാണ് സൂക്ഷ്മമായി വായിച്ചതിൽ എനിക്കു തോന്നിയിട്ടുള്ളത്. നാം പരിശോധനയ്ക്കെടുത്ത ഈ ചുരുങ്ങിയ ഭാഗത്ത് ഇതിനു 10- 12- ഉദാഹരണമെങ്കിലും കാണിപ്പാനുണ്ടാവും. ഭാരതഗാഥയിലേയും, കൃഷ്ണഗാഥയിലേയും പാഠങ്ങൾ താഴെ ചേർക്കുന്നതു നോക്കുക:—

ഇത്രയേ തൽക്കാലം എനിക്കു കണ്ടുപിടിപ്പാൻ കഴിഞ്ഞുള്ളു. കുറെക്കൂടി ശ്രദ്ധിച്ചാൽ 38 പാദങ്ങളുടെ ആദിയായ ഈ ചെറിയ ഭാഗത്തിൽതന്നെ ഈ അപഹരണത്തിന്നുദാഹരണങ്ങൾ ഇനിയും കിട്ടുമെന്നാണെന്റെ വിശ്വാസം. ഈ കളവിന്ന് അധികമായ തെളിവു സമ്പാദിക്കണമെന്നാഗ്രഹമുള്ളവർ ഇടയുള്ളപ്പോൾ അതു ചെയ്താൽ നന്നായിരിക്കും. എന്റെ വാദത്തിന്ന് ഇത്രയും തെളിവു മതി എന്നാണ് തോന്നുന്നത്. ഇതാണ് ഭാരതഗാഥയിൽ അവിടവിടെ ശബ്ദഭംഗികൊണ്ടും മററും ഒരു പകിട്ടു തോന്നുന്നതിന്റെ രഹസ്യം (തുടരും.)

ഇള്ളിവപ്പൂർ. — കണ്ടൂർ നാരായണമേനോൻ.

## നായകപ്രകരണം.

## II

ഇനി നായകന്റെ ലക്ഷണരൂപങ്ങളെപ്പററി വിചിന്തനം ചെയ്തു നോക്കാം. നായകൻ എങ്ങിനെയുള്ളവനായിരിക്കണം? മാനശീലം, ക്ഷമ, പൌരുഷം, വിനയം, പാടവം, കൃത്യനിഷ്ഠ, ലോകരഞ്ജിപ്പ്, സന്തോഷസന്താപാദി വികാരങ്ങൾക്കടിമപ്പെടാത്തുള്ള സ്വഭാവം (മഹാസത്വത,) ധാരണശക്തി, കലാകുശലത, സദാചാരപരത, സ്ഥൈര്യം, ധൈര്യം തുടങ്ങിയ ഗുണങ്ങൾ തികഞ്ഞവനായിരിക്കണം കാവ്യങ്ങളിലെ നായകൻ. തങ്ങളുടെ നായകന്മാർക്ക് ഈ വക ഗുണങ്ങളെല്ലാം തികയ്ക്കുവാൻ വേണ്ടി സംസ്കൃതകവികളിൽ ചിലർ കണക്കിലധികം കഷ്ടിച്ചിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവ്വാഹമില്ല. ശാസ്ത്രകാരന്മാർ നിർദ്ദേശിച്ചിട്ടുള്ള ലക്ഷണങ്ങളൊക്കെ തി

കണ്ട ഒരു നായകന്റെ ദുഷ്ടാചിഷ്ടികതോദാഹരണം
കാണിപ്പാൻ വേണ്ടി പരിശ്രമിക്കുന്നതു് അസ്ഥാനത്തിൽ
ത്തന്നെയാണ് പരിണമിക്കുക. ഇവയിൽ അത്യാവശ്യം
സംഭവിക്കാവുന്നതും ആവശ്യകവുമായ ഗുണങ്ങൾ വരു
ത്തി വർണ്ണിക്കുന്നതു സ്വാഭാവികമായിരിക്കും. ഇതിനു വേ
ണ്ടി മാത്രം അതിശയോക്തി, അത്യുക്തി മുതലായ അ
ലങ്കാരങ്ങളെയൊക്കെ പിടിച്ചുവലിച്ചു കൊണ്ടുവന്നു കുത്തി
ച്ചെലുത്തി നിരത്തിക്കെട്ടിച്ചു കവിതാകാമിനിയുടെ കണ്ണം
മുറിപ്പാൻ ഇനിയുന്നതു് ഒരുവിധം സാഹസത്തിന്റെ വ
കഭേദം തന്നെ. മേൽകാണിച്ച നായകഗുണങ്ങൾ 'സാ
ഹിത്യദർപ്പണം' 'ദശരൂപകം' മുതലായ സംസ്കൃതസാ
ഹിത്യഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ടവയാണ്. ഈ
ആദർശന്മാരായ നായകന്മാർ നാടകങ്ങളിലത്രേ അധികം
ലബ്ധപ്രതിഷ്ഠരായി കാണപ്പെടുന്നതു്. സംസ്കൃതസാ
ഹിത്യത്തിലെ നാടകഗ്രന്ഥങ്ങളൊട്ടുമുക്കാലും ശുഭപര്യ
വസായികൾ (Comedies) ആയിരിക്കുന്നതിനാൽ, അ
തിലെ നായകന്മാർ ഒടുവിൽ ശ്രേയസ്സികളായിത്തീരു
ന്നതിനു കാരണഭൂതങ്ങളായ മേല്പറഞ്ഞ ഗുണങ്ങൾ മിക്ക
തും അവശ്യകതയായി വർണ്ണിക്കാതിരിപ്പാൻ തരമില്ലല്ലോ.
മലയാള സാഹിത്യത്തിലാവട്ടേ, ആ രീതിയനുസരിച്ചു
തന്നെ നാടകങ്ങളോ മറ്റു പ്രബന്ധങ്ങളോ നിർമ്മിക്കപ്പെ
ടേണ്ടതാണെന്നു നിഗമനം ചെയ്യാൻ കഴിയുന്നതല്ല. ആ
കയാൽ സംസ്കൃതനാടകങ്ങളുടെ രീതിയെ അടിസ്ഥാന
മാക്കിയെഴുതിയിട്ടുള്ള ഗ്രന്ഥങ്ങളിലോ, രഞ്ജിമകളി
ലോ മാത്രമേ പ്രസ്തുതലക്ഷണങ്ങളൊത്തിട്ടുണ്ടോ എന്നു
പരിശോധിക്കേണ്ടതുള്ളൂ. എന്നാൽ യഥാസംഭവം സം
ഭാവ്യങ്ങളെ അസംഭാവ്യമല്ലാത്ത വിധം വർണ്ണനം ചെ
യ്യേണ്ടതു് അത്യാവശ്യമാണ്.

മാനശീലനായ നായകൻ എങ്ങിനെ എന്നാൽ—

കർണ്ണൻ തപാലം, മാനസം

ഇനിസ്സംഗതിനൊരാകരുളുതരുമതാ
ണെതലിൻ വിത്തു പാർത്താൽ;
കനിയാം ശക്തിയൊന്നോ ളവി പരമഗതി-
യ്ക്കാത്ത സംഖ്യമാറ്റും

൮൧൭൭. —ഓളപ്പൂർ കരുണാകരമേനോൻ.

## ഭൂമിയും ഇതരഗോളങ്ങളും.

## II

ത ച ട എന്ന വൃത്തം, ച ഗ ജ എന്ന രേഖയിലൂടെ ഉരുളുന്ന ഒരു വണ്ടിച്ചക്രത്തെയോ, ഒരുരുണ്ട വസ്തുവിനെയോ കുറിക്കട്ടെ. അതിന്റെ മധ്യത്തിലൂടെ കടന്ന ക എന്ന അച്ചുതണ്ട് ക ര ല എന്ന നേർവരയിലൂടെ സഞ്ചരിക്കുമ്പോൾ, ഉരുളുന്ന വസ്തുവിലുള്ള ഏതെങ്കിലും പ എന്ന ഒരു സ്ഥാനം ചിലപ്പോൾ ക ര യ എന്ന രേഖയുടെ മുകളിലും മറ്റു ചിലപ്പോൾ അതിന്റെ താഴെയുമായി




രിക്കും. അതിന്റെ പദ്ധതി നിമ്നോന്നതങ്ങളോടുകൂടിയ പ ത ര ശ യ ല എന്ന രേഖയാണ്. ക പ എന്ന ദൂരം വർദ്ധിക്കുമ്പോൾ നിമ്നോന്നതങ്ങളുടെ ക ര യ എന്ന നേർവരയി

ൽനിന്നുള്ള ദൂരവും ഉയർച്ചയും വർദ്ധിക്കുന്നു. അച്ചുതണ്ടിന്റെ വേഗം അച്ചുതണ്ടിന്മേൽ ഉരുളുന്ന വസ്തു തിരിയുന്ന വേഗത്തെ അനുസരിച്ചു വലുതാകുമ്പോൾ, നിമ്നോന്നതങ്ങൾ തമ്മിലുള്ള ദൂരം വർദ്ധിക്കയും, ചെറുതാകുമ്പോൾ അ



വ തമ്മിലുള്ള ദൂരം കുറകയും ചെയ്യുന്നു. ഗ ഝ ഒ, ക ച ട പ ത മ യ ര ല ഇവയെല്ലാം സൈക്ലോയിഡുകൾ ആകുന്നു.

അച്ചുതണ്ടു നേർവരയിലൂടെ സഞ്ചരിക്കാതെ, ഒരു വൃത്തത്തിൽ സഞ്ചരിക്കുമ്പോൾ ഉരുളുന്ന വസ്തുവിൽ അച്ചുതണ്ടിലല്ലാതെയുള്ള ഒരോ സ്ഥാനത്തിന്റെയും പദ്ധതിക്ക് എപ്പിക്ലോയിഡ് (Epicloid) എന്നു പറയും. എപ്പിക്ലോയിഡിന്റെ ആകൃതിയും, സൈക്ലോയിഡിന്റേതുപോലെ തന്നെ. എപ്പിക്ലോയിഡിൽകൂടി സഞ്ചരിക്കുന്ന സ്ഥാനത്തിന്റെ അച്ചുതണ്ടിൽനിന്നുള്ള ദൂരം, അച്ചുതണ്ടിന്റെ വേഗം, അച്ചുതണ്ടിന്മേൽ തിരിയുന്ന വേഗം ഇവയെ അനുസരിച്ചിരിക്കുന്നു. ക ച ക എന്ന വൃത്തത്തിലൂടെ അച്ചുതണ്ടിന്റെ വേഗത്തെ അനുസരിച്ചു വലിയ വേഗത്തോടെ വൃത്തം തിരിയുമ്പോൾ അച്ചുതണ്ടിൽനിന്നു സാമാന്യം ദൂരമുള്ള ഒരു സ്ഥാനത്തിന്റെ മാർഗ്ഗമായ എപ്പിസൈക്ലോയിഡാണ് പടത്തിൽ കാണിച്ചിരിക്കുന്നത്.



ഒരു ഗ്രഹത്തിന്റെ മാറ്റവും ഒരെപ്പിസൈക്ലോയിഡാണെന്നാണ് റ്റോളമിക്സിസ്റ്റത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. ഗ്രഹഗോളം ക്രമത്തോടേ തിരിയുമ്പോൾ, അതിലുറപ്പിച്ചിരിക്കുന്ന ഉപഗോളത്തിന്റെ അച്ചുതണ്ടു ക്രമവേഗത്തോടേ വൃത്തത്തിലായി സഞ്ചരിക്കുന്നു. ഉപഗോളം ഗ്രഹഗോളത്തെ അനുസരിച്ചു വലിയ വേഗത്തോടേ തിരിയുന്ന പക്ഷം ഉപഗോളത്തിലുള്ള ഗ്രഹത്തിന്റെ മാറ്റം ൩-ാം പടത്തിൽ കാണിച്ചിരിക്കുന്നപോലുള്ള ഒരു എപ്പിസൈക്ലോയിഡായിരിക്കും.




ക ച എന്ന ഭാഗത്തിലൂടെ ഗ്രഹം സഞ്ചരിക്കുമ്പോൾ, ര ഒരു അചരസ്ഥാനത്തെ സംബന്ധിച്ച ഗ്രഹത്തിന്റെ മുൻഗതിയും, ട ഗ എന്ന ഭാഗത്തിലൂടെ സഞ്ചരിക്കുമ്പോൾ നിശ്ചലതയും, ത പ എന്ന ഭാഗത്തിലൂടെ സഞ്ചരിക്കുമ്പോൾ പിൻഗതിയുമുണ്ടായിരിക്കും. ര എന്ന സ്ഥാനത്തിന് അചലനക്ഷത്രങ്ങളെപ്പോലെ ഒരു ക്രമവേഗമുണ്ടായിരുന്നാലും, ആ വേഗം ഗ്രഹത്തിന്റെ ത പ എന്ന ഭാഗത്തുള്ള വേഗത്തിൽ കുറഞ്ഞിരുന്നാൽ നിശ്ചലതയും പിൻഗതിയും സ്പഷ്ടമാണല്ലോ.

ഇവയാണ് റ്റോളമിക്സിസ്റ്റത്തിന്റെ പ്രധാനസിദ്ധാന്തങ്ങൾ. ഭൂമി പ്രപഞ്ചമാകുന്ന സൃഷ്ടിയുടെ മദ്ധ്യസ്ഥാനത്തു നിശ്ചലമായി നില്ക്കുന്നു. നക്ഷത്രങ്ങളുടേയും ഗ്രഹങ്ങളുടേയും ചലനങ്ങൾ വിവരിപ്പാനായി പ്രൈമംമോബായിൽ, ഗ്രഹഗോളങ്ങൾ, ഉപഗോളങ്ങൾ ആദിയായ പല സ്ഫടികഗോളങ്ങൾ, എന്നിവയുണ്ടെന്നു സങ്കല്പിച്ചിരിക്കുന്നു. ഇവയെല്ലാം എത്രതന്നെ അബദ്ധങ്ങളും വാസ്തവവിരുദ്ധങ്ങളും ആയിരുന്നാലും, പൂർവികന്മാരുടെ അറിവിൽപ്പെട്ടിരുന്നവയായ സൂര്യചന്ദ്രനക്ഷത്രാദികളുടെ ചലനങ്ങളും, അവയുടെ ക്രമരഹിതമെന്നു അവർ വിചാരി

ച്ചിരുന്ന പല മാററങ്ങളും മറിച്ചിലുകളും, ഇത്ര എളുപ്പത്തിലും ശാശ്വതങ്ങളായ കാരണങ്ങൾകൊണ്ടും വിവരിക്കുവാൻ സാധിച്ച ഹിപ്പാർക്കസ്, ടോളമി മുതലായ മഹാന്മാരുടെ ബുദ്ധിവൈശിഷ്ട്യം ഏററം ശ്ലാഘനീയംതന്നെ.

ഭൂമിയുടേയും ആകാശമണ്ഡലത്തിലുള്ള മററു ഗോളങ്ങളുടേയും ചലനങ്ങളെക്കുറിച്ചുള്ള നമ്മുടെ ആധുനിക ജ്ഞാനത്തിന്നു നാം ഏററ കടപ്പെട്ടിരിക്കുന്നതു കോപ്പർനിക്കസ് (Copernicus) എന്ന മഹാത്മാവിനാണ്. ഇദ്ദേഹം 1473-ൽ പോളിഷ്പ്രഷ്യയിൽ തോൺ (Thorn) എന്ന സ്ഥലത്തു ജനിച്ചു. ക്രാക്കോവിൽ വെച്ചു വൈദ്യശാസ്ത്രം, കലാവിദ്യ എന്നിവയിൽ സർവ്വകലാശാലാവിരുതു നേടിയ ശേഷം അവിടെവെച്ചു തന്നെ തനിക്കു പ്രകൃത്യാ അഭിമതമായിരുന്ന നക്ഷത്രശാസ്ത്രവും ബൊളോഞ്ഞായിൽവെച്ചു ഗണിതശാസ്ത്രവും പഠിച്ചു. പിന്നീടു കുറെക്കാലം റോമിൽ ഒരു ഗണിതശാസ്ത്രപണ്ഡിതനായിരുന്ന ശേഷം ഒരു സന്യാസസഭയിൽ ചേർന്നു സ്വരാജ്യത്തെ ഒരു പ്രധാനപള്ളി കയ്യാൽ ഭരിച്ചു. പിന്നീടു, തന്റെ ജീവിതത്തിന്റെ അവശിഷ്ടഭാഗം മുഴുവൻ വിസ്റ്റുലാനദിയുടെ തീരത്തുള്ള ഫ്രോവെൻബർഗ്ഗിൽ സ്വശിഷ്യന്മാരുടേയും തന്റെയും ജ്ഞാനവർദ്ധനങ്ങൾക്കായി ചിലവുചെയ്തു.

അദ്ദേഹത്തെപ്പോലെ വിശ്വവിശ്രുതന്മാരായ പ്രകൃതിശാസ്ത്രജ്ഞന്മാരോടൊപ്പം അത്ര അസാമാന്യമായ ബുദ്ധിസാമർത്ഥ്യം അദ്ദേഹത്തിന്നുണ്ടായിരുന്നു എന്നു പറവാൻ പാടില്ല. എന്നാൽ കോപ്പർനിക്കസ് വലിയ ശാസ്ത്രതൽപരനും പരിശ്രമശാലിയും ആയിരുന്നു. ആ സാധുശീലനായ ഈശ്വരഭക്തൻ താൻ ചേർന്നിരുന്ന സഭവകയും മററുമായ കൃത്യങ്ങൾ നിവ്വഹിച്ചു, ബാക്കിയുള്ള സമയമെല്ലാം ജ്ഞാനസമ്പാദനത്തിന്നായി ഗാഢാലോചനകളിലും ഏററവും വൈഷമ്യമുള്ള കണക്കുകൾ ചെയ്യുന്നതിലും മാത്രം വിനിയോഗിച്ചുപോന്നു.

തന്റെ ദീൎഘാലോചനകളുടേയും ചിന്താപരിശ്രമത്തിന്റേയും ഫലമായി, അദ്ദേഹം ഗ്രഹങ്ങളുടെ ചലനം സംബന്ധിച്ചു നിൎമ്മിച്ച പല പട്ടികകളും തീരെ അബദ്ധരഹിതങ്ങളും തുലോം ഉപയോഗപ്രദങ്ങളും ആയിരുന്നു. ടോളമിക്സിസ്റ്റത്തിൽ ഭൂമിക്കും ഗ്രഹങ്ങൾക്കും സങ്കല്പിച്ചിരിക്കുന്ന സ്ഥാനങ്ങളും സ്ഥിതികളും കേവലം അബദ്ധമാണെന്നുള്ളതിനു പല ന്യായങ്ങളും അദ്ദേഹത്തിനു തോന്നി. അദ്ദേഹത്തിന്റെ അഭിപ്രായം ഭൂമി ഒരു ഗ്രഹം മാത്രമാണെന്നും, ടോളമിക്സിസ്റ്റത്തിൽ ഭൂമിക്കു സങ്കല്പിച്ചിരിക്കുന്ന മദ്ധ്യസ്ഥാനം സൂൎയ്യനാണ് വഹിക്കുന്നതെന്നും ആയിരുന്നു. ഈ അഭിപ്രായം വാസ്തവമെന്നു തെളിയിച്ചും, വാസ്തവമാകുന്ന പക്ഷം ടോളമിക്സിസ്റ്റത്തിൽ വരുത്തേണ്ട ഭേദഗതികളെ വിവരിച്ചും അദ്ദേഹം ഒരു പുസ്തകമെഴുതി. അതിൽ ഭൂമിയും ഗ്രഹങ്ങളും വലിയ വേഗത്തിൽ സൂൎയ്യനെ ചുററിക്കൊണ്ടിരിക്കുന്നുവെന്നും, ഭൂമി ഇതിനും പുറമെ ധ്രുവങ്ങളിൽകൂടി കടക്കുന്ന ഒരച്ചുതണ്ടിന്മേൽ തിരിഞ്ഞുകൊണ്ടിരിക്കുന്നുവെന്നും അദ്ദേഹം കാരണസഹിതം ഉപന്യസിച്ചിട്ടുണ്ട്. തന്റെ ജീവിതപ്രയത്നത്തിന്റെ ഏകഫലമായ ഈ പുസ്തകം അദ്ദേഹത്തിന്റെ നിൎയ്യാണത്തിനല്പം മുമ്പു മാത്രമാണ് അച്ചടിച്ചു പുറത്തിറക്കിയത്. അതിനെ, വാതരോഗപീഡിതനായ അദ്ദേഹത്തിനു മരണക്കിടക്കയിൽ വെച്ചു കൈകളാൽ സ്പൎശിക്കുന്നതിനല്ലാതെ, വായിച്ചു നോക്കുവാൻ സംഗതിവന്നില്ല.

കോപ്പർനിക്സിന്റെ അഭിപ്രായങ്ങൾക്കു പ്രചാരം സിദ്ധിക്കുന്നത് അത്ര എളുപ്പമല്ലായിരുന്നു. ഇത്ര വിസ്തീൎണ്ണവും ബൃഹത്തും ആയ ഭൂമി, അതിൽ നിവസിക്കുന്ന നമ്മെയും, അതിൽ നാം കാണുന്ന വലിയ കുന്നുകളേയും മലകളേയും, കാടുകളേയും കടലുകളേയും, കെട്ടിടങ്ങളേയും പട്ടണങ്ങളേയും, എല്ലാം വഹിച്ചുകൊണ്ട് ഒരു നി

മിഷത്തിൽ വളരെ ദൂരം വേഗത്തോടേ സൂൎയ്യനെ ചുററി യോടിക്കൊണ്ടിരിക്കുന്നുവെന്നും, ഇതിന്നു പുറമെ, ഇതോടു കൂടിത്തന്നെ, അതിന്റെ നടുക്കുള്ള അച്ചുതണ്ടിന്മേൽ ഇത്ര തന്നെ വലുതായ വേഗത്തിൽ തിരിഞ്ഞുകൊണ്ടിരിക്കുന്നു വെന്നും മററുമുള്ള സാധാരണന്മാൎക്ക് ഊഹിക്കുവാൻകൂടി കഴിയുന്നതല്ലല്ലോ. കൂടാതെ മതസംബന്ധികളായ ചില പ്രതിബന്ധങ്ങൾകൂടി തന്റെ സിദ്ധാന്തങ്ങൾക്കു, താൻ മരിച്ചു കുറെകാലം കഴിഞ്ഞപ്പോൾ, നേരിട്ടു. അന്നു യൂറോപ്പിലെ ഏകമതമായിരുന്ന ക്രിസ്തുമതത്തിന്റെ സിദ്ധാന്തപ്രകാരം മനുഷ്യനാണല്ലോ സൃഷ്ടിയുടെ നാഥനും പ്രമാണിയും. ടോളമിക്ക്സിസ്റ്റത്തിൽ മനുഷ്യൻ നിവസിക്കുന്ന ഭൂമിക്കു മദ്ധ്യസ്ഥാനം സങ്കല്പിച്ചത് ഈ സിദ്ധാന്തത്തെ ഒന്നുകൂടി ബലപ്പെടുത്തിയപോലെയായി. കോപ്പർനിക്കസിസ്റ്റത്തിലാവട്ടെ, സൂൎയ്യനു മദ്ധ്യസ്ഥാനം കൊടുത്തിരിക്കുന്നു; എന്നു മാത്രമല്ല, ഭൂമിയെ മററു ഗ്രഹങ്ങളെപ്പോലെ ഒന്നായി മാത്രം ഗണിക്കയും, സൂൎയ്യനും മററു പല നക്ഷത്രങ്ങളും വലിപ്പത്തിലും പ്രാധാന്യത്തിലും ഭൂമിയെക്കാൾ ഉയൎന്നവ എന്നു പ്രസ്താവിക്കയും ചെയ്തിരിക്കുന്നു. ഇതു വാസ്തവമാകുന്നപക്ഷം, ഇതരഗോളങ്ങളെ അപേക്ഷിച്ചു ഭൂമിക്കു നേരിടുന്ന പ്രാധാന്യക്കുറവുപോലെ തന്നെ, ഇതരസൃഷ്ടികളെ അപേക്ഷിച്ച് മനുഷ്യനും പ്രാധാന്യക്കുറവു വന്നുകൂടുമെന്നു ചില വേദാന്തജ്ഞന്മാർ അബദ്ധമായി അനുമാനിച്ചതും കോപ്പർനിക്കസിസ്റ്റത്തിന്റെ ആശുപ്രചാരത്തിന്നു വിഘ്നമായിത്തീൎന്നു.

കാലക്രമംകൊണ്ട് ഊഹഗോചരങ്ങൾകൂടിയല്ലാത്തവയായ കോപ്പർനിക്കസിന്റെ സിദ്ധാന്തങ്ങൾക്കു പൊതുജനങ്ങൾ പരിചിതരായി. അവയെ സ്വീകരിക്കുന്നപക്ഷം ടോളമിക്സിസ്റ്റത്തിലെ പ്രൈമംമോബായിൽ, ഗ്രഹഗോളങ്ങൾ, ഉപഗോളങ്ങൾ ഇവയെല്ലാം ഒഴി

ച്ചുകളയാമെന്നുള്ള ഏക കാരണം തന്നെ യോഗ്യന്മാരായ പലരേയും കോപ്പർനിക്കസിന്റെ അഭിപ്രായത്തോടു യോജിക്കുന്നവരാക്കിത്തീൎത്തു. വേദാന്തജ്ഞന്മാർക്കു ക്രമേണ തങ്ങളുടെ അബദ്ധം മനസ്സിലാവുകയും, കോപ്പർനിക്കസിന്റെ സിദ്ധാന്തങ്ങൾ ക്രിസ്തുമതസിദ്ധാന്തങ്ങൾക്കു പ്രതികൂലങ്ങളല്ലെന്നു ബോധം വരികയും ചെയ്തു. തന്മൂലം വേദസംബന്ധമായ പ്രതിബന്ധവും നീക്കപ്പെട്ടു.

ഇപ്രകാരമായിരുന്നു കോപ്പർനിക്കസ് സിസ്റ്റത്തിന്റെ ഉത്ഭവം. ഇനി അതിലെ ചില പ്രധാനസിദ്ധാന്തങ്ങളെ നമുക്കാലോചിക്കാം. സൂര്യനും അചലനക്ഷത്രങ്ങളും അചലങ്ങൾ തന്നെ. ഭൂമി ധ്രുവങ്ങളിലൂടെ കടക്കുന്ന അതിന്റെ അച്ചുതണ്ടിന്മേൽ തിരിയുന്നതുകൊണ്ട്, അവ ആകാശത്തിലൂടെ ചരിക്കുന്നതായി നമുക്കു തോന്നുന്നു. ഉദയാസ്തമയങ്ങൾക്കും, ഉദയാസ്തമയങ്ങൾ കൂടാതെ വൃത്തത്തിലുള്ള ചില ആകാശഗോളങ്ങളുടെ ചലനത്തിനും കാരണം വിശദമാണല്ലോ.

കോപ്പർനിക്കസ് സിസ്റ്റപ്രകാരം, സൂര്യൻ, നാം ആകാശത്തിൽ കാണുന്ന അനേകനക്ഷത്രങ്ങളെപ്പോലെ ഒന്നു മാത്രമാണ്. സൂര്യനെ ആശ്രയിച്ചു ചരിച്ചുകൊണ്ടിരിക്കുന്ന ഗോളങ്ങളാണ് ഗ്രഹങ്ങൾ. ഭൂമി ഗ്രഹങ്ങളിൽ ഒന്നു മാത്രമാകുന്നു. ഗ്രഹങ്ങളെ ആശ്രയിച്ചു ചരിക്കുന്ന ഗോളങ്ങൾക്ക് ഉപഗ്രഹങ്ങളെന്നു പേർ. ചന്ദ്രൻ ഭൂമിയുടെ ഒരു ഉപഗ്രഹമാകുന്നു. സൂര്യനും, തന്നെ ആശ്രയിച്ചു ചലിക്കുന്ന ഗ്രഹങ്ങളും ഉപഗ്രഹങ്ങളും സ്ഥിതിചെയ്യുന്ന പ്രദേശത്തിനു സൂര്യമണ്ഡലം എന്നു പേർ. ഇതിന്റെ മദ്ധ്യത്തിലാകുന്നു സൂര്യൻ. ഓരോ ഗ്രഹവും സൂര്യനെ ചുറ്റിക്കൊണ്ടിരിക്കുന്നു. ഒരു പ്രാവശ്യം ചുറ്റുന്നതിന് ഒരു ഗ്രഹമെടുക്കുന്ന സമയത്തിനു ആ ഗ്രഹത്തിന്റെ ഒരു സംവത്സരമെന്നു പറയുന്നു. ഭൂമി 365¼ ദിവസംകൊണ്ടു ചു

രുന്നതുകൊണ്ടു ഭൂമിയുടെ ഒരു സംവത്സരത്തിന്റെ നീളം 365¼ ദിവസങ്ങളാണ്.

ഗ്രഹങ്ങളുടെ നിശ്ചലത, പിൻഗതി മുതലായവയും ഈ സിദ്ധാന്തപ്രകാരം എളുപ്പം വിവരിക്കപ്പെടുന്നു. I. II. III. IV. V. ഇവ സൂൎയ്യനെ ചുററിയുള്ള ഭൂമിയുടെ പന്ഥാവിൽ അതിന്റെ സ്ഥാനങ്ങളും, I. II. III. IV. V. ഇവ അവയനുസരിച്ച് അതേ സമയങ്ങളിൽ വ്യാഴത്തിന്റെ പന്ഥാവിലെ വ്യാഴത്തിന്റെ സ്ഥാനങ്ങളും ആയിരിക്കട്ടെ. ഭൂമി I-ൽ ആയിരിക്കുമ്പോൾ, I എന്ന രേഖ നക്ഷത്രമണ്ഡലം വരെ ദീൎഘിപ്പിച്ചാൽ ആ രേഖയുടെ അഗ്രമാണ് നക്ഷത്രങ്ങൾക്കിടയിൽ വ്യാഴത്തിന്റെ സ്ഥാനമെന്നു നമുക്കു തോന്നും. ഭൂമി I-ൽ നിന്നു III-ൽ വരുന്നതുവരെ ഈ രേഖാഗ്രം മുമ്പോട്ടു പോകുന്നതുകൊണ്ടു, വ്യാഴത്തിനു മുൻഗതിയുള്ളതായും III-ൽ നിന്നു IV-ൽ വരുന്നതുവരെ രേഖാഗ്രത്തിന്റെ സ്ഥാനത്തിനു മിക്കവാറും ഭേദമില്ലാത്തതുകൊണ്ട്, ഈ സമയങ്ങളിൽ ഗ്രഹത്തിനു നിശ്ചലതയുള്ളതായും നമുക്കു തോന്നും. ഭൂമി IV-ൽ നിന്നു V-ലേക്കു സഞ്ചരിക്കുമ്പോൾ രേഖാഗ്രം പിമ്പോട്ടു മാറുന്നതുകൊണ്ടു ഗ്രഹത്തിന്നപ്പോൾ പിൻഗതിയായിരിക്കും.




നിശ്ചലതയും പിൻഗതിയും കൂടാതെ പൂൎവ്വികന്മാരുടെ അറിവിൽപ്പെട്ടിരുന്ന ആകാശഗോളങ്ങളുടെ സകല ചലനങ്ങളും ഇപ്രകാരം കോപ്പർനിക്കസിന് എളുപ്പത്തിൽ വിവരിപ്പാൻ സാധിച്ചു.

ഭൂമിയുടേയും, ആകാശത്തിൽ നാം കാണുന്ന മറ്റു

ഗോളങ്ങളുടേയും യഥാൎത്ഥസ്ഥിതിയേയും പരസ്പരസംബ
ന്ധത്തേയും കുറിച്ചുള്ള നമ്മുടെ ആധുനികജ്ഞാനത്തിന്റെ
അടിസ്ഥാനം കോപ്പൎനിക്കസ് സിസ്റ്റമാണ്. ഈ സിസ്റ്റ
ത്തിന്റെ ഉത്ഭവം, ഇതിന്റെ പ്രചാരത്തിന്നുണ്ടായ പ്ര
തിബന്ധങ്ങൾ, ഈ സിസ്റ്റത്തിനു മുമ്പു ഭൂമിയേയും മറ്റ്
ആകാശഗോളങ്ങളേയും കുറിച്ചു ഉണ്ടായിരുന്ന അറിവുകൾ
അവയെ വിവരിപ്പാനായി ഉണ്ടാക്കിയ സങ്കല്പങ്ങൾ, ഇവ
യുടെ സംക്ഷിപ്തമായ ഒരു വിവരണമാണ് ഇതുവരെ പ്ര
സ്താവിച്ചത്. ഇതിൽ ഹിപ്പൎക്കസ്, ടോളമി, കോപ്പ
ൎനിക്കസ് എന്നീ മഹാന്മാരുടെ പേരുകളാണ് നമ്മുടെ ശ്ര
ദ്ധയെ മുഖ്യമായി ആകൎഷിക്കുന്നത്. ഹിപ്പൎക്കസ് ആ
കാശഗോളങ്ങളുടെ ചലനം സംബന്ധിച്ച പലതും നൂതന
മായി കണ്ടുപിടിച്ചതിനും പുറമെ, അവയെ കാരണസ
ഹിതം വിവരിപ്പാനായി ടോളമിക്ക സിസ്റ്റം നിൎമ്മിപ്പാൻ
ആരംഭിക്കയും ചെയ്തു. ഈ സിസ്റ്റം പൂൎണ്ണമാകുന്നതിലും,
ഇതുകൊണ്ട് ആകാശഗോളങ്ങളുടെ സകലചലനങ്ങളും
വിവരിക്കുന്നതിലും ടോളമി പ്രദൎശിപ്പിച്ച ബുദ്ധിവൈശി
ഷ്ട്യം ഒട്ടും ചില്ലറയല്ല. യൂറോപ്പിലെങ്ങും പ്രചാരത്തിലി
രുന്ന ടോളമിക്ക സിസ്റ്റത്തിന്റെ വാസ്തവത്തെപ്പറ്റി, യാ
തൊരിടത്തും യാതൊരു സംശയവുമില്ലാതിരുന്നപ്പോൾ,
അത് അബദ്ധമെന്നു തനിക്കു തോന്നിയ അഭിപ്രായം ഖ
ണ്ഡിച്ചു പ്രസ്താവിക്കുന്നതിൽ താൻ കാണിച്ച മനോധൈ
ൎയ്യവും, കോപ്പൎനിക്കസ് സിസ്റ്റം പൂൎണ്ണമായി നിൎമ്മിക്കുവാ
നുള്ള തന്റെ പരിശ്രമവുമാണ് കോപ്പൎനിക്കസിന്റെ
ഖ്യാതിയുടേയും, പണ്ടത്തെ നക്ഷത്രശാസ്ത്രജ്ഞന്മാരിൽ
താൻ അൎഹിക്കുന്ന ഉയൎന്ന സ്ഥാനത്തിന്റേയും കാരണം.

മംഗലാപുരം. —വി. ജെ. ജോസഫ്.

## കത്തുകൾ.

"നിങ്ങളുടെ കത്തു കിട്ടിയതിൽ വളരെ സന്തോഷിക്കുന്നു. എന്നാൽ നിങ്ങൾക്കു സുഖമില്ലെന്നറിയുന്നതിൽ വളരെ ദുഃഖമുണ്ട്. പിന്നെ, ഇവിടെ ദൈവകൃപയാൽ എല്ലാവൎക്കും സൌഖ്യം തന്നെ. അവിടേയും അങ്ങിനെ തന്നെ എന്നു വിശ്വസിക്കുന്നു. എന്നു സ്വന്തം .........." എന്നിങ്ങിനെയാണല്ലോ, നമ്മുടെ അഞ്ചലാപ്പീസുകളിലൂടെ നിത്യംസഞ്ചരിക്കുന്ന ഇക്കാലത്തെ മിക്ക കത്തുകളുടേയും ഐകരൂപ്യം. എന്നാൽ പണ്ടു നമ്മുടെ നാട്ടിൽ കത്തെഴുതുന്നവിധം ഇതല്ലായിരുന്നു. അക്കാലത്ത് എഴുത്തുകളും ചുരുക്കം. കാരണം, പരിഷ്കാരമില്ല. എന്നാലും അത്യാവശ്യമുണ്ടെങ്കിൽ മാത്രമേ കത്തെഴുതാറുള്ളൂ. കാൎയ്യമില്ലാതെ കത്തെഴുതിയാൽ അവ എഴുത്തുകാരന്റെ കയ്യിലിരിക്കും. അല്ലെങ്കിൽ അയാൾക്കു സ്വന്തസമ്പാദ്യമോ, പൂൎവ്വാൎജ്ജിതമോ ആയിട്ടുള്ള സമ്പത്തു വളരെ കുറഞ്ഞുപോകും. ഇക്കാലത്തെപ്പോലെ കാൽച്ചക്രത്തിനു ൧൦൦-ം ൨൦൦-ം നാഴികയകലെ കത്തെത്തിക്കുവാൻ ആരും അന്നുണ്ടായിരുന്നില്ല. ഇക്കാലത്തുതന്നെ നാട്ടിൻപുറത്തു പരിചയമുള്ള "കല്യാണക്കുറി" ച്ചാട്ടക്കാർ അന്നു ധാരാളമുണ്ടായിരുന്നു. കത്തു കൊണ്ടു പുറപ്പെടുമ്പോൾ നന്നായിട്ടൊരുണ്ട്; തിരിച്ചു വരുമ്പോഴൊന്ന്; കത്തെത്തിക്കുന്ന ദിക്കിൽ വേറെ ഒന്നോ, രണ്ടോ, നാലോ, സൌകൎയ്യംപോലെ; പിന്നെ വഴിച്ചിലവു, കടത്തുകൂലി; ചുമട്ടുകാരന്റെ വീട്ടുചിലവ് — ഇതെല്ലാം കഴിഞ്ഞാൽ പിന്നെ ചുമട്ടുകൂലി. ഓ! ഇങ്ങനെ ചിലവാക്കി മേൽകാണിച്ച വിധത്തിലുള്ള കത്തെഴുത്തുകൾ അസാധാരണമാകില്ലേ സാദ്ധ്യമാകൂ?

# ആത്മപോഷിണി


| പുസ്തകം ൧൦ | ൧൦൯൨ കന്നി | ലക്കം ൧ |
|---|---|---|


## മംഗളം.

ധാരാളം ശ്രീമൽകൃഷ്ണസ്തവനകരം വഴിയായാത്മബോധാമൃതപ്പി-
ച്ചാരാലും പൂജ്യയായി, സ്സുരുചിരകൃതിമംഗല്യമാല്യങ്ങൾ ചാർത്തി,
പേരാളും കൈരളീസാഹിതിയുടെ സഖിയായ്, സ്സൌഹൃദം പൂണ്ടപായം
ചേരാതെ വാഴ്ക നിത്യം, സഹൃദയഹൃദയോല്ലാസികേ, മാസികേ, നീ.

വി. ഉണ്ണിക്കൃഷ്ണൻനായർ, ബി. എ.

## ചെറുശ്ശേരിഭാരതം.

(തുടർച്ച)

ഇനി മിസ്റ്റർ പിള്ളക്കു പരിശോധനയ്ക്കു ഞാൻ വാഗ്ദാനം ചെയ്തിട്ടുള്ള പ്രകാരം, കൃഷ്ണഗാഥയിൽ കവിത്വഗുണമില്ലാത്തതായി അദ്ദേഹം വിചാരിക്കുന്ന ഖണ്ഡത്തിൽനിന്ന് ഒരു ഭാഗം ഉദ്ധരിച്ച് ഇപ്പോൾതന്നെ വളരെ ദീർഘിച്ചുപോയ ഈ രണ്ടാംലേഖത്തിന്റെ വിമർശനം അവസാനിപ്പിക്കട്ടെ.

(കൃഷ്ണഗാഥ ൨-ാം ഭാഗം— തീർത്ഥയാത്ര ൩൯-ാം വരി മുതൽ)

..........................................യശോദയപ്പോൾ
കണ്ണനെ വന്നു കണ്ടോരു നേരത്തു
കണ്ണുനീർ വീഴ്ത്തിയങ്ങനെ ചൊന്നാൾ

കോപിച്ചു പണ്ടു താൻ കേല്പൂറായ്ച്ചെല്ലുമ്പോൾ
വേപിച്ചുമേവുന്ന മേനിതന്നെ
ചാലെപ്പിടിച്ചുണ്ടു പൂണ്ടുനിന്നീടിനാൾ
ബാലനായുള്ളൊരു നാളെന്നപോലെ.
'പാരിച്ചുനിന്നുള്ള പാഴ്മ ചെയ്കയാൽ
പാശത്തെക്കൊണ്ടു പിടിച്ചു കെട്ടി
തിണ്ണം വലിച്ചു മുറുക്കി ഞാൻ നില്ക്കയാൽ
ഉണ്ണിപ്പൂമേനിയിൽപ്പുണ്ണില്ലല്ലി?'
എന്നങ്ങു ചൊല്ലി തലോടിത്തുടങ്ങിനാൾ
നന്ദനൻതന്നുടെ മേനിതന്നെ
'എന്മടിതന്നിൽ ഞാൻ നന്നായി വെച്ചുകൊ-
ണ്ടെന്മകൻ വാഴ്കെന്നു ചൊല്ലുന്നേരം
എന്മുഖം നോക്കീട്ടു പുഞ്ചിരിക്കുന്ന
നന്മുഖം കാണട്ടെ'യെന്നു ചൊല്ലി
അമ്മുഖംതന്നെ മുകർന്നുതുടങ്ങിനാൾ
അമ്മയായുള്ള യശോദയപ്പോൾ.
'നന്മധു തൂകി വന്നെന്മടിതന്നിലായ്
നന്മുലയുണ്ടു ചിരിക്കുന്നേരം
തിണ്ണമെൻമാറിലലച്ചുനിന്നീടുന്നൊ-
രുണ്ണിക്കൈ കാണട്ടെ'യെന്നു ചൊല്ലി
മെല്ലെന്നെടുത്തു പുണർന്നുനിന്നീടിനാൾ
പല്ലവം ചെല്ലുന്ന പാണിതന്നെ.
'എന്നുടെ ചേലയിൽച്ചേറുതേച്ചീടിനൊ-
രുണ്ണിക്കാൽ കാണട്ടെ'യെന്നു ചൊല്ലി
സമ്മോദം പൂണ്ടു മുകർന്നുനിന്നീടിനാൾ
തന്മകൻതന്നുടെ പാദങ്ങളെ.
ഇങ്ങിനെയോരോരോ വേലകൾ കാട്ടിനാൾ
പൊങ്ങിനിന്നീടുന്ന മോദത്താലെ.

* * * * *

'നിത്യവും കണ്ട കിനാവുകളെല്ലാമേ

സത്യമെന്നിങ്ങിനെ ചൊല്ലാമിപ്പോൾ;
കുന്നമേപ്പോലെ വന്നിന്നു ഞാനെന്നുടെ
പൊന്നാരപ്പൈതലെപ്പുണ്ടേനല്ലോ.
എന്നുള്ളകേറിനിന്നാനകളിപ്പതി
നിന്നിനിയാമോ ചൊല്ലുണ്ണിക്കണ്ണ!
തിങ്കളെച്ചെന്നു പിടിപ്പതിന്നായിട്ടി-
ന്നെങ്കഴുത്തേറുകവേണ്ടാതോ ചൊൽ.
മാടിവന്നെന്നുടെ നന്മടിതന്നിലായ്-
ത്താടി പിടിച്ചു വലിച്ചീലേതോ?
പ്രേമം പൊഴിഞ്ഞുനിന്നിങ്ങിനെയായുള്ളോ-
രോമനവാർത്തകളോതിയോതി
പിന്നെയും പിന്നെയും പുണർന്നീടിനാൻ
നന്ദനന്തന്നെയന്നന്ദനപ്പോൾ.

ഒത്തുനോക്കാനുള്ള സൌകര്യത്തിനുവേണ്ടി അലങ്കാരംകൊണ്ടു വലിയ വിദ്യയൊന്നും എടുക്കാത്ത ഒരു ഭാഗമാണ് ഞാനും ഉദ്ധരിച്ചിരിക്കുന്നത്.

"മഹത്തായ ഭാരതകഥ കഴിയുന്നതും സംക്ഷേപിക്കാൻ ശ്രമിച്ചതിൽ ഭാരതഗാഥയിൽ അധികം അലങ്കാരപ്രയോഗത്തിനോ രസപ്രസാരണത്തിനോ കവിക്കു തരം കിട്ടിയില്ല എന്നാണ് വിചാരിക്കേണ്ടിയിരിക്കുന്നത്. ഭാരതം കവിതാഗുണത്തിൽ താണുനില്ക്കുന്നു എന്നു തോന്നുന്നതു ഭിന്നനായ ഒരു കവി രചിച്ചതുകൊണ്ടല്ലെന്നും കഥാവിഷയത്തിൽ സംക്ഷേപരൂപത്തെ ചെയ്തതിൽ എന്തോ പാകപ്പിഴ പറ്റിയതാണെന്നും ഉക്തരീതിലേക്കു പാഞ്ചാലിയുടെ പ്രത്യക്ഷവചനമറിയായ സാക്ഷ്യമാണെന്നു വിചാരിക്കുന്നു" — എന്നാണ് ശ്രീ.-മലയാള വാദം.

ഇതിന്റെ സമാധാനത്തിൽ, ആദ്യമായെനിക്കു പറവാനുള്ളതു കഥ എത്ര സംക്ഷേപിച്ചാലും 'പാകപ്പിഴ' പറ്റാത്തവിധത്തിൽ ഒരു കവിയല്ല കൃഷ്ണഗാഥാകർത്താവ്

എന്നാണ്. മദ്ധ്യപ്രായകവിയായ ഭാരതഗാഥാകർത്താവിനു
ഇതു പററിയേക്കും. മഹാകവിയായ കൃഷ്ണഗാഥാകർത്താ
വിന്നതു വരുമെന്നു വിചാരിച്ചുകൂടാ. ലക്ഷം ഗ്രന്ഥമുള്ള
ഭാരതത്തിന്റെ സംക്ഷേപമായി ക്ഷേമേന്ദ്രൻ ഉണ്ടാക്കി
യ ഭാരതമഞ്ജരിക്ക് എന്തു പാകപ്പിഴയാണ് പററിയിട്ടു
ള്ളത്? എഴുത്തച്ഛന്റെ ഭാരതംകിളിപ്പാട്ടും വളരെ സം
ക്ഷേപിച്ചിട്ടുള്ളതാണ്. അതിൽ ഇങ്ങിനെ വല്ല പാകപ്പി
ഴയും ഉണ്ടോ? ൧൦൦൦ ശ്ലോകത്തിൽ ഭാഗവതം മുഴുവൻ സം
ഗ്രഹിച്ചിട്ടുള്ള നാരായണീയത്തിൽ എത്ര കണ്ടു പാകപ്പി
ഴ മിസ്റ്റർ പിള്ള കാണുന്നുണ്ട്? ഇതൊക്കെ ആലോചി
ക്കുമ്പോൾ, കേരളകവിചക്രവർത്തിയാണെന്നു യോഗ്യരൊ
ക്കെ സമ്മതിക്കുന്ന ഒരു മഹാകവിയായ കൃഷ്ണഗാഥാക
ർത്താവിന് ഇങ്ങിനെ ഒരു പാകപ്പിഴ വന്നു എന്നു വിചാ
രിക്കുന്നതു കുറെ കടന്നകയ്യല്ലേ? പിന്നെ ഇത്ര പാകപ്പി
ഴ വരത്തക്കവണ്ണം ഭാരതം സംക്ഷേപിക്കേണ്ട ആവശ്യമെ
ന്തായിരുന്നു? ഉദ്ദേശമായി എണ്ണിനോക്കിയതിൽ കൃഷ്ണഗാ
ഥയിൽ ൧൭൦൦൦-ൽ ചില്വാനം വരി കാണുന്നുണ്ട്. ഭാരത
ഗാഥയിൽ ൧൦,൦൦൦-ത്തിൽ ചില്വാനമേ ഉള്ളൂ. ഭാരത
ത്തെക്കാൾ വളരെ ചെറുതായ ഭാഗവതത്തിന്റെ ഒരു സ്ക
ന്ധത്തിലെ കഥ മാത്രം പറവാൻ ൧൭,൦൦൦ വരി ഉപയോ
ഗിച്ച കവിക്കു ഭാരതം കഥ മുഴുവൻ പറവാൻ ൧൦,൦൦൦ വ
രിയേ പാടുള്ളൂ എന്നു വിചാരിപ്പാൻ വല്ല സംഗതിയും ഉ
ണ്ടായിരുന്നതായി നാം കാണുന്നുണ്ടോ? ഇത്ര സംക്ഷേപി
ച്ചാൽ പാകപ്പിഴ വരും എന്നു കണ്ടാൽ, അദ്ദേഹം അതു
കൃഷ്ണഗാഥയോളമെങ്കിലും വലുതാക്കും എന്നു വിചാരിപ്പാ
നല്ലേ ന്യായം? പിന്നെ കവി കൃഷ്ണഗാഥാകർത്താവാണെങ്കി
ൽ, ഭാരതഗാഥയിലെ ഈ സംക്ഷേപയത്നത്തിൽ അദ്ദേ
ഹത്തിനു മററു യാതൊരു കവിക്കും ഇതുവരെ പററിക്കാ
ണാത്തതായ ഒരു വലിയ വിഡ്ഢിത്തം വന്നിട്ടുണ്ട്. സ്വ

ദ്രാഹരണം, ഖാണ്ഡവദാഹം, മാഗധവധം, രാജസൂയം, സ്വൎഗ്ഗാരോഹണം ഈ കഥകൾ കൃഷ്ണഗാഥയിലും ഭാരതഗാഥയിലും കാണുന്നുണ്ട്. ഈ കഥകൾ ഓരോന്നു നാടകവും പ്രബന്ധവും മറ്റും ആക്കത്തക്ക വലുപ്പം ഉള്ളതാണ്. ഈ സ്ഥിതിക്കു കവി ഒന്നാകയാൽ ഒന്നിൽ പറഞ്ഞിട്ടുണ്ടെന്നു വെച്ചു മറ്റേതിൽ ഉപയോഗിക്കയോ രണ്ടിലും പറഞ്ഞു കഴിയ്യു എങ്കിൽ ഒന്നിലേതു് അങ്ങിനെ തന്നെ മറ്റേതിൽ പകൎത്തുകയോ ചെയ്താൽ ആൎക്കും ആക്ഷേപിപ്പാൻ വഴിയുള്ളതല്ലാ. ഇതു ചെയ്യാതെ ഈ കഥകളൊക്കെ രണ്ടിലും അല്പാല്പം വ്യത്യാസപ്പെടുത്തി രണ്ടു വിധമായി പറകയാണ് ചെയ്തിട്ടുള്ളതു്. കവി ഒന്നാണെങ്കിൽ ആ സാധു ഇതിന്നു വേണ്ടി എത്ര സമയം വെറുതേ കളഞ്ഞിരിയ്ക്കണം! എത്ര ബുദ്ധിമുട്ട് അനാവശ്യമായി അനുഭവിച്ചിരിയ്ക്കണം! ഈ ബുദ്ധിമുട്ടിന്റെ സ്വഭാവം അറിയേണമെങ്കിൽ രണ്ടിലേയും ഓരോ ഭാഗങ്ങളിലുള്ള ചില വരികൾ ഒത്തുനോക്കുകതന്നെ വേണം. അതിന്നായി രണ്ടിലേയും സുഭദ്രാഹരണകഥയിൽനിന്നു് ഏതാനും വരികൾ ഇതിന്നു താഴെ ഉദ്ധരിക്കാം:—

ഭാരതഗാഥ.

നേരറ്റ വാൎത്തകളിങ്ങിനെ കേട്ടപ്പോൾ
മാരശരാൎത്തി മുഴുത്തവൻതാൻ
നിൎമ്മലയായുള്ള കന്യകതന്നുടെ
നന്മയെക്കാണ്മാനായെന്നപോലെ
മാനസംതന്നെയയച്ചിതുപിന്നെയു-
മാനിനിതന്നുടെ മേനിതന്നിൽ.
പാരാതെപോയൊരു മാനസം ചെഞ്ചെമ്മെ
പാരമാ മേനിയിൽപ്പുക്കനേരം

കാർകുഴമ്പായോരു കൂരിരുൾ പൂകയാൽ
നേർവഴി കാണാതെ നിന്നുപോയി.

കൃഷ്ണഗാഥ.

വാട്ടമകന്നവനിങ്ങിനെ ചൊന്നതു
കേട്ടുനിന്നീടുന്ന പാൎത്ഥനപ്പോൾ
വൎണ്ണിച്ചുവന്നതെല്ലാം വാസ്തവമാണെന്നു
നിൎണ്ണയിച്ചിട്ടവനെന്നപോലെ
മാനസംതന്നെയയച്ചുനിന്നീടിനാൻ
മാനിനിതന്നുടെ മേനിതന്നിൽ
ചെന്നോരു മാനസമന്നേരംതന്നെയ-
ങ്ങന്യകാൎയ്യത്തിൽ നടക്കയെപ്പോൾ
നാഭിയായ്നിന്നുള്ളൊരാവൎത്തംതന്നിൽ വീ-
ണാഴമറ്റമായ്ച്ചമഞ്ഞങ്ങുപോയാൻ.

ഇതുപോലെയുള്ള വരികൾ ഇനിയും വളരെയുണ്ടെങ്കിലും, സ്വഭാവം മനസ്സിലാകാൻ ഇതു മതിയാകകൊണ്ട് ഇത്രമാത്രം ഉദ്ധരിച്ചതാണ്. ഇതു രണ്ടും ശ്ലോകപ്പാടെ മാരോന്നു വായിച്ചാൽ സ്വഭാവം മനസ്സിലാവില്ല; ഒന്നിലെ ആദ്യത്തെ രണ്ടു വരി വായിച്ചിട്ട്, പിന്നെ മറേതിലെ രണ്ടു വരി വായിക്കണം; അതു രണ്ടും ഒത്തുനോക്കൽ കഴിഞ്ഞാൽ പിന്നെ രണ്ടിലേയും രണ്ടാമത്തെ ഈരണ്ടു വരിയിലേക്കു കടക്കണം; ഇങ്ങിനെ നോക്കിയാൽ ഒരു കഥ രണ്ടാമതുണ്ടാകേണ്ടതിന്നു ഈ കവിക്കു നേരിട്ടിട്ടുള്ള ബുദ്ധിമുട്ടും അതിന്റെ ഫലവും നമുക്കു നല്ലവണ്ണം മനസ്സിലാകാം. ഒരു കഥ ഒരിക്കൽ ഉണ്ടാക്കിയതെടുത്തു മുമ്പിൽ വെച്ച് അതിനെ ഈരണ്ട് ഈരണ്ടു വരികളായി വായിച്ച് അവയിൽ അൎത്ഥം ഭേദപ്പെടാതെ വാക്കുകളൊക്കെ മാററാനാണ് കവി ഉത്സാഹിച്ചിട്ടുള്ളത്. ഇതിന് ഏതു

[illegible] ണ്ടു വഴികൊണ്ടറിയാം. അതിൽ [illegible] ബുദ്ധിമുട്ടും ഉദ്ദേശം സാധിക്കാനായ [illegible] മാത്രം മാററി ആ വരികൾ അതിനെ തന്നെ എടുക്കേണ്ടിവന്നു. ഇങ്ങിനെ വേണ്ടിവന്നതായി ഇനിയും പല ദിക്കിലും കാണുന്നുണ്ട്. അതുകൊണ്ട് ഈ പണി വളരെ ബുദ്ധിമുട്ടുള്ളതായിരിക്കണമെന്നു നമുക്കൂഹിക്കാം. കവി ഒരാളാണെങ്കിൽ, ഒരാൾ അനാവശ്യമായി ഇത്ര വളരെ ബുദ്ധിമുട്ടുന്നതു മനുഷ്യസ്വഭാവത്തിനു ചേർന്നതാണോ? ഇങ്ങിനെ സാമാന്യം വലുതായ 4—5— കഥകൾ ഒരേ വൃത്തത്തിൽ രണ്ടു വിധമാക്കി കവിതയുണ്ടാക്കീട്ടുള്ള ഒരു കവി ഇന്ത്യയിൽ എന്നു വേണ്ട മറേറതു രാജ്യത്തെങ്കിലും എന്നെങ്കിലുമുണ്ടായിട്ടുള്ളതായോ ഇപ്പോൾ ഉള്ളതായോ അറിയുന്നില്ല. ഈ ഒരൊററ സംഗതികൊണ്ടുതന്നെ കവി രണ്ടാണെന്നൂഹിച്ചാൽ അത് ഒട്ടും സാഹസമാവില്ലെന്നാണ് എന്റെ തുച്ഛമായ അഭിപ്രായം.

ഇള്ളിവചേരൂർ. — കണ്ടൂർ നാരായണമേനോൻ

## മരുമക്കത്തായവും മക്കത്തായവും.

ബന്ധങ്ങളിൽവെച്ച് സഹോദരസ്നേഹം പരമോൽകൃഷ്ടമാണെന്നുള്ളതു സർവ്വസമ്മതമാകുന്നു. ഭ്രാതൃസ്നേഹബന്ധം അനുരാഗാധിഷ്ഠിതമാകയാൽ അതു ശിഥിലമാകാവുന്നതും ഏതാണ്ടു ദുസ്സാധാരണവുമാണെന്നു പറയാം. ഒരേ മാതാപിതാക്കന്മാരുടെ രക്തമാംസങ്ങളിൽനിന്നും ഒരേ ഉദരത്തിൽ ജനിച്ച്, അവരുടെ രക്ഷാശിക്ഷാദികളാൽ പോഷിതന്മാരായി, ഒരു കുടുംബത്തിൽത്തന്നെ വളർന്നുവ

ത്തന്ന സഹോദരന്മാരുടെ, ജന്മസിദ്ധമായ സ്നേഹത്തിന്നും, ജീവിതത്തിന്റെ ഒരു ദശയിൽ ചില പ്രത്യേക കൎമ്മങ്ങൾകൊണ്ടു സിദ്ധമാകുന്ന ദാമ്പത്യബന്ധം കൊണ്ടു ജനിക്കുന്ന അനുരാഗാത്മകമായ ഭാൎയ്യാഭൎത്താക്കന്മാരുടെ പ്രണയത്തിന്നും തമ്മിൽ വളരെ വ്യത്യാസമുണ്ട്. ജന്മസിദ്ധമാകയാൽ അകൃത്രിമവും അഭേദ്യവും പരമസാത്വികവുമായ ഒന്നാകുന്നു സഹോദരസ്നേഹം. ഇപ്രകാരം ഉൽകൃഷ്ടമായ സഹോദരസ്നേഹത്തിൽ മരുമക്കത്തായത്തിന്റേയും ദമ്പതീപ്രണയത്തിൽ മക്കത്തായത്തിന്റേയും അടിത്തറകൾ കെട്ടപ്പെട്ടിരിക്കുന്നു. അതിനാൽ മരുമക്കത്തായം, സഹോദരീസഹോദരബന്ധത്തേയും, മക്കത്തായം ദമ്പതീബന്ധത്തേയും, ആചാരധൎമ്മങ്ങളെക്കൊണ്ടു ദൃഢതരമാക്കാൻ ഇടയായി. ജന്മസിദ്ധമായ സഹോദരബന്ധത്തെക്കൂടി മക്കത്തായക്കാർ ശിഥിലമാക്കുന്നു. മരുമക്കത്തായക്കാൎക്ക് വിവാഹബന്ധം ശിഥിലമാണെങ്കിലും ദാമ്പത്യധൎമ്മത്തിന്ന് ന്യൂനത വരണമെന്നില്ല; വരുന്നുമില്ല. സഹോദരീസഹോദരന്മാർ മുതലായ തങ്ങളുടെ അടുത്ത ബന്ധുക്കളോടൊരുമിച്ചു ഒരു കുടുംബത്തിൽ സസ്നേഹം ചെയ്യുന്ന അധിവാസം പാവനവും സന്തോഷകരവുമാണെങ്കിൽ — ഭവനങ്ങളിൽ ജനിച്ചു വളരുന്ന അംഗങ്ങളാകെ ബന്ധുക്കളോടും ഗൃഹങ്ങളോടും ദേശങ്ങളോടും തന്നെ ഉള്ള ബന്ധത്തെ വിച്ഛേദനം ചെയ്യുന്നത് അയുക്തവും സന്താപകരവുമാണെങ്കിൽ — മരുമക്കത്തായത്തെ നിൎദ്ദോഷമായി ആചരിച്ചുവന്നകാലത്തു കേരളീയർ അഭ്യുന്നതിയെ പ്രാപിച്ചിരുന്നുവെങ്കിൽ — മരുമക്കത്തായത്തിന്റെ സ്ഥാപനത്തിൽ തൽസ്ഥാപകന്മാൎക്ക യാതൊരു അയുക്തിയും അജ്ഞതയും സംഭവിച്ചിട്ടില്ലെന്നു നിസ്സംശയം പറയാം. മരുമക്കത്തായത്തിന്റേയും മക്കത്തായത്തിന്റേയും മൂലം യഥാക്രമം സഹോദരാദിസ്നേഹത്തിന്റേയും വിവാഹബന്ധത്തിന്റേയും അപരിച്ഛേദ്യമായ ദാ

ർദ്ധ്യത്തിലാണ് സ്ഥിതിചെയ്യുന്നതെന്നു വ്യക്തമാണല്ലോ. സഹോദരസ്നേഹത്തിന്റെ ഔൽകൃഷ്ട്യം സർവസമ്മതമാകുന്നു. വിവാഹബന്ധത്തിന് അപരിച്ഛേദ്യമായ ദാർഢ്യം കല്പിക്കുന്നതു് എത്രമാത്രം ഉത്തമമാണെന്നു ആലോചിക്കേണ്ടിയിരിക്കുന്നു.

വിവാഹബന്ധത്തിന് അദമ്യമായ ദാർഢ്യം നിയമിക്കുന്നതു പലപ്പോഴും അഭിനന്ദനീയമല്ലാതിരിക്കുന്നു. പെൺമക്കളെ എത്രയോ ചെറുപ്പത്തിൽതന്നെ വിവാഹം കഴിച്ചുകൊടുത്തു, ബാലികമാർ മാതാപിതാക്കന്മാരോടും കുടുംബത്തോടും ദേശത്തോടും തന്നെയുള്ള ബന്ധത്തെ മുറിച്ചു, പശുക്കൂട്ടത്തിൽനിന്നും വത്സകളെ എന്നപോലെ പിരിച്ചു വിട്ടു, ലോകഹൃദയമർമ്മവേദിയായ കാളിദാസൻ,

'യാസ്യത്യദ്യ ശകുന്തളേതി ഹൃദയം
സംസ്പൃഷ്ടമുൽകണ്ഠയാ
കണ്ഠസ്തംഭിതബാഷ്പവൃത്തികലുഷ-
ശ്ചിന്താജഡം ദർശനം
വൈക്ലബ്യം മമ താവദീദൃശമഹോ
സ്നേഹാദരണ്യൗകസഃ
പീഡ്യന്തേ ഗൃഹിണഃ കഥം നു തനയാ-
വിശ്ലേഷദുഃഖൈർനവൈഃ'

എന്നു കണ്വനെക്കൊണ്ടു പറയിച്ചിട്ടുള്ള അവസ്ഥ മക്കത്തായികൾക്കു് അനുഭവിക്കേണ്ടിവരുന്നു. ബാല്യത്തിലേതന്നെ വൈധവ്യം വന്നു 'മന്മഥകഥാഗന്ധം' ഗ്രഹിക്കാതെ, തത്ത്വപൂരലീലാസല്ലാപങ്ങളിൽ ആഹ്ലാദകരവും പ്രസന്നവും ആക്കിക്കഴിക്കേണ്ട യൗവനദശയെ ശ്മശാനചന്ദ്രികയെപ്പോലെ, അശുദ്ധവും നിരർത്ഥവും ആക്കിക്കഴിക്കുന്ന സ്ത്രീകളും, അവരുടെ വൈക്ലബ്യത്തെ കണ്ടു കഠിനമായി സന്തപിക്കുന്ന ബന്ധുക്കളും മക്കത്തായം ആച

തിക്കുന്നവരുടെ ഇടയിൽ മാത്രമേയുള്ളു. ഭാൎയ്യാഭൎത്താക്കന്മാരുടെ ബന്ധം പരസ്പരാനുരാഗത്താൽ സ്ഥാപിതവും, ഈ പ്രണയം ഒരു വിധത്തിലുമുള്ള കൎമ്മങ്ങളാലും സുസ്ഥിരമാക്കാൻ വയ്യാത്തതുമാണ്. അതിനാൽ അനുരാഗത്തിന്നു ശൈഥില്യം ജനിക്കുമ്പോൾ, പുറമേ കാണുന്ന നാമമാത്രമായ ദാമ്പത്യബന്ധം നിരൎത്ഥവും ദുഃഖദവുമല്ലയോ? ഇപ്രകാരം ഭൎത്താക്കന്മാരുടെ വിരക്തിമൂലം ഭാവിജീവിതം മുഴുവൻ അന്ധകാരപൂരിതവും ഭയങ്കരവുമാക്കിക്കഴിക്കുന്ന വനിതകളും മക്കത്തായത്തിലെ പല കുടുംബങ്ങളേയും നിഷ്പ്രഭങ്ങളാക്കിച്ചെയ്യുന്നുണ്ട്. ഈ ദോഷങ്ങളെല്ലാം വിവാഹബന്ധദാൎഢ്യത്തിൽനിന്നും ജനിതങ്ങളാകുന്നു. ദാമ്പത്യജീവിതത്തിന്റെ പരമസുഖവും ഉദ്ദേശവും അനുരാഗനാശത്തിൽ വിലുപ്തമായിത്തീരുന്നു. സുസ്ഥിരമായ അനുരാഗമോ സുദുൎല്ലഭവുമാകുന്നു. 'പരസ്പരാനുരാഗോ ഹി ധന്യാനാമേവ ജായതേ' എന്നാണ് ലോകഗുരുവായ വ്യാസൻ അരുളിച്ചെയ്തിട്ടുള്ളത്. ഋഷിതന്മാർ ഭൎത്താക്കന്മാരേയും ഭാൎയ്യമാരേയും വസ്ത്രങ്ങളെപ്പോലെ മാറുന്ന ഏൎപ്പാട് ഗൎഹ്ണീയവും അയുക്തവും തന്നെ എങ്കിലും, സൎവ്വഥാ ദുഃഖകരവും ജീവിതോദ്ദേശസിദ്ധിക്കു യോജിക്കാത്തതുമായി വരുമ്പോൾ ആ ദാമ്പത്യബന്ധത്തെ ശിഥിലീകരിച്ച് ഉപേക്ഷിക്കതന്നെ വേണം. കൎമ്മങ്ങൾ എത്രമാത്രം ശ്രേഷ്ഠങ്ങളാണെങ്കിലും അവയ്ക്കു മനുഷ്യരുടെ അന്തരാത്മാക്കളെ തമ്മിൽ ബന്ധിപ്പിക്കാൻ കഴികയില്ല; മനശ്ശക്തിക്കുമാത്രമേ അതിന്നു കഴികയുള്ളു. മനസ്ഥിതിഭേദംകൊണ്ട് ആത്മീയബന്ധം ശിഥിലമാകുമ്പോൾ, പുറമേ കാണുന്ന ബന്ധങ്ങൾ ദുൎബ്ബലങ്ങളായിത്തീരുന്നു. അതിനാൽ ദുഃഖമെന്നു വരുന്ന കാലത്തു ഭാൎയ്യാഭൎത്തൃബന്ധത്തെ ഭേദിക്കുന്നതിനുള്ള സ്വാതന്ത്ര്യം സ്ത്രീപുരുഷന്മാൎക്കുണ്ടായിരിക്കണം. ആചാരങ്ങൾ വൈദികങ്ങളോ ലൌകികങ്ങളോ ഏതു വിധത്തി

മുള്ളവയായാലും, കേവലം അവസ്ഥ കീഴ്പ്പെട്ട യന്ത്രങ്ങളെപ്പോലെ ചേഷ്ടിക്കുന്ന രണ്ടു ജംഗമങ്ങളായ മാംസപിണ്ഡങ്ങളുടെ അന്തരശ്ലേഷിച്ച്യത്തോടുകൂടിയ മേളനമല്ല ദാമ്പത്യം; അതു പരസ്പരപ്രേമാനുരൂപ്യംകൊണ്ടു ശുദ്ധങ്ങളും ബദ്ധങ്ങളും ആയ രണ്ടു ആത്മാക്കളുടെ സമാഗമമാകുന്നു. സ്ത്രീസമുദായത്തിൽ ഒരു വലിയ ഭാഗത്തിന്റെ ജീവിതം ക്ലിന്നവും മലിനവും ആകുന്നതു വിവാഹബന്ധത്തിന്റെ അദൃഢ്യഭാവംകൊണ്ടാണു. സ്ത്രീസമുദായജീവിതം സാത്വികമായി പ്രസന്നവും സുഭഗവുമായിരിക്കണമെങ്കിൽ ആവശ്യമെന്നു തോന്നുന്നപക്ഷം വിവാഹബന്ധത്തെ ശിഥിലമാക്കാനുള്ള സ്വാതന്ത്ര്യം സ്ത്രീകൾക്കുണ്ടായിരിക്കണം. ശാസ്ത്രകാരന്മാർ സ്ത്രീകൾക്കു ഈ സ്വാതന്ത്ര്യം കൊടുത്തിട്ടില്ലെന്നുള്ളതു ശരിതന്നെ; സ്ത്രീപുരുഷന്മാർക്കു മനഃപാകതയും സ്വസ്വധർമ്മബോധവും പരക്കെ ഉണ്ടായിരുന്ന ആ പ്രാചീനകാലത്തെ സ്ഥിതിക്കു ഈ സ്വാതന്ത്ര്യം സ്ത്രീകൾക്കാവശ്യമില്ലായിരുന്നു. യഥാർത്ഥധർമ്മബോധവും ആത്മസംസ്കരണവും സമുദായമദ്ധ്യത്തിൽനിന്നു മറഞ്ഞുവരുന്ന ഈ കാലത്തു സ്വാർത്ഥസുഖപ്രധാനമായ ജീവിതത്തെ നയിക്കുവാൻ ഈ സ്വാതന്ത്ര്യം ആവശ്യമത്രേ. മരുമക്കത്തായകുടുംബങ്ങളിലെ സ്ത്രീകൾക്കു ഈ സ്വാതന്ത്ര്യം ഉള്ളതുകൊണ്ടു ഈ വിഷയത്തിൽ മക്കത്തായത്തിലുൾപ്പെട്ട സഹോദരികളെക്കാളും അവരുടെ നില ഇല്ലേശം ആശാസ്യം തന്നെയാണു. കേരളീയസ്ത്രീകളുടെ ഈ സ്വാതന്ത്ര്യത്തെ പുതിയ നിയമങ്ങൾകൊണ്ടു ഹനിക്കാൻ ഉദ്യമിക്കുന്നതു യുക്തമല്ലെന്നു കടവിൽ ബോദ്ധ്യപ്പെടും.

പൂർവ്വോക്തങ്ങളായ ഗുണങ്ങളെ വിചിന്തിക്കാതെ, മരുമക്കത്തായം മൃഗാവസ്ഥയിൽ സ്ഥാപിതമാണെന്നും ഈ പരിഷ്കാരകാലത്തു മക്കത്തായമാണു യോജിക്കുന്നതെന്നും

നവീനന്മാരിൽ ചിലർ പുറപ്പെടുവിക്കുന്ന അഭിപ്രായപ
ടഹധ്വാനം, വർഷാകാലത്തിലെ മണ്ഡൂകനാദംപോ
ലെ, ശ്രവണപരുഷമായി കേൾക്കാറുണ്ട്. വാസ്തവം
ആലോചിച്ചാൽ, മക്കത്തായത്തിനു മരുമക്കത്തായത്തെ
ക്കാൾ ഒരു ഗുണവും കൂടുതലായിട്ടില്ല; മക്കത്തായത്തിൽ വ
ർദ്ധിച്ച ദോഷങ്ങൾ വളരെയുണ്ടുതാനും. ബാല്യവിവാ
ഹംകൊണ്ടുള്ള ദോഷങ്ങളും, സ്ത്രീധനത്തിന്റെ കാർക്കശ്യം
നിമിത്തം വിവാഹം കഴിച്ചുകൊടുക്കാൻ നിവൃത്തിയില്ലായ്ക
യാൽ പ്രായം ചെന്നിട്ടും അപരിണീതകളായിരിക്കുന്ന
സ്ത്രീകളുടെ ശോച്യതയും, നാലും അഞ്ചും വിവാഹം ക
ഴിച്ചിട്ടുള്ള വൃദ്ധന്മാരുടെ ഭർത്തൃത്വത്തിൻകീഴിൽ സപ
ത്നീകലഹകോലാഹലത്തോടുകൂടി ജീവിതം കഴിക്കേണ്ടിവ
രുന്ന തരുണികളുടെ സങ്കടവും, ബാല്യത്തിൽത്തന്നെ
വൈധവ്യം അനുഭവിക്കേണ്ടിവരുന്ന വനിതാമണികളുടെ
ദുർദ്ദശയും, മക്കത്തായത്തിലുൾപ്പെട്ട നാനാഭവനങ്ങളെയും
അലങ്കോലപ്പെടുത്തുന്നുണ്ട്. ഈ ദോഷങ്ങളൊന്നും സ്പ
ർശിച്ചിട്ടുകൂടിയില്ലാത്ത മരുമക്കത്തായം എങ്ങിനെ ത്യാജ്യമാ
കുമെന്നു മനസ്സിലാകുന്നില്ല. ഈ നിലയിൽ, മക്കത്തായ
ത്തിലേയ്ക്കു ചാടാൻ പുറപ്പെടുന്നതു വിവേകപൂർവമായിട്ടല്ലെ
ന്നാണ് വിചാരിക്കേണ്ടത്.

പഠിപ്പില്ലാത്ത 'മുറിവൈദ്യ'ന്മാരുടെ ചികിത്സകൊ
ണ്ടു വരുന്ന ദോഷങ്ങൾക്കു വൈദ്യശാസ്ത്രം ഉത്തരവാദി
യാകുമെങ്കിലേ, ജനങ്ങളുടെ അവിവേകംകൊണ്ടു ചില
കുടുംബങ്ങളിൽ സംഭവിക്കുന്ന ദോഷങ്ങൾ പ്രമാണിച്ചു
മരുമക്കത്തായക്രമത്തെ കുറ്റംപറയാൻ പാടുള്ളൂ. മരുമ
ക്കത്തായത്തറവാടുകളിൽ ഇപ്പോൾ അനേകം തകരാറു
കൾ ഉണ്ടെന്നുള്ളതു സുസ്പഷ്ടമാണ്. കാരണവന്മാരുടെ
സ്വാർത്ഥതൽപരതയും, വ്യവഹാരപ്രിയന്മാരായ കാര്യസ്ഥ
ന്മാരുടെ കാപട്യവും, പുത്തൻമോടിക്കാരായ അനന്തിരവന്മാ

ന്മടെ കാപട്യവൃത്തികളും, സർവോപരിയായി, മരുമക്ക
ത്തായക്കുടുംബശരീരങ്ങളിലെ ദുഷ്ടജീവിതരക്തത്തെ 'ഇ
ണങ്ങി'ക്കുടിക്കുന്ന പ്രത്യക്ഷയക്ഷികളായ 'അമ്മായി'മാ
രുടെ ഉപധാനമന്ത്രബലവും, പല സൽഭവനാരാമങ്ങളെ
യും ശ്മശാനസന്നിഭങ്ങളാക്കുന്നതിനുള്ള പ്രാബല്യവും മറച്ചു
വെപ്പാൻ പാടുള്ളതല്ല. പ്രചണ്ഡമായ വാതത്താൽ ക്ഷു
ഭിതവും പ്രവൃദ്ധങ്ങളായ തരംഗങ്ങളെക്കൊണ്ടു ദുർഗ്ഗമവും തി
മിംഗിലത്താൽ ഭയങ്കരവും ആയ സമുദ്രത്തിൽ അന്ധന്മാരാ
യ അമരക്കാരുടെ അധീനതയിൽ ഉഴലുന്ന പോതങ്ങളു
ടേതിനെക്കാൾ ശോചനീയമാണ് മേൽപ്പറഞ്ഞ രീതിയിലു
ള്ള കുടുംബങ്ങളുടെ അവസ്ഥ. ഈ അവസ്ഥ ഇതുപോ
ലെതന്നെയോ പ്രകാരാന്തരേണയോ മക്കത്തായകുടുംബ
ങ്ങളിലും കാണാം. എന്നാൽ ഈ ദോഷങ്ങൾ പ്രായേണ
പരിഹരിക്കാവുന്നതാകയാൽ, അതിനെ ചെയ്തു സമുദായ
ത്തെ പരിഷ്കരിക്കാനാണ് വിദ്വാന്മാർ ശ്രമിക്കേണ്ടത്;
അന്യഥാകഥിപ്പാനല്ല.

വൈക്കം. —വടക്കുംകൂർ രാജരാജവർമ്മരാജാ.

## ഇന്ത്യക്കാർക്കാവശ്യമായ വിദ്യാഭ്യാസം.

### I

ഏതുരാജ്യത്തിലേയും വിദ്യാഭ്യാസക്രമം ആ രാജ്യത്തി
ന്റെ ഉൽക്കർഷത്തിന്നനുകൂലമായ വിധത്തിലായിരിക്ക
ണം. വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം രാജ്യത്തിന്നു ശ്രേ
യസ്സുണ്ടാക്കുന്ന ഉത്തമ പൌരന്മാരെ സൃഷ്ടിക്കുന്നതാണ്.
ഈശ്വരനാണ് മനുഷ്യനെ സൃഷ്ടിക്കുന്നതെങ്കിലും, അവ
നെ ഉത്തമനായ പൌരന്റെ കൃത്യം നിർവഹിക്കുന്നതി

ന്ന പോന്നവരാകിത്തീരുന്നതു രാജ്യഭരണകൎത്താക്കന്മാരുടെയും സമുദായനേതാക്കന്മാരുടേയും പ്രവൃത്തികളാകുന്നു. ഒരു രാജ്യത്തിലെ വിദ്യാഭ്യാസക്രമം, ഏതുകാലത്തും ആ രാജ്യത്തു സ്വരാജ്യസ്നേഹികളായ പൌരന്മാർ ഉണ്ടായിക്കൊണ്ടിരുന്നാൽ വൎത്തിക്കുവണ്ണമായിരിക്കണം. മറിച്ചായാൽ, അവിടെ കൃത്യബോധമില്ലാത്ത അലസന്മാർ ദിനംപ്രതി വൎദ്ധിച്ചുവരുന്നതും, തന്മൂലം രാജ്യം അധോഗതിയെ പ്രാപിക്കുന്നതുമാകുന്നു. ഇത്രയും പറഞ്ഞതിൽ നിന്നു്, ഇന്ത്യാരാജ്യത്തെ വിദ്യാഭ്യാസക്രമം സ്വദേശാഭിമാനികളായ പൌരന്മാരെ വൎദ്ധിപ്പിക്കുവാനുള്ളവിധം വ്യവസ്ഥപ്പെടുത്തേണ്ടതാണെന്നുള്ള അഭിപ്രായം വിശദമാകുമല്ലോ.

ഈ ഉദ്ദേശത്തോടുകൂടിയ വിദ്യാഭ്യാസം ഏതുവിധത്തിലായിരിക്കണമെന്നാണു് ഇനി നാം ആലോചിക്കേണ്ടതു്. അതു് ഇന്ത്യയിലെ ജനവൎഗ്ഗത്തിന്റെ ഉൽകൎഷത്തിന്നും, ഏകീഭാവത്തിന്നും ഉതകുന്ന വിധത്തിലായിരിക്കണം. സകലലോകരുടേയും നേതൃത്വം വഹിക്കുന്ന വിശാലമനസ്കന്മാരെയല്ലാ നമുക്കു തൽക്കാലം കിട്ടേണ്ടതു്. ഈ ഭാരതഭൂമിയിലെ പൌരത്വം ന്യായ്യമായും നിൎവ്യാജമായും വഹിക്കത്തക്കവരാണു് നമുക്കു് ഇപ്പോൾ വേണ്ടതു്. അതുകൊണ്ടാണു്, നമ്മുടെ ജനവൎഗ്ഗങ്ങളുടെ ഏകീഭാവത്തിന്നും, അവയിലെ അംഗങ്ങൾ തമ്മിൽ ഐകമത്യവും സമഭാവനയും ഉണ്ടാകുന്നതിന്നും ഉതകുന്നതായ വിദ്യാഭ്യാസമാണു് നമുക്കത്യാവശ്യമായിരിക്കുന്നതെന്നു സ്വദേശാഭിമാനികൾ സിദ്ധാന്തിക്കുന്നതു്. എന്നാൽ ആ വിദ്യാഭ്യാസക്രമം സകലജാതിമതസ്ഥന്മാരുടേയും നിൎവിശേഷമമതയ്ക്കു പാത്രമായിരിക്കണം. ഇന്ത്യക്കാർ പല മതക്കാരും ജാതിക്കാരും ആണെങ്കിലും, അവരിൽ ഓരോരുത്തരും താൻ ഇന്ത്യാരാജ്യത്തിലെ ഒരു അംഗമാണെന്നുള്ള വാസ്തവം ഒരിക്കലും വിസ്മരിക്കുവാൻ പാടില്ല. അതു

# * സ്ത്രീകളും വ്യവസായങ്ങളും

## I

ലോകത്തിന്റെ ഏതുഭാഗത്തു നോക്കിയാലും, പൌരുഷത്തിന്റേയും സ്ത്രീത്വത്തിന്റേയും വിലാസങ്ങൾ ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ കാണാം. ഇതു് ആന മുതൽ പിപീലികാപൎയ്യന്തം, അഥവാ, പ്രോട്ടോസോവ് (Protozoa) എന്ന പ്രാണിവരെ മാത്രമല്ല, നമ്മുടെ പരിതസ്ഥിതങ്ങളായ വൃക്ഷലതാദികളിലുമുണ്ടു്. ഇവയുടേയും ഉത്പാദനത്തിനുകൂടി കാരണമായിട്ടുള്ള പുരുഷനെന്നും സ്ത്രീയെന്നുമുള്ള ഈ മഹാവിഭാഗമാണു്. ഈ വിഭാഗത്തിന്റെ അഭാവത്തിൽ ലോകംതന്നെ ഉണ്ടാകുന്നതല്ല; അല്ലെങ്കിൽ, ലോകം ഈ രണ്ടു വിഭാഗവും കൂടിയതാണു്. വെളിച്ചവും നിഴലും എന്നപോലെ ഇവ ചേർതിരിക്കപ്പെടാവുന്നവയല്ല. അതുകൊണ്ടു് ഇതിൽ ഒരു ഭാഗത്തിനു മറ്റേതിനെക്കാൾ പ്രാധാന്യം കല്പിക്കുന്നതു് അയുക്തികവും അസംഗതവുമാകുന്നു.

ഈ രണ്ടു വിഭാഗങ്ങൾക്കും പ്രാധാന്യം തുല്യമാണെങ്കിലും ശരീരത്തിന്റേയും മനസ്സിന്റേയും പ്രകൃതിയെ അനുസരിച്ചു ചില വ്യത്യാസങ്ങൾ ഇല്ലെന്നില്ല. എന്നാൽ ഇതുകൊണ്ടു സ്ത്രീകൾക്കോ പുരുഷന്മാൎക്കോ പ്രത്യേകമായി ഒരു മെച്ചമോ കുറവോ ഉണ്ടെന്നു പറഞ്ഞുകൂട. ചില വിഷയങ്ങളിൽ പുരുഷന്മാർ സ്ത്രീകളെക്കാൾ മുന്തിയനിലയി

---

* പറപ്പൂക്കരെ കൃഷിവ്യവസായപ്രദൎശനാവസരത്തിൽ ചെയ്ത ഒരു പ്രസംഗം

ലാണെങ്കിൽ, മറ്റു ചിലതിൽ സ്ത്രീകൾ പുരുഷന്മാരെ അതിശയിക്കുന്നതു്, വിവിധവിഷയങ്ങളിലുള്ള ഈ പ്രത്യേകശക്തി പ്രകൃതിയിൽ വളരെ സാധാരണമാകയാൽ ഇതിൽ ആക്ഷേപം പറവാനോ ആശ്ചര്യപ്പെടുവാനോ അവകാശമില്ല. സിംഹത്തിന്നു സൂചിയിന്മേൽ തപ്പിട്ടുതന്നാൽകൂടി ചെയ്യുവാൻ കഴിയാത്ത പണി തേനീച്ച നിഷ്പ്രയാസം നിർവഹിക്കുന്നു. ഏതു കോട്ട കെട്ടിയുണ്ടാക്കുന്ന വലിയ്യ മനുഷ്യരിൽ ഏതു തെയ്യൽക്കാരൻ കപ്പം കൊടുക്കേണ്ടു? ഈ മാതിരി ഓരോന്നിന്നും ഓരോ വിഷയത്തിൽ ഉണ്ടാകുന്ന അനിതരസാധാരണമായ സാമർത്ഥ്യം കേവലം സഹജമായിട്ടുള്ളതാണ്. ഈ പ്രത്യേക സാമർത്ഥ്യത്തെ ഓരോന്നും വേണ്ടവിധം വിനിയോഗിച്ചാൽ മാത്രമേ ലോകത്തിന്നു ഉൽഗതിക്കു മാർഗ്ഗമുള്ളൂ.

ഈശ്വരന്റെ എല്ലാ സൃഷ്ടികളും അവയുടെ ജന്മോദ്ദേശ്യങ്ങളെ പ്രകൃത്യാ നിറവേറ്റിക്കൊണ്ടിരിക്കുന്നുണ്ട്. എന്നാൽ ഈ ഉൽകൃഷ്ടകൃത്യത്തിൽ ആരെങ്കിലും ചിലപ്പോൾ കുറെ വിമുഖത കാണിക്കുന്നുണ്ടെങ്കിൽ അതു വിശേഷബുദ്ധിയുള്ള മനുഷ്യനാണ്. പക്ഷേ, പ്രപഞ്ചത്തിൽ കാണുന്ന എല്ലാ സൃഷ്ടികളിലുംവെച്ചു് ഏറ്റവും ഉന്നതമായ സ്ഥാനത്തെ അലങ്കരിക്കുന്നതും അവൻ തന്നെയാണ്. മറ്റു സൃഷ്ടികളെ ലോകത്തിൽ ഒരേ വ്യാപിച്ച പാറിയ മാർഗ്ഗങ്ങളിലൂടെ നയിപ്പിക്കുകയാണ് മനുഷ്യരുടെ ജന്മോദ്ദേശ്യം. ഇതിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെ ചുമതലയുണ്ട്; അതിനെ ശരിയായി അനുഷ്ഠിക്കുകയാണ് നമ്മുടെ ധർമ്മം. ഈ ധർമ്മാനുഷ്ഠാനമാണ്, മനുഷ്യക്ക് ഐഹികവും പാരത്രികവുമായ സൌഖ്യത്തിന്നെല്ലാം അടിസ്ഥാനം.

ഒരേ ഉദ്ദേശ്യങ്ങളെക്കുറിച്ചുള്ളവയാണെങ്കിലും, സ്ത്രീകളുടെ ധർമ്മങ്ങൾ പുരുഷന്മാരുടേതിൽനിന്നു കുറെ വ്യത്യാ

സമുണ്ട്. വളരെ കാലമായി അനാവശ്യമായിട്ടുള്ള ജോ
ലികളിൽനിന്നു പ്രകൃതി അബലകളെ ഒഴിവാക്കിയിട്ടുണ്ട്.
ബുദ്ധിശക്തിയും ആലോചനയും ശരീരശക്തി ആവശ്യമുള്ള
എല്ലാ വിഷയങ്ങളിലും സ്ത്രീകൾ പ്രവേശിക്കണമെന്നു നി
ർബന്ധമില്ല. പക്ഷെ ഈ വാദിക്കുന്ന ലേഖകന്മാർക്ക് അ
വർ ശ്രേണിയില്ലെന്ന അന്തരാള പ്രവേശനാവകാശം വിധി
ച്ചിട്ടില്ലെന്ന തോന്നുന്നു. ഇവിടും ഉൽകൃഷ്ടങ്ങളായ സ്വ
കർമ്മങ്ങൾ പലതും വിഘ്നങ്ങളും മററും പ്രതിബന്ധങ്ങളായേ
ല്ലാമെന്നു ധരിച്ചിട്ടുണ്ടായിരിക്കാം, സ്ത്രീകളെ അവയിൽനി
ന്നു മോചിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട്, ഇക്കാലത്തു സ്വ
ധർമ്മങ്ങളെ ഗണിക്കാതെ ഇംഗ്ലണ്ടിലും മററുമുള്ള ചില
സ്ത്രീകൾ, തങ്ങളെ അനുകരിച്ചു തങ്ങളുടെ സുഖത്തിനു
വേണ്ടി തങ്ങളുടെ ആയുസ്സിനെ ത്യജിച്ചും എന്തും ചെയ്യുവാ
ൻ സന്നദ്ധരായിട്ടുള്ള പുരുഷന്മാരുടെ പൌരുഷത്തെ അ
തിക്രമിച്ചുനില്ക്കുവാൻ ചെയ്യുന്ന ശ്രമങ്ങൾ അത്ര ആദര
ണീയങ്ങളാണോ, ആവോ?

സ്ത്രീകളുടെ ധർമ്മം പുരുഷന്മാരുടേതിനെക്കാൾ പ്രാ
ധാന്യമേറിയതാണ്. അവർ തീവണ്ടിക്ക് 'എഞ്ചിൻ'
എന്നപോലെയാണ് സമുദായത്തിൽ സ്ഥിതിചെയ്യുന്നത്.
അവരുടെ 'തിരിപ്പ്' ഇല്ലെങ്കിൽ പുരുഷന്മാർ ഒന്നും ചെ
യ്യുവാൻ ശക്തരാകാതെ വെറുതെ നില്ക്കുകയേ ഉള്ളു. ബാ
ല്യത്തിലും യൗവനത്തിലും വാർദ്ധക്യത്തിലും സ്ത്രീകൾത
ന്നെയാണ് പുരുഷന്മാർക്ക് ശരണം. അതുകൊണ്ടു പുരുഷ
ന്മാർ സ്ത്രീകളെക്കാൾ പ്രാധാന്യം ആരെങ്കിലും കല്പിക്കുന്നു
ണ്ടെങ്കിൽ, അതു വെടിമരുന്നിനേയും വെടിക്കെട്ടുപണി
ക്കാരനേയും ഓർക്കാതെ ഉച്ചത്തിൽ ശബ്ദിക്കുന്ന കതി
നയെ അനുമോദിക്കുന്നതുപോലെയാണ്. സ്ത്രീകൾ ബാ
ലപരിപാലനം, ഭർത്തൃശുശ്രൂഷ, ഗൃഹഭരണം മുതലായ സ്വ
ധർമ്മങ്ങളെ അനുഷ്ഠിക്കാതിരുന്നാൽ പുരുഷന്മാരുടെ പൌരു
ഷവും മിട്ടാതെല്ലാം പാഴാകുകയേ ഉള്ളു. മനുഷ്യ

ളെ മററു ജീവികളിൽ നിന്നുയൎത്തിനിൎത്തുന്ന ആ ശക്തിവിശേഷവും അന്നു് അനുസ്മരിക്കേണ്ടതാകുന്നു. ഇത്രയും പറഞ്ഞതിൽനിന്നു ലോകത്തിൽ സ്ത്രീജനങ്ങൾക്കുള്ള സ്ഥാനം എത്രയും മാഹാത്മ്യമേറിയതാണെന്നു വെളിവായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇനി വ്യവസായത്തെപ്പററി ആലോചിക്കാം: ഒരു രാജ്യത്തിന്റെ ഉൽക്കൎഷം ആ നാട്ടുകാരുടെ കൃഷിവ്യവസായങ്ങളെയാണു് പ്രധാനമായി ആശ്രയിച്ചിരിക്കുന്നതു്. നമുക്കു ഭക്ഷണം ആച്ഛാദനം തുടങ്ങി നിത്യോപയോഗത്തിനു വേണ്ടുന്ന എല്ലാ സാധനങ്ങളും കൃഷിവ്യവസായങ്ങളുടെ ഫലങ്ങളാണു്. പ്രകൃതിയിൽ ഉണ്ടാകുന്ന മിക്ക സാധനങ്ങളും മനുഷ്യൎക്കു പ്രയോജനമുള്ളവയാണെങ്കിലും, അവയിൽ ഓരോന്നും ആവശ്യം അനുസരിച്ചു തരംതിരിച്ചു് അതാതിനു യോജിച്ചവിധത്തിൽ കൃഷിചെയ്താൽ മാത്രമേ ഉൽക്കൎഷം സിദ്ധിക്കയുള്ളു. ഇങ്ങിനെ കൃഷിചെയ്തുണ്ടാക്കുന്ന സാധനങ്ങൾതന്നെ നമുക്കു് ഉപയോഗയോഗ്യമാകുന്നതിനു മുമ്പു, പല പരിഷ്കാരങ്ങളേയും ആവശ്യപ്പെടുന്നുണ്ടു്. പരുത്തിച്ചെടി ധാരാളം നട്ടു നനച്ചതുകൊണ്ടു മാത്രം നമുക്കു വേണ്ട വസ്ത്രങ്ങൾ ഉണ്ടാകുന്നില്ല. നാം ധരിക്കുന്ന ഉടുപ്പുകളും ഉപയോഗിക്കുന്ന സാധനങ്ങളുമെല്ലാം ആ നിലയിൽതന്നെ ഭൂമിയിൽ മുളച്ചുവന്നിട്ടുള്ളവയല്ല; അവ കാരിഗരന്മാരുടെ ബുദ്ധിസാമൎത്ഥ്യത്തേയും ഉത്സാഹശക്തിയേയും പ്രത്യക്ഷീകരിക്കുന്ന പല സ്ഥലങ്ങളിലും ചെന്നു രൂപാന്തരപ്പെട്ടിട്ടാണു് നമ്മുടെ അടുക്കൽ എത്തുന്നതു്. ഇങ്ങിനെ മനുഷ്യൎക്കു വേണ്ടുന്ന സാധനങ്ങളെ ഉണ്ടാക്കുന്ന പ്രവൃത്തിവിശേഷങ്ങളെയാണു് വ്യവസായപദംകൊണ്ടു ഞാൻ ഇവിടെ വിവക്ഷിച്ചിട്ടുള്ളതു്.

വ്യവസായത്തിന്റെ വിവരണം പറഞ്ഞാൽ പിന്നെ അതിന്റെ പ്രാധാന്യത്തെപ്പററി അധികമൊന്നും പറയേണ്ടതില്ല. വ്യവസായം എത്രതന്നെ ആവശ്യമായി

ത്തന്നാലും ഒരു നാട്ടിൽ തി ച്ചും വിജയപ്രദമാകണമെങ്കിൽ അവിടെ ചില പ്രത്യേക ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടതുണ്ടു്: ഒന്നാമതു വലിയ വ്യവസായങ്ങളിൽ ഏൎപ്പെടുന്നവൎക്കു ധാരാളം മൂലധനം വേണം; പണം ചിലവുചെയ്താലേ അതു വൎദ്ധിക്കയുള്ളു എന്ന ബോധവും, അതിന്നു ധൈൎയ്യവുമുള്ള ദേശാഭിമാനികളാണു് പിന്നെ വേണ്ടതു്; വ്യവസായത്തിന്നുതകുന്ന സാധനങ്ങൾ കൃഷിചെയ്തോ മറ്റോ നാട്ടിൽതന്നെ ഉണ്ടാക്കുന്നവയായാൽ വളരെ നന്നായി. ഏതാദൃശങ്ങളായ ഗുണങ്ങളുടെ ന്യൂനതയോ അഭാവമോ ആണു്, ചില നാട്ടുകളിൽ വ്യവസായശാലകൾ കുറയുവാനും ആവശ്യമുള്ള സാധനങ്ങൾക്കു വില അധികമായിരിപ്പാനും കാരണം.

ഇന്ത്യ വ്യവസായികളുടെ ക്ഷാമംകൊണ്ടാണു് ഇപ്പോൾ വളരെ കഷ്ടപ്പെടുന്നതു്. മറ്റുള്ള ഗുണങ്ങളിൽ മിക്കവയേയും നമ്മുടെ രാജ്യത്തിന്നു പ്രകൃതി ദാനംചെയ്തിട്ടുണ്ടു്. നിത്യോപയോഗമുള്ള സാധനങ്ങൾക്കുകൂടി നാം അന്യരാജ്യങ്ങളെ ആശ്രയിക്കേണ്ടിവരുന്നതിനാൽ വളരെ ചേതപ്പെടുന്നുണ്ടു്. ഇതിന്നു കാരണം, സംസ്കരിക്കപ്പെടാത്ത സാധനങ്ങളെ പുറംദിക്കുകളിലേക്കയപ്പാനും, അവയെ പരദേശികളുടെ വ്യവസായശാലകളിൽ കൊണ്ടുചെന്നു വേണ്ടവിധമാക്കിത്തീൎപ്പാനും തിരിയേ കൊണ്ടുവരുവാനും മറ്റും വേണ്ടിവരുന്ന ചിലവുകളുടെ ആധിക്യമാണു്. നാം ഇങ്ങിനെ അധികച്ചിലവു ചെയ്യുന്ന പണമോ, വിദേശീയരായ കച്ചവടക്കാരുടെ ധനത്തെയാണു് പുഷ്ടിപ്പെടുത്തുന്നതു്. സൂക്ഷ്മം ആലോചിച്ചാൽ, ഈ ദോഷം കുറെയെങ്കിലും പരിഹരിപ്പാൻ കഴിയുന്നവർ നമ്മുടെ വനിതാജനങ്ങളും, തട്ടാൻ, കരുവാൻ മുതലായ കൈത്തൊഴിലാളികളുമാണു്.

എന്നാമാവു്. —പാതിരിശ്ശേരി നാരായണൻനമ്പൂരി.

## മുക്കണ്ണനും രണ്ടുകണ്ണനും.

മുക്കണ്ണന്റെ 'റിപ്പോർട്ട്' ഒരു ദുരുദ്ദേശത്തോടുകൂടി എഴുതിയതാണെന്നല്ലാ ഞങ്ങൾക്കു തോന്നിയത്. അങ്ങിനെയാണെങ്കിൽ അതിനു 'പോഷിണി'യിൽ സ്ഥലം അനുവദിക്കുന്നതല്ലായിരുന്നു. എന്തായാലും ഈ വാദത്തിനു ദൈർഘ്യം വരുത്തുന്നതിൽ ഞങ്ങൾക്കു വലിയ വൈമനസ്യമുണ്ട്. അതുകൊണ്ടു തന്നെയാണു 'മുക്കണ്ണന്റെ മറുപടി' രണ്ടുകണ്ണനയച്ചു, രണ്ടുകണ്ണന്റെ പ്രത്യുത്തരം വാങ്ങി, രണ്ടുംകൂടി ഒരേ ലക്കത്തിൽ ചേർത്തു കാര്യം കലാശിപ്പിക്കാമെന്നു ഞങ്ങൾ നിശ്ചയിച്ചത്. ഈ രണ്ടു ലേഖനങ്ങളിൽനിന്ന് ഈ മാന്യലേഖകന്മാരുടെ രണ്ടു പേരുടെയും ഉദ്ദേശം നിർദ്ദുഷ്ടവും ഉൽകൃഷ്ടവുമാണെന്നു കാണുമ്പോൾ വായനക്കാരും ഞങ്ങളോടൊപ്പം സന്തോഷിക്കുമെന്നു വിശ്വസിക്കുന്നു.

പത്രാധിപർ

### മുക്കണ്ണന്റെ മറുപടി.

കഴിഞ്ഞ കർക്കിടകം 'പോഷിണി'യിൽ 'പരിഹാസം പാപനാശനം' എന്ന തലക്കെട്ടോടുകൂടി രണ്ടുകണ്ണൻ എഴുതിയിരുന്ന ലേഖനത്തെപ്പറ്റി മുക്കണ്ണനു പറയാനുള്ളതു താഴെ എഴുതുന്നു: ബ്രാഹ്മണരല്ലാത്ത ഭാരതീയരുടെ ഉന്നതിക്കായി അവരിൽ ചിലർ ശ്രമിച്ചു തുടങ്ങിയിട്ടുള്ളതിനെപ്പറ്റി ജനങ്ങളുടെ ഇടയിൽ തെറ്റായ ധാരണ ഉണ്ടാക്കി അതിന്റെ ബലം കുറയ്ക്കാനാണ് മുക്കണ്ണന്റെ പുറപ്പാട് എന്നു രണ്ടുകണ്ണൻ അഭിപ്രായപ്പെട്ടിട്ടുള്ളതു കണ്ണു രണ്ടും ചിമ്മിയിട്ടാണെന്നു മുക്കണ്ണൻ വിചാരിക്കുന്നു. മുക്കണ്ണൻ മഹാജനസഭയുടെ റിപ്പോർട്ട് എന്തുദ്ദേശത്തിന്മേലാണ് എഴുതിയതെന്നും, ജാതിമത്സരങ്ങളെപ്പറ്റി മുക്കണ്ണന്റെ അഭിപ്രായം എന്താണെന്നും വിവരിച്ചു പറയു

# ആത്മപോഷിണി

| പുസ്തകം ൧൧ | ൧൦൮൬ തുലാം | ലക്കം ൧. |
|---|---|---|


## മംഗളം.

പേരാളും പണ്ഡിതന്മാർക്കമലമതികൾക്കാ കൌതുകം പൂണ്ടു നാനാ-
സാരാഢ്യം ലേഖനൌഘം തവ വഴി തരമോടാദരിച്ചന്വഹം നീ
പാരാകെക്കീർത്തി ചേർത്തും പരവശത വെടിഞ്ഞാത്മസംപുഷ്ടിയാർന്നും
ധാരാളം ലാലസിച്ചീടുക മഹിത പെരുമ മാസികാമൌലിമാലേ!

—കെ. എം. നായർ, ബി. എ.

## ചെറുശ്ശേരിഭാരതം.

(തുടർച്ച)

ഇനി സംക്ഷേപംകൊണ്ടുള്ള പാകപ്പിഴ പറ്റീട്ടില്ലെന്നും കൃഷ്ണഗാഥാകർത്താവിന്റെ കവിതാഗുണം മുഴുവനും കാണണമെന്നും മിസ്റ്റർ പിള്ള വിചാരിക്കുന്ന പാഞ്ചാലിയുടെ പ്രത്യംഗവർണ്ണന നമുക്കൊന്നു പരിശോധിച്ചുനോക്കുക:

ഉത്തമനായുള്ള പാഞ്ചാലൻ തന്നുടെ
പുത്രിയായുള്ളോരു കന്യക താൻ
ചാലേ വളർന്നു ചമഞ്ഞുതുടങ്ങിനാൾ
ബാലേന്ദു നാൾതോറുമെന്നപോലേ.

ഇതിൽ 'ചമഞ്ഞു' എന്ന പദത്തിന്റെ ആവശ്യം വ്യ

ക്തമല്ലെങ്കിലും, അലങ്കാരത്തിന്നു വലിയ ദോഷമൊന്നും പറവാനില്ല. എന്നാൽ ഇതിന്റെ മൂലം കൃഷ്ണഗാഥയിലുള്ള രുഗ്മിണിയുടെ അംഗവർണ്ണനയിലൊരു ഭാഗമാണെന്നും അത് ഇതിലും നന്നായിട്ടുണ്ടെന്നും കാണിപ്പാൻ അതു താഴെ ഉദ്ധരിക്കുന്നു.

മെല്ലെ മെല്ലെ വളർന്നുതുടങ്ങിനാൾ
ഉല്ലസിച്ചുള്ളൊരു കന്യക താൻ
ശോഭിതമായുള്ളൊരു പക്ഷത്തിലീടിന
നൂതനനായുള്ളൊരു തിങ്കൾ പോലെ.

മൂലത്തിലെ 'ഉല്ലസിച്ചുള്ളൊരു' എന്നതു വേണ്ട ദിക്കിൽ പ്രയോഗിക്കാൻ സാധിക്കാഞ്ഞിട്ടായിരിക്കും, ഭാരതഗാഥയിൽ 'ചമഞ്ഞു' എന്ന് അസ്ഥാനത്തു പ്രയോഗിച്ചിരിക്കുന്നത്!

ശ്യാമളകാന്തി കലർന്നിന്നെത്രയും
കോമളമായൊരു പൂവൽമേനി
വാരുററ പൂമലർ പൂണ്ടുനിന്നീടുമ-
ക്കാർകുഴൽതന്നുടെ കാന്തികണ്ടാൽ
താരങ്ങൾതന്നുടെ ഭാരം പൂണ്ടുള്ള
കാർമേഘജാലങ്ങളെന്നു തോന്നും.

ഇതിലെ ആദ്യത്തെ രണ്ടു പാദങ്ങൾ എങ്ങിനെയാണന്വയിക്കുക? നിന്നെത്രയും എന്നതിനെ നിന്നു + (പൂർണ്ണക്രിയ) എത്രയും എന്നു ഭേദിപ്പിക്കയേ വഴിയുള്ളു. ഈത്തരം വിസന്ധി കൃഷ്ണഗാഥാകാരൻ സ്വീകരിച്ചിട്ടുണ്ടോ?

ഒടുവിലെ നാലു പാദങ്ങൾകൊണ്ടു തലമുടിയെയാണല്ലോ വർണ്ണിക്കുന്നത്. കാറിനോടു തലമുടിയും നക്ഷത്രത്തോടു പൂവും ഉപമിക്കൽ വളരെ കവികൾ കഴിച്ചിട്ടുള്ളതാണ്. അതു രണ്ടും കൂട്ടിച്ചേർക്കയേ ഇവിടെ ഭാരതഗാഥാകർത്താവു ചെയ്തിട്ടുള്ളു. കൂറിരുട്ടും നക്ഷത്രവും കൂട്ടിച്ചേർത്തു, കൂറിരുട്ടിങ്കൽനിന്നാവോളം കാണായി താരകജാലകം വി

ഴന്നാളും എന്നു കൃഷ്ണഗാഥയിൽ ഉക്തിലെ ഇരുട്ടിന്നു പകരം മേഘമാക്കി എന്നുമാത്രം!

കാർകുഴൽതന്നിലലങ്കരിച്ചീടിന
താർമധുവുണ്ടു മദിച്ചു മേന്മേൽ
സന്തതം മേവുന്ന വണ്ടിണയെന്നത്രേ
കുന്തളകാന്തിയെച്ചൊല്ലിക്കൂടൂ.

ഇതിന്നു തെല്ലൊരു ചമൽക്കാരമുണ്ട്. എന്നാൽ പുഷ്പങ്ങളെ കൂട്ടുപിടിച്ചതുകൊണ്ട് ഉൽപ്രേക്ഷയ്ക്കു കൃത്രിമത്വം തീരെയില്ലെന്നു പറഞ്ഞുകൂടാ. എങ്ങിനെയായാലും,

'ചായലായുള്ളൊരു നായിക താൻ പൊറാ
ചാപലം പൂണ്ടുള്ള ബാലകന്മാർ
നെററിയായുള്ളൊരു മുററത്തിലാമ്മാറു
മൂറവും തമ്മിണ്ണുള്ള ലീലയല്ലോ
ചിന്തിന കാന്തി കലർന്നുനിന്നീടുമ.
കുന്തളമായിട്ടു കണ്ടിതിപ്പോൾ.'

എന്നീ കൃഷ്ണഗാഥാവരികളുടെ ആയിരം കാതം അകലെ നില്ക്കാൻ പോലും മേൽകാണിച്ച വരികൾക്കു യോഗ്യതയുണ്ടോ?

ആനനംതന്നോടു നേരായിപ്പോരുവാൻ
ഞാനിന്നു പോരായെന്നുള്ളിൽ നണ്ണി
ശങ്കിച്ചു പാതി മറഞ്ഞു നിന്നീടിന
തിങ്കൾ താനെത്രയുമുന്നിടിച്ചം.

ഇതിൽ 'പാതി മറഞ്ഞു' എന്നുള്ള സംഗതിയാണ് ചമൽക്കാരത്തിന്നു കാരണം. എന്നാൽ, അതു കൃഷ്ണഗാഥയിൽനിന്നു കട്ടതാണ്.

'കാർമുകിൽമാലയാൽ പാതി മറഞ്ഞൊരു
വാർമതിപ്പൈതൽ താനെന്നപോലെ
കുന്തളജാലംകൊണ്ടഞ്ചിതമാകയാൽ
ചന്തത്തെക്കോലുന്ന ഫാലവുമായ്.' (കൃ: ഗാ.)

പിന്നെ മുഖലക്ഷ്മി ചന്ദ്രനെ ചില്ലികൾ മീതെ നിൎത്തി എന്നു വേറെ ഒരു ദിക്കിൽ പറയുന്നുണ്ട്. ഇത്രയും കിട്ടിയാൽ പിന്നെ ഈ അലങ്കാരം നിൎമ്മിപ്പാൻ എത്രത്തോളം പ്രയാസമുണ്ടെന്നു വായനക്കാർ തീൎച്ചപ്പെടുത്തട്ടെ!

മാലോകരുള്ളത്തിൽ മാൽ പെടുത്തീടുന്ന
ബാലപ്പോർകൊങ്കകൾ പൊങ്ങുമാറം
പോരാതെ ചെന്നു പിണങ്ങിനിന്നീടുന്ന
വാരിജബാണനെ വെന്നുകൊൾവാൻ
തെണ്ടിവെച്ചീടിന ചാപമൊന്നിങ്ങിനെ
കൊണ്ടാടിച്ചൊല്ലാമച്ചില്ലി കണ്ടാൽ.

ഒരു സുന്ദരിയുടെ ചില്ലി കാമനെ സഹായിക്കയല്ലാതെ, വെല്ലുന്നു എന്ന് ഇതുവരെ ഒരു കവിയും പറഞ്ഞിട്ടുള്ളതായി എനിക്കറിവില്ല. ഇതു പാഞ്ചാലിയുടെ പുരികത്തിന് ഒരു പ്രശംസയാണെന്നു വിചാരിച്ചു ചെറുശ്ശേരിഭാരതകൎത്താവിനെ കവികളുടെ കൂട്ടത്തിൽ കൂട്ടുന്നതു കഷ്ടമല്ലേ?

ചേലെന്നു ചൊല്ലുകിൽ വേലിന്നു ദീനമാം
വേലെങ്കിൽ മാനിന്നുമവ്വണ്ണമേ
അംഗനമാരുടെ കൺമുന കാരണം
തങ്ങളിൽ നിന്നു കയൎത്തീടല്ലാൻ
കന്ദൎപ്പൻതന്നുടെ ബാണങ്ങളെന്നോ ഞാൻ
കൺമുനതന്നെയിന്നുന്നിക്കുന്നു.

ഇതിൽ പ്രസിദ്ധങ്ങളായ ചില ഉപമാനങ്ങളെ എടുത്ത് ഒന്നാണെന്നു പറഞ്ഞാൽ മറ്റൊന്നിന്നു വ്യസനമാവും എന്നു പറയുന്നതാണ് ഒരു മനോധൎമ്മമുള്ളത്. ഇതു കൃഷ്ണഗാഥയിൽനിന്ന് അപഹരിച്ചതാണെന്നു, താഴെ ഉദ്ധരിക്കുന്ന വഴികളാൽ തെളിയും:—

കേണിയെന്നിങ്ങിനെ കൊണ്ടാടിച്ചൊൽകിലോ
കോണൽതന്നുള്ളത്തിലിണ്ടലുണ്ടാം;
അല്ലെന്നു ചൊൽകിലോ നീലത്താഴകൾ ന-

നല്ലലായെന്നു പേശിടുകയുള്ളു;
മററൊന്നു ചൊൽകിൽ മനം കലങ്ങീട്ടൊ-
ക്കാറാമറീട്ടും പറഞ്ഞുചൊല്ലൂ;
എന്നുള്ളൂലമക്കുന്തലെ വാഴ്ത്താതെ
മന്ദനായ്നിന്നു മടങ്ങുന്നേൻ ഞാൻ.'

രണ്ടും തമ്മിൽ ഭംഗികൊണ്ടുള്ള വ്യത്യാസം വായനക്കാർ നോക്കുമല്ലോ.

ഗണ്ഡസ്ഥലങ്ങളിൽ മണ്ടിനിന്നീടുന്ന
കുന്തളപാശങ്ങൾതൻ കാന്തി കണ്ടാൽ
തോയജബാണൻ താനാട്ടിനിന്നീടുന്നൊ-
രൂയലെന്നിങ്ങിനെ ചൊല്ലാമത്രേ.

കാമൻ ആട്ടുന്നു എന്നുപറഞ്ഞാൽ എന്താണ് താൽപര്യം? കാമം കൊണ്ടു കിടന്നാടുന്നു എന്നല്ലേ വരാൻ വഴിയുള്ളു? അതു സ്വാഭാവികമാണോ? അതുകൊണ്ടു കുന്തളപാശങ്ങളുടെ കാന്തി വർദ്ധിച്ചുപോയോ? കാമൻ ആട്ടുക എന്നു പറഞ്ഞാൽ കുറേ ഭേദമായിരുന്നു. ഒരു കാമനെ എവിടെയെങ്കിലും കൊണ്ടുവെച്ചാൽ എല്ലാമായി എന്നായിരിക്കുന്നു കവിയുടെ വിചാരം! എന്തായാലും, ഈ മനോധർമ്മത്തിന്റെ മൂലമാണെന്നു സംശയംകൂടാതെ പറയാവുന്ന ഈ കുന്തളഗാഥാവരികൾക്ക് എത്രയധികം ചമൽക്കാരമുണ്ടെന്നു നോക്കുക:—

'അഞ്ജനകാന്തിയാളുവിളങ്ങീടുന്ന
മന്നിൻ കമ്പിനോടൊടുവാനായ്
ഉല്ലസിച്ചീടുന്ന പൊന്നൂയലെന്നോണം
മല്ലകുഴലുകളെച്ചൊല്ലുന്നു ഞാൻ.'

നീടുറ്റുനിന്നുള്ള ചോരിവാ കണ്ടിട്ടു
കേടററ ചെന്തൊണ്ടിയെന്നു നണ്ണി
മണ്ടിവന്നീടുന്ന പൈങ്കിളിതന്നുടെ
ചുണ്ടെന്നു ചൊല്ലാമന്നാസ കണ്ടാൽ.

എന്നതിന്റെ മൂലവും കൃഷ്ണഗാഥയിലെ വരികൾ തന്നെ:--

'ചോരിവായായോരു ചെന്തൊണ്ടിതൻ കനി
ചാരത്തു കണ്ടിട്ടു കൊത്തുവാനായ്
മെല്ലവേ ചെല്ലുന്ന പൈങ്കിളിച്ചുണ്ടെന്നു
ചൊല്ലുവാനേതാനുമന്നാസ കണ്ടാൽ.'

രണ്ടിലേയും ഭാവം ഒന്നുതന്നെയാണെങ്കിലും, കൃഷ്ണഗാഥയിൽ അതു് എത്ര അധികം ഭംഗിയിൽ പറഞ്ഞിട്ടുണ്ടെന്നുള്ളതു് ആലോചിപ്പാൻ രസമുള്ള ഒരു സംഗതിയാണു്. പൈങ്കിളി മണ്ടിവന്നേ നന്നാവൂ എന്നാണു് ഭാരതഗാഥക്കാരന്റെ സാരസ്യം തീർച്ചപ്പെടുത്തിയതു്!

ചെന്തൊണ്ടിവാതന്നിൽ ചെന്നുനിന്നീടുന്ന
ദന്തങ്ങൾ കണ്ടു മണ്ടേല്ലോ പോയു്
അംബുധിതന്നിൽ മറഞ്ഞുനിന്നീടുന്ന
വെണ്മകലർന്നുള്ള നന്മണികൾ.

ഇതിൽ യാതൊരു പുതിയ മനോധർമ്മവുമില്ല. പല്ലു മുത്തിനോടുപമിക്കുന്നതും, ഉപമാനപദാർത്ഥങ്ങൾ കടലിലുള്ളതാണെങ്കിൽ അവ അവിടെ പോയൊളിച്ചു എന്നു പറയുന്നതും കവിസാധാരണമാണു്. ഇതിനപ്പുറമേ, "ചെന്തൊണ്ടിവാതന്നിൽ ചെന്നുനിന്നീടുന്ന" എന്ന വിശേഷണം ഈ അലങ്കാരത്തെ സംബന്ധിച്ചേടത്തോളം നിഷ്പ്രയോജനവുമാണു്.

ആനനംതന്നുടെ കാന്തിയെ വാഴ്ത്തുവാ
നാവതല്ലേതുമേ എന്നാലിപ്പോൾ
നന്മൊഴിയായോരു പീയൂഷവാരിധി
ചെമ്മേ തികഞ്ഞൊരു മുക്തകയാൽ
തിങ്കളെന്നുള്ളൊരു ശങ്കയുണ്ടുള്ളത്തി-
ലങ്കുരിച്ചീടുന്ന പാരമിപ്പോൾ

ഇതിലെ 3-ം 4-ം പാദങ്ങളിലെ 'വാരിധി' ധാരകളോ മറ്റോ ആക്കുകയും, 'മുക്ത' മുക്തകയാക്കുകയും ചെയ്യേ

അൎത്ഥയോജനയുണ്ടാകൂ എന്നു തോന്നുന്നു. എന്നാലും, തിളങ്ങുക എന്നൎത്ഥത്തിലുള്ള 'തികന്നു' പദം അത്യപകൃഷ്ടംതന്നെ.

'താരേശനെ വെല്ലുന്ന വക്ത്രതൻ വൈഭവം
വാഴ്ത്താവല്ലേതുമേ പാൎത്തുകണ്ടാൽ;
പങ്കജനേർമുഖിതന്മുഖം കണ്ടിട്ടു
തിങ്കളിതെന്നുള്ളോരു ശങ്കയാലേ
പീയൂഷം ചെന്നു നിറഞ്ഞു വഴിഞ്ഞതു
പെയ്യുന്നു പാൎശ്വേ എന്നു തോന്നും.'

എന്നീ കൃഷ്ണഗാഥാവരികൾ എടുത്തു് ഒന്നു തലതിരിച്ചു വെക്കുകയാണു് ഭാരതഗാഥാകൎത്താവു ചെയ്തിട്ടുള്ളതു്.

ശ്വേതമായുള്ളൊരു പക്ഷത്തിലല്ലോ താൻ
ശീതാംശുവിന്നു വിളക്കമേറ
കൃഷ്ണതൻ പുഞ്ചിരിച്ചന്ദ്രികക്കേതുമേ
കൃഷ്ണപക്ഷത്തിലും ഭേദമില്ലേ.

ഇതൊരു സ്വാതന്ത്ര്യാനുകരണമാണെങ്കിൽ, പറയേണ്ടുംവണ്ണം പറഞ്ഞിട്ടില്ലെന്നു് ഇതിന്നൊരു ദോഷമുണ്ടു്. ചന്ദ്രനോടാണു് പുഞ്ചിരിയെ താരതമ്യപ്പെടുത്തിയിരിക്കുന്നതെന്നാണിതു കണ്ടാൽ തോന്നുക. എന്നാൽ കവിയുടെ ഉദ്ദേശം ചന്ദ്രികയോടുപമിക്കണമെന്നാണു്. അതുകൊണ്ടു് ഇതിന്നു മുമ്പു ചെയ്ത മുഖവൎണ്ണനയുടെ ഒരു ഭാഗമായിട്ടായിരിക്കണം ഇതിനെ കവി ഉദ്ദേശിച്ചിട്ടുള്ളതു്. അങ്ങിനെയാണെങ്കിൽ ആ സംബന്ധം 'എന്നാൽ' എന്നോ 'പക്ഷേ' എന്നോ മറ്റോ വല്ല ഒരു വാക്കുകൂടി ഇതിൽ ചേൎത്തു് ഈ ഉദ്ദേശത്തെ വ്യക്തമാക്കേണ്ടതുമായിരുന്നു. ഇതിന്നൊക്കെ പുറമേ ശുക്ലപക്ഷത്തിൽ ചന്ദ്രനു ജ്യോതിഷപ്രകാരം പക്ഷബലമുണ്ടു് എന്നല്ലാതെ വിളക്കമേറും എന്നു പറഞ്ഞിരിക്കുന്നതു വാസ്തവമാണോ എന്നു വായനക്കാർ നോക്കി തിട്ടപ്പെടുത്തിയാൽ നന്നു്.

അംബുധിതന്നിൽ വിളങ്ങിനിന്നീടുന്ന
കംബുതാനമ്പോടു പണ്ടുപോലെ
പങ്കജലോചനൻതൻ കരമായുള്ള
സങ്കേതംതന്നിലിരുന്നുകൊണ്ടു
തങ്കിടനേർവാണിതൻ കണ്ഠത്തെപ്പേടിച്ചു
മങ്ങിപ്പോയെന്നതങ്ങിന്നറിഞ്ഞു.

ഇതിൽ, ശംഖു പാഞ്ചാലിയുടെ കണ്ഠത്തെ പേടിച്ചിട്ടാണ് വിഷ്ണുവിന്റെ കയ്യിൽ ചെന്നിരുന്നത് എന്നുള്ളതാണ് ചമൽക്കാരജനകമായ സംഗതി. ഈ അഭയംപ്രാപിക്കൽ പാഞ്ചാലിയുടെ ജനനത്തിനു ശേഷമായിരുന്നു എങ്കിൽ ഇതിന്നധികം ചമൽക്കാരമുണ്ടാകുമായിരുന്നു. കവിയുടെ ഈ മനോധർമ്മത്തിനു മൂലമായ കൃഷ്ണഗാഥയിലെ താഴെ ഉദ്ധരിക്കുന്ന വരികൾ നോക്കുക:—

'തിങ്കളെ നിർമ്മിച്ചാൻ പങ്കജം നിർമ്മിച്ചാൻ
പങ്കജസംഭവൻ പണ്ടുപോലെ
എന്തിനെന്നിങ്ങിനെ ചിന്തിച്ചുനിന്നു ഞാ
നന്ധനായ്പ്പോയിതെന്നിരുന്നാളും,
തന്വിതൻ മുഖമിങ്ങിനെ നിർമ്മിപ്പാ
നഭ്യസിച്ചാനെന്നതിന്നറിഞ്ഞു.'

നാലോകങ്ങളിൽ മാൽ പെരുത്തീടുന്ന
മാരൻതൻ മാനസം ബന്ധിപ്പാനായ്
സഹായിയായുള്ളോരു നാന്മുഖൻ നിർമ്മിച്ച
ദാമങ്ങളല്ലോയിക്കൈകൾ കണ്ടാൽ.

ഈ മനോധർമ്മത്തിന്റെ മൂലം കൃഷ്ണഗാഥയിലെ ഈ വരികളായിരിക്കണം:-

'ബാലികതന്നുടെ ബാഹുക്കൾ രണ്ടുമോ
മാലോകർമാനസം ബന്ധിപ്പാനായ്

മാരനു നല്ലോരു വല്ലിയായ്ത്തീർന്നിട്ടു
പാരം വിളങ്ങുന്നതെന്നു ചൊല്ലാം."

ഇതിൽ ഒടുവിലത്തേതിൽ കൈകളെ മാരനു മാലോകരുടെ മാനസം ബന്ധിപ്പാനുള്ള വള്ളിയായും, രണ്ടാമത്തേതിൽ മാലോകർ മാൽ പെടുത്തീടുന്ന മാരന്റെ മാനസം ബന്ധിപ്പാൻ ബ്രഹ്മാവു തീർത്ത വള്ളിയായും ഉൽപ്രേക്ഷിച്ചിരിക്കുന്നു. ഇതിലൊന്നു ശൃംഗാരവൃക്ഷത്തിന്നുള്ള അതിവിശേഷമായ ഒരു വളമാണെന്നും, മററതു ആ വൃക്ഷത്തിന്റെ നാരായവേരു മുറിക്കുന്ന ഒരു കോടാലിയാണെന്നും വായനക്കാർ വ്യാഖ്യാനമൊന്നും കൂടാതെ മനസ്സിലാക്കുമെന്നു വിശ്വസിക്കുന്നു. മാലോകരുടെ മാനസം ബന്ധിക്കുന്ന വള്ളി, എന്നതിന്നു പകരം മാലോകർ മാൽ പെടുത്തുന്ന മാരന്റെ മാനസം ബന്ധിക്കുന്ന വള്ളിയാക്കിയാൽ ശക്തി കൂടും എന്നു വിചാരിച്ച ഈ സാധു, വല്ലപ്പോഴും പഞ്ചഗവ്യം സേവിക്കേണ്ടുന്ന ആവശ്യം നേരിട്ടിരുന്നു എങ്കിൽ അതിന്റെ ഫലം കൂട്ടുവാൻവേണ്ടി പശുവിന്റെ മുലകൂടി മുറിച്ചു ചേർത്തു ഷഡ്ഗവ്യമാക്കിസ്സേവിച്ചാൽ അതിൽ അത്ഭുതമൊന്നുമില്ലെന്നാണെനിക്കു തോന്നുന്നതു്. ഇതും, ഇങ്ങിനെതന്നെ ചില്ലി കാമനെ ജയിക്കുന്നതായി വർണ്ണിച്ചിരിക്കുന്നതും മററും നോക്കിയതിന്റെ ശേഷവും, ഈ കവി കൃഷ്ണഗാഥാകർത്താവാണെന്നഭിപ്രായപ്പെടുന്നവരെ നമസ്കരിക്കുകതന്നെ വേണം.

പങ്കജകോരകം കൊങ്കകളെന്നതോ
ശങ്കയും കൂടാതെ ചൊല്ലാമല്ലോ
കാമുകന്മാരുടെ കണ്ണുകളായൊരു
കാർവണ്ടു ചേരുമോ അപ്രയാസ്സിൽ

പങ്കജത്തിൽ വണ്ടുകളെ എത്തിപ്പാൻ അത്ര കവിത്വമൊന്നും വേണമെന്നില്ല. കൃഷ്ണഗാഥയിലെ താഴെ ചേർക്കുന്ന വരികൾ നോക്കിയാൽ ഇതുണ്ടാക്കിയതെന്നൂഹിക്കാം.

'പുഞ്ചിരിയായുള്ള ചന്ദ്രികയെന്നതു-
മഞ്ചാതെ ചൊല്ലാമതെല്ലാരോടും
എന്നാകമൌലിതൻ നേത്രചകോരങ്ങൾ-
ക്കൂണായി മേവുമോ അല്ലയായ്കിൽ?'

കാളിമ പൂണ്ടുള്ള രോമാളിതന്നോടു
മേളമാണ്ടീടും മുകൾപ്പരപ്പിൽ
കൂടിക്കലർന്നു വിളങ്ങിനിന്നൊത്രയും
കേടററു മേവുന്ന കാന്തി കണ്ടാൽ
തുമ്പിക്കൈ താഴ്ത്തുന്ന ചന്തത്തിൽ മേവുന്ന
കരീന്ദ്രമസ്തകമെന്നു തോന്നും.

അതിഭംഗിയുള്ള ഒരലങ്കാരപ്രയോഗത്തെ വാസനയും വ്യുൽപ്പത്തിയും നന്നെ കുറഞ്ഞ ഒരു കവി വാക്കുകൾമാത്രം മാററി പറയുമ്പോൾ അതിനെ എത്ര മാത്രം ചീത്തയാക്കാമെന്നുള്ളതിന് ഇതൊരു നല്ല ഉദാഹരണമാണെന്ന്, ഇതിന്റെ മൂലമായ ഈ കൃഷ്ണഗാഥാവരികൾ വായിച്ചാൽ ആർക്കും മനസ്സിലാക്കാം:—

'മെത്തിയെഴുന്നൊരു യൌവനമാകുന്ന
മത്തേഭംതന്നുടെ മസ്തകങ്ങൾ
കൊങ്കകളായിട്ടു കണ്ടതെന്നിങ്ങിനെ
ശങ്കിച്ചീടുന്നിതെന്നുള്ളത്തിൽ
ശ്യാമളമായൊരു രോമാളിയാകുന്ന
കോമളത്തുമ്പിക്കൈ കാണുകയാലേ
ചൊല്ക്കൊണ്ടു മേവുന്ന നാഭിയായുള്ളൊരു
പുഷ്കലമായൊരു പുഷ്കരവും.'

ഇതിൽ 'യൌവനമാകുന്ന മത്തേഭം' എന്നു പറഞ്ഞിട്ടുള്ളതിന്റെ ഭംഗിയും ഔചിത്യവും അറിവാൻ തക്ക വാസ

നയോ 'പുഷ്കരം' എന്ന വാക്കിന്റെ അർത്ഥംപോലുമോ അറിയത്തക്ക വ്യുൽപത്തിയോ ഇല്ലാത്തതിട്ടായിരിക്കണം, ഈ അലങ്കാരത്തിന്നു ഭംഗി വളരെ കൂട്ടുന്ന ആ രണ്ടു സംഗതികളും ചെവിക്കൊള്ളാതെ കർത്താവു വിട്ടുകളഞ്ഞതു്; അല്ലെങ്കിൽ ബാക്കി സംഗതികൾതന്നെ വേണ്ടുംവണ്ണം പറവാൻ സാധിച്ചിട്ടില്ലാത്ത സ്ഥിതിക്കു്; ഇതുകൂടി കൂടിയാലുണ്ടാവുന്ന ബുദ്ധിമുട്ടു വിചാരിച്ചിട്ടുമാവാം. ഇനി ഈ വിശേഷമായ അലങ്കാരത്തെ ചീത്തയാക്കുവാൻ ഭാരതഗാഥാകർത്താവെടുത്തിട്ടുള്ള വിദ്യകൾ നോക്കുക. "രോമാളിതന്നുടെ മുകൾപ്പരപ്പു്" രോമാളിയുടെ ഒരു ഭാഗമാവാനല്ലാതെ ഒരു തരവുമുണ്ടെന്നു തോന്നുന്നില്ല. 'അതിൽ മേവുന്ന കാന്തി'യും അതിന്റെ കാന്തിയാവാനേ തരമുള്ളു; അപ്പോൾ രോമാളിയുടെ മുകൾപ്പരപ്പു് അനാമസ്തകംപോലെയാവണം. ഇതാവില്ല, കവി വിചാരിച്ചതെന്നു തീച്ചയാണല്ലോ. മുലകളെ ഇതിന്നടുത്തു മുമ്പു വർണ്ണിച്ചിട്ടുള്ളതിനാൽ 'മുകൾപ്പരപ്പിൽ' എന്നതിന്റെ ശേഷം 'മേൽപ്പോന്ന മുലകൾ' എന്നു ചേർപ്പാൻ വായനക്കാർക്കു വിരോധമൊന്നും ഉണ്ടാവില്ലെന്നായിരിക്കണം കവി വിചാരിച്ചിരിക്കുന്നതു്. ഇതു കവിയുടെ വ്യുൽപത്തിക്കുറവിനെ ധാരാളം വെളിപ്പെടുത്തുന്നുണ്ടു്. പിന്നെ ഇങ്ങിനെ ചേത്താൽ തന്നെ 'മുകൾപ്പരപ്പിനെ' നാം എന്താണു് കാട്ടേണ്ടതു്? അനാമസ്തകംപോലെയുള്ള മുലകൾക്കതിൽ മേവുന്നതിന്നു സ്ഥലം മതിയാവണമെങ്കിൽ അതു രണ്ടു മുലകളുടെയും ചോട്ടിൽ നെടുനീളെ പരന്നുകിടക്കണ്ടേ? ഏതുവിധം നോക്കിയാലും ഇതിന്നു കവി വിചാരിച്ച അർത്ഥം ഉണ്ടാക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല.

നേരിട്ടു നിന്നോരു താരമ്പാർതന്നോടു
പോരാതെ ചെന്നു പിടിച്ചുകൊണ്ടു

തേർത്തടമെന്നത്രേ തോന്നിനിന്നീടുന്നു
ചിത്ത ജഘനത്തെയോർക്കുമ്പോഴും.

ഇതിൽ ആർ പിടിച്ചുകൊണ്ടു എന്ന് പറയേണ്ടതാണെങ്കിലും, അതു പാഞ്ചാലിയാണെന്നു ധരിപ്പാമെന്നു വിചാരിക്കുക. എന്നാലും കാമനോടെതിർത്തു തട്ടിപ്പറിച്ചു കാമനേർതല്ലാതാക്കി വെച്ചിരിക്കുന്നതാണ് ജഘനം എന്നു പറഞ്ഞിട്ടുള്ളതിൽ കവിയുടെ വാസനാഗൌരവം ധാരാളം സൂചിപ്പിക്കുന്നുണ്ട്. മനോധർമ്മം കവിയുടെ സ്വന്തമല്ലെന്നും അതു പറയേണ്ടത ഇന്നവിധമെന്നും കാണിപ്പാൻ കൃഷ്ണഗാഥയിലെ ഒരു ജഘനവർണ്ണന താഴെ ചേർക്കുന്നു:—

‘ചീർത്തുനിന്നീടുന്നോരല്ക്കുലം ചൊല്ലുമ്പോൾ
തേർത്തടമെന്നത്രേ നിർണ്ണയിച്ചു
പണ്ടു തന്മേനിയെച്ചുട്ടുകളഞ്ഞവനി-
ലുണ്ടായ പോരാട്ട പോക്കുവാനായ്
ചെമ്പോൽത്താർബാണനവ്വിതമരിൽക്കരേറിട്ടു
ശങ്കേതൻ മേനിപകപ്പിക്കയാൽ.’

പൊൽത്താരിൽബാണൻ താനാസ്ഥയിൽ മേവുന്നോ—
രാസ്ഥാനമണ്ഡപം ചേർത്തുനിന്ന
പൊൽക്കമ്പം തന്നെയെന്നുകൊണ്ടതന്നായി-
ന്നുൾക്കമ്പം കൂടാതെ ചൊല്ലാമല്ലോ.

ഇതിൽ പുതിയ മനോധർമ്മമൊന്നുമില്ല. കൃഷ്ണഗാഥയിലെ “മാരൻതൻവീട്ടിന്നു പൊൽക്കമ്പമായ്നിന്ന ചാരുക്കളായുള്ളോരൂരുക്കളും” എന്നുള്ള വാക്കിന്റെ മാറ്റം മാത്രമാണ് ചെയ്തിട്ടുള്ളത്. അശ്ലീലച്ഛായയുള്ള ഈ പ്രയോഗം രതിവർണ്ണനയും മറ്റുമുള്ള രാസക്രീഡയിൽ കാണിച്ചു സമ്മതിപ്പാമെങ്കിലും, പാഞ്ചാലിയുടെ അംഗവർണ്ണനയിൽ അനുചിതമെന്നാണ് പറയേണ്ടത്.

വശ്യമായ്‌വരുന്ന മന്ത്രത്തെ ധ്യാനിപ്പാ-

നിഷ്ഠയിൽ നിൎമ്മിച്ച മാലകളെ
വെച്ചുനിന്നീടുന്ന ചെപ്പുകളെന്നത്രേ
നിശ്ചയിച്ചീടുമിസ്സ്തനങ്ങളെ.

സ്തനങ്ങളെ ചെപ്പോടു വൎണ്ണിച്ചു എന്നതു കുണ്ഡഗോളാങ്കത്താലും വേറെ പലരും ചെയ്തിട്ടുള്ളതാണ്. ചെപ്പു വല്ല സാധനവും വെപ്പാനുള്ളതാകയാൽ അതു കാമജനകമായ വല്ലതും വെക്കുന്ന ചെപ്പ് എന്നു പറയുന്നതിലും വലിയ മനോധൎമ്മം ഒന്നും ആവശ്യമില്ല. അതും പലരും മുമ്പു ചെയ്തിട്ടുള്ളതാണ്. ഇതിൽ അതിനെയൊരു സാധനം പറഞ്ഞിട്ടുള്ളതിന് എത്ര കണ്ടു ചമൽക്കാരമുണ്ടെന്നു നോക്കാം. വശ്യമന്ത്രം ധ്യാനിപ്പാനുള്ള മാലയാണത്. മന്ത്രധ്യാനത്തിനൊരു മാല ആവശ്യമില്ലായ്കയാൽ അസംഗതമാണെന്നുള്ളൊരു വിശേഷം ഇതിനുണ്ട്.

കേതകീപുഷ്പവും കേകിതൻ കണ്ഠവും
ചൂതശരൻതന്റെ തൂണീരവും
സന്തതം വന്നു വണങ്ങുമാറോരവും
ചന്തം തിരണ്ടുള്ള ജംഘകളും
കല്പപാദത്തിലങ്ങുൎന്നിട്ടു നൽകുന്ന
നൽച്ചരണങ്ങൾതൻ ഭംഗികളും
നളീകംതന്റെ തളങ്ങൾ വന്നപ്പൊഴും
കാർപിടിച്ചീടുന്ന കാൎവില്ലും
വെൺമുത്തുനേരൊത്ത ദന്തഭംഗിയും
നിൎമ്മലമെന്നോ ഞാൻ ചൊല്ലുന്നിപ്പോൾ.

ഇതിൽ പ്രസിദ്ധങ്ങളായ ചില ഉപമാനങ്ങൾ, മനോധൎമ്മംകൊണ്ടു യാതൊരു ചമൽക്കാരവും വരുത്താതെ അങ്ങിനെതന്നെ എടുത്തുചേൎത്തിട്ടേ ഉള്ളൂ. അതുകൊണ്ടിതിൽ വിശേഷമായ കവിതാഗുണം വല്ലതും ഉണ്ടെന്ന് ആരും പറകയില്ല.

ചെറുശ്ശേരിഭാരതകൎത്താവു തന്റെ അലങ്കാരപ്രയോ

ഗസാമൎത്ഥ്യം തികച്ചും കാണിച്ചിട്ടുണ്ടെന്നു മിസ്റ്റർ പിള്ള അഭിപ്രായപ്പെട്ടിട്ടുള്ള ഭാഗമാണല്ലോ ഇതു്. കവി കൃഷ്ണഗാഥാകൎത്താവല്ലെന്നു സ്ഥാപിപ്പാൻ ഇതിൽ രണ്ടോ നാലോ അലങ്കാരം എടുത്തു കാണിച്ചാൽ ധാരാളം മതിയാവും. പക്ഷേ, അത്രമാത്രം ചെയ്താൽ, മറ്റുള്ളതിലേതിലെങ്കിലും ചമൽക്കാരമുള്ള വല്ല പുതിയ മനോധൎമ്മവും കാണിച്ചിട്ടുണ്ടാവാമെന്നു വായനക്കാരിൽ വല്ലവരും ശങ്കിച്ചെങ്കിലോ എന്നു ഭയപ്പെട്ടിട്ടാണ് ഒരു പാദമെങ്കിലും വിടാതെ ആ പ്രത്യംഗവൎണ്ണന മുഴുവനും ഇതിൽ ഉദ്ധരിച്ചതു്. ഇതു വായിച്ചാൽ, ഈ ഭാഗത്തിൽ എന്തെങ്കിലും കവിതാഗുണമുണ്ടെന്നു മിസ്റ്റർ പിള്ളയ്ക്കു തോന്നിയ ഭ്രമം നീങ്ങിപ്പോകുമെന്നു വിശ്വസിക്കുന്നു. ഈ ഭാഗത്തെപ്പറ്റി ഒരു സംഗതികൂടി പറവാനുണ്ടു്. കൃഷ്ണഗാഥയിൽ കവി അംഗവൎണ്ണന അഞ്ചാറു ദിക്കിൽ ചെയ്തിട്ടുണ്ടു്. അതിൽ ഒരംഗത്തെയെങ്കിലും ഒരേവിധത്തിൽ രണ്ടു ദിക്കിൽ വൎണ്ണിച്ചിട്ടുണ്ടോ എന്നു നോക്കിയാൽ, മുക്കാലും കേട്ടു മുതലായ ചെറുശ്ശേരിഭാരതത്തിലെ ഈ വൎണ്ണന കൃഷ്ണഗാഥാകൎത്താവിന്റേതാവില്ലെന്നു വായനക്കാൎക്കു് എളുപ്പത്തിൽ തീൎച്ചപ്പെടുത്താം.

കൃഷ്ണഗാഥയെ ചെറുശ്ശേരിഭാരതത്തിന്റെ സഹോദരനാണെന്നു പറഞ്ഞു്, ഇങ്ങിനെ ചെയ്യുമെന്നു വിചാരിപ്പാൻ ന്യായമില്ലാത്ത പല യോഗ്യതയും ഭാരതികുലശ്ലോയി അവമാനിക്കുന്നതു കണ്ടിട്ടുണ്ടായ വ്യസനം സഹിക്കാൻ വയ്യായ്കയാൽ കൃഷ്ണഗാഥയുടെ ഈ ദുഷ്കീൎത്തി കളവാൻ ചെറുശ്ശേരിഭാരതത്തെപ്പറ്റി യഥാൎത്ഥമാണെങ്കിലും പല ദോഷങ്ങളും ഇതുവരെ പറഞ്ഞതിനും ഇനി പറവാൻ പോകുന്നതിനും പ്രായശ്ചിത്തമായി കൃഷ്ണഗാഥയിലുള്ള ശ്രീഭഗവതിയുടെ പ്രത്യംഗവൎണ്ണന ഒന്നു വായിച്ചിട്ടേ ഇനിയത്തെ വാദത്തിലേയ്ക്കു ഞാൻ കടക്കുന്നുള്ളു. വായനക്കാരും അതു ചെയ്താൽ കൊള്ളാം.

ഇടവം.

തൃശ്ശിവപേരൂർ. — കണ്ടൂർ നാരായണമേനോൻ.

# ആത്മപോഷിണി


| പുസ്തകം ൫. | ൧൦൮൯ വൃശ്ചികം | ലക്കം ൫. |
| --- | --- | --- |


## മംഗളം.

---

ആർതൻ മാഹാത്മ്യമോതുന്നിതു നിഗമമഹാതത്ത്വവാക്യങ്ങളാരെ
പ്രാതഃകാലത്തു വാഴ്ത്തിപ്പറവകൾ മധുരകൂജനഗാനം മതിപ്പൂ;
വീതപ്രക്ഷോഭമാരീയുലകിനെ നിലനിർത്തുന്നിതാ, നിത്യരൂപൻ
സ്വാതന്ത്ര്യം ചേർത്തു നന്നായ്ക്കനിവൊടവനരുളീടട്ടെയെൻകാവ്യപുഷ്പസമ്പത്ത്!

— വള്ളത്തോൾ ഗോപാലമേനോൻ.

## ചെറുശ്ശേരിഭാരതം.

(തുടർച്ച)

'കവിതാഗുണമൊന്നുമില്ലാത്ത ഭാഗങ്ങൾ കൃഷ്ണഗാഥയിലുമുണ്ട്. നൃഗമോക്ഷം, സ്യമന്തകം, തീർത്ഥയാത്ര എന്ന ഭാഗങ്ങൾ നോക്കുക' എന്നാണ് മിസ്റ്റർ പിള്ളയുടെ നാലാമത്തെ വാദം.

ഇതിന്റെ തീർത്ഥയാത്രയിൽനിന്നു ഞാൻ ഉദ്ധരിച്ചിട്ടുള്ള വരികൾ മതിയായ സമാധാനമാവുമെന്നു വിശ്വസിക്കുന്നു. കവിതാഗുണം അലങ്കാരം ഒന്നുമാത്രമാണെന്നാണ് മിസ്റ്റർ പിള്ള വിചാരിച്ചിരിക്കുന്നതെന്നു തോന്നുന്നു. ല

ളിതവും സന്ദർഭോചിതവുമായ വാക്കുകളും വാക്യങ്ങളുംകൊ
ണ്ട് അർത്ഥം ശരിയായി മനസ്സിലാകുമാറു, കവി വശ്യവാ
ക്കാണെന്നു തോന്നത്തക്ക വിധത്തിൽ ഒരു കഥ വേണ്ടുംവ
ണ്ണം പറഞ്ഞുപോകുന്നതും ഒരു വിശേഷമായ കവിതാഗു
ണമല്ലയോ? ഈ ഗുണം വാർദ്ധത്തിൽ പെട്ട ഭാഗങ്ങൾക്കി
ല്ലേ എന്നറിവാൻ ആഗ്രഹം ആ ഭാഗങ്ങൾ ഒന്നുകൂടി വാ
യിച്ചുനോക്കിയാൽ നന്ന്.

'പിന്നെയുള്ള ആക്ഷേപങ്ങൾ ചെറുശ്ശേരിഭാരത
ത്തിൽ കാണുന്ന കഥാഭേദഗതികളേയും അപശബ്ദങ്ങളേ
യും ലക്ഷീകരിച്ചാകുന്നു. അപൂർവ്വമായി അവിടവിടെ ചി
ല അപശബ്ദങ്ങൾ കാണുന്നതു കവിയുടെയോ ഗ്രന്ഥമെഴു
ത്തുകാരൻറയോ പ്രസാധകൻറയോ അച്ചടിക്കാരുടെ
യോ എന്ന് അന്യായേന നിർണ്ണയിക്കാൻ നിവൃത്തിയി
ല്ല. കവിയുടേതല്ലെന്നു വിചാരിപ്പാനാണധികം ന്യായം.
കഥാഗതിയിലുള്ള ഭേദഗതികളിൽ ചിലതു കവിയുടെ സ്വ
മേധയായുള്ള ചാപലത്തിൻറ ഫലവും, മറ്റു ചിലതു മ
ഹാഭാരതത്തിനുള്ള പാഠഭേദങ്ങളിലും ഭാരതകഥയെ ഉപ
ന്യസിക്കുന്ന മറ്റു കൃതികളെ ആശ്രയിച്ചിട്ടുള്ളതിലും നി
ന്ന് ഉത്ഭവിച്ചിട്ടുള്ളവയും ആണെന്നു തോന്നുന്നു,' എന്നാ
ണ് [illegible] വാദം.

ഈ വാദവും ശരിയാണെന്നു തോന്നുന്നില്ല. അപ
ശബ്ദങ്ങൾക്കുത്തരവാദി കവി തന്നെയാവണമെന്നാണ്
തോന്നുന്നത്. 250 —കൊല്ലമായിട്ട് ഇങ്ങിനെ ഒരു ഗ്ര
ന്ഥമുണ്ടെന്നുതന്നെ ആരും അറിഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക്
ഇതു രണ്ടാമതൊന്നു പകർത്താൻ ആവശ്യമോ ആഗ്രഹമോ
ആർക്കും ഉണ്ടായിട്ടില്ലെന്നും, അതുകൊണ്ടിതു കവി ആദ്യം
എഴുതിവെച്ച ഗ്രന്ഥം തന്നെയാണെന്നും വിചാരിപ്പാനാ
ണ് ന്യായം. പിന്നെ ഇതച്ചടിപ്പിക്കാൻ ചന്ന ആൾ വ്യുൽ

പത്തിയുള്ള ഒരു കവിയായിരുന്നു എന്ന് എനിക്കറിവുണ്ട്. പ്രസാധകൻ തിരുമനസ്സുകൊണ്ടും ഇതിനെയുള്ള അപശബ്ദങ്ങൾ വരുത്തുമെന്നു വിചാരിപ്പാൻതക്ക അല്ലല്ലൊ. പിന്നെ നമ്മുടെ പരിശോധനയിൽ കവി സാമാന്യത്തിലധികം വ്യുൽപത്തിക്കുറവുള്ള ഒരാളെന്നു കണ്ടിട്ടുമുണ്ട്. അതുകൊണ്ട് ഇതിൽ കാണുന്ന അനവധി അപശബ്ദങ്ങൾക്കു കവിയെത്തന്നെ ഉത്തരവാദിയാക്കേണ്ടിയിരിക്കുന്നു.

കഥാഗതിയിലുള്ള ദോഷങ്ങൾക്കു മിസ്റ്റർ പിള്ള പറയുന്ന സമാധാനം മതിയാകുമെന്നു തോന്നുന്നില്ല. 'ഇവിസ്വരചാപല'മായി അദ്ദേഹം തള്ളിക്കളയുന്ന ഭാഗം കവിയുടെ വകതിരിവില്ലായ്മയ്ക്കു നല്ല ഒരുദാഹരണമാണ്. കേരളസ്ത്രീകൾക്കു പാതിവ്രത്യം വേണമെന്ന് അഗ്നിഭഗവാൻ പറഞ്ഞിട്ടുള്ളതായി ഒരു നുണക്കഥ അനാവശ്യമായി കെട്ടിച്ചമച്ചു കേരളസ്ത്രീകളുടെയിടയിൽ പ്രചരിപ്പിപ്പാൻ ഉത്സാഹിച്ച ഈ കവിയെ വകതിരിവില്ലാത്തവൻ എന്നു മാത്രം പറഞ്ഞാൽ മതിയോ? ഈ മാനനഷ്ടത്തിനു തന്റെമേൽ വ്യവഹാരം വന്നേക്കും എന്നു ഭയപ്പെട്ടിട്ടായിരിക്കും, കവി ഈ ഗ്രന്ഥം ആരെയും കാണിക്കാതെ ഒളിച്ചുവെച്ചിരുന്നത്!

മറ്റുള്ള ദോഷങ്ങൾക്കും മിസ്റ്റർ പിള്ള പറയുന്ന സമാധാനം അശേഷം മതിയാകുന്നതല്ല. നേരേ പറഞ്ഞുപോയാൽ വളരെ രസമുള്ള കഥകളെ ഈ വക ദോഷങ്ങൾ കൊണ്ടു കവി എത്രമാത്രം വികൃതമാക്കിയിട്ടുണ്ടെന്നു കാണ്മാനായി ഒരുദാഹരണം മാത്രം ഇവിടെ ചേർക്കാം: ശാകുന്തളത്തിൽ കാളിദാസർ വരുത്തീട്ടുള്ള ദോഷങ്ങളെ ഒന്നുകൂടി ഭംഗിയാക്കണമെന്നു വിചാരിച്ച കവി അതിൽ കുറച്ചൊക്കെ മാററി. ശകുന്തളയെ കണ്വൻ പറഞ്ഞയച്ചാൽ പററില്ലെന്നു ധീരയാക്കി, അവൾ ആരോടുംപറയാതെ തനി

ച്ചു ദുഷ്യന്തനെ കാണ്മാൻ പോയി എന്നാക്കി. ദുർവ്വാസാവി
ന്റെ ശാപം ശകുന്തള കേൾക്കാഞ്ഞതാൽ അതിലെന്താണു
രസം എന്നു വിചാരിച്ചു, അതു കേൾപ്പിച്ചു; അതു കാ
ളിന്ദിയിൽ മോതിരം പോയിട്ട് അവൾ കരയുമ്പോളാ
ണെന്നും ആക്കി. ആ ശാപം വകവെയ്ക്കാതെ ശകുന്തള
പിന്നെയും ദുഷ്യന്തന്റെ അടുക്കൽ ചെന്നു വിവരം പറ
ഞ്ഞപ്പോൾ രാജാവിന്നതു ഓർമ്മയില്ലെന്നു കണ്ടു, അവൾ
വീണ്ടും കണ്വാശ്രമത്തിൽത്തന്നെ വന്നു താമസിച്ചു. കവി
വരുത്തീട്ടുള്ള ഭേദഗതികളിൽ മിക്കതിലും ഇങ്ങിനെയുള്ള യു
ക്തിഭംഗവും അസാരസ്യവും മറ്റും കാണുന്നതാണ്. ഈ
ഭേദഗതികളുടെ സ്വഭാവം മാത്രം നോക്കിയാൽ മതി, കവി
ഭീരു പഠിപ്പും വാസനയുമില്ലാത്ത ഏതോ ഒരാളാണെന്നു
തീർച്ചപ്പെടുത്തുവാൻ.

കൃഷ്ണഗാഥയുടേയും ഭാരതഗാഥയുടേയും ഭാഷയുടെ
പഴക്കവും, വൃത്തസാമ്യവും, കോലത്തുനാട്ട് ഉദയവർമ്മത്ത
മ്പുരാനെപ്പററിയുള്ള പരാമർശവും, രണ്ടു കൃതികളിലും സ്വ
ർഗ്ഗാരോഹണം മുതലായ ചില ഭാഗങ്ങൾ ഒന്നായിത്തന്നെ
കാണുന്ന സംഗതിയും കൊണ്ട് ഈ രണ്ടു ഗ്രന്ഥങ്ങളും ഒ
രേ കവിയുടെ കൃതികളെന്നു തന്നെ വിചാരിക്കേണ്ടിയിരി
ക്കുന്നു എന്നാണ് പിന്നത്തെ വാദം.

കൃഷ്ണഗാഥാഗ്രന്ഥം കെട്ടഴിച്ചു മുമ്പിൽവെച്ച് അതി
ലെ മട്ടയും, പദങ്ങളും, പാദങ്ങളും അപഹരിച്ചിട്ടാണ്
ഈ ഗ്രന്ഥം ഉണ്ടാക്കിയിരിക്കുന്നതെന്ന്, ഈ പരിശോ
ധനയിൽ ഞാൻ എടുത്തുകാണിച്ചിട്ടുള്ള പല ഉദാഹരണ
ങ്ങളുംകൊണ്ട് ആർക്കും മനസ്സിലാകാമെന്നു വിശ്വസിക്കു
ന്നു. ഈ സ്ഥിതിക്കു കൃഷ്ണഗാഥയിലെ പല അപൂർവ്വപദങ്ങ
ളും കവി അപഹരിച്ചതിനാൽ ഭാഷയ്ക്കു കുറെ പഴക്കം കാ
ണുന്നതു സ്വഭാവികമാണ്. എന്നാലും രണ്ടു കൃതികളും ക
റഞ്ഞൊന്നു ശ്രദ്ധിച്ചു വായിച്ചു നോക്കിയാൽ കൃഷ്ണഗാഥയ്ക്കു

വളരെ അധികം പഴക്കം തോന്നും. അപൂർവ്വപദങ്ങളും ഭാരതഗാഥയിൽ കൃഷ്ണഗാഥയിലോളമില്ല. അതുകൊണ്ടു ഭാഷയുടെ പഴക്കം എന്ന സംഗതിയിൽ കവി ഒന്നാണെന്നു വിചാരിപ്പാൻ അശേഷം ന്യായമില്ല.

'വൃത്തസാമ്യം' കവി ഒന്നാണെന്നു കാണിപ്പാനുള്ള ഒരു കാരണമായി മിസ്റ്റർ പിള്ള പറഞ്ഞതിൽ ഞാൻ അത്ഭുതപ്പെടുന്നു. എഴുത്തച്ഛന്റെയും കുഞ്ചൻനമ്പ്യാരുടേയും കാലം കഴിഞ്ഞിട്ടു വല്ലവരും വല്ല കിളിപ്പാട്ടും തുള്ളലും ഉണ്ടാക്കിയാൽ അതൊക്കെ എഴുത്തച്ഛന്റെയും കുഞ്ചൻനമ്പ്യാരുടെയും കവിതയാണെന്നു പറവാൻ മിസ്റ്റർ പിള്ള പുറപ്പെട്ടേയ്ക്കുമോ, ആവോ!

കോലത്തുനാട്ടിൽ പല ഉദയവർമ്മരാജാക്കന്മാരുണ്ടായിട്ടുണ്ടെന്നു കാണിപ്പാൻ പല തെളിവുകളും യുക്തികളും ഈ അവതാരികയിൽ തന്നെ എടുത്തു കാണിച്ചിട്ടുള്ള മിസ്റ്റർ പിള്ള ഈ 'ഉദയവർമ്മരാജാവിനെപ്പറ്റിയുള്ള പരാമർശം' കവി ഒന്നാണെന്നുള്ളതിന്ന് ഒരു തെളിവായി കാണിച്ചതിൽ യുക്തിലേശമുണ്ടെന്ന് അദ്ദേഹം വിചാരിക്കുന്നത് എന്താണെന്നറിയുന്നില്ല.

'രണ്ടു കൃതികളിലും ചില ഭാഗങ്ങൾ ഒന്നായിത്തന്നെ കാണുന്നതു' കവി രണ്ടാണെന്നു വിചാരിപ്പാനുള്ള എന്റെ ഭാഗം തെളിവുകളിൽ മുഖ്യമായിട്ടുള്ള ഒന്നാണ്. അതിന്നുള്ള കാരണങ്ങളും ഞാൻ മുമ്പു കാണിച്ചിട്ടുണ്ട്. ഇതു, മിസ്റ്റർ പിള്ള കവി ഒന്നാണെന്നു കാണിപ്പാനുള്ള തെളിവായി വിചാരിച്ചതിൽ എനിക്കു വളരെ ആശ്ചര്യമുണ്ട്.

ഇങ്ങിനെ ഈ വാദത്തിൽപ്പെട്ട നാലു സംഗതികൊണ്ടും കവി ഒന്നാണെന്നു വിചാരിപ്പാൻ ന്യായമില്ലെന്നു തന്നെയല്ല, അതിലെ നാലാമത്തെ സംഗതികൊണ്ടു കവി രണ്ടാണെന്ന് വ്യക്തമാകുന്നുണ്ടു താനും.

കൃഷ്ണഗാഥാകർത്താവു പുനംനമ്പൂരിയല്ലെന്നാണ് മി

സ്സർ പിള്ള ഇനി വാദിക്കുന്നത്. കൃഷ്ണഗാഥാകർത്താവും ചെറുശ്ശേരിഭാരതകർത്താവും ഒരാളാവാൻ പാടില്ലെന്നു മാത്രം കാണിപ്പാനുള്ള ഈ ലേഖനത്തിൽ ഈ വാദത്തെപ്പറ്റി ആലോചിച്ചിട്ടാവശ്യം കാണുന്നില്ല.

'ചെറുശ്ശേരി' എന്ന ഇല്ലത്തെപ്പറ്റിയാണ് പിന്നത്തെ വാദം. ഇതിനെപ്പറ്റി കുറേ ദീർഘമായ ഒരു വിചാരണ എന്റെ ആദ്യത്തെ ലേഖനത്തിൽ ('കൈരളി'യിൽ) ഞാൻ ചെയ്തിട്ടുള്ളതുകൊണ്ട്, അതിനെപ്പറ്റി ഇവിടെ അധികമൊന്നും പറയേണ്ടതില്ല. ചെറുശ്ശേരി എന്നതു കൃഷ്ണഗാഥാകർത്താവിന്റെ ഇല്ലപ്പേരാണെങ്കിൽ 'ചെറുശ്ശേരിഭാരതം' എന്ന പദത്തിന്നു ചെറുശ്ശേരിനമ്പൂരി ഉണ്ടാക്കിയ ഭാരതം എന്നർത്ഥമാവാൻ പാടില്ലെന്നും, എഴുത്തച്ഛൻപാട്ട് കേരളവർമ്മപ്രാസം എന്നും മറ്റും പേരുകൾ വന്നിട്ടുള്ളതുപോലെ ചെറുശ്ശേരിനമ്പൂരി ഉണ്ടാക്കിയ കൃഷ്ണഗാഥയുടെ രീതിക്കു 'ചെറുശ്ശേരിരീതി' എന്ന പേർ നടപ്പാവുകയും ആ രീതിയിൽ പിന്നെ ഉണ്ടായ ഭാരതഗാഥക്കു 'ചെറുശ്ശേരിഭാരതം' എന്ന പേർ കൊടുക്കുകയും ചെയ്തതാവണമെന്നുമാണ് വിചാരിപ്പാൻ ന്യായം. 'ചെറുശ്ശേരി' ഇല്ലപ്പേരല്ലെന്നു വരുന്ന പക്ഷവും, ആ പദത്തിന് എന്റെ വാദത്തോടു യോജിച്ച ഒരർത്ഥം ഊഹിക്കാവുന്നതായി കാണുന്നുണ്ടെന്നും എന്റെ ആദ്യലേഖനത്തിൽ കാണിച്ചിട്ടുണ്ട്.

ഭാരതഗാഥയിൽനിന്നും കൃഷ്ണഗാഥയിൽനിന്നും കലിദിനസംഖ്യകളായി പ്രസാധകൻ തിരുമനസ്സുകൊണ്ടെടുത്തു കാണിച്ചിട്ടുള്ള അക്ഷരങ്ങൾ കലിദിനസംഖ്യകളാവാൻ പാടില്ലെന്നാണ് മിസ്സർ പിള്ളയുടെ പിന്നത്തെ വാദം.

ഇതിൽ ഭാരതഗാഥയിലെ അക്ഷരങ്ങൾ കലിദിനസംഖ്യയാണെന്നു വിചാരിപ്പാൻ മതിയായ ന്യായമുണ്ടെന്നു ഞാൻ ഈ ലേഖനത്തിന്റെ ആദിയിൽ കാണിച്ചിട്ടു

ണ്ടല്ലൊ. കൃഷ്ണഗാഥയിലേതു കലിദിനസംഖ്യയല്ലെന്നു ത
ന്നെയാണ് എന്റെയും അഭിപ്രായം. കലിദിനസംഖ്യയാ
വുകയാണെങ്കിൽ രണ്ടും അതുദിനെയാവണം, അല്ലെങ്കിൽ
രണ്ടും കലിദിനസംഖ്യയല്ലാതാവണം എന്നവിചാരത്തോ
ടുകൂടി വിചാരണചെയ്തു പുറപ്പെട്ടതുകൊണ്ടാണ് മിസ്റ്റർ പിള്ള
യ്ക്ക് ഈ തെററു പററിയതെന്നാണ് തോന്നുന്നത്.

(തുടരും.)

തൃശ്ശിവപേരൂർ. — കണ്ടൂർ നാരായണമേനോൻ.

## ഇന്ത്യാക്കാൎക്കാവശ്യമായ വിദ്യാഭ്യാസം.

### III

സ്വദേശാഭിമാനം നമ്മുടെ കുട്ടികളിൽ മുളച്ചു തഴ
ച്ചുവാൻ സഹായിക്കുന്ന മാതിരിയിലായിരിക്കണം അവ
രുടെ വിദ്യാഭ്യാസം. സ്വദേശാഭിമാനമില്ലാത്ത ഏതൊരുവ
നും യഥാൎത്ഥ പൌരസ്ഥാനം അൎഹിക്കുന്നില്ല. "തന്നു
ടെ ഭിക്ഷണന്മന്ത്യദിക്കുന്നഭിദാന്യരാം ഞങ്ങൾക്ക ദേശ
മില്ലോക്കെടോ!" എന്നുള്ള പഞ്ചതന്ത്രക്കാരന്റെ അഭി
പ്രായം മാതൃകയായി സ്വീകരിക്കുന്നവർ സകലലോക
പൌരന്മാരാണ്. അത്തരക്കാരെയല്ലാ നാം ഇപ്പോൾ
ആശിക്കേണ്ടത്. സ്വദേശസ്നേഹികൾ നമ്മുടെ ഇടയിൽ
വൎദ്ധിക്കട്ടെ. ഇതിനു യഥാൎത്ഥസ്വദേശസ്നേഹികളുടെ ജീ
വചരിത്രങ്ങൾ നമ്മുടെ വിദ്യാൎത്ഥികളെ പഠിപ്പിക്കണം;
ഉത്തമങ്ങളായ തത്വങ്ങൾ അവരുടെ ദൃഷ്ടിപഥത്തിലും
ഹൃദയത്തിലും പ്രതിഷ്ഠിക്കണം; നഗരപരിപാലനം ഗ്രാമ
സംരക്ഷണം മുതലായ പൌരകൃത്യങ്ങളിൽ സാമാന്യമായ

കൂടി അറിവെങ്കിലും അവൎക്കുണ്ടാകണം. സ്വദേശാഭിമാനത്തെ ഉദിപ്പിക്കുവാനുള്ള ഒന്നാന്തരം ഒരു വഴി, മതസംബന്ധമായ വിദ്യാഭ്യാസം നല്കുക തന്നെയാണു്. വിദ്യാൎത്ഥികൾക്കു് ഈശ്വരഭക്തി ഉണ്ടാകുന്നതും, അവരുടെ നസ്സു സവിശേഷയങ്ങളെപ്പററി മാത്രം ആലോചിച്ചു് അവരുടെ പ്രചാരത്തിനും വൎദ്ധനയ്ക്കുമായി അവരെക്കൊണ്ടു പ്രവൎത്തിപ്പിക്കുന്നതുമത്രേ മതവിദ്യാഭ്യാസത്തിന്റെ ഉദ്ദേശങ്ങളായിരിക്കേണ്ടതു്. ഇങ്ങിനെയുള്ള മതവിദ്യാഭ്യാസം അദ്ധ്യേതാക്കളിൽ സ്വദേശസ്നേഹം തളിൎപ്പിക്കുവാൻ വളരെ അനുകൂലിക്കും. എന്നാൽ ഈ ഉദ്ദേശങ്ങൾ ഒരിക്കലും വിസ്മരിച്ചുപോകരുതു്. വിസ്മരിച്ചുപോയാൽ, മതവിദ്യാഭ്യാസത്തിന്റെ ഫലം, സ്വമതപ്രതിപത്തിയും സ്വജാതിസ്നേഹവും മാത്രം വിദ്യാൎത്ഥികളിൽ ഉളവാകുന്നതും, മററു മതക്കാരുടേയും ജാതിക്കാരുടേയും നേരെ, ലേശവും സഹതാപം ഇല്ലാതെ, വെറുപ്പും പുച്ഛവും മാത്രം ജനിക്കുന്നതും ആയിരിക്കും. അതു് ഇന്ത്യാജനവൎഗ്ഗസംസ്കരണോദ്ദേശത്തെ വേരോടേ നശിപ്പിച്ചുകളയും, സംശയമില്ല. * മതവിദ്യാഭ്യാസം നമ്മുടെ വിദ്യാലയങ്ങളിൽ നിൎബ്ബന്ധരീതിയിൽ ഇടങ്ങേണമോ എന്നു വളരെ ആലോചിച്ചിട്ടു വേണം തീൎച്ചയാക്കുവാൻ. എല്ലാമതങ്ങളും മന

---

* മിസ്സിസ് അനിബെസന്റമ്മയുടെ ഉത്സാഹത്തിന്മേൽ ഉണ്ടായിട്ടുള്ള തിയോസഫിക്കൽ ട്രസ്റ്റു വക വിദ്യാലയത്തിൽ വിവിധമതങ്ങളെപ്പററി പഠിപ്പിക്കുന്നതിനും, എല്ലാവരും പൊതുവിൽ മനസ്സിലാക്കിയിരിക്കേണ്ട സാന്മാൎഗ്ഗികവിഷയങ്ങളെപ്പററി പലമതക്കാരും ചേൎന്നിരിക്കുന്ന ക്ലാസ്സുകളിൽ വെച്ചു പഠിക്കുന്നതിനും ഏൎപ്പാടു ചെയ്തിട്ടുണ്ടു്. ഇതിന്റെ ഉദ്ദേശം വിവിധമതക്കാരായ വിദ്യാൎത്ഥികൾ തമ്മിൽ സഹോദരസ്നേഹം ഉണ്ടാകുന്നതും, സ്വദേശസ്നേഹം അവരിൽ ഒരേമാതിരിയിലും ഉണ്ടാക്കുന്നതുമാണു്. ഈ ഉദ്ദേശം ഫലിക്കുമോ എന്നു് ഇപ്പോൾ പറവാൻ തരമില്ല. നിഷ്ഫലമാകുമെന്നു ഭയപ്പെടുവാൻ കാരണം കാണുന്നില്ലെന്നു മാത്രം.

# ആത്മപോഷിണി


| പുസ്തകം ൫. | ൧൦൯൨ ധനു | ലക്കം ൯. |
|---|---|---|


## മംഗളം.

ഭൂത്യം ഒരററില്ല ഒതല്ലും; സുകൃതികൾ ശ്രമം ശ്ലാഘനം ചാർത്തിടുന്നു;
മർത്ത്യക്കാരാധനീയന്റെ സരസകവികളിലഗ്രഗണ്യൻ നിരന്തം നാഥൻ;
അത്യന്തം ഭംഗിയേറും പുറമതിൽ വലസും ചിത്രമോ പെരുമാറും;
നിത്യം മാഹാത്മ്യമേവം പെരുകിയവൃക്കൻ പോഷിണീമാസികേ, നീ!

— എം. പി. വാസുദേവൻ പിള്ള.

## ചെറുശ്ശേരി ഭാരതം.

(തുടർച്ച)

ഇങ്ങിനെ, എതിർഭാഗത്തെ തെളിവുകളെ ഖണ്ഡിപ്പാനായി മിസ്റ്റർ പിള്ള കൊണ്ടുവന്നിരിക്കുന്ന വാദങ്ങളിൽ ഒന്നിനെങ്കിലും യാതൊരു വിലയുമില്ലെന്നു മേൽകാണിച്ച സംഗതികൾകൊണ്ടു വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഗുണവിഷയകമായ താരതമ്യം കാണിക്കുന്നതിന് അനവധി ഉദാഹരണങ്ങൾ ഭാരതഗാഥയിൽ നിന്നെടുത്തു കാണിപ്പാനുണ്ട്. എന്നാൽ അതിൽ ഏററവും വിശേഷമാണെന്നു മിസ്റ്റർ പിള്ള പറയുന്ന രണ്ടു ഭാഗങ്ങളെ പരിശോധിച്ചതിൽ വളരെ ഗൌരവമുള്ള പല കാവ്യദോഷങ്ങളും നാം കണ്ടിട്ടുള്ളതുകൊണ്ടു ബാക്കി ഭാഗങ്ങൾ പരിശോ

വൎണ്ണിപ്പാൻ തുടങ്ങിയതെന്നു, വാസനയുള്ള കവികൾക്കു പോരാത്തതായ ഒരു ക്രമക്കേടു പററീട്ടുണ്ടെന്നുള്ളതു് ഇവിടെ വിശേഷിച്ചും പ്രസ്താവയോഗ്യമാണു്. ഗ്രന്ഥകൎത്താവു് അതു് ആദ്യമാണു് വൎണ്ണിച്ചിരിക്കേണ്ടതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഇങ്ങിനെ ചെറുശ്ശേരിഭാരതത്തിലുള്ള ദോഷങ്ങൾ ഓരോന്നായി എടുത്തു പറഞ്ഞു തുടങ്ങുകയാണെങ്കിൽ, ഈ ലേഖനം അവസാനിപ്പിപ്പാൻ പ്രയാസമായിരിക്കും. ഈ ഗ്രന്ഥത്തിന്റെ ആദ്യത്തെ ഒന്നു രണ്ടു ഭാഗങ്ങളെങ്കിലും പലരും വായിച്ചിരിപ്പാൻ ഇടയുള്ളതുകൊണ്ടു് അതിൽ പ്രത്യക്ഷമായി കാണുന്ന ഒരു ദോഷത്തെക്കൂടെ കാണിക്കാം.

“ഇന്ദിരാവല്ലഭൻതന്നുടെ പാദങ്ങ-
ളിന്ദ്രാദിദേവകൾ ചെന്നുനിന്നാർ”

എന്ന രണ്ടു വരികൊണ്ടാണു് ഗ്രന്ഥം തുടങ്ങുന്നതു്. ഈ വരികൾകൊണ്ടു യാതൊരു പ്രയോജനവുമുള്ളതായി പുസ്തകം മുഴുവൻ വായിച്ചാലും കാണുകയില്ല. ഇതു കഴിഞ്ഞിട്ടു കുറച്ചു വരികൾകൊണ്ടു ചെയ്യുന്ന ഒരു വിഷ്ണുസ്തുതിയും ഇതു പോലെതന്നെ എങ്ങും തൊടാതെ നില്ക്കുന്നുണ്ടു്. ഇതു് കവി ചെയ്യുന്ന സ്തുതിയല്ലെന്നു് അതിൽ ഞങ്ങൾ എന്നുള്ള പദം ഉള്ളതുകൊണ്ടറിയാം. ദേവകളുടെയാണെങ്കിൽ അവർ സ്തുതിച്ചു എന്നു പറഞ്ഞിട്ടില്ല. അതിനൊരാവശ്യവും കാണുന്നില്ല. ഇതു കഴിഞ്ഞിട്ടു സാധാരണകൃതികളിൽ കാണുന്ന പ്രകാരമുള്ള ഗ്രന്ഥകൎത്താവിന്റെ ഒരു സ്തുതി വേറെ ഉണ്ടുതാനും. ഇങ്ങിനെ അസംബന്ധമായിട്ടാണു് കാവ്യത്തിന്റെ തുടക്കംതന്നെ. ഇങ്ങിനെയുള്ള അസംബന്ധങ്ങൾ പുസ്തകത്തിൽ എവിടെ നോക്കിയാലും കാണും എന്നുള്ള യഥാൎത്ഥസംഗതി വായനക്കാരെ ആദ്യംതന്നെ മനസ്സിലാക്കാനാണോ, കവി ഇങ്ങിനെ പറഞ്ഞിരിക്കുന്നതെന്നുകൂടി എനിക്കു സംശയമുണ്ടു്!

ഇനി, പുസ്തകം നല്ലവണ്ണം വായിച്ചതിൽ ചെറുശ്ശേരിഭാരതത്തിന്റെ കർത്താവിനെപ്പററി എനിക്കു തോന്നിയിട്ടുള്ള അഭിപ്രായംകൂടി പറഞ്ഞ് ഈ ലേഖനം അവസാനിപ്പിക്കാം. അദ്ദേഹം, പ്രസാധകൻ തിരുമനസ്സിലേയ്ക്കു കിട്ടിയിട്ടുള്ള തെളിവിൽ കാണുന്ന ഉദയവർമ്മരാജാവിന്റെ സേവൻ നമ്പൂരി തന്നെയായിരിക്കണമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹത്തിന്നു വ്യുൽപത്തി നന്നേ കുറയും. ഒരു വിദൂഷകന്റെ നിലയിലുള്ള ഒരു സേവനാണ്. കുറച്ചൊരു കവിതാവാസനയുമുണ്ടെന്നു കണ്ടപ്പോൾ, "മുമ്പ് ഉദയവർമ്മരാജാവിന്റെ സേവനായ ഒരു നമ്പൂരി കൃഷ്ണഗാഥയുണ്ടാക്കിട്ടുള്ളതു നോക്കി ആ രീതിയിൽ അങ്ങ് ഒരു ഭാരതഗാഥയുണ്ടാക്കൂ" എന്ന് അദ്ദേഹത്തോടു നേരമ്പോക്കായിട്ടെങ്കിലും രാജാവു പറഞ്ഞിരിപ്പാനിടയുണ്ട്. എന്നിട്ടു നമ്പൂരി കൃഷ്ണഗാഥ നല്ലവണ്ണം വായിച്ച് അതിലെ അർത്ഥകല്പനകളും പദങ്ങളും പാദങ്ങളും പാടുള്ള ദിക്കിലൊക്കെ ഉപയോഗിച്ച് ഉണ്ടാക്കിയതായിരിക്കണം ഭാരതഗാഥ. അതുണ്ടാക്കിയ കാലത്ത് അദ്ദേഹത്തിന്നു കവിതയിൽ കുറെ പഴക്കം വന്നിട്ടുണ്ടായിരുന്നു എന്നു വിചാരിപ്പാനും സംഗതി കാണുന്നില്ല. കവിതാപരിശീലനത്തിൽ ആദ്യത്തെ പാഠം വൃത്തത്തിൽ മാത്രം മനസ്സു വെച്ച് അർത്ഥമില്ലാത്ത പദ്യങ്ങൾ ഉണ്ടാക്കുകയാണെന്നും, രണ്ടാമത്തെ പാഠം ചില നല്ല പദ്യങ്ങളെടുത്ത്, അർത്ഥം തെററാതെ അവയിലെ പദങ്ങൾമാററി നോക്കുകയാണെന്നും രണ്ടാം വ്യാസനായ ക്ഷേമേന്ദ്രൻ ഉപദേശിക്കുന്നുണ്ട്. ഇതിലെ രണ്ടാംപാഠം പഠിച്ചു തുടങ്ങിയ കാലത്താവാം ഈ കവി ഭാരതഗാഥ ഉണ്ടാക്കിയത്. ഇങ്ങിനെയൊക്കെയാണ് ഭാരതഗാഥാകർത്താവിനെക്കുറിച്ചുള്ള എന്റെ അഭിപ്രായത്തിന്റെ ഒരു ചുരുക്കം. ഇത്തരം ഒരു കവിയുടെ കൃതിയാണെന്നു വിചാരിക്കാവുന്ന ഭാരതഗാഥ സാഹിത്യനിധിയുടെ എന്തെങ്കിലും ഒരു ഭാഗമായുള്ളതു കണ്ടതാ

കയാൽ, മിസ്റ്റർ പാിക്ക അതിനെ ആ നാഴിയിലൂടെ കഴുകന്നതെ തടിയാക്കിയതു നന്നായി. എന്തായാലും ആ നിരുപയോഗമായ തടി കൃഷ്ണഗാഥാകൎത്താവിന്റേതല്ലോ, അത് എവിടെയെങ്കിലും കലിച്ചു പോയ്ക്കോട്ടെ!

ഇജ്ജിവപേരൂർ. — കണ്ടൂർ നാരായണമേനോൻ.

## ഇന്ത്യക്കാൎക്കാവശ്യമായ വിദ്യാഭ്യാസം.

പരീക്ഷാവിജയം മാത്രമല്ല നമ്മുടെ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം. ഇപ്പോഴും വിദ്യാഭ്യാസത്തിന്റെ ഫലമായി വിദ്യാൎത്ഥിയുടെ മനസ്സിനും ബുദ്ധിക്കും സംസ്കാരം വരുന്നുണ്ടോ എന്ന് ആരും തന്നെ അന്വേഷിക്കുന്നില്ല. കണ്ടും കേട്ടും വേണ്ടാതേയും വേണ്ടിയിട്ടും "കരണ്ടു"പഠിക്കുന്നവരാണ് നമ്മുടെ വിദ്യാൎത്ഥികളിൽ മിക്കപേരും. വിദ്യാൎത്ഥികൾ, അദ്ധ്യാപകൻ പറഞ്ഞു കൊടുക്കുന്നതു മനസ്സിലാക്കി പഠിക്കുന്നുണ്ടോ എന്നും തൽഫലമായി വിദ്യാസമ്പാദനത്തിനുള്ള ഔത്സുക്യം വിദ്യാൎത്ഥികളിൽ ഉൽപന്നമാകുന്നുണ്ടോ എന്നുമാണ് നാം അന്വേഷിക്കേണ്ടത്. നമ്മുടെ 'വിദ്വാന്മാ'രിൽ പലരും വിദ്യാലയം വിട്ടു പുറത്തു പോന്നാൽ പിന്നെ വിദ്യാസമ്പാദനത്തിൽ ലേശവും അഭിരുചി കാണിക്കാത്തതിൽ അത്ഭുതപ്പെടാനില്ല. ഇതിനെല്ലാമുള്ള കാരണം 'പാസ്സി'നു കല്പിച്ചിട്ടുള്ള അനൎഹമായ പ്രാധാന്യമാണ്. 'പാസ്സില്ലാത്തവർ' വിദ്യാവിഹീനരാണെന്നും, ഉദ്യോഗങ്ങളിൽ അവരെ 'അടുപ്പിക്കാൻ'കൂടി പാടില്ലെന്നുമാണ് നമ്മുടെ വിശ്വാസം! പരീക്ഷാവിജയത്തിനു നാം കല്പിച്ചിട്ടുള്ള പ്രാധാന്യത്തെപ്പറ്റി ജെ. ഡി. മെലോണി പറയുന്നതു കേൾക്കുക:— "സൎവ്വക

ബോഴും, ഇക്കൂട്ടർ ഹിംസപരന്മാരാണെന്നറിവില്ലാത്തതു
കൊണ്ട്, അവിടങ്ങളിലെ പക്ഷികൾ തോക്കുകളുടെ ചട്ട
കളിന്മേൽ നിശ്ശങ്കം വന്നിരിക്കുന്നു. എന്നാൽ, സഹജബു
ദ്ധി ആബാല്യാൽ പരിചയിച്ച സ്ഥിതികളെ മാത്രം ആ
ശ്രയിച്ചു നില്ക്കുന്നതാകയാൽ, മേൽകാണിച്ച വിധത്തിലു
ള്ള ഘട്ടങ്ങളിൽ സഹജബുദ്ധിക്കു ന്യൂനത പറ്റിയിരിക്കു
ന്നു എന്നു പറവാൻ തരമില്ല. തന്റെ യജമാനൻ മാറി
നിന്ന ഉടനെ ക്ഷൌരക്കത്തി എടുത്തു കഴുത്തു മുഴുവൻ മുറി
ച്ചു വെച്ച, വിലയേറിയ ആഫ്രിക്കൻ കുരങ്ങിന്റെ കഥയും,
മേൽകാണിച്ച വിധത്തിൽ കൂട്ടത്തിലാണ്. ഇതു കുരങ്ങി
ന്റെ കലശലായ അനുകരണബുദ്ധിയെ മാത്രമേ വെളി
പ്പെടുത്തുന്നുള്ളു. ഇതേപ്രകാരത്തിൽ പശുക്കളെ ചതിച്ചു,
പാൽ കറന്നെടുക്കുന്നതും നമ്മുടെ വാദത്തിന്നു ഉദാഹ
രണമായി സ്വീകരിക്കാൻ പാടുള്ളതല്ല. കന്നുകുട്ടിയെ മു
മ്പിൽ കണ്ടാൽ മാത്രമേ പശുക്കൾ പാൽ ചുരത്തുകയു
ള്ളു. കന്നുകുട്ടി ചത്തുപോകുന്നപക്ഷം, അതിന്റെ തോ
ൽ ഉരിച്ചെടുത്ത് അതിന്നുള്ളിൽ വൈക്കോലോ മറ്റോ
നിറച്ചു, പശുവിന്റെ മുമ്പിൽ സാക്ഷാൽ കന്നുകുട്ടിയെ
ന്നവിധം നിർത്തി, പാൽ കറന്നെടുക്കുന്ന സൂത്രം പലരും
അറിഞ്ഞിട്ടുണ്ടായിരിക്കുമല്ലോ.

സ്വഭാവത്തിൽ, ആകസ്മികമായുണ്ടാവുന്ന ഗതിവി
ഗതികളെയും വളരെ വിലവെക്കാറുണ്ട്. അത്യന്തം ശ്ര
ദ്ധയോടും ജാഗ്രതയോടും കൂടി വേട്ടയിൽ ഏർപ്പെട്ടിരു
ന്ന ഒരു നായ, പെട്ടെന്ന് അതിൽനിന്നു പിന്തിരിഞ്ഞു,
കുറച്ചു സമയം തന്റെ യജമാനന്റെ നാലുപാടും ഓടി
യതായും, പിന്നെ എങ്ങോട്ടോ ഓടിപ്പോയതായും കേട്ടിട്ടു
ണ്ട്. സ്വസ്ഥിതിയിൽ എത്തിയപ്പോൾ, ആ രാത്രി, ഈ
നായ, അതിന്റെ വീട്ടിൽ മടങ്ങിച്ചെന്നതായും പ്രസ്താവി
ച്ചിരിക്കുന്നു. ഒരുവേള കുറുനരിയോ മറ്റോ കണ്ടതുകൊ

ണ്ടായിരിക്കാം ഈ നായ ഇങ്ങിനെ പ്രകൃതിമേന്മ കാണിച്ച ത്. പെട്ടെന്നുണ്ടാവുന്ന പരിഭ്രമം നിമിത്തം സഹജബുദ്ധിക്ക് ഉന്മൂലനാശം വരുത്തുന്ന സംഗതികളും കൈകൊള്ളാവുന്നതല്ല. ഉദാഹരണമായി പെട്ടെന്നു ഞെട്ടിപ്പോകുന്നതുനിമിത്തം, കോലാടുകൾ, വളരെ ഉയരമുള്ള കുന്നുകളിന്മേൽ നിന്നു, തങ്ങൾക്കു കലശലായ നാശമോ അപത്തോ വരുമാറു, പലപ്പോഴും ചുവട്ടിലേയ്ക്കു ചാടാറുണ്ട്. നിശ്ശബ്ദമായിരിക്കുന്ന ജലാശയങ്ങളിൽകൂടി കൂസലില്ലാതെ നീന്തിക്കളിക്കാറുള്ള ഒരു വിശേഷപ്പെട്ട നായാട്ടുനായയെ അതിന്റെ ഉടമസ്ഥനായ തുഴക്കാരൻ തിരമാലകളുടെ ഊക്കുകൊണ്ട് എപ്പോഴും അലറുന്ന കടലിൽ ഒന്നാംപ്രാവശ്യം കൊണ്ടിട്ടപ്പോൾ, ആ നായ പരിഭ്രമിച്ചു കരയ്ക്കണവാൻ ചെയ്ത പ്രയാസവും, കടവിൽ വല്ലാതെ തളർന്നതായി കണ്ടപ്പോൾ അതിനെ രക്ഷിച്ചതും മറ്റും സരസമായി വർണ്ണിച്ചു കാണുന്നുണ്ട്. പക്ഷേ, ഈ മാതിരി ഉദാഹരണങ്ങളെ തള്ളിക്കളയുകയാണ് വേണ്ടത്.

കോഴിക്കോട്. — ടി. വി. രയരപ്പക്കുറുപ്പ്.

## മലയാളത്തിലെ പഴയ പാട്ടുകൾ.

### സന്ദേശവും വിരവാദവും.

"നെല്ലന്തിമേലാറം കൊത്തും തത്തേ
നീയുണ്ടോ കടമ്മള്ളൂർക്കോട്ട കണ്ടു?
കോട്ടയും കണ്ടു മതിലും കണ്ടു
കോട്ടയ്ക്കകത്തു വടക്കേക്കെട്ടിൽ
അമ്മതമ്പുരാട്ടിയെയുള്ളടെകണ്ടു?

* * * * * * *

ആന പറക്കട്ടെ ആകാശം താഴട്ടെ
ആഴിക്കടലൊരു കളമാകട്ടെ
പൂച്ച പറക്കട്ടെ പുരുഷൻ പെണ്ണാകട്ടെ
പൂച്ചക്കിടാവൊരു പുലിയാകട്ടെ
പനന്തൊന്നു(?) താഴട്ടെ പടിഞ്ഞാറുദിക്കട്ടെ
പാതിരാനേരവും പകലാകട്ടെ
ചെപ്പു(?) പറിക്കട്ടെ ചെമ്പിരമ്പാകട്ടെ
ചെമ്പകശ്ശേരിയോടു നേരിടുവാൻ.”

ദിഗ്വിജയോദ്യുക്തനായ മാർത്താണ്ഡവർമ്മമഹാരാജാവു കായംകുളത്തെ നിരോധിച്ചു കീഴടക്കിയശേഷം ചെമ്പകശ്ശേരിയെ ആക്രമിക്കാൻ ഒരുങ്ങി. ചെമ്പകശ്ശേരി രാജകുടുംബത്തിലെ സ്ത്രീകളും കുഞ്ഞുങ്ങളും ഉൾപ്പെട്ട മറ്റംഗങ്ങളുടെ നിവാസം കടമാളൂർ എന്ന സ്ഥലത്തായിരുന്നു. ഈ പ്രദേശം വേമ്പനാട്ടുകായലിനു കിഴക്കു് ഏറ്റുമാനൂർ താലൂക്കിൽ ചെന്നതാണു്. ഈ കായലിനു തെക്കുപടിഞ്ഞാറാണല്ലോ ചെമ്പകശ്ശേരി. ഇതു തെക്കുംകൂർ, വടക്കുംകൂർ ഈ രണ്ടു രാജ്യങ്ങളുമായി പണ്ടുപണ്ടേ മൈത്രീബന്ധത്താൽ സുഘടിതമായിരുന്നു. കടമാളൂർ വടക്കുംകൂറിന്റേയും തെക്കുംകൂറിന്റേയും സംയുക്തബലംകൊണ്ടു സുരക്ഷിതവും, ചെമ്പകശ്ശേരിരാജാക്കന്മാരുടെ മൂലകുടുംബസ്ഥാനവും ആയിരുന്നതിനാൽ, ആ പടവെട്ടുകാലത്തു പ്രാകാരപരിവൃതമായ കടമാളൂർകൊട്ടാരത്തിലേയ്ക്കു എഴുന്നള്ളി വിവരമന്വേഷിക്കുന്നതിനിടയാകാതെ ചെമ്പകശ്ശേരിനാട്ടധിപൻ ആക്രമണഭയവും വിപ്രയോഗദുഃഖവുംകൊണ്ടു പര്യാകുലനായി ദിവസങ്ങൾ കഴിച്ചുവന്നു. അയിടയ്ക്കാണ്, “നെല്ലുന്തിമേലൊററം കെട്ടും തത്തയെ” കടമാളൂർ കോട്ടയിലേയ്ക്കയയ്ക്കുന്നതു്. കിളിയെക്കൊണ്ടു കഥ പറയിക്കുന്ന ഏർപ്പാടു കേരളഭാഷയിൽ ആദ്യമായി സ്ഥാപിച്ചതു തുഞ്ചത്തു ഗുരുവാണെന്നു നാം ധരിച്ചിട്ടുള്ളതുപോലെ,

വിരഹാകുലരായ ദമ്പതിമാരുടെ സന്ദേശങ്ങൾ വഹിക്കാൻ അചേതനങ്ങളേയും തിര്യക്കുകളേയും ചുമതലപ്പെടുത്തിത്തുടങ്ങിയതു കാളിദാസൻ, ലക്ഷ്മീദാസൻ മുതലായ പ്രാചീനകവികളാണെന്നും നമുക്കറിവുണ്ട്*. എന്നാൽ ഇക്കാലത്താകട്ടേ, പരിഷ്കാരം കേറി മറിഞ്ഞ കവികളോടു കഥപറയാൻ കഴുതയും കാണ്ടാമൃഗവും കാട്ടുപൂച്ചയും, വിരഹികളുടെ സന്ദേശം വഹിക്കാൻ ചുക്കും ചുണ്ണാമ്പും മുരക്കോലും കുതിച്ചിറങ്ങിയിരിക്കുന്നതും നാം കാണുന്നുവല്ലോ!

എഴുത്തച്ഛൻ അദ്ദേഹത്തിന്റെ "താർമകൾക്കൻപുള്ള തത്തയ്ക്കു" പാലും ശർക്കരയും കദളിപ്പഴവും കൊടുത്തു. അതുകൊണ്ടുതന്നെ "സകലശുകകുലവിമലതിലകിതകളേബര"യായ ആ "സാരസ്യപീയൂഷസാരസർവ്വസ്വം" തൃപ്തിപ്പെട്ടു. നമ്മുടെ കവികളാകട്ടേ, അവരുടെ ആജ്ഞയനുസരിക്കുന്ന കിളിക്കുഞ്ഞുങ്ങൾക്ക് ആമവടയും, റൊട്ടിയും, ലമനേഡും കൊടുത്ത ശേഷം ചാരുകസേരയിലിരുത്തി സല്ക്കാരം ചെയ്താലും അവ സന്തൃപ്തിയെ പ്രാപിക്കുന്നില്ലെന്ന് ഇക്കാലത്തെ കവിതാവിഷയത്തിലുള്ള അത്ഭുതപ്രയോഗങ്ങൾ വെളിപ്പെടുത്തുന്നു. ഹാ! കവിതാദേവതേ, പ്രകൃതിയാൽ അത്യാവശ്യമായ പരിവർത്തനത്തിനു നീ മാത്രം അധീനയാകാതെ പിന്മാറി നില്ക്കയാണോ? ഇല്ല. പരിവർത്തനാധീനയായതുകൊണ്ടായിരിക്കണമല്ലോ, സാക്ഷാൽ കവിതയ്ക്കു" ഇത്ര ശോച്യമായ അവസ്ഥ നേരിടേണ്ടിവന്നത്.

പാടത്തിൽ വിളഞ്ഞു കിടക്കുന്ന നെല്പന്തിയുടെ മേലാറം — അതായതു കതിർക്കുല — കൊത്തുന്ന തത്ത ചെമ്പകശ്ശേരിരാജാവിന്റെ കല്പനപ്രകാരം വെമ്പനാട്ടുകായലിന്റെ തെക്കേപടിഞ്ഞാറു ചെമ്പകനാട്ടിൽനിന്നു കിഴക്കായിപ്പറന്നു കടമേക്കൂർ എന്ന സ്ഥലത്തെത്തുന്നു. അവി

ടെ ചെന്നു ചേൎന്ന ശേഷം ആ സ്ഥലത്തെ സംരക്ഷിക്കുന്ന കോട്ടയും മതിലും കണ്ട് അവിടം നിൎബാധമായിരിക്കുന്നു വെന്നു ഗ്രഹിക്കുന്നു. പിന്നീടു കോട്ടയ്ക്കകത്തു പ്രവേശിച്ചു വടക്കെക്കെട്ടിൽ ഏഴു നാളിത്താമസിക്കുന്ന അമ്മത്തമ്പുരാട്ടിയെ കാണുന്നു. ഇതു യാത്രോദ്ദേശത്തിൽ ചേൎന്നതായിരുന്നില്ലെങ്കിലും, കാൎയ്യകുശലതയുടേയും ഔചിത്യജ്ഞാനത്തിൻേറയും ഉത്തമലക്ഷ്യമായി സ്വീകരിക്കാം. സീതാദേവിയെ തിരഞ്ഞറിയാൻ പോയ ഹനുമാൻ രാവണനെ സന്ദൎശിച്ചതും ഉദ്യാനം ഭഞ്ജിച്ചതും ആ വാനരത്താൻെറ ഉചിതമായ മനോധൎമ്മവ്യാപാരത്തിൻെറ ഫലമല്ലയോ?

തഞ്ചയാകട്ടെ കടമ്മളൂരിൽ കണ്ട കഥ രാജാവിനെ അറിയിച്ചു കൃതാൎത്ഥനാകിയ ശേഷം, ഒരു വീരവാദപ്രകടനം കൊണ്ട് അദ്ദേഹത്തെ അത്യാനന്ദപയോരാശിയിലെ തരളകല്ലോലമാലകളിൽ ആറാടിക്കുന്നു. ചെമ്പകശ്ശേരിയോടു നേരിടുക എന്നതു് അത്ര സാദ്ധ്യമല്ലപോൽ. ഈ ശരീരശക്തിക്കധീനങ്ങളായവയെല്ലാം ആ ശക്തിയെ അതിലംഘിച്ചു വ്യാപരിച്ചാൽ മാത്രമേ ഈ ആക്രമണത്തിനു പ്രസക്തിയുള്ളവത്രെ. അങ്ങിനെ വ്യാപരിക്കയെന്നതു സംഭാവ്യവുമല്ലല്ലോ. ഈ വീരവാദം, ലോകത്തിലടങ്ങാത്ത ആത്മസ്തുതിയും അപരനിന്ദയും നിറഞ്ഞുകവിയുന്ന കഥകളിയിലെ "പോരിനു വിളി"യെപ്പോലും അതിശയിക്കുന്നുണ്ട്. ചെമ്പകശ്ശേരിയുടെ അനന്തരഗതി, ഉത്തരൻെറ തുപോലുള്ള ഈ വീരവാദത്തോട് എത്രത്തോളം യോജിച്ചുവെന്നു തിരുവിതാംകോട്ടു ചരിത്രം വെളിപ്പെടുത്തുമല്ലോ.

## ശങ്കരൻനമ്പൂരിയുടെ കരംപിരിവ്.

ഏതു കലയിലും യുദ്ധനിലയിലും അജയ്യനായ കാൎത്തികതിരുനാൾ രാമരാജൻ കാലഗതിയടഞ്ഞശേഷം അവിടത്തെ അനന്തിരവൻ അവിട്ടംതിരുനാൾ ബാലരാമരാജാവു രാജപട്ടം കൈക്കൊണ്ടു സിംഹാസനാരോഹണം

ചെയ്തു. ആശ്രിതൻ ജയന്തൻ ശങ്കരൻനമ്പൂരി പ്രബലനായിത്തീൎന്നു. ജയം തന്റെ പാട്ടിലായ ജയന്തന്റെ കൂട്ടുകാർ ധൎമ്മത്തോടൽ രാജ്യഭരണചക്രത്തിനു വക്രഗതി വരുത്തി. ജനസങ്കടം വൎദ്ധിച്ചു. പ്രജാക്ഷേമൈകതാനനായ രാജാകേശവദാസന്റെ നിൎമ്മാണം ധൎമ്മരാജ്യചരിത്രത്തിൽ കഴപ്പു കലൎത്തി. നമ്പൂരി അചിരേണ മന്ത്രിപദത്തിൽ പാൎത്തുകൂടി. മുൻപേ ഒഴിഞ്ഞിരുന്ന ഖജനാവിനെ നിറയ്ക്കാൻ അദ്ദേഹവും കൂട്ടരും ഉദ്യോഗിച്ചു. കള്ളവും കൊള്ളയും കോഴയും കൊടുമയും ധനസമ്പാദനത്തിനായുള്ള നൃകരവ്യവസായങ്ങളായി ഭവിച്ചു. പ്രജകളുടെ മാനത്തിനും ധനത്തിനും രക്ഷയില്ലാതായി. അക്രമം മികെച്ചു പരന്നു. മന്ത്രിയും മിത്രങ്ങളും നാടെങ്ങും സഞ്ചരിച്ചു. പണക്കാരെ പിടിപ്പിച്ചു വരുത്തി പണം പിഴിഞ്ഞെടുത്തു. വിരോധം പറയുന്നവരെ കെട്ടിയടിച്ചു. അന്യായമായവിധം കരം പിരിച്ചു. ഈ കഥയെല്ലാം കേരളഭാഷയിൽ അക്കാലത്തു തന്നെ രേഖപ്പെടുത്തുകയുണ്ടായിട്ടുണ്ട്:—

"പട്ടയ ചട്ടപ്രകാരമല്ലാതുള്ള
മുൻപാട്ടമെന്ന കരം പിരിപ്പാൻ
പണ്ടൊരു നാളിലും കേട്ടറിവില്ലാത്ത
കിട്ടിയെന്നല്ലൊരു കോലിറുക്കി
കൈകളിട്ടു കെട്ടി മുറുക്കിപ്പിടിക്കുമ്പോൾ
വെള്ളം പണം ധനമൊക്കെ വിറവും
ഇങ്ങനെ കോലിട്ടിറുക്കും നിലവിളി
ഘോഷങ്ങളുണ്ടാമൊരുതരത്തിൽ
കാലും വലിച്ചങ്ങു തൂശികിരുത്തീട്ടു
കല്ലും ചുമപ്പിച്ചൊരുതരത്തിൽ
പൂണ്ടൊന്നി കത്തിക്കരിച്ചു മുതുകതിൽ
കല്ലേറവുമുണ്ടാമൊരുതരത്തിൽ
കാലു രണ്ടും തടിതന്നിലിട്ടാണിയും

വെച്ചിട്ടുഴിപ്പൂതനിലിട്ടും
തല്ലുമിടിയും കണക്കില്ല ചൊല്ലുവാൻ
കണ്ടവർക്കൊത്തപോൽ ചെയ്യിട്ടുന്നു.
ദേഹം ചൊറിയനംകൊണ്ടു പൊതിഞ്ഞുടി-
ച്ചെണ്ണമില്ലാതെയുപാസമിട്ടും
ഇങ്ങനെ ഘോഷമായുള്ള പീഡനംപെരി-
വെട്ടും കുറവില്ലറിഞ്ഞുകൊൾക."

## കാമുകനും കാമുകിയും.

ആറ്റിങ്ങൽ റാണിക്കു കപ്പം കൊടുപ്പാൻ പോയ അവസരത്തിൽ ഗിഫോർഡിനേയും കൂട്ടക്കാരേയും എട്ടുവീട്ടിൽ പിള്ളമാരിൽ ചിലർ വധിച്ച വിവരം മലയാളത്തിൽ പല പാട്ടുകൾക്കും വിഷയമായിത്തീർന്നിട്ടുണ്ട്. അഞ്ചുതെങ്ങിൽകോട്ടയിലെ വെള്ളക്കാർ നാട്ടുകാരോടു പ്രതികാരം ചെയ്യാൻ തലശ്ശേരിക്കോട്ടയിൽനിന്നു വരുത്തിയ വെള്ളപ്പട രാജദ്രോഹികളെ തിരഞ്ഞു യാത്രയായി. ഈ അവസരത്തിൽ രാജ്ഞി പതിവായി നീരാടുന്ന ആറ്റുകടവു വിട്ടു വേറൊരു നിർജ്ജനസ്ഥാനത്തു സ്നാനത്തിനെഴുന്നള്ളി. രാജ്ഞിയുടെ അംഗരക്ഷകന്മാരായ നായർപ്പടയും അവരിൽ ഉൾപ്പെട്ട ചാവർപ്പടയും അവിടെ നിരന്നുകഴിഞ്ഞു. ഈ വിവരം അടുത്ത ഒരു പൊയ്കയിൽ മുങ്ങിക്കുളിച്ച തലമുടി കോതിക്കൊണ്ടു നിന്ന ഒരു യുവതിയോടു് അവളുടെ കാമുകൻ പറയുന്നു. ആ വിദ്വാൻ ഒരു കന്നിക്കായ എടുത്തെറിഞ്ഞു് അവളുടെ ശ്രദ്ധയെ ആകർഷിച്ചു.

അതിനവൾ:—

"മുങ്ങിക്കുളിച്ചു മുടി കോതി നിന്നപ്പോൾ
കന്നിക്കായകൊണ്ടെറിയുന്നതാരെന്നോ?"

എന്നു ചോദിച്ചു.

അപ്പോൾ അവൻ:—

“കന്നിക്കരക്കൊണ്ടെറിയുന്നതു ഞാനാണേ
ഇപ്പഴോ ചോലയിൽ നിന്നു കളിക്കണു?
മാപ്പാപിള്ളമാർ ചതിച്ച ചതി കണ്ടു
വെള്ളപ്പട വന്നു കേറുമായല്ലോ.

* * * * * * *

തമ്പ്രാട്ടി നീരാട്ടിയിപ്പോഴെഴുന്നള്ളും
ചെമ്പോലപ്പാടത്തുക്കൂടെയെഴുന്നള്ളും
നായർപ്പട പാത്തെന്നിയിട്ടെഴുന്നള്ളും
ചാവപ്പട ചാടിക്കൂടെയെഴുന്നള്ളും
ചാഞ്ഞാടിച്ചോലയിൽ നില്ലേണ്ടെ പൊന്നുണ്ണിമോക”

ഇരുനൂറ്റി മുപ്പത്തഞ്ചു വർഷം മുമ്പാണ് ഇതുണ്ടാക്കിയത്. ദേശചരിത്രം സംബന്ധിച്ച്:

“പന്തം പൊലിഞ്ഞോടാ പറപ്പക്കുട്ടി
പനിവെള്ളം വീഴുന്നിട്ടേ തമ്പുരാനേ
ചതിയോടാ വിതിയോടാ പറപ്പക്കുട്ടീ
ചതിയല്ല വിതിയാണേ തമ്പുരാനേ.”

പണ്ടു തിരുവിതാംകോട്ടു രാജാക്കന്മാരെ രാജദ്രോഹികൾ പലവിധത്തിൽ ഉപദ്രവിച്ചുപോന്നു. അവരുടെ ബലവും രാജാക്കന്മാരുടെ ബലഹീനതയുംകൊണ്ടു രാജവംശത്തിന്റെ പ്രതാപം തന്നെ അസ്തപ്രായമായിരുന്നു. ചില രാജാക്കന്മാർ പ്രായേണ രാത്രികാലങ്ങളിൽ ഗൂഢമായിട്ടാണ് സഞ്ചരിച്ചിരുന്നത്. ആ കാലത്ത് ഒരു രാത്രിയിൽ ഒരു രാജകുമാരൻ അവിടത്തെ അനുചരനോടൊന്നിച്ചു നെല്ലു വിളഞ്ഞു കിടന്നിരുന്ന ഒരു പാടത്തിന്റെ മദ്ധ്യത്തിലൂടെ പോകയായിരുന്നു. ഘോരമായ ഇരുട്ടിൽ വഴി കാണാൻ ആ ഭൃത്യൻ ഒരു പന്തം കത്തിച്ചു പിടിച്ചിട്ടുണ്ടായിരുന്നു. ദീപം വഹിച്ചിരുന്നാൽ തന്നെയും തിരുമുമ്പിൽ നടക്കുന്ന

ളു ഭൃത്യന്മാക്കുതന്നതല്ലെന്നു നടിച്ചുകൊണ്ടു് അയാൾ പിറകിലും രാജകുമാരൻ മുമ്പിലുമായി നടന്നു. അനുചരൻ വൈരികളാൽ വശീകൃതനായിരുന്ന വിവരം തിരുമേനി അറിഞ്ഞില്ല. വഴിയിൽ ഒളിച്ചിരുന്ന രാജദ്രോഹികൾ അവരുടെ സാന്നിദ്ധ്യത്തെ സൂചിപ്പിക്കുന്ന ലക്ഷ്യം കാണിച്ചു. ഉടനെ പരപ്പുക്കുട്ടിയെന്ന ആ ഭൃത്യാധമൻ പന്തം കെടുത്തികളഞ്ഞു. രാജകുമാരൻ അതു കണ്ടിട്ടു, "പരപ്പുക്കുട്ടി! പന്തം അണഞ്ഞുപോയോ?" എന്നു ചോദിക്കയും, "മഞ്ഞുവെള്ളം വീണിട്ടാണ് അണഞ്ഞതു്" എന്നു ഭൃത്യൻ സമാധാനം അറിയിക്കയും ചെയ്തു. വസ്തുത ഗ്രഹിച്ചിട്ടു, "ചതിയോ ഇതിന്നു കാരണം വിധിയോ?" എന്നു കുമാരൻ വീണ്ടും ചോദിച്ചു. "ചതിയല്ല, വിധി തന്നെയാണ്" എന്നു പരപ്പുക്കുട്ടി മറുപടി അറിയിച്ചു. ആ നിമിഷത്തിൽതന്നെ വൈരികൾ പ്രത്യക്ഷപ്പെട്ടു് അവരുടെ അനുഗ്രഹം നിറവേറി.

തിരുവനന്തപുരം. — പി. ഗോവിന്ദപിള്ള.

## മദ്യത്തെപ്പററിയുള്ള ചില തെററിദ്ധാരണകൾ.

ദീർഘായുസ്സിന്നും സുഖജീവിതത്തിന്നും അത്യധികം ഹാനികരമായിട്ടുള്ള ഒന്നാണ് മദ്യപാനം. പതിവായി മദ്യം കഴിക്കാതിരുന്നാൽ അല്പായുസ്സായിപ്പോകും എന്നൊരു വിശ്വാസം അറുപതു സംവത്സരങ്ങൾക്കു മുമ്പ് ഇംഗ്ലണ്ടിൽ എതാണ്ടു പരക്കെ ഉണ്ടായിരുന്നു. രക്ഷാഭോഗകമ്പനിയിൽ ചേരുന്നതിന്ന് അപേക്ഷിച്ച ഒരു മാന്യൻ, മദ്യം തീരെ വർജ്ജിച്ചിരുന്ന ആളാകയാൽ സാധാരണമായ നിരക്കിൽ കാൽവാശി കൂടുതൽ കൊടുക്കണമെന്നു കമ്പനി

മാരവാഹികൾ ആവശ്യപ്പെട്ടതു സമ്മതിക്കാതെ, ഒരു പു
തിയ കമ്പനി സ്ഥാപിച്ചു ൯൨ വയസ്സുവരെ സുഖമായി
ജീവിച്ചു, മദ്യസേവ ദീർഘായുസ്സിന് ആവശ്യമാണെന്നുള്ള
മിത്ഥ്യാബോധം നശിപ്പിച്ചു. ഇപ്പോൾ രക്ഷാഭോഗകമ്പ
നികൾ മദ്യവർജ്ജനക്കാൎക്കു സാധാരണ നിരക്കിൽ അല്പം കു
റച്ചുകൊടുക്കുക പതിവായിരിക്കുന്നു. മദ്യം മനുഷ്യശരീര
ത്തിൽ ചെയ്യുന്ന ദോഷങ്ങളെപ്പററി ശരിയായ അറിവി
ല്ലാത്തതുകൊണ്ട് എത്ര ആയുസ്സു നിഷ്ഫലമായും അന്യൎക്കു
ഭാരമായും സന്താനങ്ങൾക്ക് ഉപദ്രവകരമായും തീരുന്നു! മ
ദ്യം ഒരു പോഷകസാധനമാകകൊണ്ടു ദേഹത്തിനു ശ
ക്തി കൊടുക്കുന്നു എന്നാണ് സാധാരണബോധം. ഭക്ഷ
ണത്തിന്റെ പ്രത്യേക ഉപയോഗം മാംസരസങ്ങളെ ഉ
ണ്ടാക്കുകയും, ശരീരത്തിൽ ചൂടുണ്ടാക്കി വേല ചെയ്യുന്നതി
നുള്ള ശക്തി സൃഷ്ടിക്കയുമാകുന്നു. ഇതിൽ ആദ്യത്തെ ജോ
ലി മദ്യം ചെയ്യുന്നില്ലെന്നു തന്നെയല്ല, ശരീരത്തിലുള്ള മാം
സരസങ്ങളെ അതു നശിപ്പിക്കുകകൂടി ചെയ്യുന്നു. ഈ ദോ
ഷം കൂടാതെ, ചിലവു വളരെ കുറച്ചു, രണ്ടാമത്തെ സംഗ
തി സാധാരണസാധനങ്ങൾകൊണ്ടു സാധിക്കാവുന്നതാ
കകൊണ്ടു ഭക്ഷണമായി മദ്യം സേവിച്ചിട്ടാവശ്യമില്ലതന്നെ.
ചങ്ങനാശ്ശേരിയിൽ ഒരു കുപ്പി പാലിനു 3¼ ചക്രവും ഒരു
കുപ്പി കള്ളിനു 4 ചക്രവും വിലയുള്ളതായി ഈയിടെ ഒരാൾ
പ്രസ്താവിച്ചു. കള്ളു ചെന്നാലുണ്ടാകുന്ന ദോഷങ്ങൾ ഒന്നു
മില്ലാതെ വളരെ ഇരട്ടി ഗുണം അതിനു കൊടുക്കുന്നതിൽ കു
റഞ്ഞ തുകകൊണ്ടു സാധിക്കാമെന്നിരിക്കെ, കൂടുതൽ വ്യ
യം ചെയ്യുന്നതു ബുദ്ധിയുടെ ലക്ഷണമല്ലെന്നു മാത്രമല്ല അ
പരാധകരവുമാകുന്നു. ചില അത്യാവശ്യസമയങ്ങളിൽ,
ദഹനശക്തി കുറഞ്ഞിരിക്കുമ്പോൾ അല്പം മദ്യം ഒരാൾ
ക്കു ഭക്ഷണത്തിന്റെ ഉപയോഗത്തെ ചെയ്യുമെന്നുള്ളതു വി
സ്മരിച്ചിട്ടില്ല, ഇതുപയോഗിക്കരുതെന്നു പറയുന്നത്. ശുദ്ധ
ജലം തീരെ കിട്ടാത്തപ്പോൾ ഉപ്പുവെള്ളത്തിൽ വല്ലതും അ

## * പ്രേമപാരവശ്യം.

1. അഴകാൽ പനിനീർപ്പുഷ്പത്തിനേയും
പ്രഭയാൽ നല്ല വിഭാതവേളയേയും
ധവളദ്യുതിയാൽ മരാളിയേയും
വിജയിപ്പൂ മൊഴിയാൽ പികത്തെയും നീ.

2. മമ ജാഗ്രദവസ്ഥയിൽക്കിനാവിൻ
നിലയാർന്നും, സുഖനിദ്ര ചെയ്തിടുമ്പോൾ
കുളിർചന്ദ്രികയായ് വിളങ്ങിയും നീ-
യരുളുന്നു മമ ജീവിതത്തിലെന്നും.

3. നിയതം മയി നീ നിറഞ്ഞിടുന്നു
മലരിങ്കൽപ്പുതുമണം കണക്കേ;
നവഗീതരസം കണക്കെ നിന്നെ-
ന്നകമേ സുന്ദരി! ലാലസിച്ചിടുന്നു.

4. നിലയീവിധമെങ്കിലും, പ്രിയേ, നീ-
യിവനിൽത്തെല്ലുമലിഞ്ഞിടാത്തതെന്തോ?
തവ മൂടുപടത്തെ നീക്കി, ശുഭാ-
നനമല്പം മമ കാട്ടിടാത്തതെന്തേ?

5. ഒരു മൂടുപടത്തിനാവതാണോ
സുഭഗേ, നമ്മുടെ ചേർച്ചയെത്തടുപ്പാൻ?
അഴകാർന്ന മുഖത്തൊടാത്മവെള്ളാ-
നായി, നിൻമൂടുപടം തടസ്ഥമാമോ?

6 കലഹം മതി; നമ്മൾ തമ്മിലേവം
വെറുതേ മർക്കടമുഷ്ടിയെന്തിനയ്യോ!
മമ ജീവിതനാഡി നീ; മദന്തഃ-
കരണത്തിങ്കലെഴുന്ന ശക്തിയും നീ!

---

[* ശ്രീമതി സരോജിനീദേവിയുടെ ഒരു കൃതിയിൽ നിന്ന്]

# മലയാളത്തിലെ പഴയ പാട്ടുകൾ.

## ഓണപ്പാട്ടിൽ മുത്തുകളി.

"ഇരുകരിക്കിമുറത്തു മുല്ല നട്ടു
മുല്ലക്കൊഴുന്തടിച്ചു വാഴ നട്ടു
വാഴ കുലച്ചു വടമം ചാത്തു
വടക്കുള്ളനായന്മാരങ്കം വെട്ടി
അങ്കത്തിൽ പിറന്നൊരാന വന്നു
ആനമേൽ പുറത്തൊരു ചെപ്പിരുന്നു
ചെപ്പിനകത്തൊരു മുത്തിരുന്നു
മുത്തു തൊഴിക്കിണ മൂലവരേ
മൂന്നാഴി മുത്തു കടം തരുവിൻ."

"മുത്തു തൊഴിക്കിണ മൂലവരേ, മൂന്നാഴി മുത്തു കടം തരുവിൻ" എന്ന ഭാഗത്തിൽനിന്ന് എന്താണ് നാം അറിയേണ്ടത്? രാജാധികാരത്തിൻ കീഴിലായോ അല്ലാതേയോ ഒരു കാലത്തു നടത്തപ്പെട്ടുവന്ന മുത്തു മുങ്ങിയെടുക്കുന്ന തൊഴിൽ മലയാളികൾ അറിഞ്ഞിരുന്നുവെന്നും, അതു കടംവാങ്ങിക്കാവുന്നവിധം അവരുടെ നാടതിർത്തിക്കകത്തുതന്നെ നടത്തപ്പെട്ടിരുന്നുവെന്നും നിശ്ചയിക്കരുതോ? ഇപ്പോൾ മലയാളരാജ്യസീമയിൽ ചേർന്ന കടലിടത്തും മുത്തു മുങ്ങിയെടുക്കുന്ന വ്യവസായം നടന്നു വരുന്നില്ലെന്നുള്ളതു ശരിതന്നെ. അതുകൊണ്ടു മുമ്പും അവിടെ ഉണ്ടായിരുന്നില്ലെന്ന് ഊഹിച്ചുകൂടാ. മുത്തുച്ചിപ്പികളുടെ അഭിവൃദ്ധികാരണങ്ങളായി അറിയപ്പെട്ടിരിക്കുന്ന ജീവികൾക്കു വർദ്ധിക്കത്തക്ക സമുദ്രത്തിന്റെ നിമ്നോന്നതഭാഗങ്ങൾ പ്രകൃതിയുടെ വികൃതിനിമിത്തം ഭേദപ്പെട്ടിരിക്കാം. അംബി

കടലിന്റെ പൂർവതീരമായ ഈ സമുദ്രാംശത്തിൽ ഒരു കാലത്തു പ്രകൃതി അതിന്റെ ശക്തിയെ കഠിനമായി പ്രയോഗിച്ചിരുന്നുവെന്നുള്ളതിലേയ്ക്കു വേണ്ടുവോളം ലക്ഷ്യമുണ്ട്.

തോവാളത്താലൂക്കിൽ ചേർന്ന കടുക്കാമലയിടുക്ക് ഇപ്പോൾ കടലിൽനിന്ന് എത്രയോ അകലെയാണ് കിടക്കുന്നത്. പണ്ടു കടുക്കാ കടൽക്കരയായിരുന്നു. കന്യാകുമാരിക്കു തെക്കു ഭൂമി നീണ്ടുകിടന്നിരുന്നുവെന്നും, പാറളിയാറും കുമരിക്കോട്ടുമലയും ആ ഭൂമ്യംശത്തെ അലങ്കരിച്ചിരുന്നുവെന്നും, വെമ്പനാട്ടു കായലിന്റെ പൂർവതീരത്തായിരുന്നു പണ്ടു കപ്പലുകൾ അടുത്തിരുന്നതെന്നും ചിലപ്പതികാരം, പെരിപ്ലസ് എന്നീ ഗ്രന്ഥങ്ങൾ സൂചിപ്പിക്കുന്നു. ഈ കായലിനെ സമുദ്രം മാറിപ്പോയതിന്റെ ഒരു അവശിഷ്ടമായിട്ടാണ് കരുതേണ്ടത്. കരപ്പുറംദേശം പുറദേശത്തു കര വെച്ചതു തന്നെയായിരിക്കണം. ഭൂസ്ഥിതിതന്നെ ആ അഭിപ്രായത്തെ ബലപ്പെടുത്തുന്നു. കരപ്പുറത്തിന്റെ തെക്കും വടക്കുമുള്ള ആലപ്പുഴ, കൊച്ചി എന്നീ രണ്ടു തുറമുഖങ്ങളും ഇതിനെ സഹായിക്കുന്നു. തിരുവനന്തപുരത്തു ശംഖുംമുഖവും വെള്ളമൊഴിഞ്ഞ ഭൂവിതാനത്തിനു ലക്ഷ്യമാകുന്നു. അത്യഗാധങ്ങളായ സമുദ്രാന്തർഭാഗങ്ങളിൽ മാത്രം ജീവിക്കുന്ന ഒരുതരം കടൽപ്രാണികളുടെ ശൂന്യശിഷ്ടങ്ങൾ വർക്കലത്തുരപ്പിനടുത്തും, തകർന്നുപോയ കോട്ടയുടെ ഏതാനും അംശങ്ങൾ പുറക്കാട്ടു കടലിലും കാണപ്പെട്ടിട്ടുള്ളതിനെ അടിസ്ഥാനമാക്കി റേഡ്യസാള്ള് [illegible]ലെ തിരുവിതാംകൂർ രാജ്യഭരണറിപ്പോർട്ടിൽ കാണിച്ചിട്ടുള്ള വിവരവും മറ്റും കൂടി ഇവിടെ ചിന്തിക്കേണ്ടതാണ്. ഈ വിധം പ്രകൃതിയുടെ നിഗ്രഹാനുഗ്രഹശക്തി ഈ പ്രദേശങ്ങളെ പ്രബലമായി ബാധിക്കയോ തലോടിവിടുകയോ ചെയ്തിട്ടുണ്ട്. അങ്ങനെ ഭൂസമുദ്രങ്ങളുടെ നിമ്നോന്നതഭാഗങ്ങൾ മാറി മറിയുകയും, ചില ജീവികൾക്കു ജീവ

സന്ധാരണം ചെയ്വാൻ പററിയവയും അല്ലാത്തവയുമായ ഇടങ്ങൾ ഉത്ഭവിക്കയോ നശിക്കയോ മറെറന്തെല്ലാമോ ഇവിടെ നടക്കുകയും ചെയ്തിരിക്കണം. അങ്ങിനെ മുത്തുകളി എന്ന തൊഴിൽ ഈ രാജ്യത്തുനിന്നൊഴിഞ്ഞുപോയിരിക്കാം.

## ആദികേശവസ്തുതി.

ആദിത്യവർമ്മരാജാവും അനന്തിരവരായ മഞ്ചു കൊച്ചുതമ്പുരാക്കന്മാരും അന്തരിച്ചു ശേഷം വേണാട്ടുരാജ്യഭാരത്താൽ നമ്രശിരസ്കയായ ഉമയമ്മറാണി തന്നാട്ടുശത്രുക്കളെ ഭയന്നു നെടുമങ്ങാട്ടു കല്ലൻതമ്പുരാൻ കോയിക്കൽ എഴുന്നള്ളി താമസിച്ചു. ആ അവസരത്തിൽ വൻപടക്കൂട്ടി നാടിളക്കി നാനാവിധമാക്കി കൊള്ളചെയ്തു കബോതനാകാൻ വട്ടംകൂട്ടി സ്വയം പട്ടംകെട്ടി സ്സഞ്ചരിച്ചു മുകിലവീരൻ ആരുവാമൊഴി കടന്നു പടിഞ്ഞാറു നോക്കി നടന്നു. പല ക്ഷേത്രങ്ങൾ പൊളിച്ചു, മതിലുകളിടിച്ചു, മണ്ഡപങ്ങൾ തകർത്തു വിഗ്രഹങ്ങളുടച്ചു പൊന്നും പണവും വാരിക്കൊണ്ടു തിരുവനന്തപുരത്തെത്തി; എട്ടുവീട്ടിൽ പിള്ളമാരുടെ ചട്ടവട്ടങ്ങൾകൊണ്ടു നാഥനില്ലാത്തതായ നാട്ടിലെ നായകനായി ചെങ്കോലുയർപ്പിച്ചു ചുങ്കവും പിരിപ്പിച്ചു. ഈ സങ്കടത്തിൽ ശത്രുസംഹാരത്തിനായി ഉമയമ്മറാണി വടക്കേ മലയാളത്തിൽനിന്നു ക്ഷണിച്ചു വരുത്തിയ കേരളവർമ്മരാജാവു പലേടങ്ങളിലും വെച്ചു പടക്കൂട്ടി പട വെട്ടിയെങ്കിലും, വിജയലാഭത്തിനു കാലതാമസമുള്ളതായിക്കണ്ടു, തിരുവാററ് ആദികേശവക്ഷേത്രത്തിലെ മുഖമണ്ഡപത്തിൽ നിന്നു ഭക്തിപരവശനായി ഭഗവാനെ സ്തുതിച്ചു. അത് ഈവിധമാണ്:—

“അഹികുലവരശയന, രമാവര,
മഹിതപദാംബുജ, നതപാതക-
മഥന, ജനാർദ്ദന, ദനുജാന്തക,

ഒരസുരസിന്ധോ, കരുണാകര,
ആഹമഹമികയോടു പൊരുവാൻ
വരുമഹിതരെ യുധി സപദി ജയിപ്പതി-
നഹരഹരൊരു വരമരുളീടുക
കേശിമഥന, നാഥ, തൊഴുന്നേൻ.
ആതങ്കം മനസി വളർക്കും
മാതംഗങ്ങളുമതിവേഗാൽ
ശ്രീരംഗാ പെരിയ തുരംഗമ-
ജാലങ്ങളൊടു ചേരുകയും
ഏതും ഭയമിയലാതെ വന്നേറിന
മദമൊടു പൊരുതുമ്പോൾ
നീ തന്നെ ജയിച്ചരുളീടുക
കേശിമഥന, നാഥ, തൊഴുന്നേൻ.
ഇടിനികരമൊടിടയും ഢിണ്ഢിമ-
പടനിനദമൊടിടയിട വെടിയും
പൊടുപൊടെ നിലവിളികളുമാ-
യുധമിടയുന്നൊരു ഝടഝടരവവും
ഝടിതി കിളർന്നെഴുമൊരുപൊടിയും
തടവിന പടയുടനെ തടുപ്പാൻ
അടിയനു യുധി പടുത തരേണം
കേശിമഥന, നാഥ, തൊഴുന്നേൻ."

ഈവിധം ഈ, ഉ, ഊ, എ, ഏ, ഐ, ഒ, ഓ, ഔ, അം, അഃ എന്ന് ഓരോ അക്ഷരവുംകൊണ്ട് ആരംഭിച്ച ഭഗവൽസ്തുതി ചെയ്തയാണ്.

തിരുവനന്തപുരം. —പി. ഗോവിന്ദപ്പിള്ള.

## ഭാഷാഗദ്യം.

# III

ആധുനികഘട്ടത്തിലെത്തുമ്പോൾ ആദ്യമായി ഓർമ്മ
വരുന്നതു കണ്ണശ്ശപ്പണിക്കരെയാണ്. ഈ മഹാൻ "ബ്ര
ഹ്മാണ്ഡപുരാണം" എന്നൊരു ഗ്രന്ഥം ഗദ്യത്തിലുണ്ടാക്കി
യിട്ടുണ്ടെന്നും, അതു തന്റെ കൈവശമുണ്ടെന്നും, മിസ്റ്റർ
ഉള്ളൂർ പരമേശ്വരയ്യർ അവർകൾ ഒരു സഭയിൽ പ്രസ്താ
വിച്ചതായി ഓർക്കുന്നു. അത് എത്രപേർ കണ്ടിരിക്കാനിട
യില്ല. മഹാകവിയും ഭാഷാപോഷണതൽപരനും ആയ
മിസ്റ്റർ അയ്യർ ഈ അപൂർവ്വഗ്രന്ഥത്തെ അചിരേണ പു
റത്തിറക്കുമെന്നു വിശ്വസിക്കുന്നു. അതിന്റെ ഗദ്യരീതി
ഏതാണ്ടു ചാക്യാന്മാരുടെ രീതിയിൽനിന്നു വളരെ വ്യത്യാ
സപ്പെട്ടതായിരിക്കയില്ലെന്നൂഹിക്കാം. അക്കാലത്തെ ഭാഷാ
സ്ഥിതിപരിശോധനയിൽ ആ ഗ്രന്ഥം പല വിധത്തി
ലും ഉപകരിക്കുമെന്നും തീരുമാനിക്കാം. പ്രൗഢമായ ഒ
രു ഗ്രന്ഥം അക്കാലത്തു ഗദ്യത്തിലുണ്ടാക്കേണമെങ്കിൽ ഗ
ദ്യത്തിനു ധാരാളം ഗൌരവവും പ്രചാരവും സിദ്ധിച്ചി
രിക്കണമെന്നും ഭാഷാശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്ന
തണ്. ഇതുപോലെ വേറെ പല ഗ്രന്ഥങ്ങൾ അക്കാല
ത്തുണ്ടായിട്ടുണ്ടാവാം. അവയെ തിരഞ്ഞുപിടിക്കുക എന്ന
തു ഭാഷാപോഷകന്മാരുടെ അപരിഹാര്യമായ കൃത്യങ്ങളി
ൽ പ്രധാനമായ ഒന്നാകുന്നു.

ദൈവഗത്യാ, ഈ ഘട്ടത്തിൽ ഭാഷാഭിവൃദ്ധിക്ക് അ
ത്യന്തം ഉപകരിച്ച വേറെയൊരു സംഭവവും പ്രസ്താവയോ
ഗ്യമാണ്: പാതിരിമാർ ഇന്ത്യയിൽ വന്നു ചേരുവാൻ തുട
ങ്ങിയതു മലയാളഭാഷയെ സംബന്ധിച്ചേടത്തോളം ശു

3. നീലപ്പട്ടിൻ വിതാനം; ജലധരനിരയാം തോരണം; കൂരിരുട്ടിൻ
ജാലത്തെത്തട്ടിനീക്കിപ്രചുരരുചി പൊഴിക്കുന്ന നക്ഷത്രദീപം;
ജാലക്കാരത്തി മായാനടിയുടെ ചില കൺകെട്ടി,തിൻ മട്ടേ ലീലാ-
ലോലതാം ലാലസിക്കും പ്രകൃതിയുടെ കളിപ്പന്തലാണന്തരിക്ഷം.

4. നാകത്തിൻ ലക്ഷ്യമെന്നും; പ്രകൃതിയുടെ പരബ്രഹ്മചൈതന്യമെന്നും
വേദജ്ഞന്മാർപുകഴ്ത്തിപ്പറയുമൊരധികവ്യാപ്തിയേറും നഭസ്സേ!
വൈശദ്യം ചേരുമൈന്ദ്രീകളചിലജഗദ്വ്യാപിയാം നിന്നെയേതും
കെല്പില്ല കാണ്മാനതു പെരിയവിരുട്ടിൻനിന്നൊന്നുകൊണ്ടും.

5. അജ്ഞന്മാർക്കൊക്കെ മായായവനിക, ഭുവനത്തിന്റെ തത്വജ്ഞരി-(ട്ടും)
വിജ്ഞന്മാർക്കോ വിരാൾപൂരുഷന്റെ നേരിൽ കാട്ടുന്ന കണ്ണാടി,യേവം
സ്വച്ഛം നം കണ്ടു നിന്നാ പ്രകൃതിയൊടു വിളങ്ങീടുമങ്ങുള്ളൊന്നും
സ്വച്ഛശ്രീ കണ്ടു ചിത്തം കളിയുമവർകളേറ്റവിതിൽ ഭാഗ്യവാ(ന്മാർ)

മരിതാശി.      —വി. ഉണ്ണിക്കൃഷ്ണൻനായർ, ബി. എ.

# പുനംനമ്പൂരിയും ഭാരതചമ്പുവും

## I

ചരിത്രലേഖനവിഷയത്തിൽ പൌരസ്ത്യവിദ്വാന്മാർ കാണിച്ചിട്ടുള്ള വൈമുഖ്യം, സാഹിത്യസാമ്രാജ്യത്തിൽ പല കുഴപ്പങ്ങളേയും വരുത്തിക്കൂട്ടിയിട്ടുണ്ട്. ആശയവൈശിഷ്ട്യംകൊണ്ടും, മനോധർമ്മവൈചിത്ര്യംകൊണ്ടും, സാഹിത്യസാമ്രാജ്യത്തിൽ പ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്നവരും പണ്ഡിതാഗ്രേസരന്മാരുമായ അനേകം കവികളുടെ മാതാവായിരിക്കുന്നതിനുള്ള ഭാഗധേയം നമ്മുടെ ഈ കേരളഭൂമിക്കുണ്ടായിട്ടുണ്ടെങ്കിലും, "അവരാരെല്ലാമായിരുന്നു?" എന്ന ചോദ്യത്തിനു പ്രശാന്തഗംഭീരമായ തൂഷ്ണീംഭാവമല്ലാതെ സർവ്വസമ്മതമായ ഒരു പ്രത്യുത്തരം ഇതേവരെ അജ്ഞാതമായിത്തന്നെയിരിക്കുന്നു. ചോദ്യവും അ

ന്വേഷണവും നിർവ്വഹിക്കുന്ന അവസരങ്ങളിൽ പോലും പലപ്പോഴും അവയുടെ ഫലമായി ലഭിക്കാറുള്ളതു്, ആശാഭംഗത്തോടുകൂടിയ ശ്രമവൈഫല്യം മാത്രമാണു്. അനേകം ഗവേഷിമാനികളുടെ സഹായത്തോടും പ്രേരണയോടും കൂടി, പി. കെ. ഗോവിന്ദപ്പിള്ള അവർകൾ എഴുതിയ ഭാഷാചരിത്രത്തിന്റെ ഓരോ പതിപ്പിലും, കവികളേയും കൃതികളേയും സംബന്ധിച്ച തന്റെ പൂർവ്വപ്രസ്താവം അബദ്ധമായിപ്പോയതിനു വന്ദനപൂർവ്വം ഗ്രന്ഥകർത്താവു് ക്ഷമായാചനം ചെയ്തുകാണുന്നുണ്ടു്. ഗ്രന്ഥകർത്താക്കളായ അനവധി കൃതികളെ സംബന്ധിച്ചു് അപൂർണ്ണങ്ങളായ ചില വിവരങ്ങൾ അതിൽ കാണുന്നുണ്ടെങ്കിലും, അവയൊന്നും വിശ്വാസയോഗ്യങ്ങളായ ലക്ഷ്യങ്ങളെ അടിസ്ഥാനപ്പെടുത്തിയോ യുക്തിയുക്തമായോ പ്രസ്താവിക്കപ്പെട്ടിട്ടുള്ളവയല്ല.

“പ്രബന്ധകാല”മെന്നു പറയപ്പെട്ടുപോരുന്ന കൊല്ലം ൮-ാം ൯-ാം ശതാബ്ദങ്ങളിൽ, ഭാഷാമാതൃധന്യരായ പല കവിപുംഗവന്മാരും അമൂല്യനിധികളെന്നു ഗണിക്കാവുന്ന അനവധി ഗ്രന്ഥങ്ങളെ ഭാഷായോഷയ്ക്കു പ്രദാനം ചെയ്തിട്ടുണ്ടു്. അജ്ഞാതനാമധേയന്മാരാണെങ്കിലും, ഈ യഥാർത്ഥകവികൾ തങ്ങളുടെ ജോലി നിർവ്വഹിച്ചിട്ടുള്ള സ്തുത്യർഹമായ വിധത്തിലാകയാൽ, തന്നെത്താനറിയാതെതന്നെ അവർക്കു സാഹിത്യലോകത്തിൽ ലഭിച്ചിട്ടുള്ള സ്ഥാനം അനശ്വരവും അനിതരസാധാരണവുമത്രെ. കവിതയുടെ യഥാർത്ഥസ്വരൂപത്തെപ്പറ്റി ശരിയായ ബോധം അവരിലുണ്ടായിരുന്നു എന്നുള്ളതിനു് അവരുടെ കൃതികൾ തന്നെ ഉത്തമ ലക്ഷ്യങ്ങളായിരിക്കുന്നു. കേവലം കവിയശഃപ്രാപ്തികളായി പാണ്ഡിത്യപ്രകടനത്തിനുവേണ്ടി കച്ചകെട്ടിപ്പുറപ്പെടുന്ന ശീലം അവരിൽ അത്രതന്നെയുണ്ടായിരുന്നില്ല. സ്വർണ്ണത്തിനു സൌരഭ്യമെന്നപോലെ, പാണ്ഡിത്യ

തോടുകൂടിയ കവിതാവാസന അവരിൽ വിളയാടിക്കൊണ്ടിരുന്നതായി അവരുടെ ഓരോ കൃതിയും, അവയിലെ ഭാഷാഭാഗവും മുക്തകണ്ഠം ഘോഷിക്കുന്നു. വായനക്കാർ അനല്പം ബുദ്ധിമുട്ടിയാൽപോലും ഗ്രന്ഥകർത്താക്കന്മാരെ സംബന്ധിച്ചു യാതൊരു വിവരവും ലഭിക്കാതിരിക്കുന്നതിനുവേണ്ട മുൻകരുതലുകൾ ചെയ്യുന്ന കാര്യത്തിൽ, അവരിൽ ഓരോരുത്തരും അഹമഹമികയാ ശ്രമിച്ചിട്ടുള്ളതുപോലെ തോന്നുന്നു.

ഭാഷാഭിമാനികളും സാഹിത്യരസികന്മാരുമായ പല മഹാന്മാരുടേയും നിരന്തരപരിശ്രമത്തിന്റെ ഫലമായി, കുറച്ചു കാലത്തിനിപ്പുറം അനവധി താളിയോല ഗ്രന്ഥങ്ങൾ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. തിരുവിതാംകൂർ ഗവർമ്മെണ്ട് ഈ കാര്യത്തിൽ ചെയ്തിട്ടുള്ളതും ചെയ്യുന്നതുമായ ശ്രമവും പ്രോത്സാഹനവും ഭാഷാഭിമാനിയായ ഏതൊരുത്തന്റെയും അഭിനന്ദനത്തിന് അർഹമായിത്തീർന്നിട്ടുണ്ടെന്നുള്ളതിൽ പക്ഷാന്തരമില്ല. സംസ്കൃതം, മലയാളം ഈ ഭാഷകളിൽ അനേകം പ്രാചീനഗ്രന്ഥങ്ങൾ, കുറച്ചുകാലത്തിനിപ്പുറം ആ ഗവർമ്മെണ്ടു പ്രസിദ്ധീകരിച്ചിട്ടുണ്ട്. മലയാളഗദ്യത്തിന്റെ പിതാവായിരുന്ന കേരളകാളിദാസൻ പ്രാചീനഗ്രന്ഥാന്വേഷണവിഷയത്തിൽ സ്തുത്യർഹമായ ശ്രമം ചെയ്തിട്ടുള്ളതും, അതിന്റെ ഫലമായി ഭാരതചമ്പു മുതലായ നൂറിലധികം പ്രാചീനഗ്രന്ഥങ്ങൾ വെളിയിൽ വന്നിട്ടുള്ളതും സാഹിത്യരസികന്മാരെല്ലാവരും അറിഞ്ഞിട്ടുള്ള കാര്യമാണ്. ഈവിധം ഈയിടയിൽ പുറത്തുവന്നിട്ടുള്ള ഗ്രന്ഥങ്ങളുടെ കർത്തൃത്വം പലരും പലരിൽ ആരോപിക്കുന്നു. കൊല്ലം ൭-൮-൯- ഈ ശതാബ്ദങ്ങളിൽ ജീവിച്ചിരുന്ന കവികളിൽ മിക്കവരും അജ്ഞാതനാമധേയരാണെങ്കിലും അവരിൽ അധികംപേരും കേരളബ്രാഹ്മണരായിരിക്കണമെന്നാണ് പലരുടേയും അഭിപ്രായം. ആ വക കൃതികളിലെ ഫലിതപ്രയോഗങ്ങളും ഭാഷാഭേദവും

ഈ അഭിപ്രായത്തിൽ വാസ്തവാംശം കലൎന്നിട്ടുണ്ടെന്നുള്ള
തിനെ തെളിയിക്കുകയും ചെയ്യുന്നു; എന്നുതന്നെയല്ല, ക
വികളുടെ നാമധേയങ്ങളെ നിൎണ്ണയിക്കുന്ന വിഷയത്തിൽ
ഭിന്നാഭിപ്രായക്കാരായ പല വിദ്വാന്മാരും ഇക്കാൎയ്യത്തിൽ
(പ്രബന്ധകൎത്താക്കൾ കേരളബ്രാഹ്മണരായിരിക്കണം എ
ന്ന വിഷയത്തിൽ) അഭിപ്രായഭേദം പുറപ്പെടുവിച്ചുകേൾ
ക്കുന്നതുമില്ല. മറ്റു കാൎയ്യങ്ങളെ പററിയുള്ള അവസാനിക്കാ
ത്ത വാദം എന്തിനെയെല്ലാമിരുന്നാലും, കൊല്ലം വൎഷം ൬-ാം
ശതാബ്ദങ്ങളിൽ ഉണ്ടായിട്ടുള്ള പ്രബന്ധകൃതികളിൽ മിക്ക
തിന്റെയും കൎത്താക്കന്മാർ കേരളബ്രാഹ്മണരിൽ ആരെങ്കി
ലുമായിരിക്കണമെന്ന കാൎയ്യം നിസ്സംശയവും സൎവ്വസമ്മത
വും ഏകദേശം സമ്മതിക്കുന്നതാണും ആയിരിക്കുന്നു. ഇവ
റിൽ മുന്നിട്ടുനില്ക്കുന്നതു മഴമംഗലം, മേപ്പത്തൂർ, പുനം,
ചെറുശ്ശേരി മുതലായവരത്രെ. ചന്ദ്രോത്സവത്തിലെ,

"മേദിനീസ്മേരസാന്ദ്രാന്തരതടശ്രോണികാന്താ—
മണിതമധുരവാണീമഞ്ജുകവാടശൃംഗാരിണീ—
മധുമധുരമൊലും ഗന്ധപാളമൃദ്വൈരനേരകൈഃ
ജയതി പുനരിന്നും ഭ്രമിഭചക്രവാളം".

എന്നും,

"മധുമൊഴി പുനമെന്നാസ്സൽകവീന്ദ്രേണ സാക—
സ്വാദപദമധുരമൊലും പദ്യമാലൈർനെരകൈഃ
പകലിരവുവഴുത്തി സ്ത്രീമയമാനാപമാനാ—"

എന്നും ഉള്ള ഭാഗങ്ങൾ, പ്രബന്ധകൎത്താക്കളിൽ പുന
ത്തിന്റെ പ്രാധാന്യം കല്പിക്കുന്നതിന്റെ പൎയ്യാപ്തങ്ങളാണെന്നു,
മിസ്റ്റർ പി. കെ. നാരായണപിള്ള മുതലായ വിമൎശകധുര
ന്ധരന്മാർ സിദ്ധാന്തിക്കുന്നു. മെസ്സേഴ്സ്, വടക്കുംകൂർ രാ
ജരാജവൎമ്മ, സാഹിത്യപ്രകാശികാപ്രസാധകന്മാരിലൊരാ
ളായ പി. ശങ്കരൻനമ്പ്യാർ ബി. ഏ. (ഓണേഴ്സ്) മുത
ലായ മററുപലരും ചിലർ, പുനത്തിന്റെ ജീവിതകാലം
ചന്ദ്രോത്സവോൽപത്തിക്കു മുമ്പായിരിക്കണമെന്നും, അ

തിൻ ചന്ദ്രോത്സവങ്ങളിലെ "പൂനമിതം" എന്ന ഭാഗത്തെ
ന്നെ ലക്ഷ്യമാണെന്നും ജീവിതകാലത്തെ സംബന്ധിച്ചിട
ത്തോളം ഒരു ഭിന്നാഭിപ്രായം പുറപ്പെടുവിക്കുന്നുണ്ട്. പ
ക്ഷേ, അദ്ദേഹം പ്രബന്ധകർത്താക്കന്മാരിൽ പ്രധാനിയാ
ണെന്നുള്ള കാര്യത്തെ അവരും വിസംവദിക്കുന്നില്ലെന്നു മാ
ത്രമല്ല, പൂർണ്ണമായി സമ്മതിക്കുന്നുമുണ്ട്.

പ്രാചീനപ്രബന്ധങ്ങളിൽ മിക്കതിന്റേയും കർത്തൃ
ത്വം പുനംനമ്പൂരിയിൽ ആരോപിക്കുന്നതിനു പ്രധാന
കാരണമായി, അല്ലെങ്കിൽ ഏകകാരണമായി, പലരും പ
റയുന്നതു ചന്ദ്രോത്സവത്തിൽനിന്നും മുമ്പുദ്ധരിച്ച പദ്യങ്ങ
ളെയാണ്. ഈ അഭിപ്രായം യുക്തിയുക്തമായി തോന്നു
ന്നുണ്ടെങ്കിലും, പുറത്തുവരുന്ന ചമ്പുക്കളെല്ലാം പുനത്തി
ന്റെ കൃതികളാണെന്നു വാദിക്കുന്നതു ചിലപ്പോൾ അസം
ഗതമായിരിക്കുകയില്ലയോ എന്നു സംശയിക്കുന്നു.

പുനംനമ്പൂരിയുടെ ജീവിതകാലത്തെപ്പററി പ്രബല
മായ ഭിന്നാഭിപ്രായം പുറപ്പെട്ടിട്ടുണ്ടെന്നു മുൻ സൂചിപ്പി
ച്ചിട്ടുണ്ടല്ലോ. ഭാഷാചരിത്രകർത്താവും, അതിനെത്തുടർന്നു
മററു ചിലരും അഭിപ്രായപ്പെടുന്നതുപോലെ ചന്ദ്രോത്സവ
ത്തിന്റെ കർത്താവ് മേല്പത്തൂർ നാരായണഭട്ടതിരിപ്പാ
ടാണെന്നും, അദ്ദേഹത്തിന്റെ മറെറാരു കൃതിയായ നാരാ
യണീയത്തിലെ "ആയുരാരോഗ്യസൌഖ്യം" എന്ന കലി
ദിനസംഖ്യപ്രകാരം അദ്ദേഹത്തിന്റെ ജീവിതകാലം
൭൦൦-ാമാണ്ടിടയ്ക്കാണെന്നും മിസ്റ്റർ പി. കെ. നാരായണ
പിള്ള വാദിക്കുന്നു. "ഇന്നും" എന്ന പദം വർത്തമാനകാ
ലവാചിയായി സ്വീകരിക്കുന്നപക്ഷം പുനംനമ്പൂരി ജീവി
ച്ചിരുന്നതു കൊല്ലം ൭൦൦-നും ൮൦൦-നും മദ്ധ്യേയാണെന്നു
സിദ്ധിക്കുന്നു. അതല്ല, മറുകക്ഷികളുടെ അഭിപ്രായത്തോ
ടു യോജിക്കുകയാണെങ്കിൽ ആ കാലം കൊല്ലം ൬-ാം ശത
വർഷത്തിലേക്കു നീട്ടേണ്ടി വരുന്നു. രണ്ടുകൂട്ടരും വാദിക്കു

ന്നു പരസ്പരഭിന്നമായ യുക്തിയെ ആശ്രയിച്ചാണ്. ഒരു കക്ഷി, ഭാഷാഭിമാനിയും സാഹിത്യശാസ്ത്രപാരംഗതനുമായ വിദേശകമാജ്ജർളിയാണെങ്കിൽ, മറുകക്ഷി ചരിത്രസമ്പാദിയും ന്യായവാദിയുമായ ഭാഷാപണ്ഡിതനത്രെ. ഈ വിഷയത്തിൽ ഒരു പക്ഷത്തിൽ ചേരുന്നതു വലിയ സാഹസമായിരിക്കുമെങ്കിലും,

പ്രത്യക്ഷമെന്നുവിധമിന്നുമതോർത്തിട്ടുഞാൻ

ഇത്യാദി പ്രയോഗങ്ങളുടെ പ്രഥമശ്രവണത്തിൽ "ഇന്നും" എന്ന പദത്തെ സംബന്ധിച്ച് നമ്മുടെ മനസ്സിൽ ഉദിക്കുന്ന അർത്ഥം "വളരെക്കാലം കഴിഞ്ഞിട്ടും" എന്നാണെന്നും അതുപോലെയുള്ള രത്ഥമാണ് ചന്ദ്രോത്സവപ്രയോഗത്തിന്റെ പ്രഥമശ്രവണത്തിലും തോന്നുന്നതെന്നും ഉള്ള കാര്യം പ്രത്യേകം സ്മരണീയമാണ്.

ഈവിധം ഭിന്നാഭിപ്രായമുള്ള വാദിപ്രതിവാദികളുടെ അഭിപ്രായഗതി, പുനംനമ്പൂരിയുടെജീവിതകാലത്തെ നാലാന്നാം വ്യാഹനം മദ്ധ്യത്തിൽ അനിശ്ചിതമായ ഒരു പദവിൽ കൊണ്ടുവന്നു നിറുത്തുന്നു എന്നല്ലാതെ, ഭാരതചമ്പുവിന്റെ കർത്തൃത്വത്തെ ബാധിക്കുകയോ, അതിനെ സംബന്ധിച്ച് യാതൊരു വ്യതിയാനങ്ങളോ പറയത്തക്ക ഭിന്നാഭിപ്രായങ്ങളോ ഉണ്ടാക്കിത്തീർക്കുകയോ, ചെയ്തിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ കവിയുടെ ജനനസ്ഥലം, വിദ്യാഭ്യാസം മുതലായവയെപ്പറ്റി സ്ഥൂലമായിട്ടെങ്കിലും ഒരു ജ്ഞാനം സമ്പാദിക്കുന്നതിനു നിവൃത്തിയില്ലെങ്കിലും, ജീവിതകാലത്തിൽ ഗണ്യമായ ഒരു ഭാഗം നയിച്ചിരുന്നതു, കോഴിക്കോട്ടു ശക്തൻതമ്പുരാന്റെ (സാമൂതിരിപ്പാട്) സദസ്യനായിട്ടാണെന്നുള്ളത്, "പതിനെട്ടരക്കവികളെ സംബന്ധിച്ച ഐതിഹ്യത്തിൽനിന്നും, ദേശാടനസഞ്ചാരിയായ ഉദ്ദണ്ഡശാസ്ത്രികളിൽനിന്നും സമ്പാദിച്ചതായി പറയപ്പെട്ടുപോരുന്നു,

"അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു ന യാൻ വിനയഃ
പുളകോൽഗമകാരിവചഃപ്രസരം
പുനമേവ പുനഃ പുനരാസ്തുമഹേ."

എന്ന ബിരുദപദ്യത്തിൽനിന്നും വ്യക്തമാകുന്നുണ്ട്.

"തോരിൽ തന്നീ കടാക്ഷാഞ്ചലമസൃണമലക്കോരമാരാജമാനാം
നീരിൽത്താർബാണനുമൈവരാകരനികരതരോമാഞ്ചലീചഞ്ചലാനോ!
നേരെത്താരായോരു നീയാം മെത്തുകറി കളയാമ്പൽപുന്നാകഹാ കിളിപ്പൂ
നേരത്തിന്നിപ്പുറം വിക്രമനൃപവര! യശോ നൗമി കല്യാണതോയേ."

"അംഭഃപ്രക്ഷിപ്തമുക്തം സുരവരസദസി തൽക്ഷണാൽ ഗന്ധർവ്വവീണാ-
ക്വാണൈഃ പാണൗ മുരളീ ഗായതി, സ്വസ്ഥാനാം വിഭ്രമം ചൊല്ലവല്ലേ?
കമ്പിത്താളവ്വരിപ്പൂങ്കഴൽകമലയുഗളങ്ങൾ പടമെത്തിനിന്നു
താളത്തിൽ ത്താളവാദ്യം കലരി തിരുകിനാൻ മേനക മാനവേന്ദ്ര!"

ഈ രണ്ടു പദ്യങ്ങളും പുനംനമ്പൂരിയുടെതാണെന്നും ഇവയിൽ പരാമർശിച്ചിരിക്കുന്ന മാനവേദനും വിക്രമവരനും കോഴിക്കോട്ടുതന്നെയാണെന്നും അദ്ദേഹം അന്നത്തെ സാമൂതിരിപ്പാടായിരുന്ന ശക്തൻതമ്പുരാനായിരിക്കണമെന്നതാണ് പല വിമർശകന്മാരുടെയും പ്രബലമായ അഭിപ്രായം.

കോഴിക്കോട്ടു രാജവംശത്തിൽ ശക്തൻതമ്പുരാൻ എന്ന പേരോടുകൂടി ഒന്നിലധികം സാമൂതിരിരാജാക്കന്മാർ നാടുവാണിട്ടുണ്ടെന്നു ചരിത്രം പറയുന്നു. ഒരു വിശേഷസദസ്സ് ഏർപ്പെടുത്തി "കേരളഭോജരാജൻ" എന്ന ബഹുമതിയെ സമ്പാദിച്ച ശക്തൻതമ്പുരാനത്രെ പുനംനമ്പൂരിയുടെ സമകാലികൻ. കൊല്ലം ൭-ാം ശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിൽ കൊച്ചിയെ ആക്രമിക്കുന്നതിനു സൈന്യത്തോടുകൂടി തൃശ്ശിവപേരൂർ കടന്ന അവസരത്തിൽ, തൃശ്ശിവപേരൂർ വടക്കേക്കോവിലകത്തുവെച്ചു തീപ്പെട്ടതായി പറയപ്പെടുന്ന* ഒരു ശക്തൻതമ്പുരാനാ

* മംഗളമാല. "കൊച്ചിയും കോഴിക്കോടും" എന്ന ലേഖനം നോക്കുക.

പാണ്ഡിത്യത്തിൽ അദ്വിതീയനായിരുന്നു. മാപ്രാണം എന്ന സ്ഥലത്തെപ്പററി കൊച്ചിയും കോഴിക്കോട്ടും തമ്മിൽ വഴക്കുണ്ടായപ്പോൾ "തൃപ്പാപ്പൂസ്വരൂപത്തിൽ കാർത്തികതിരുനാളിൽ ജനിച്ച ശ്രീപത്മനാഭദാസവഞ്ചിബാലരാമവർമ്മകുലശേഖരപ്പെരുമാൾ മഹാരാജാവ്" കോഴിക്കോട്ട് ശക്തൻതമ്പുരാനയച്ച

"മാപ്രാണം ത്യജ മാ പ്രാണം മാപ്രാണസമവല്ലഭ!
മാനവിക്രമതേജോഭിർമ്മാനവിക്രമഭൂപതേ!"

എന്ന സമാധാനസൂചകമായ പദ്യസന്ദേശവും, കൊല്ലം ൯൨൫-ൽ ഗ്രാമക്കാർ നമ്പൂരിമാരുടെ സഹായത്തോടുകൂടി ശക്തൻതമ്പുരാൻ തൃശ്ശിവപേരൂർ കടന്നു താമസിച്ചകാലത്തു, തനിക്കെതിരായി നിന്ന തിരുനാവായയോഗക്കാരെ തന്റെ ഭാഗത്തു ചേരണമെന്നു നിർബന്ധിച്ച അവസരത്തിൽ, കൊച്ചിരാജാവിന്റെ പക്ഷത്തിൽ ചേർന്ന പെരുമനംഗ്രാമത്തിൽ പെട്ട കിരാങ്ങാട്ടുഗൃഹത്തിൽ തെക്കിനിയേടത്തു നമ്പൂരിപ്പാട്ട് സാമൂതിരിപ്പാടിനോട് മറുപടിയായി പറഞ്ഞ

"മാടക്ഷ്മാരമണാദൃതാലജിഭ്രപ്പൂം
സോയം സമ്പ്രതി പരവശതിന്ന ശങ്കനീയഃ
എരാകിന്തി നിശിചരാലയമദ്യഗാപി
കിം രാമഭദ്രമയിതാ ശകുന്തമാപ്പേ"

എന്ന പദ്യവും ആ സാമൂതിരിപ്പാടിന്റെ സാഹിത്യരസികതയെ വെളിപ്പെടുത്തുന്നുണ്ട്. സാമൂതിരി സാഹിത്യരസികനും വിദ്വാനല്ലായിരുന്നുവെങ്കിൽ ഈ "സന്ദേശ"വും "മറുപടി"യും കവിതകളും പദ്യരൂപത്തിൽ പുറപ്പെടുകയില്ലായിരുന്നു. സാമൂതിരിരാജവംശത്തിൽ പല അവസരങ്ങളിലും നാടുവാണിട്ടുള്ള ശക്തൻതമ്പുരാക്കന്മാർ വിദ്വാന്മാരും വിദ്വൽപ്രോത്സാഹകന്മാരും ആയിരുന്നു എങ്കിലും, പുനമ്നമ്പൂരിയുടെ സമകാലീനനായ

# മംഗളോദയം.

## ൧൦൮൦

| പുസ്തകം ൧ | വൃശ്ചികമാസം. | ലക്കം ൧ |
| --- | --- | --- |

### മംഗളം

ബാലാദിത്യായുതശ്രീ തടവിടമുടലിൽ ഭൂഷണം നാഗങ്ങൾ ചാർത്തി-
ച്ചേലാളീടുന്ന പുത്തൻ പരിമളമിളകും മാലെ തൃക്കയ്യിലേന്തി
കാലാരിക്കൺചകോരാമൃതമഥ സിതകച്ചിൽപ്പൂനിലാവാനന്ദിൽക്കും
ലീലാലോലസ്വരൂപം വിലസുക വിബുധാപേതമെന്നുള്ളിലെന്നും.

ഏ. നാരായണമേനോൻ

## പ്രസ്താവന.

മലയാളഭാഷയെ സ്നേഹിക്കുന്നവരും, എല്ലാ വിധത്തിലും അതിനെ അഭിവൃദ്ധിയുണ്ടാകേണമെന്നു മോഹിക്കുന്നവരും, ഈ പ്രസ്താവനയെ സാവധാനത്തിൽ വായിച്ച്, അഭിപ്രായവ്യത്യാസമുണ്ടെങ്കിൽ, ഞങ്ങളെ അറിയിക്കയും, ഇല്ലെങ്കിൽ, ഞങ്ങളോട് ഒത്താശിച്ചു പ്രവൃത്തിക്കയും ചെയ്യുവാൻ കൊള്ളാമെന്ന് ഞങ്ങൾ ഒന്നാമതായി അപേക്ഷിക്കുന്നു.

കുറച്ചുകാലമായിട്ട്, 'മംഗളോദയം' 'സാഹിത്യസമാജ'ത്തിന്റെ മേലന്വേഷണത്തിൽ നടത്തിവരുന്ന ഒരു മാസികയാണ

ല്ലൊ. എന്നാൽ, ഒരു മലയാളകുടുംബത്തിലെ ദത്തുപുത്രിമാർ എന്നപോലെ, അവകാശികൾ അധികമാകകൊണ്ടും, അധികാരത്തിന്ന് വ്യവസ്ഥ ഇല്ലായ്കകൊണ്ടും, മാസികയുടെ സ്ഥിതി, പേരിന്നു വിപരീതമായിട്ടാണ് തീൎന്നിരിക്കുന്നത്. മംഗളം ഉദിച്ചുയരുന്നില്ലെന്നതന്നെയല്ല, അസ്തമനത്തിങ്കലേക്കു അഭിമുഖമായി നില്ക്കുകയും ചെയ്യുന്നു. 'മാസികയുടെ ഇപ്പോഴത്തെ സ്ഥിതി ഭേദപ്പെടുത്തി അതിനെ ഒരു ഉത്തമനിലയിൽ കൊണ്ടുവരുന്നതിന്ന് ഞങ്ങളെ പത്രാധിപന്മാരായി നിശ്ചയിച്ച് അദ്ധ്യക്ഷന്മാർ ഞങ്ങളെ അറിയിച്ചിരിക്കുന്നു. ഭടന്മാൎക്കു നേതൃപാരതന്ത്ര്യത്തിൽ പരം മറ്റൊന്നുമില്ലല്ലൊ. അതു പരോപകാരപ്രദവും അവൎക്കു ഹിതകരവുമായാൽ പിന്നെയുണ്ടോ അവരുടെ സന്തോഷത്തിന്നതിർ! അതുകൊണ്ട്, കല്പനയെ, 'രണ്ടുപ്രകാരം നിരൂപിച്ചാലും, കൊണ്ടാടേണ്ടതു നമ്മുടെ ഭാരം.'

പക്ഷെ, ഞങ്ങൾതന്നെ പ്രയത്നിച്ചാൽ ഒരു ഫലവും ഉണ്ടാകയില്ല. കടലിൽ ചെറുതോണിയുടെ ഗതിപോലെ ഇരിക്കും. ഭാഷാഭിമാനികളുടെ മനഃപൂൎവ്വമായ സഹകരണത്തോടുകൂടിയല്ലാതെ നമ്മുടെ മാസികയെ ഒരു ഉന്നതപദവിയിൽ കൊണ്ടുവരാൻ സാധിക്കുമെന്ന് ഞങ്ങൾ സ്വപ്നത്തിൽകൂടി വിചാരിക്കുന്നില്ല. അതിനാൽ, ഈ ഉദ്യമത്തിൽ കാലേതന്നെ ഞങ്ങളെ സഹായിച്ചു തുടങ്ങേണമെന്നാകുന്നു മലയാളസാഹിത്യകുശലന്മാരോടുള്ള ഞങ്ങളുടെ ഒന്നാമത്തെ അപേക്ഷ.

'കാലത്തെഴുന്നേറ്റാൽ കടവിൽച്ചെന്നാടുകില്ല.' കരകാണാതെകിടന്നുഴലുന്നതുകാരണം, ഗുരുകിവലിച്ചാൽത്തന്നെ കടവിലടുക്കുകയുമുള്ളു. നമുക്കു കൂലിയുടെകണക്കു പറയേണ്ടസമയമായിട്ടില്ല. 'ജലത്തിലെപ്പോളകളെന്നപോലെ' അനേകമുണ്ടായി, കേരളമൊട്ടുക്ക്, മുഴങ്ങിന്ന മൃണചിതം മാസികകളുണ്ട്. ഭോജരാജപ്രഭൃതികളുടെകാലം കഴിഞ്ഞിരിക്കുന്നു; ഔചിത്യത്തോടുകൂടി സഹായിപ്പാൻ വശമുള്ള പ്രജകളുടെ ആവിർഭാവം ഉണ്ടായിട്ടുമില്ല. ഇതിനായിക്കൊണ്ടു നമ്മൾ യത്നിക്കയാണെന്നു വിചാ

രിച്ചാൽ മതി. പ്രതിഫലേച്ഛ കൂടാതെയുള്ള പ്രവൃത്തികൾക്കു മാഹാത്മ്യം കൂടുമെന്നാണല്ലൊ ആപ്തവാക്യം. അതിനാൽ അല്ലയൊ ഭാഷാഭിമാനികളേ!

'ആണത്തവലിപ്പിൻ കണ്ണുകളിത്തിരി
തെണ്ടാലൊന്നായത്തെണ്ടയതിപ്പോൾ.'

ഈ മാസികയിൽ, നാടകം, ആഖ്യായിക, ചെറിയകഥകൾ, ഐതിഹ്യങ്ങൾ, കവിത, ജീവചരിത്രം, ചരിത്രം, പ്രാചീനങ്ങളും നവീനങ്ങളുമായ ശാസ്ത്രതത്വങ്ങളെ വെളിപ്പെടുത്തുന്ന ലേഖനങ്ങൾ, പുസ്തകപരിശോധന, സാഹിത്യവിമർശനം, ഫലിതങ്ങൾ, അലങ്കാരം, മുതലായ വിഷയങ്ങൾ അടങ്ങിയിരിക്കും. ചുരുക്കത്തിൽപ്പറയുന്നതായാൽ, എല്ലാവൎക്കും വിജ്ഞാനവും വിനോദവും ദാനം ചെയ്യുന്നവയായ ഗദ്യപദ്യകൃതികളെക്കൊണ്ട് ഇതിനെ അലങ്കരിക്കേണമെന്നാകുന്നു ഞങ്ങളുടെ മോഹം; ഞങ്ങളുടെ ശ്രമവും അതിനാണ്.

പരിഷ്കൃതരീതിയിൽ അക്ഷരപ്പിഴകൾ കൂടാതെ, ശബ്ദാർത്ഥവൈചിത്ര്യങ്ങളോടുകൂടി മലയാളഭാഷയിൽ നല്ലരീതിയിൽ എഴുതീട്ടുള്ള കൃതികളാണ് ഞങ്ങൾക്ക് ആവശ്യമുള്ളവയെന്നു വിനയത്തോടുകൂടി ഞങ്ങൾ എല്ലാവരേയും അറിയിക്കയും ഈ വിധമുള്ള കൃതികൾ അയച്ചുതന്ന് മാസികയേയും ഞങ്ങളേയും അനുഗ്രഹിക്കേണമെന്നു ഞങ്ങൾ എല്ലാവരോടും പ്രാർത്ഥിക്കയും ചെയ്യുന്നു.

മ. മ. ശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും മ. രാ. രാ. മണ്ണന്താഴത്തു നാരായണമേനോൻ അവർകളും, സഹപത്രാധിപന്മാരുടെ നിലയിൽ, ഞങ്ങൾക്കുവേണ്ട സകല സഹായങ്ങളും ചെയ്തുതരാനൊരുക്കമാണെന്നു വാഗ്ദാനം ചെയ്തിട്ടുള്ളതിനെ ഇവിടെ നന്ദിപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു.

പത്രാധിപന്മാർ.

# ആദികേരളം *

---

കേരളത്തിന്റെ പൂൎവ്വസ്ഥിതിയും പുരാതന ചരിത്രവും നാഗരികാവസ്ഥയും വിവരമായും സൂക്ഷ്മമായും അറിവാൻ ഇപ്പോൾ പ്രായേണ പ്രയാസവും മിക്കവാറും അസാദ്ധ്യവുമാണെങ്കിലും, അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടക്കുന്ന ചരിത്രശകലങ്ങളെ ഒന്നായി കൂട്ടിച്ചേൎത്തു കോൎത്തുവെക്കുവാൻ ചെയ്യുന്ന ശ്രമം തീരെ പ്രയോജനകരമല്ലാതെ വരുന്നതല്ലെന്നു വിചാരിക്കുന്നു. മററു ഭാരതവൎഷനിവാസികളെപ്പോലെ, കേരളീയരും ചരിത്രസംഭവങ്ങളെ രേഖപ്പെടുത്തി വെക്കുന്നതിൽ ഉദാസീനന്മാരായിരുന്നു. ചരിത്രവിഷയമായ രേഖകൾ കേരളത്തിൽ വളരെ അപൂൎവ്വമായി മാത്രമേ കാണുന്നുള്ളു. 'ചരിത്രസംഭവങ്ങളെ കാലക്രമംപോലെ രേഖപ്പെടുത്തുന്ന വിഷയത്തിൽ, ഹിന്തുക്കൾ തീരെ ഉദാസീനന്മാരാണ്. രാജാക്കന്മാരുടെ വാഴ്ചകാലത്തെ വിവരിക്കുന്ന കാൎയ്യത്തിൽ അവർ വളരെ അശ്രദ്ധ കാണിക്കുന്നു. മുൻകാലങ്ങളിൽ നടന്ന സംഗതികളെ അറിയേണ്ടതായി വരികയും അതിനു നിവൃത്തിയില്ലാതെ തീരുകയും ചെയ്യുമ്പോൾ, അവർ വെറും കഥകളെ കെട്ടി ഉണ്ടാക്കുവാൻ തുടങ്ങും.' എന്നു അറബി പണ്ഡിതനായ അൽബിറൂണി പറയുന്നു. ഇതിന്റെ വാസ്തവം കേരളമാഹാത്മ്യം, കേരളോൽപ്പത്തി മുതലായ ചരിത്രഗ്രന്ഥങ്ങൾ ലക്ഷ്യപ്പെടുത്തുന്നുണ്ട്. അപൂൎവ്വങ്ങളായ വല്ല രേഖകളും വല്ല കാലത്തും ഉണ്ടായിരുന്നു എങ്കിൽത്തന്നെ, അവ ഓല, കടലാസ് മുതലായവയിലായിരുന്നാൽ, ഈൎപ്പപ്രദേശങ്ങളിൽ ഈ സാധനങ്ങൾ വേഗത്തിൽ ജീൎണ്ണിച്ചുപോകുവാൻ എടയുള്ളതുകൊണ്ട്, അവ നശിച്ചുപോയിരിക്കാം. എന്നാൽ ശിലാരേഖകൾ, താമ്രശാസനങ്ങൾ മുതലാ

---

* പകൎപ്പവകാശമുള്ളത്.

യവസ്ഥ ഈ വിധമുള്ള ദോഷം തട്ടുവാൻ തരമില്ല. പക്ഷെ, ഈ വക രേഖകളെ കേരളത്തിൽ വളരെ ദുർല്ലഭമായിട്ടേ കാണുന്നുള്ളു. കൊച്ചിയിലെ ജൂതന്മാർ, കോട്ടയത്തെ സുറിയാനി ക്രിസ്ത്യാനികൾ എന്നിവരുടെ കൈവശത്തിലുള്ള താമ്രശാസനങ്ങളും, തിരുനെല്ലി ക്ഷേത്രത്തിലെ താമ്രശാസനവുമല്ലാതെ അത്ര പഴക്കത്തിലുള്ള താമ്രശാസനങ്ങൾ കേരളത്തിൽ മറെറങ്ങും കാണുന്നില്ല. തെക്കെ തിരുവിതാംകൂറിൽ ചില ശിലാരേഖകളും കാണുന്നുണ്ട്. കൊച്ചി സംസ്ഥാനത്തു തൃപ്പൂണിത്തുറെ, അവിട്ടത്തൂര്, പാറോല മുതലായ ക്ഷേത്രങ്ങളിലും, തൃപ്പൂണിത്തുറക്ക അധികം അകലെയല്ലാത്തതും ഇപ്പോൾ തിരുവിതാംകൂർ രാജ്യത്തു ഉൾപ്പെട്ടതുമായ തൃക്കാക്കര, തിരുവാല്ലൂർ മുതലായ ക്ഷേത്രങ്ങളിലും ചില ശിലാരേഖകൾ ഉള്ളതായി അറിയുന്നു. ഇതുപോലെ മലബാർ ഡിസ്ട്രിക്ടിൽ ചേർന്ന ചില ക്ഷേത്രങ്ങളിലും പള്ളികളിലും മററും ചില ശിലാരേഖകൾ ഇപ്പോഴും കാണുന്നുണ്ട്. ഈ രേഖകളിൽ പലതിൻെറയും കാലനിർണ്ണയം ചെയ്വാൻ സാധിക്കയില്ല; മററുള്ളവ അധികം പഴക്കമില്ലാത്തവയുമാണ്. കഴിഞ്ഞ ഇരുപതു, ഇരുപത്തഞ്ചു കൊല്ലങ്ങൾ ആയിട്ട് ചരിത്രസംബന്ധമായിട്ടും മററുമുള്ള പഴയ രേഖകളെ ശേഖരിക്കുന്നതിൽ ബ്രിട്ടീഷ് ഗവൎമ്മെണ്ടു വളരെ ശ്രമം ചെയ്യുന്നുണ്ട്. തിരുവിതാംകൂറിൽ പരേതനായ മിസ്റ്റർ സുന്ദരംപിള്ള, എം എ, മിസ്റ്റർ ഗണേശപിള്ള, മിസ്റ്റർ ഗോപിനാഥറാവു, എം എ, ഇവരെ സൎക്കാരിൽനിന്നു നിയമിക്കുകയും, ഇവർ ചെയ്തിട്ടുള്ള അന്വേഷണത്തിൻെറ ഫലമായി അവിടെ ചില ശിലാരേഖകളും താമ്രശാസനങ്ങളും ശേഖരിക്കയും ചെയ്തിട്ടുണ്ട്. കൊച്ചിസൎക്കാരിലാവട്ടെ, ഇതേവരെ ഈ വിഷയത്തിൽ പറയത്തക്കതായ യാതൊരു ശ്രമവും ചെയ്തുകാണാത്തതു ശോചനീയമായ ഒരു അവസ്ഥയാണ്.

കേരളത്തിൽ അന്ധപരമ്പരയായി വിശ്വസിച്ചുവരുന്ന ഇതിഹാസം, അവിടെ അധിവസിച്ചുവരുന്ന നമ്പൂരിമാർ, നാ

യന്മാർ മുതലായ എല്ലാ ഹിന്തുക്കളും, സമുദ്രത്തിൽനിന്നു കേരളത്തെ ഉദ്ധരിച്ചതിന്നു ശേഷം, പരശുരാമൻ പരദേശത്തു നിന്നു കൊണ്ടുവന്നവരെന്നാണ്. എന്നാൽ, ഗ്രന്ഥവിസ്താരഭയത്താൽ ഇവിടെ ചിന്തിക്കുവാൻ തരമില്ലാത്തവയായ പല സംഗതികളെക്കൊണ്ടും, ദക്ഷിണഇന്ത്യയിൽ, ആൎയ്യന്മാർ വന്നെത്തി ആൎയ്യമതത്തെ പ്രചാരപ്പെടുത്തുന്നതിന്നു മുമ്പായി, അവിടെ ദ്രാവിഡ വംശക്കാർ കുടികയറിപ്പാൎത്തുതുടങ്ങിയിരുന്നു എന്നും, ഉയൎന്ന തരത്തിലുള്ള ഒരു നാഗരികത്വം അവിടെ നടപ്പായിരുന്നു എന്നും വിചാരിക്കേണ്ടിയിരിക്കുന്നു. രേഖകളുടെ ദൌൎല്ലഭ്യത്താൽ ദ്രാവിഡന്മാർ ദക്ഷിണഇന്ത്യായിൽ കടന്നുകൂടിയത് എന്നായിരിക്കുമെന്നു ഏകദേശംപോലും വ്യവസ്ഥപ്പെടുത്തുവാൻ തരമില്ല. ആധുനികപാശ്ചാത്യചരിത്രകൎത്താക്കന്മാരുടെ അഭിപ്രായത്തിൽ, ഉത്തരദേശത്തു നിന്നു ആദികാലത്തുണ്ടായ ജനപ്രവാഹത്തിൽ ദക്ഷിണഇന്ത്യയിൽ ആൎയ്യന്മാൎക്കു മുമ്പായി വന്നെത്തിയവർ ദ്രാവിഡന്മാരാണെന്നാണ്. ഹിമാലയത്തിന്റെ വടക്കു പടിഞ്ഞാറുള്ള ചുരങ്ങളിൽക്കൂടി പ്രവഹിച്ച് ഒന്നാമതായി അവർ പഞ്ചാബിൽ എത്തി എന്നും, അവിടെ നിന്നു പുറപ്പെട്ടു ദക്ഷിണഖണ്ഡത്തിലേക്കു പോന്നു എന്നും പറയുന്നു. ഈ ദ്രാവിഡന്മാർ ഇപ്പോഴും ദക്ഷിണഇൻഡ്യയിൽ കന്യാകുമാരി വരെ വ്യാപിച്ചു കിടക്കുന്നു. വിന്ധ്യൻപൎവ്വതത്തിന്നു തെക്കുള്ള ഭൂമിയെ രാമായണത്തിൽ വിവരിച്ചുകാണുന്ന സമ്പ്രദായംകൊണ്ട്, വാല്മീകിക്കു ആ പ്രദേശത്തെപ്പറ്റി ശരിയായ അറിവുണ്ടായിരുന്നുവോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അവിടം വാനരന്മാർ, രാക്ഷസന്മാർ, ഗൃദ്ധ്രന്മാർ എന്നിവരാൽ അധിവസിച്ചിരുന്ന 'ദണ്ഡകാരണ്യം' എന്ന വനമായിരുന്നു. ഈ വനത്തിൽ അങ്ങുമിങ്ങും, ജീവദശയുടെ സായംകാലത്ത് ഇഹലോക വ്യാപാരങ്ങളെ ത്യജിച്ചു തപസ്സിന്നായി വിജനപ്രദേശങ്ങളെ പ്രാപിച്ചിരിക്കുന്നവരായ മുനിവരന്മാരുടെ പൎണ്ണശാലകളും ഇല്ലെന്നില്ല. എങ്കിലും, ആ പ്രദേശ

ന്നു മിക്ക ഭാഗങ്ങളും മനുഷ്യസഞ്ചാരത്തിന്നു ഉതകുന്നവയായി രുന്നു. അവിടങ്ങൾ ആവാസസ്ഥലമാക്കിവെച്ചിരുന്നവർ തീരെ അപരിഷ്കൃതന്മാരായ ശബരന്മാർ, പുളിന്ദന്മാർ മുതലായവരായിരുന്നു എന്നു രാമായണത്തിലും മഹാഭാരതത്തിലും പറഞ്ഞു കാണുന്നുണ്ട്. കണ്വപ്രവൃത്തിട്, കേരളം, കലിംഗം മുതലായവ ദുർദ്ധർമ്മരാജ്യങ്ങളാണെന്നും ഇതുകളെ ത്യജിക്കേണം എന്നും കണ്വൻ പറയുന്നു.

കാരസ്കരാൻമാഹിഷകാൻകലിംഗാൻകേരളാംസ്തഥാ
കാർക്കോടകാൻവീരകാംശ്ചദുർദ്ധർമ്മാംസ്താൻവിവർജ്ജയേൽ
(കാരസ്കരം, മാഹിഷകം, കലിംഗം, കേരളം പരം
കാർക്കോടകം, വീരകം, ദുർദ്ധർമ്മവും വിട്ടൊഴിക്കണം.) *

ഈ ദിഗ്വാസികളുടെ സ്വഭാവത്തെപ്പറ്റി ഹരിവംശം, മഹാഭാരതം, രാമായണം മുതലായ പുരാണങ്ങളിൽ പറയുന്നതൊന്നും മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതുകൊണ്ടു, ആര്യന്മാരുടെ തെക്കോട്ടുള്ള യാത്രയിൽ, അവർ ആ പ്രദേശങ്ങളിൽ കണ്ടെത്തിയ വർഗ്ഗക്കാർ മിക്കവാറും തീരെ അപരിഷ്കൃതന്മാരായിരുന്നു എന്നു വിചാരിക്കാം. ഭാരതയുദ്ധത്തിന്റെ കാലം ദ്വാപരയുഗത്തിന്റെ ഒടുവിൽ കലിയുഗാരംഭത്തിന്നു അല്പം മുമ്പാകയാൽ, കേരളം അതുവരെക്കും അപരിഷ്കൃതസ്ഥിതിയിൽ തന്നെ ആയിരുന്നു എന്നു വരുന്നു.

മലയാളക്കരയിൽ ആര്യന്മാർ വന്നു ഹിന്തുമതത്തെ പ്രചാരപ്പെടുത്തിയതു ക്രിസ്ത്വബ്ദത്തിന്നു എത്രയോ മുമ്പായിരിക്കേണമെന്നുള്ളതിന്നു സംശയമില്ല. (1) വൈദികബ്രാഹ്മണർ മലയാളത്തിൽ ആദ്യമായി വന്നതു ക്രിസ്ത്വബ്ദം എട്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിലായിരിക്കേണമെന്നും ക്രി. അ. ൩൦൪-ാമാണ്ടി

---

* അദ്ധ്യായം 42 ശ്ലോകം 12

(1) Professor Wilson. Introduction to Descriptive Catalogue of the Mackenzee Mss

ന്നു മുമ്പ് ഈ കൂട്ടർ ദക്ഷിണ ഇൻഡ്യയിൽ തീർച്ചയായും വന്നെത്തിട്ടില്ലായിരുന്നു എന്നും മിസ്റ്റർ ലോഗൻ സായ്പ് അഭിപ്രായപ്പെട്ടുകാണുന്നു. (2) ഈ അഭിപ്രായത്തിനു യാതൊരടിസ്ഥാനവുമില്ലെന്നുള്ളതു വേറെ ഒരു സന്ദർഭത്തിൽ സവിസ്തരം കാണിച്ചിട്ടുള്ളതിനാൽ, ചർവ്വിതചർവ്വണം ചെയ്തിട്ടാവശ്യമില്ലെന്നുവെച്ച് അതിനെ ഇവിടെ പരിശോധിക്കുന്നില്ല. (3)

വളരെ പുരാതനകാലംമുതൽക്കേ ദക്ഷിണഇൻഡ്യയിൽ ചേരം, ചോളം, പാണ്ഡ്യം എന്നിങ്ങനെ മൂന്നു രാജ്യങ്ങളുണ്ടായിരുന്നു എന്നു കാണുന്നുണ്ട്. രാമായണം, ഭാരതം, ഹരിവംശം എന്ന പുരാണങ്ങളിൽ ചേരം എന്നതിനു പകരം കേരളം എന്നാ പദമാണ് ഉപയോഗിച്ചിട്ടുള്ളത്. രഘുവംശം കാവ്യത്തിലും അങ്ങനെതന്നെ കാണുന്നു.

തഥൈവാന്ധ്രാംശ്ച പുണ്ഡ്രാംശ്ച
ചോളാൻ പാണ്ഡ്യാൻ സകേരളാൻ.
കിഷ്കിന്ധാകാണ്ഡം ൪൧-ാം സർഗ്ഗം.

വൃതാഃ വ്യൂഹേന മഹതാ പാണ്ഡ്യാശ്ചോളാസ്സകേരളാഃ
വ്യൂഢോരസ്കാഃ ദീർഘബാഹവഃ പ്രാംശവഃ പൃഥുലോചനാഃ
കർണ്ണപർവ്വം ൧൨-ാം അദ്ധ്യായം.

പാഞ്ചാലാനന്ദമത്സ്യാംശ്ച കേരളാഃ(*) — പ്രഭദ്രകാൻ

---

(2) Malabar Vol. i. pp. 261-275.

(3) The Christian College Magazine, 'The Brahmon Settlement in Malabar and Southern India.'

(*) 'കേരളാഃ' എന്ന ഒരു പാഠഭേദം കാണുന്നുണ്ട്. [illegible] 'പുറനാനൂറ്' എന്ന പുരാതന തമിഴ് കവിതയിൽ, 'ഉദിയൻ ചേരലാതൻ' എന്ന ചേരരാജാവ് [illegible] എന്നു പറയുന്നു; Tamil Studies p. 239.

[illegible] കേരളത്തിൽ ഒരു സ്ത്രീ [illegible] പറയുന്നുണ്ട്. [illegible] p. 36.

ദിഷ്ടപ്രഹരതാംശ്രേഷ്ഠഃ
പാതായാമാസമാൎഗ്ഗണൈഃ

ദിഷ്ടപർവ്വം ൯൯-ാം അദ്ധ്യായം.

'ചേര'മെന്നും 'കേരള'മെന്നും ഉള്ളതു പൎയ്യായപദങ്ങളാണ്. ആദിയിൽ ഉപയോഗിച്ചുവന്നത് 'ചേര'മെന്ന പദമായിരിക്കണം. ഈ രണ്ടു പേരുകളേയും വഹിച്ചുവന്ന രാജ്യം ഒന്നുതന്നെയായിരുന്നു, 'കേരള'മെന്നത് 'ചേര'മെന്നായിത്തീൎന്നതു കൎണ്ണാടക ഭാഷയിൽ 'കേരള'മെന്ന പദത്തെ ഉച്ചരിക്കുന്നതിൽ ഉണ്ടായ ശബ്ദഭേദം മാത്രംകൊണ്ടാണ്. 'കേരളം' 'ചേരവും' ഒന്നാണെന്നു വിചാരിക്കുന്നതിൽനിന്നു ചില സംശയങ്ങൾ നേരിടുന്നുണ്ടെങ്കിലും, 'കേരളവും' 'ചേരവും' പൎയ്യായപദങ്ങളാണെന്നു പ്രായേണ എല്ലാ പണ്ഡിതന്മാരും സമ്മതിക്കുന്നു എന്ന് റവറണ്ട് മിസ്റ്റർ റട്ട്ലി അഭിപ്രായപ്പെടുന്നു. ഡാക്ടർ റോട്ട്ലറുടെ * തമിഴ് അകരാദിയിൽ 'കേരള'മെന്ന പദത്തിനു 'മലയാളക്കരയിൽ 'ചേര' രാജാവിനാൽ ഭരിക്കപ്പെട്ടു വരുന്ന രാജ്യം' എന്ന അൎത്ഥം പറയുന്നു. 'ചേരമെന്നും കേരളമെന്നും ഉള്ള പേരുകൾ ആദിയിൽ ഒന്നുതന്നെ ആയിരുന്നു എന്നുള്ളതിനു എനിക്കു സംശയമില്ല. തമിഴ്, മലയാളം, പട്ടികകളിൽ അവ പൎയ്യായപദങ്ങളായിട്ടാണ് തീൎച്ചയായും ഗണിച്ചിട്ടുള്ളത്.' എന്ന് ബിഷോപ്പ് കാൾഡ്വെൽ പറയുന്നുണ്ട്. ഡാക്ടർ ഗുണ്ടർട്ടുസായ്പിന്റെ മലയാള നിഘണ്ടുവിൽ 'കേരം' എന്ന പദത്തിന്റെ നേരെ 'ചേരം=മലബാർ, ചേരമെന്നതിനെ കൎണ്ണാടകഭാഷയിൽ ഉച്ചരിക്കുന്നത്.' 'കേരളം' എന്ന പദത്തിനു നേരെ 'ചേരം, കന്യാകുമാരി ഗോകൎണ്ണത്തിന്നിടയിലു രാജ്യം' എന്നു എഴുതിക്കാണുന്നു. 'കേരളം' എന്നതിനെ 'സേരം' 'ചേരം' 'കേരം' 'ചേരളം' എന്നും മററും പല പ്രകൃതങ്ങളോടുകൂടെ പറഞ്ഞും എഴുതിയും വന്നിരുന്നു. ഈ അഭിപ്രായം വേറെ ചില ഗ്രന്ഥങ്ങളാലും പ്രബലപ്പെടുന്നുണ്ട്. ബ്രി

---

* Dr. Rottler

ട്ടീഷ് മലബാറിലെ ഒരു പഴയ താലൂക്കും ഇപ്പോഴത്തെ ഏൎ നാട്ട താലൂക്കിന്റെ ഒരു ഭാഗവുമായ 'ചേർനാട്' എന്ന വാക്കിലും 'ചേരമാൻപെരുമാൾ' എന്ന വാക്കിലും 'ചേര' എന്ന പദം ഇപ്പോഴും നിലനിന്നു കാണുന്നു. കൊച്ചിരാജാക്കന്മാരുടെ രാജാവായ വീരകേരളചക്രവൎത്തിയുടെ പിൻഗാമിയായ വീരരാഘവചക്രവൎത്തിയാൽ കൊടുങ്ങല്ലൂർ ഒരു ചെട്ടിക്കു ചില അധികാരങ്ങൾ കൊടുത്തതിനെ ലക്ഷ്യപ്പെടുത്തുന്ന ഒരു താമ്രശാസനത്തിൽ ആയാളെ 'ചേരമാൻ ലോകപെരുഞ്ചെട്ടി' എന്നു വിളിക്കാണുന്നു. ചേരമാൻ പെരുമാൾ കൊടുങ്ങല്ലൂർ ഒരു ജൂതനു 'ചേരമാൻ മാപ്പിള്ള' എന്ന സ്ഥാനപ്പേർ നൽകിയതായും കാണുന്നുണ്ട്.

'ഭൂഗോളപുരാണാന്തൎഗ്ഗത'മെന്നു പറയപ്പെടുന്ന ശക്തിയുധിഷ്ഠിരസംവാദമായ 'കേരളമാഹാത്മ്യം' എന്ന പുരാണത്തിന്റെ പല പാഠഭേദങ്ങൾ ഉള്ളതിൽ ഒന്നിൽ ശ്രീപരശുരാമൻ അമ്പത്തിരുവ്വായിരം സംവത്സരം കന്യാകുമാരി മുതൽ ഗോകൎണ്ണംവരെയും ധൎമ്മത്തെ രക്ഷിച്ചു കള്ളന്മാരുടെ ഭയവും ക്ഷിണവും അസത്യവും വ്യാധിയും കൂടാതെ രാജ്യപരിപാലനം ചെയ്തു' എന്നും, പിന്നെ, പരദേശത്തുനിന്നു പന്ത്രണ്ടു കൊല്ലം കൂടുമ്പോൾ ഓരോ രാജാക്കന്മാരെ കൊണ്ടുവന്നു രാജ്യം രക്ഷിക്കുവാൻ ബ്രാഹ്മണരോടു കല്പിച്ചു എന്നും, അങ്ങിനെ ഇരുപത്തൊന്നു രാജാക്കന്മാർ രാജ്യം ഭരിച്ചതിന്റെ ശേഷം, പരശുരാമൻ കേരളത്തിന്റെ ഓരോ ഖണ്ഡങ്ങളിൽ ഓരോ ക്ഷത്രിയസ്ത്രീകളെ സ്ഥാപിച്ച് അവരെ ബ്രാഹ്മണരെക്കൊണ്ടു വേളികഴിപ്പിച്ച് അവൎക്കുണ്ടാവുന്ന സന്തതികൾക്കായി അവിടം നൽകപ്പെട്ടു എന്നും മറ്റും പറയുന്ന കഥകൾ മുഴുവനും യഥാൎത്ഥമെന്നു സ്വീകരിപ്പാൻ വളരെ പ്രയാസമുണ്ട്. (1)

ബ്രഹ്മാണ്ഡപുരാണത്തിൽ, ഉമാമഹേശ്വരസംവാദമായ

(1) കേരളമാഹാത്മ്യം [illegible]

ഡയിസ്സ്(1) എന്ന പാരസീകരാജാണ് ഇൻഡ്യയെ ആദ്യമായി ആക്രമിച്ചത്. 'ഇൻഡസ്സ്' നദിയുടെ പടിഞ്ഞാറെക്കരയുള്ള രാജ്യം പാരസ്യരോടു ചേർത്തത്. പഞ്ചാബിന്റെ ഏതാനും ഭാഗംകൂടി നാരദ്ദേശത്തിന്നു കീഴടങ്ങിയതായി വിചാരിക്കാം. ഡായസ്സിന്റെ കാലം ക്രിസ്തുവിന്നുമുമ്പ് ൫൨൧-൪൮൫ വരെ കൊല്ലങ്ങളായിരുന്നു.(2)

'യവനർ' അല്ലെങ്കിൽ 'ഗ്രീക്കുകാർ' ഒന്നാമതായി ഇൻഡ്യയിൽ വന്നതു മഹാനായ ഗ്രീക്കുരാജാവ് അലക്സാണ്ഡരുടെ ആക്രമണത്തോടുകൂടിയാണ്. ഇതുണ്ടായതു ക്രി. മു. ൩൨൭-ാമാണ്ടായിരുന്നു.(3)

'ഹൂണന്മാർ' ആവട്ടെ ഇൻഡ്യയെ ആദ്യമായി ആക്രമിച്ചതു പാടലീപുത്രരാജാവായിരുന്ന 'കുമാരഗുപ്തന്റെ' കാലത്താണ്. ഈ രാജാവിന്റെ വാഴ്ചക്കാലം ക്രിസ്ത്വാബ്ദം ൪൧൩-മതു മുതൽ ൪൫൫ വരെ ആയിരുന്നു.(4) കുമാരഗുപ്തന്റെ പിതാവായ പ്രസിദ്ധപ്പെട്ട രണ്ടാമത്തെ ചന്ദ്രഗുപ്തൻ, അല്ലെങ്കിൽ വിക്രമാദിത്യൻ, എന്ന മഹാരാജാവിന്റെ കാലത്താണ് കാളിദാസമഹാകവിയുടെ കവിതാരംഗപ്രവേശം എന്നു പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഈ വിക്രമാദിത്യമഹാരാജാവു ക്രിസ്ത്വാബ്ദം ൩൯൫-ാമാണ്ടോടുകൂടി ഉജ്ജയിനിരാജ്യത്തെ കീഴടക്കി.(5)

എന്തായാലും കാളിദാസമഹാകവി 'രഘുവംശം' കാവ്യം രചിച്ചകാലത്ത്, 'കേരളം', 'പാണ്ഡ്യം' എന്നീ രാജ്യങ്ങൾ ഒരു വിധം ഐശ്വര്യസ്ഥിതിയിൽ ഇരുന്നിരുന്നു എന്നു വിചാരിക്കുന്നതിൽ വിരോധമുണ്ടെന്നു തോന്നുന്നില്ല.

കെ. പി. പത്മനാഭമേനോൻ.

---

(1) Darius, the Son of Hystapes

(2) The Imperial Gazetteer of India. The Indian Empy Vol. 2 pp. 140-272.

(3) Ibid p. 274

(4) Ibid pp. 140—284

(5) Ibid pp. 294—239

# ഇൻഡ്യയിലെ വ്യവസായങ്ങൾ. *

ദേശാഭിമാനവും കൃഷിവകവും.

'വെളുത്ത മുഗളന്മാരുടെ രാജ്യം' എന്നതു് ഒരു മനസ്സൃഷ്ടി യല്ല. പരമാർത്ഥത്തിൽ, അതു് ഈ ഇരുപതാം നൂററാണ്ടിലുള്ള ഒരു രാജ്യമാകുന്നു. പക്ഷേ, അതിന്റെ മാഹാത്മ്യത്തെയും വൈചിത്ര്യത്തെയും കേവലം ഒരു അപരിചിതനു് വർണ്ണിച്ചു മനസ്സിലാക്കിക്കൊടുപ്പാൻ സാദ്ധ്യമല്ല. ഒരു ഇൻഡ്യാക്കാരനുകൂടി, ഇൻഡ്യ മുഴുവനും തന്റെ വീടുള്ള ദേശംപോലെയാണെന്നല്ലാതെ, ഇൻഡ്യയെക്കുറിച്ചു വിശേഷവിധിയായി യാതൊരു അറിവുമില്ല. ഇൻഡ്യയെപ്പററി അതിൽ ഒരിക്കലെ ദേശത്തു താമസിക്കുന്ന ഒരുവനോടു ചോദിക്കുക. ഇൻഡ്യയിൽ എന്നും ഉഷ്ണകാലമാണെന്നും, അവിടെ വസ്ത്രങ്ങൾ ധരിക്കുന്നതു് കേവലം ലോകരീതിയനുസരിച്ചു അലങ്കാരത്തിനോ ആഢ്യത്വത്തിനോ മാത്രമാണെന്നും അയാൾ പറയും. എന്നാൽ ഈ ചോദ്യം തന്നെ ഹിമവാന്റെ സാനുപ്രദേശങ്ങളെ അധിവസിക്കുന്നവരോടു ചോദിക്കുക. ഇൻഡ്യയിൽ എന്നും മഞ്ഞും തണുപ്പും അധികമുള്ള വർഷമാണെന്നും, പൊതുക്കുവാനുള്ള ചട്ടക്കാളകളും തീക്കായുവാനുള്ള വിറകും, തങ്ങൾ തിന്നുന്ന അപ്പത്തിന്നു മാവെന്നപോലെ, ആവശ്യം വേണ്ടുന്ന പദാർത്ഥങ്ങളാണെന്നും അവർ പറയും. ഇൻഡ്യ എന്നും സമൃദ്ധിയായി മഴപെയ്യുന്ന ഒരു രാജ്യമാണെന്നും, മഴയുടെ ശക്തിയെ തടുക്കത്തക്ക ഉറപ്പോടെ പുരകൾ മേയേണ്ടതു് അത്യാവശ്യമാണെന്നും ആസ്സാമിലെ കൂലിക്കാരൻ പറയും. പശ്ചിമഭാഗങ്ങളിലെ മരുപുത്രന്മാരുടെ അഭിപ്രായത്തിൽ, ഇൻഡ്യയിൽ മഴതന്നെയി

* [illegible]

ല്ല എന്നും, എന്നാൽ അത്യുഷ്ണവും ഉഷ്ണപ്പൊടിയും പൊടിയോടുകൂടിയ കൊടുങ്കാറ്റുകളിൽനിന്നു രക്ഷപ്പെടുവാൻ വീടുകൾ മാത്രമേ ശരണമുള്ളു എന്നും ആകുന്നു. ചിലർ ഇൻഡ്യ ഉപ്പു വിളയുന്ന ഒരു ഭൂമിയാണെന്നും, ചിലർ ഇതു കസ്തൂരി എടുക്കുന്ന രാജ്യമാണെന്നും പറയും. ഇൻഡ്യ പഞ്ചത്തിനു എടുക്കുന്ന രാജ്യമാണെന്നു ചിലരും, അല്ല കമ്പനി ആടുകളുടെ അധിവാസഭൂമിയാണ് ഇതു് എന്നു വേറെ ചിലരും പറയും.

പ്രകൃതിവിലാസത്തിലെന്നപോലെതന്നെ, രാജ്യഭരണകാര്യങ്ങളിലും ഇൻഡ്യയിലെ വൈചിത്ര്യങ്ങൾ വിവിധങ്ങളാകുന്നു. ഇൻഡ്യയിൽ മുപ്പതുകോടിയിൽ പരം നാനാജാതിമതസ്ഥന്മാരായ ജനങ്ങളുണ്ട്. ഇതിൽ പകുതി ഭാഗം ജനങ്ങൾ 'വെളുത്ത മുഗൾ' ചക്രവർത്തിയുടെ നേരെ കീഴിലുള്ള പ്രജകളും, ശേഷം പേർ ചക്രവർത്തിയുടെ സാമന്തന്മാരായ അനവധി പ്രഭുക്കന്മാരുടെ പ്രജകളും ആകുന്നു. മഹാരാജാവ്, ഗേകവാർ, നൈസാം, നവാബ്, രാജാവ് — എന്നീ നാമധേയങ്ങൾ ധരിച്ച് എത്ര സാമന്തന്മാരാണ് ഇൻഡ്യയിലുള്ളത്!

എന്നാൽ ഇതിലെല്ലാം അഭിമാനജനകമായ വല്ല സംഗതിയുമുണ്ടോ? രാജാക്കന്മാരും പ്രജകളും ഒരു രാജ്യത്തിന്റെ ഐശ്വര്യത്തിനുവേണ്ടി പ്രവർത്തിക്കുന്നില്ലെങ്കിൽ, ആ രാജാക്കന്മാരുടെ പ്രതാപത്തെയും, രാജ്യത്തിന്റെ വിസ്തീർണ്ണത്തെയും, ജനബാഹുല്യത്തെയുംകുറിച്ച് ശ്ലാഘിച്ചിട്ടെന്താണ് പ്രയോജനം? ഇൻഡ്യാക്കാർക്കു വല്ല ഗുണവും സിദ്ധിക്കേണമെങ്കിൽ, അതു തങ്ങളിൽനിന്നുതന്നെ വേണം. ഇൻഡ്യാ വിവിധസാധനങ്ങളുടെ വിളഭൂമിയാകുന്നു. ഇൻഡ്യയിൽ ഉണ്ടാകാത്തതായ നല്ല സാധനങ്ങൾ യാതൊന്നുംതന്നെയില്ല. ഇൻഡ്യയിൽ എല്ലാത്തരം വിളഭൂമികളും എല്ലാ കാലാവസ്ഥകളും ഉണ്ട്. ഇൻഡ്യാ, രണ്ടോ മൂന്നോ കൂട്ടം സാധനങ്ങൾ മാത്രം ഉണ്ടായിട്ട് അവയ്ക്കു പകരമായി കിട്ടാവുന്ന സാമാനങ്ങൾ വിറ്റുനടന്നിരുന്ന ഫിനീഷ്യൻകച്ചവടക്കാരെപ്പോലെയുള്ളവരെ ആശ്രയിച്ച

നില്ക്കുന്ന ഒരു രാജ്യം അല്ല. പ്രകൃതിവിലാസത്താൽ ലഭിച്ചിട്ടുള്ള സാധനസമൃദ്ധിയും, പണി എടുക്കുന്ന കൂലിക്കാരുടെ കൂലിക്കുറവും ആലോചിക്കുന്നതായാൽ,— ഞെക്കിക്കൊല്ലുന്ന എക്സൈസ്സ് നികുതികൾ ഉണ്ടായിരുന്നില്ലെങ്കിൽ ഹാ! എത്ര നന്നായിരുന്നു!— ഇതരരാജ്യമത്സരം ഭയപ്പെടാതെ, ഇൻഡ്യയിൽ നാട്ടുകാർക്കുവേണ്ടുന്നതായ നിത്യാവശ്യങ്ങളും സുഖാനുഭവയോഗ്യങ്ങളുമായ സകല പദാർത്ഥങ്ങളും ഉണ്ടാക്കുവാൻ സാധിക്കുന്നതാണ്. ഇതു കേവലം ഒരു സ്വപ്നമാണെന്നു വിചാരിച്ചുപോകരുത്. പക്ഷെ, ഈ കാര്യസാദ്ധ്യത്തിനായി രാജാക്കന്മാരും പ്രജകളും ഒരുപോലെ യത്നിക്കണം. അല്ലെങ്കിൽ, ഒരു കച്ചവടരാജ്യത്തിന്റെ നിലയിൽ ഇൻഡ്യ വരില്ല. വന്നാൽ നിലനില്ക്കയുമില്ല.

ഇൻഡ്യയുടെ വ്യവസായങ്ങളുടെയും കച്ചവടങ്ങളുടെയും വർദ്ധിപ്പിക്ക എന്നത് സഹോദരസ്നേഹത്തെക്കാണിക്കാനുള്ള ഒരു വഴിയാകുന്നു. ഇൻഡ്യയിലെ കച്ചവടക്കാരും ശില്പികളും ഒരേ സമയത്തന്നെ കച്ചവടം നടത്തലും ദേശാഭിമാനം കാണിക്കലും ആകാമെന്നുള്ളതു വളരെ ഉത്സാഹജനകം തന്നെയാണ്. പക്ഷേ, ഇൻഡ്യയിൽ ഇതു വളരെ നൂതനമായ ഒരു അനുഭവമാണ്. എന്തെന്നാൽ, ഈ രാജ്യത്തു പണം ഉണ്ടാക്കുന്നതിൽ സാധാരണയായി വളരെ രാജ്യസ്നേഹജനകമായിട്ടുള്ളതല്ല. ഉദാഹരണം പറയുന്നതായാൽ, വളരെ മമതിയിലിരിക്കുന്ന രണ്ടു പേർ തമ്മിൽ വഴക്കുണ്ടാക്കിത്തീർക്ക പണമുണ്ടാക്കാൻ ഒരു കേസ്സ് സമ്പാദിക്കുന്ന ഒരു വക്കീൽ നിശ്ചയമായും സഹോദരസ്നേഹത്തെ കാണിക്കുന്നില്ല. അല്ലെങ്കിൽ, ഒരു റെയിൽ കച്ചവടക്കാരന്റെ കഥ ആലോചിക്കുക. താനും കൂട്ടുകച്ചവടക്കാരും ഒരു വെള്ള വനത്തിൽ തൊഴിക്കുവാൻ കൂടി ഉത്സാഹിച്ചിട്ടുള്ള ക്ഷാമകാലം വരുമ്പോൾ, തങ്ങൾ ശേഖരിച്ചു വെച്ചിട്ടുള്ള നെല്ല് വിലയിൽ ഇരട്ടി ലാഭം എടുത്തു ക്ഷാമപീഡിതന്മാരായ സാധുക്കളായ കള്ളത്താപ്പുകളിൽ അളവു കൊടുക്കുന്ന ഒരുത്തൻ ധ

നം സമ്പാദിക്കുന്നതിൽ സ്വദേശസ്നേഹം ലവലേശം കാണിക്കുന്നില്ല. അധികപലിശയും വാങ്ങി, കാലതാമസം കൂടാതെ പണയഭൂമി തങ്ങളുടെ ആക്കാമെന്നുള്ള ദുരുദ്ദേശത്തോടുകൂടി ചില വാചകങ്ങൾ ചേർത്ത് എഴുതീട്ടുള്ള പണയാധാരങ്ങൾ തങ്ങളോട് കടം വാങ്ങീട്ടുള്ള കൃഷിക്കാർക്ക് ഒപ്പിടുവാൻ കൊടുക്കുന്ന ഉണ്ടികക്കച്ചവടക്കാർ ധനസമ്പാദനത്തിൽ എത്രമാത്രം സ്വദേശസ്നേഹം കാണിക്കുന്നുണ്ട്! ഈ തരത്തിൽ പണം ഉണ്ടാക്കുന്നതിൽ നിയമപ്രകാരം യാതൊരു കുറമോ തെറ്റോ ഇല്ലെങ്കിലും, ആ മാർഗ്ഗം അശേഷം ഭംഗിയും മര്യാദയും ഇല്ലാത്ത ഒന്നാണെന്നും അതിൽ ലേശമെങ്കിലും സ്വദേശസ്നേഹം ഇല്ലെന്നും പറയാതെ നിവൃത്തിയില്ല. എന്നാൽ തന്റെ രാജ്യം നന്നാകേണമെന്നും തനിക്കു സമ്പാദ്യമുണ്ടാകേണമെന്നുമുള്ള സദുദ്ദേശത്തോടുകൂടി ഒരു വ്യവസായം ഏർപ്പെടുത്തുകയോ ഏർപ്പെടുത്താൻ ശ്രമിക്കുകയോ ചെയ്യുന്ന ഒരുത്തൻ മേല്പറഞ്ഞ തരത്തിൽ പെട്ടവനല്ല. ആ വ്യവസായംകൊണ്ടു തനിക്കു പണമുണ്ടാകുന്നതിനു പുറമെ, രാജ്യത്തെ ആവശ്യങ്ങൾക്ക് ഒരു നിവൃത്തിയും, തൊഴിലില്ലാതെ അലഞ്ഞു നടക്കുന്നവർക്ക് ഒരു ജോലിയും പണിക്കാർക്ക് വർദ്ധിച്ച ആദായവും, രാജ്യത്തേക്ക് ഒരു മൂലധനവും ഉണ്ടാക്കിത്തീർക്കുന്നു. ഇങ്ങനെയുള്ള ഒരുത്തന് ഒരു രാജാവിനേക്കാൾ ധനികനാകാവുന്നതിനു പുറമെ, തന്റെ തൊഴിൽകൊണ്ടു തനിക്കും രാജ്യത്തിനും ഒരുപോലെ ഗുണം സിദ്ധിക്കുന്നുണ്ടെന്ന് അഭിമാനിക്കയും ചെയ്യാം. കള്ളവ്യവഹാരവും ഒഴിക്കലും നിർദ്ധനന്മാരേയും ഉണ്ടാക്കിത്തീർക്കുന്നതും, ഉപയോഗപ്രദമായ സാമാനത്തെ ഉണ്ടാക്കുന്നതും തമ്മിൽ വളരെ വ്യത്യാസമുണ്ട്. പക്ഷെ, വക്കീലന്മാർക്കും നെല്ലുകച്ചവടക്കാർക്കും ഉണ്ടികക്കാർക്കും അവരവരുടെ തൊഴിലുകളിൽ വളരെ സ്വദേശസ്നേഹമുണ്ടെന്നായിരിക്കാം ബോധം. വക്കീൽജോലി വളരെ മാഹാത്മ്യമുള്ളതും സ്വദേശാഭിമാനജനകമായ ഒന്നുമാകുന്നു. ഒരു അന്യായക്കാരനെ സംബന്ധിച്ചേടത്തോളം അയാ

ളുടെ ജോലി വന്നുകൂടിയ ഒരു ദോഷത്തെ പരിഹരിക്കുകയാകുന്നു. ഒരു പ്രതിയുടെ ജോലി ഒരു അവകാശത്തെ രക്ഷിച്ചു നിലനിറുത്തുകയാകുന്നു. എന്നാൽ ഒരു വക്കീലിനു തന്റെ രാജ്യത്തിനോടുള്ള കടമ അല്ലെങ്കിൽ 'ധർമ്മം' തന്റെ കക്ഷിയോടുള്ളതിനേക്കാൾ വലിയതാകുന്നു. വക്കീലന്മാർ പൊതുജനങ്ങളുടെ സമ്മതിക്കപ്പെട്ട നേതാക്കന്മാരും, കോടതിക്കു പുറത്ത് അവർ വ്യവസായാദികാര്യങ്ങളിൽ ഉദ്യമിച്ചു രാജ്യത്തേക്കും തങ്ങൾക്കും ഒരുപോലെ ഉപകാരത്തെ ചെയ്യാവുന്ന ആളുകളും ആകുന്നു. ധാന്യക്കച്ചവടക്കാർ ജനസമുദായത്തിൽ കഴിച്ചുകൂടാത്ത അംഗങ്ങളാകുന്നു. സ്വാർത്ഥം കരുതാതെയും, വഞ്ചനയെ അവലംബിക്കാതെയും രാജ്യത്തിന്റെ ക്ഷേമത്തെ മാത്രം കണക്കാക്കി കച്ചവടാഭിവൃദ്ധിയെ തേടുന്ന ധാന്യവ്യാപാരി ഒരു യഥാർത്ഥ ദേശാഭിമാനിയാണ്. ആളുകളെ മുട്ടുനേരത്തു സഹായിക്കുന്നത് ഉണ്ടികക്കാരനാകുന്നു. അവർ സഹായിക്കുന്ന ധനംകൊണ്ടുമാണ് നാട്ടിൽ പല ഏർപ്പാടുകളും നടത്തിവരുന്നത്. ന്യായമായ പലിശ വാങ്ങി സാധുജനങ്ങളെ മുട്ടുസമയങ്ങളിൽ സഹായിക്കുന്നതായാൽ, ഉണ്ടികക്കാരനും രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി പ്രവർത്തിക്കാം. ഇതിനു പുറമെ, തനിക്കുള്ള അധികദ്രവ്യവും ഉപയോഗപ്രദങ്ങളായ വ്യവസായങ്ങളിൽ വിനിയോഗിക്കുന്നതായാൽ, ഉണ്ടികവ്യാപാരിക്കും ദേശാഭിമാനിയാകാവുന്നതാണ്.

എന്നാൽ വ്യവസായകാര്യങ്ങളിൽ പ്രദർശിപ്പിക്കുന്ന ദേശഭക്തിയിൽ കപടം ഉണ്ടാകരുത്. പരസ്യപ്പലകയിന്മേലല്ല, തൊഴില്ക്കാരന്റെ ഹൃദയത്തിലാണ് സ്വദേശസ്നേഹം കാണേണ്ടത്. സ്വദേശീയസാധനങ്ങൾ അവയുടെ ആന്തരവൈശിഷ്ട്യത്താൽ തന്നെ ചിലവാകേണം; അല്ലാതെ, ചീത്ത സാധനമാണെങ്കിലും, സ്വദേശസ്നേഹംകൊണ്ടു വാങ്ങേണമെന്നുള്ള നിർബ്ബന്ധത്തിന്മേലല്ല. ഈ തരത്തിലുള്ള നിർബ്ബന്ധാപേക്ഷകൾ സാധാരണയായി കണ്ടുവരാറുണ്ട്. **തങ്ങളുടെ സാധന**

